ദൃയോമയം.

# ഖൾഗിമഹാദേവ സന്ദേശം.

## നിത്യാക്ഷരവിവരണം.

ഗ്രന്ഥകർത്താ:-

തോമ്മാ ചാക്കോ ബോധകർ,
പൊടിമല,
പൂവത്തൂർ.

ദൃയോമയാബ്ദം ൧൦.
യേശുവർഷം [illegible].
കൊല്ലവർഷം [illegible].

Printed at
The Bharatha Printing House,
Kumbanad, Travancore.

[വില രൂപാ ൧.

# വിഷയവിവരം.

# സൂചകങ്ങൾ.

---

| | |
|---|---|
| ഏ. പ. | ഏഴ പകർച്ചകൾ |
| ഏ. നി. | ഏഴനിയമങ്ങൾ. |
| ഏ. പൂ. | ഏഴുത്തു പൂർവ്വഭാഗം. |
| എ. ഉ. | എഴുത്തു ഉത്തരഭാഗം. |
| നി. പ. | നിത്യജീവപദവി. |
| അ. വെ. | അറുപത്താറു വെളിപാട് |
| വി. വെ. | വിശുദ്ധവെണ്മഴ. |
| ആദ്യ. | ഉല്പത്തി. |
| നട | അപ്പോസ്തലപ്രവൃത്തി. |
| ഇ. ച. | ഇട്ടൂപ്പിന്റെ സഭാചരിത്രം. |
| കു. സ. | കുമാരസംഭവം. |
| ക്രി. ഗീ. | ക്രിസ്താത്മീയഗീതം. |
| കൃ. ഗാ. | കൃഷ്ണഗാഥ. |
| യു. ഗീ. | യുയോമയാത്മഗീതം. |
| ഭ. ഗീ. | ഭഗവൽഗീതം |
| നി. സു. | നിത്യസുവിശേഷവിവരണം |
| ഭാ. പു. | ഭാഷാപുസ്തകം. |

---

# ശുദ്ധിപത്രം.

| പുറം. | വരി | അബദ്ധം | സുബദ്ധം |
|---|---|---|---|
| ൩-൧ | ൧ | ൧൮൩൫ | ൧൰൩൫ |
| ൫ | ൧൭ | ൩൦ | സാ |
| ൧൱ | ൪ | മഹാത്മാക്കൾളാണ് | മഹാത്മാക്കൾക്കാണ് |
| ,, | ൨൰ | പരിബ്രാജന്മാരും | പരിബ്രാജകന്മാരും |
| ൧൮൩൩ | | മുതലായവ നടത്തുന്നുണ്ടു് | മുതലായവ ഇപ്പോഴും നടത്തുന്നുണ്ടു |
| ൧൰ | ൪ | കൃശ്രുഷീല | കൃശ്രുശില |
| ൩൦ | ൧൯ | നിനക്കേകിനേനു | നനക്കേകിനേൻ |
| | ൨൩ | വിഹരണാൎത്ഥം | വിവരണാൎത്ഥം |
| ൩൧ | ൨൰ | വിഹരണാൎത്ഥം | വിവരണാൎത്ഥം |
| ൩൫ | ൧൪ | സ്സാനസമം | സ്സാനസമയം |
| | ൨൩ | സപകാന്തയായി | സപകാന്തനായി |
| ൪൭ | ൰ | മഞ്ജ | മത്ത |
| ൪൮ | ൧൨ | നന്ദയെ | നന്ദയെ |
| ൫൭ | ൧൨ | തികവ്വും | തികവു |
| ൫൮ | ൧൦ | അവസാനത്തിലും | അവസാനത്തിലും |
| ൬൰ | ൧൫ | ജാതികളുംണെന്നു | ജാതികളാണെന്നു |
| ൱൫ | ൩ | കെണ്ടു | കൊണ്ടു |
| ൱൯ | ൧ | പാരമ്പരശ്യ | പാരമ്പൎയ്യ |
| | ൧൭ | ചെയ്യു | ചെയ്തു |
| ൱൮ | ൨ | ജാരനോടെന്നായ് ക്രൂടി | ജാരനോടൊന്നായ് ക്രൂടി |
| ൱൰ | ൧൭ | ചതുൎത്ഥ്യാവിനെ | ചതുൎത്ഥാവിനെ |
| ൭൦ | ൨൭ | ന്നാതനം | ന്നാനനം |
| ൭൨ | ൧൪ | ആഡിക്കെ | അട്ടിക്കെ |
| ൮൦ | ൨൭ | ളാപത്തൊഴിച്ചെന്റെ | ളാപത്തൊഴിച്ചോരെന്റെ |

| | | | |
|---|---|---|---|
| വ്യ൭ | ഫർ | ധാമ | നാമ |
| ൻവ | ഫവ | ഞങ്ങൾക്ക | തങ്ങൾക്ക |
| ൻർ | ർ | തൽസമയത്തും | തൽസമയം |
| ഫൗവ്യ | വ്യ | പേരൊ. എന്റെ | പേരൊ ഏന്റെ |
| ഫഫഫ | ഫർ | പറോവിൻ | പറോവിനു |
| ഫഫവ | ഫ | അശ്യാ | അഗസ്ത്യാ |
| ഫഫൻ | നഫ | തായി | തായ് |
| ഫവ൦ | വ | ലിരിപ്പു-പുസ്തക | ലിരിപ്പുള പുസ്തക |
| | ഫന | രംജ | രാജ |
| ഫവർ | ഫന | കട്ടദാസനാകുന്നു | ക്രൂട്ടദാസനാകുന്നു |
| ഫവൻ | നവ | വിധികല്ലിൻ | വിധിക്കല്ലിൽ |
| ഫർവ്യ | ർ | എന്റെ നീതി | എന്റെ നീതിമാൻ |
| ഫ൭ | ഫവ | ഭഗവാൻ | ഭഗവാൻപാടിയിരിക്കുന്നു |
| ഫന്നർ | ന | നിശ്ചയം | നിശ്ചയംവന്നു |
| ഫവ്യവ്യ | ഫവ്യ | വെയ്വിൻ | വെയ്പിൻ |
| വവ൭ | ൭ | മൂന്നാം, | ആറാം |
| ,, | ,, | യുയോമയം | യുയോമയമാറ്റ്ഗം |
| ,, | ,, | ആറാം | മൂന്നാം |
| ,, | നഫ | യ യെ യൊ | യ, യേ. യോ, യോ, |
| വവ്യന്നു | വ൦ | ഇടറിവീണു | ഇടറിവീഴാതെ |
| വൻഫ | ഫ | ഭ്രൂകൂപ്രണാമം | ഭ്രൂക്ഷേപപ്രാണാമം |
| | വ | ഖ | ക്ര |
| വൻവ | ഫ൦ | ഖൾഗി | ഖൾഗം |
| വൻർ | ൻ | ങ്ങരപ്പുനം | ങ്ങരപ്പുജനം |
| വൻന്നു | ന്നു | ഖഗി | ഖൾഗി |
| | വവ | വ൭ | ർവ |
| ന൦൭ | ഫ൭ | ർവ | ന്നവ |
| നഫഫ | ൭ | നിവത്തിയിൽ | നിവത്തിയിൻ |
| നഫർ | വ | ദൈവത്തിനു | ദൈവത്തിൻ |
| നഫൻ | വ | നുന്നുന്നു | നുന്നുന്നു |
| | വന | ജനങ്ങളും | ജനങ്ങൾ |

# അവതാരിക.

ഞാൻ ബാലനായിരുന്നകാലത്തു് എന്റെ മനസ്സിൽ അസൂയാകലുഷിതമായ ജിജ്ഞാസ വളർത്തുകയും അനന്തരകാലങ്ങളിൽ എന്റെ നിരന്തരമായ അന്വേഷണത്തിന്നു പാത്രീഭവിക്കയും തൽഫലമായി പലപ്രാവശ്യം തൂലികാഗ്രംകൊണ്ടു ഞാൻ ആരാധിക്കയും ചെയ്തിട്ടുള്ള ഒരു മഹാപുരുഷന്റെ നാമധേയത്തോടു സംഘടിതമായ ഒരു ഗ്രന്ഥത്തിന്നു അവതാരിക എഴുതുക എന്ന കൃത്യം അത്യന്തം ചാരിതാർത്ഥ്യത്തോടുകൂടിയാണു ഞാൻ നിർവ്വഹിക്കുന്നതു്. എങ്കിലും അതിന്നു എനിക്കുള്ള അശക്തതയെപ്പററി ഈ അവസരത്തിൽ ഞാൻ അനുസ്മരിക്കാതിരിക്കുന്നില്ല. "ചരംഗിമഹാദേവസന്ദേശം" എന്ന ഈ പുസ്തകത്തിന് ഒരു അവതാരിക എഴുതണമെന്നു പ്രസ്തുതഗ്രന്ഥത്തിന്റെ കർത്താവും, യുയോമയസമുദായത്തിന്റെ സെക്രട്ടറിയുമായ തോമ്മാ ചാക്കോ ബോധാക്കർ അവർകൾ എന്നോടു ആവശ്യപ്പെടുവാൻ കാരണം, ഏതാനുംകൊല്ലം മുമ്പ് യുയോമയ മതസ്ഥാപകനായ വിദ്വാൻകുട്ടിയെപ്പററി വൃത്താന്തപത്രത്തിൽ ഞാൻ പ്രസിദ്ധപ്പെടുത്തിയിരുന്ന ലേഖനപരമ്പരകൾതന്നെയായിരിക്കണം. അന്നു ഞാൻ എഴുതിയ ലേഖനങ്ങൾ ഈ ഗ്രന്ഥത്തിൻ പ്രവേശികയായി ചേർത്തിരിക്കുന്ന സ്ഥിതിക്കു ഒരു അവതാരികകൂടി ഞാൻ എഴുതുന്നതു ചർവ്വിതചർവ്വണമായി തീരുകയില്ലെ എന്നു സംശയിക്കുന്നു. അതിന്നാൽ ഒരു സ്വല്പ സൂചനയ്ക്കുമാത്രമേ ഒരുമ്പെടുന്നുള്ളു.

മഹത്തരമായ ആദർശങ്ങളെ പ്രദർശിപ്പിച്ചിട്ടുള്ളവരും പ്രചരിപ്പിച്ചുകൊണ്ടിരിക്കുന്നവരുമായ അനേകം അവതാരപുരുഷന്മാരുടെ പേരുകൾ നാം അറിയുന്നുണ്ടു്. പുരാതനവും ആധുനികവുമായ കാലങ്ങളിൽ മനുഷ്യരുടെ ആത്മികവും ലൗകികവുമായ ഉന്നമനത്തിനുവേണ്ടി പരിശ്രമിച്ചിട്ടുള്ള മഹാന്മാരിൽ പലരും ഈ കഥാനായകനായ മഹാപുരുഷന്റെ ശിഷ്യന്മാരൊ സതീർത്ഥ്യന്മാരൊ ആയിരുന്നോ എന്നു സംശ-

ളെ തോല്ക്കുമാറു കേരളീയ യുയോമയമതസ്ഥാപകന്റെ പ്രവർത്തനപദ്ധതികൾ അത്രമാത്രം വിപുലവും വിവിധോന്മുഖവുമായിരുന്നു. ഈ പരമാർത്ഥം കേരളീയർ അറിഞ്ഞിട്ടില്ല, അവർ അന്വേഷിച്ചിട്ടില്ല. അന്വേഷിക്കുന്നുമില്ല. വീരപുരുഷാരാധനാതല്പരന്മാരായ കേരളീയയുവാക്കന്മാർ ഓരോ മഹത്തായ ആദർശങ്ങളെ ലോകത്തിനു പ്രദാനം ചെയ്തിട്ടുള്ള മഹാന്മാരെ അന്വേഷിച്ചു അമേരിക്കയിലേക്കോ, യൂറോപ്പിലേക്കോ പുറപ്പെടുന്നു. അവരുടെ കണ്ണിൻമുൻപിൽ കിടക്കുന്ന മാണിക്യം അവർ കാണുന്നില്ല. അതിന്റെ വിലയും അവർ അറിയുന്നില്ല. മാർട്ടിൻ ലൂഥറിനെ വെല്ലുന്ന മതപരിഷ്ക്കർത്താവു്, സ്വാമി വിവേകാനന്ദനെ അതിശയിക്കുന്ന സർവ്വമതബന്ധു, മഹാത്മഗാന്ധിയെ ആശ്ചര്യപ്പെടുത്തുന്ന അധഃകൃതോദ്ധാരകൻ, പുസ്സിഫൂട്ട് ജോൺസൻ കപ്പം കൊടുക്കേണ്ട മദ്യവർജ്ജനപ്രക്ഷോഭകൻ, വൈക്കം സത്യാഗ്രഹികളെ ലജ്ജിപ്പിക്കുന്ന സത്യാഗ്രഹി, അല്പപിശകുള്ള ലോകഭാഷയെ പരാജിതമാക്കുന്ന ഒരു പുതിയ ഭാഷാനിർമ്മിതാവു്, എന്നുവേണ്ട ആധുനിക ലോകരുടെ ആരാധനത്തിന്നു് കാരണഭൂതന്മാരായുള്ള അനേകം പുരുഷകേസരികളുടെ ഏകീകരണം അഥവാ മൂർത്തീകരണംതന്നെയായിരുന്നു ഒരു ശതവർഷംമുമ്പു് കേരളത്തിൽ അവതരിച്ച "യുയോരാലിസൻ വിദ്വാൻകുട്ടി" എന്ന അദ്ദേഹത്തിന്റെ ജീവചരിത്രം പരിശോധിച്ചിട്ടുള്ളവർ സശിരഃകമ്പം സമ്മതിക്കതന്നെ ചെയ്യും. ശൈശവവിവാഹത്തെ നിരോധിച്ചുകൊണ്ടു ഭാരതസാമ്രാജ്യസഭയിൽ ഒരു ബിൽ പാസ്സാക്കിയതു അടുത്തകാലത്താണു് ആ നിയമത്തിനു ഇന്നും സർവ്വസമ്മതമായ പ്രചാരം സിദ്ധിച്ചിട്ടില്ല. അരശതവർഷകാലംമുമ്പു സ്വസമുദായത്തിൽ ശൈശവവിവാഹം നിരോധിച്ചു നിഷ്ക്കർഷയോടുകൂടി നടപ്പിലാക്കിയ ഒരു സമുദായ പരിഷ്കർത്താവാണു് വിദ്വാൻകുട്ടി. ഓരോ കുടുംബവും വരവുചെലവുകൾ സൂക്ഷിക്കണമെന്നുള്ള നിർബ്ബന്ധം, മനുഷ്യർ മടിയരായിരിക്കുന്നതു പാതകമാണെന്നുള്ള പ്രമാണം എന്നിങ്ങനെ യുയോമയമതത്തിൽ കാണുന്ന അഭിനന്ദനീയമായ തത്വ

ങ്ങളുടെ മാഹാത്മ്യം പരിഷ്കൃതലോകത്തിനു പോലും നേരാംവണ്ണം മനസ്സിലാകണമെങ്കിൽ ഇനിയും കാലം കുറേക്കഴിയണം. സാഹിത്യം, സംഗീതം, തൎക്കം, വ്യാകരണം എന്നിവിഷയങ്ങളിൽ വിദ്വാൻകുട്ടിക്കുണ്ടായിരുന്ന ജ്ഞാനം അത്യഗാധവും അനന്യലഭ്യവുമായിരുന്നു എന്നുള്ളതു് അദ്ദേഹത്താൽ വിരചിതമായ ഗ്രന്ഥങ്ങൾ സാക്ഷ്യംവഹിക്കുന്നുണ്ടു്. ഇങ്ങനെ നാനാമുഖമായ യോഗ്യതകളോടും സംസ്കാരപരമായ ആദൎശങ്ങളോടുംകൂടിയ മഹാപുരുഷൻ അവതരിച്ചതു ജാതിമതചിന്തകൾക്കു് അധീനരായ കേരളീയരുടെയിടയിൽ അല്ലായിരുന്നു എങ്കിൽ അദ്ദേഹത്തിന്റെ പ്രസിദ്ധി ദ്വീപാന്തരങ്ങളിൽപോലും ചെന്നെത്തുമായിരുന്നു. വിദ്വാൻകുട്ടിയുടെ ശ്രുതിമധുരമായ സംഗീതം ശ്രവിക്കുന്നതിനു ഭാഗ്യംസിദ്ധിച്ചിട്ടുള്ള പലർ ഇന്നും ജീവിച്ചിരിക്കുന്നുണ്ടു്. പ്രതിയോഗികളുടെ പ്രേരണയിൽ അദ്ദേഹത്തിന്റെ മതപ്രസംഗം നിരോധിക്കുന്നതിനൊ അദ്ദേഹത്തെ പിടിച്ചു തടവിലാക്കുന്നതിനൊ സന്നദ്ധരായി പുറപ്പെട്ടിട്ടുള്ള സൎക്കാരധികാരികൾ കരുണരസോജ്വലമായ സംഗീതം ശ്രവിച്ചു സന്തോഷിച്ചു് അദ്ദേഹത്തിനു സലാംകൊടുത്തു പിരിഞ്ഞുപോയിട്ടുള്ളതായി കേട്ടിട്ടുണ്ടു്. അത്രമാത്രം വചോചാതുരിയും സംഗീതമാധുരിയും വശപ്പെട്ടിരുന്ന ഒരു കലാസാമ്രാട്ടിന്റെ പല പാട്ടുകൾ അടങ്ങിയ ഈ പുസ്തകം കൈരളിക്കു ഉപഹാരമായും വീരപുരുഷാരാധകന്മാരായ കൈരളീയുവാക്കന്മാൎക്കു ഉപകാരമായും തീരുമെന്നുള്ള പ്രതീക്ഷയോടുകൂടി ഈ പുസ്തകത്തെ ഞാൻ മഹാജനസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു.

സഖറിയ ഒള്ളൂ.

൨—൭—൧൧൦.

# മുഖവുര.

ജ്ഞാനമതാകാശദേശത്തു ഉദിച്ചുയൎന്നിരിക്കുന്ന അനേക ജ്ഞാനഗ്രന്ഥങ്ങളായ നക്ഷത്രപംക്തികളുടെ മദ്ധ്യേ യുയോമയമതഗ്രന്ഥം ചൈതാമൃതകിരണങ്ങൾകൊണ്ടു നാനാജാതി മതസ്ഥന്മാൎക്കും ഒരുപോലെ പരമാനന്ദത്തെ പ്രദാനം ചെയ്യുന്ന ഒരു പൂൎണ്ണചന്ദ്രനായി പ്രശോഭിക്കുന്നു.

യുയോമയമതം കേരളഭൂമിയുടെ പുണ്യഫലമായി ഭാരതമാതാവിന്റെ ഉത്തമസന്താനമായ ബ്രാഹ്മണകുലജാതനും, അപാരപണ്ഡിതാഗ്രേസരനും, ജഗൽപ്രസിദ്ധനുമായ യുസ്തുസ് യുയോസെഫ് എന്ന യുയോരാലിസൻ വിദ്വാൻകുട്ടിയാൽ അരശതാബ്ദത്തിനുമുമ്പ് തിരുവിതാംകൂറിൽ സംസ്ഥാപിതമായിട്ടുള്ളതാണ്. അതിനാൽ മതത്തിന്റെ മാതൃഭൂമി എന്ന അഭിമാനത്തിനു പാത്രങ്ങളായിരിക്കുന്ന പാലസ്റ്റിൻ, അറേബിയ മുതലായ രാജ്യങ്ങളെന്നപോലെ തിരുവിതാംകൂറും ആ ശ്രേഷ്ഠപദവിക്കു പാത്രീഭവിച്ചു. എല്ലാ മതഗ്രന്ഥങ്ങളും ഭാഷാന്തരംമൂലം പലകൈമറിഞ്ഞതാണു കേരളത്തിനു ലഭിച്ചിട്ടുള്ളത്. എന്നാൽ പ്രസ്താപമതഗ്രന്ഥമാകട്ടെ സ്വഭാഷയിൽ നേരിട്ടു കൈരളിക്കു വിശിഷ്യാ തിരുവിതാംകൂർനിവാസികൾക്കു ലഭിച്ചതു പൊതുവെ അനുഗ്രഹപ്രദമായ ഒരു ഭാഗ്യാതിരേകമാണ്. പ്രസ്താപമതദ്രഷ്ടാവു ഒരു ബ്രാഹ്മണക്രിസ്തുമഹമ്മദീനാമധേയനാകയാൽ അദ്ദേഹത്തിന്റെ മാഹാത്മ്യമായ തിരുവവതാരം ഹിന്ദുക്രൈസ്തവ മുസ്‌ലീമുകൾക്കു ഒരുപോലെ അഭിമാനജനകമാണ്.

പ്രസ്താപമതം ലോകത്തിലുള്ള സകലപ്രവചനമതങ്ങളുടെയും നിവൎത്തിയെ ഘോഷിക്കുന്നതാകയാൽ അതു സകലമതങ്ങളുടെയും മൗലികമായി പ്രശോഭിക്കുന്നു എന്നുള്ളതിനു രണ്ടുപക്ഷമില്ല. അതിനെ പരിരക്ഷിക്കുവാനും, ആ പരമാനന്ദം മഹാലോകരെ അറിയിക്കുവാനുമുള്ള പ്രധാന ചുമതല ഹിന്ദുക്രൈസ്തവ മുസ്‌ലീമുകളായ തിരുവിതാംകൂർനിവാസികൾക്കുള്ളതാണ് എന്നാൽ അവർ അങ്ങനെ ചെയ്യുന്നില്ലെന്നുമാത്രമല്ല അതിനെ ഇല്ലായ്മയാക്കുവാൻകൂടി ചിലർ ശ്രമിക്കുന്നതായിട്ടാണ് കാണുന്നത്. അവതാരപുരുഷന്മാരാദിയാ

യ സകല ഋഷീശ്വരന്മാരെയും മോക്ഷേശ്വരന്മാരായ സകല ഭക്തന്മാരെയും സ്തുതിച്ചുപുകഴ്ത്തി മഹത്വപ്പെടുത്തുന്നതായ സന്ദേശങ്ങൾ നൽകുന്ന അനുകൂല സന്തതികളും, പ്രാകാശപിച്ചു ഹീനതപ്പെടുത്തുന്നതായ അറിയിപ്പുകൊടുക്കുന്ന വിപരീതസന്തതികളും ആദിമുതലെ കടന്നുവരുന്നതായി പുരാണങ്ങളിൽനിന്നു കാണാവുന്നതാകയാൽ ഇതിൽ അത്ഭുതപ്പെടുവാനില്ല. അവരിലുള്ള അനുകൂല സന്തതികളുടെ പ്രതിനിധിയായിട്ടാണു ഞാൻ പുറപ്പെട്ടിരിക്കുന്നതു്. ഏതു വസ്തുവിന്റെ നന്മയും തിന്മയുമായി കാണുന്ന മനുഷ്യവർഗ്ഗത്തെ പ്രസ്താവമതതത്വങ്ങൾ പറഞ്ഞു മനസ്സിലാക്കുന്നതു മനുഷ്യസാദ്ധ്യമല്ല.

എങ്കിലും ഒരു സംഗതിയുടെ വാസ്തവചരിത്രം ഇല്ലാതെയിരുന്നാൽ അവാസ്തവങ്ങളായ ഐതിഹ്യങ്ങൾ ഉണ്ടാകുന്നതു സാധാരണമാണല്ലൊ. യോമയസഭയുടെയും സ്ഥാപകന്റെയും ഒരു സംപൂർണ്ണചരിത്രം എഴുതുവാൻ ഞാൻ പ്രയത്നം തുടങ്ങിയിട്ടു ഒരു വ്യാഴവട്ടക്കാലം കഴിഞ്ഞിരിക്കുന്നു. എന്റെ മാതാപിതാക്കന്മാർ സഭാസ്ഥാപനകാലംമുതൽ അതിന്റെ അംഗങ്ങളായിരുന്നതുകൊണ്ടു അവരിൽനിന്നുംമററും സഭാസംബന്ധമായ കാര്യങ്ങൾ എനിക്കു നേരിട്ടറിയാവുന്നതാണു്. എന്നാൽ ഓരോ സ്ഥലത്തും നടന്നസംഭവങ്ങളും, ഇതിനെപ്പററി മററുള്ളവർ ചർച്ചചെയ്തിരിക്കുന്നതും എന്തെന്നു അറിവാനുള്ള അന്വേഷണത്തിനാണു (എന്റെ അനേകജോലിത്തിരക്കുകൾനിമിത്തം) ദ്വാദശവർഷം വേണ്ടിവന്നതു്. ഈ കാലംകൊണ്ടു ഇതിനെപ്പററി ഓരോ മഹാന്മാരുടെ എഴുത്തുകളിലും ജീവചരിത്രങ്ങളിലും വൃത്താന്തപത്രങ്ങളിലും തിരുവിതാംകൂർഗവമ്മെൻറ സെൻസസ്സ്റിപ്പോർട്ടു, സ്റ്റേറമാനുവേൽ എന്ന റിക്കാർഡുകളിലും രേഖപ്പെടുത്തിയിരിക്കുന്നതു കാണുവാൻ സാധിച്ചു. അവ ഖംഗിമഹാദേവോദ്ദേശത്തെ പൂർണ്ണമായി തെളിയിക്കുന്നവയല്ല. അങ്ങനെയിരിക്കുമ്പോൾ കേരളകേസരിയിൽ "വിദ്വാൻകുട്ടി യുസ്തുസ്സ യോസെഫ" എന്ന തലക്കെട്ടിൽ മി. സഖറിയ ഒളശയുടെ ഒരു ലേഖനംകാണുവാൻ ഇടയായി അതു മേൽ പ്രസ്താവിച്ച പ്രസിദ്ധീ

കരണങ്ങളിൽ കൂടെത്തലായി മതസ്ഥാപകന്റെ ഉദ്ദേശത്തെ
സ്പഷ്ടമാക്കുവാൻ ശ്രമിച്ചിട്ടുണ്ടു് എങ്കിലും സാധിച്ചിട്ടില്ല. അ
തിനാൽ മതസ്ഥാപകന്റെ പൂൎണ്ണമായ ഉദ്ദേശം സംഗ്ര
ഹിച്ചിട്ടുള്ളതും ജാതികൾക്കും ജനങ്ങൾക്കും മുദ്രയിടപ്പെട്ടിരി
ക്കുന്നതുമായ നിത്യാക്ഷരങ്ങളുടെ വിവരണമടങ്ങിയ ഒരു പു
സ്തകത്തിന്റെ ആവശ്യം എനിക്കു തോന്നി. ഉടനെ എ
ന്റെ പ്രഥമോദ്ദേശത്തിൽനിന്നു പിന്തിരിഞ്ഞു ഇതിലേക്കു
ള്ള പരിശ്രമം ആരംഭിച്ചു. അതിന്റെ ഫലമായി മൂന്നു വ
ൎഷംകൊണ്ടു ഈ പ്രമേയം ഖംഗിമഹാദേവസന്ദേശം എന്നു
ഗ്രന്ഥരൂപമാക്കി ചമെയ്ക്കുന്നതിനു സാധിച്ചു. ഞാൻ ശേഖ
രിച്ചിട്ടുള്ള ചരിത്രഭാഗങ്ങൾ മിക്കതും ഇവയിൽ പതിച്ചു
പോയിട്ടുമുണ്ടു്. ഇതിൽ ദേവരാജ്യസ്ഥാപനം, യേശുക്രിസ്തു
വിന്റെ പുനരാഗമനം, ഖംഗി അവതാരം മുതലായ ഭാവി
സംഭവങ്ങളുടെ നിവൃത്തിയെ ഘോഷിക്കുന്ന യഥാൎത്ഥമത
തത്വങ്ങൾ പ്രവാചകവാക്യങ്ങളുടെ ശുദ്ധനിവൃത്തിയെന്നുവി
ശദമായി തെളിയിച്ചിട്ടുണ്ടു്.

പ്രസ്തുത ഗ്രന്ഥരചനയിൽ പ്രവാചകവേദാക്ഷരങ്ങളിൽ
മറഞ്ഞിരുന്ന നിത്യാക്ഷരമണികളെ തിരഞ്ഞെടുത്തു ഖംഗി
മഹാദേവസന്ദേശസൂത്രത്തിൽ കോൎത്തു നിത്യാക്ഷരങ്ങളോടു
സംഘടിപ്പിക്കുക എന്നൊരു കൃത്യമെ ഞാൻ വഹിച്ചിട്ടുള്ളു എ
ന്നു സ്പഷ്ടമായി കാണാവുന്നതാണു്. അങ്ങനെയുള്ള ഏടിന്റെ
ഭാഷാരീതി വൈദികമാകയാൽ മിക്ക പ്രയോഗങ്ങളും ലൗകി
കയുക്തികൾക്കു അനുയോജ്യമല്ലെന്നു പ്രഥമദൃഷ്ടിയിൽ തോ
ന്നിയേക്കാം. വിശ്വാസത്തോടുകൂടി അനുകൂലവശത്തുനിന്നു
നോക്കുന്നവൎക്കുമാത്രമേ അതു മനസ്സിലാക്കി പരമാനന്ദം അ
നുഭവിപ്പാൻ സാധിക്കയുള്ളു. അല്ലാത്തവൎക്കു് അതിനെതി
രായ അനുഭവങ്ങൾ ഉണ്ടാകുവാൻ ഇടയുണ്ടെന്നുള്ളതു ഞാൻ
വിസ്മരിക്കുന്നില്ല. ഉഭയകക്ഷികൾക്കും ഒരുപോലെ അഭിരു
ചി തോന്നത്തക്കവണ്ണം വൈദികഗ്രന്ഥങ്ങൾ ചമെയ്ക്കുവാൻ
സാദ്ധ്യമല്ലാത്തതിനാൽ അക്കാൎയ്യത്തിൽ വായനക്കാർ എ
ന്നോടു പരിഭവിക്കയില്ലെന്നു വിശ്വസിക്കുന്നു.

ഇതിൽ ചില തെററുകൾ മറഞ്ഞു കിടക്കാവുന്നതുകൂടാതെ ഉദ്ധരണി മുതലായ ചിഹ്നങ്ങൾ വേണ്ടതുപോലെ എല്ലായിടത്തും ഇല്ലാതെയും വന്നിട്ടുണ്ടു്. ദൃഷ്ടിയിൽ പെട്ടിടത്തോളം സാരമായ തെററുകൾ തിരുത്തി ഒരു ശുദ്ധിപത്രം ചേർത്തിരിക്കുന്നു.

പ്രസ്തുത പുസ്തകം ൧൦൮൭ മീനം ൨൩-ാംനു എഴുതിതീർന്നു എങ്കിലും ഖ്ഠംഗിമഹാദേവന്റെ ശതാബ്ദദിനമാണു ഇതിൽ വച്ചിട്ടുള്ളതു്. ഇതിലെ വല്ല പദങ്ങളും എന്റെ മനഃപൂർവ്വമല്ലാതെ നിത്യാക്ഷരോപദേശത്തിനു അനുകൂലമല്ലാത്തവിധം വന്നുപോയിട്ടുണ്ടെങ്കിൽ അതു് എന്നെമാത്രമല്ലാതെ യുയോമയസഭയെയൊ സ്ഥാപകനെയൊ ബാധിക്കുന്നതല്ല. ഇതിൽ ചേർത്തിരിക്കുന്ന ബൈബിൾവാക്യങ്ങൾ മതസ്ഥാപകന്റെ കാലത്തു നടപ്പിലിരുന്ന പുസ്തകത്തിൽനിന്നാണു്. അതിനാൽ ഇപ്പോൾ നടപ്പിലിരിക്കുന്ന പുതിയ തർജ്ജമ നോക്കുമ്പോൾ ഉണ്ടാകയെക്കാവുന്ന സംശയപരിഹാരത്തിനു ൩൦൦ വർഷക്കാലത്തോളം എല്ലാം ക്രിസ്തീയസഭകളും ഉപയോഗിച്ച പഴയ തർജ്ജമ തന്നെ നോക്കണം.

പ്രസ്തുതപുസ്തകത്തിനു് അവതാരിക എഴുതിത്തന്ന ശ്രീമാൻ സ്ഖറിയാഒല്ലശയോടു് എനിക്കുള്ള സ്നേഹം അതിരററതാകുന്നു. ഇതിലേക്കു സഹായസഹകരണങ്ങൾ ചെയ്ത എല്ലാ സഹൃദയന്മാരോടും ഇതച്ചടിച്ചുതന്ന ഭാരത പ്രിന്റിംഗ് ഹൌസ് ഉടമസ്ഥനോടും എനിക്കുള്ള കൃതജ്ഞത രേഖപ്പെടുത്തിക്കൊള്ളുന്നു.

ശ്രീ ചതുസ്ത്വാവാം മഹാദൈവം നമ്മുടെ അന്നദാതാവും കൃപാനിധിയുമായ മഹാരാജാവു തിരുമേനിയേയും രാജകുടുംബത്തെയും ആയുരാരോഗ്യാദി സൗഭാഗ്യങ്ങളോടുകൂടി ആശീർവദിക്കയും പരമസായൂജ്യപദത്തെ നൽകുകയും തിരുമേനിയുടെ രാജ്യത്തിലുള്ള സർവ്വ ഉദ്യോഗസ്ഥന്മാരെയും എല്ലാ പ്രജകളെയും പരമാനുഗ്രഹങ്ങളെക്കൊണ്ടു് അനുഗ്രഹിക്കയും ചെയ്യട്ടെ. ഇങ്ങനെ യുയോമയസഭയുടെ ശ്രേയസ്സിനും ലോകസമാധാനത്തിനു വേണ്ടിയുള്ള പ്രാർത്ഥനയോടും പ്രയത്നങ്ങളോടുംകൂടി വിരമിച്ചുകൊള്ളുന്നു.

എന്നു ഗ്രന്ഥകർത്താ
൫൭ യോഗ്യം ൨൫,
൧൦൯൨ ഇടവം ൧൯.

# യുയോമയം.

---

നമ്മുടെ ജനറൽസെക്രട്ടറി തോമ്മാ ചാക്കോബോധകർ എഴുതീട്ടുള്ളതായ ഖംഗി മഹാദേവസന്ദേശം എന്ന ഗ്രന്ഥം ഞാൻ ആപാദചൂഡം വായിച്ചുനോക്കി. ഇതു നിവർത്തിയാത്മകമായ സാക്ഷാൽ ഒരു നിത്യാക്ഷരവിവരണമാണ്. ഇതിൽ യുയോമയ മതസിദ്ധാന്തങ്ങൾ പ്രവചനങ്ങളുടെ ശുദ്ധ നിവർത്തിയെന്നു വിശദമായി തെളിയിച്ചും, യുസ്തുസ യോസെഫ് ക്രിസ്താത്മജനായ ഖംഗി അവതാരമെന്നു സ്പഷ്ടമായി കാണിച്ചും പ്രവചനമതങ്ങളുടെ ആശയസൗഷ്ഠവങ്ങളെ നിത്യാക്ഷരങ്ങളുമായി സംഘടിപ്പിച്ചു മനോഹരമായി വിവരിച്ചുമിരിക്കുന്നു.

ഏതൊരുത്തനും വായിച്ചറിയേണ്ടതായ നവീനതത്വങ്ങൾ, ലോകാരംഭംമുതലുള്ള പരമരഹസ്യങ്ങൾ, മതമാഹാത്മ്യസൂക്തങ്ങൾ ഇവയെല്ലാം ഇതിൽ സുവ്യക്തമായി വർണ്ണിച്ചിട്ടുമുണ്ട്. ഇദംപ്രഥമമായി പുറപ്പെട്ടിട്ടുള്ള ഈ "ഖംഗിമഹാദേവസന്ദേശം" ഏതുകാലത്തും ലോകോപകാരത്തിനു മതിയായ ഒരു വിശിഷ്ട ഗ്രന്ഥമെന്നു ഞാൻ പൂർണ്ണമായി വിശ്വസിക്കുന്നു. ഗ്രന്ഥകാരനെപ്പറ്റി എന്റെ മുൻഗാമികൾ വളരെ നല്ല അഭിപ്രായങ്ങളാണു എഴുതിയിരിക്കുന്നതു്. അതിൽ കൂടുതലായി എനിക്കു ഒന്നും എഴുതുവാനില്ല. നിത്യജീവകൃപ എല്ലാവരോടുംകൂടെ എന്നും ഇരിക്കട്ടെ.

എന്നു്,

സ. പാ. പാദ. കെ. സി. യു.

യാക്കോബുബോധകർ.

തലവടിയിൽനിന്നും

൨൪ ജൂൺ ൩

൧൧൧൧ ചിങ്ങം ൨൨

യുയോമയം

# ചർഗി മഹാദേവ സന്ദേശം.



"ലോകാസ്സമസ്താസ്സുഖിനോഭവന്തു".

## അദ്ധ്യായം 1.

### പ്രാരംഭം.

നമശ്ശിവായ. ലോകത്തിൽ എവിടെ നോക്കിയാലും നാം പ്രധാനമായി കാണുന്നതു ഭിന്നാഭിപ്രായഗതികളോടുകൂടി നന്മ, തിന്മ എന്ന് എതിരായ കർമ്മങ്ങളെ ചെയ്യുന്ന മനുഷ്യരെയാണ്. അവർ ലോകത്തിലേക്കു വരികയും പോകയും ചെയ്തുകൊണ്ടിരിക്കുന്നു. എന്നാൽ അവർ എവിടെനിന്നുവരുന്നു? എവിടെ പോകുന്നു? എന്തിനു വരുന്നു? എന്തു സാധിക്കുന്നു? അവർ തമ്മിൽ തമ്മിലും തങ്ങൾക്കു തങ്ങൾ തന്നെയും എതിരാളികളാകുവാൻ കാരണമെന്ത്? നന്മചെയ്യുന്നവർക്കും തിന്മചെയ്യുന്നവർക്കും ഒന്നുപോലെ സംഭവിക്കുന്നതെന്ത്? അവരുടെ ഭാവിയെന്തായിരിക്കും? ഇത്യാദി പ്രശ്നങ്ങളെപ്പററി അറിവാനുള്ള ആകാംക്ഷ ഏവർക്കുമുള്ളതാണല്ലോ. ഉപര്യുക്തപ്രശ്നങ്ങളെ പരിചിന്തനംചെയ്യുന്നവരും കുറവല്ല. അങ്ങനെയുള്ളവരുടെ കൂട്ടത്തിൽ ഞാനും ഒരുവനായിത്തീന്നു.

അനന്തരം ഇത്യാദി സംഗതികളെ കേട്ടു വിശ്വസിക്കുന്ന വേറൊരു കൂട്ടരെയും ഞാൻ കണ്ടു അവരോടു സഹകരിക്കുവാനുള്ള എന്റെ ആശമൂലം അറിഞ്ഞു വിശ്വസിപ്പാൻ

ശ്രമിക്കുന്ന ആദ്യത്തെ കൂട്ടരെ ഞാൻ വിട്ടേണ്ടതായി വന്നു. രണ്ടാമത്തെ കൂട്ടരുമായി ഞാൻ അതീന്ദ്രിയ വിഷയങ്ങളെ ഗ്രഹിപ്പിക്കുന്ന വിശ്വാസമാർഗ്ഗമായ വേദവാക്യങ്ങളിൽക്കൂടെ സഞ്ചരിച്ച് അദൃശ്യലോകമായ അഖണ്ഡവിരിവാം സ്നേഹബ്രഹ്മമയ ശരീരത്തിൽ പ്രവേശിച്ചു. ആ പരബ്രഹ്മത്തിൽ അഗോചരവും, അപ്രമേയവുമായ അനേക ഭണ്ഡാഗാരങ്ങളെയും; അവയുടെ അധികാരിയായി സകല ഭിന്നാഭിപ്രായങ്ങളെയും ഏകീകൃതമാക്കിത്തീർക്കുന്ന് ഒരു പുതിയ പദ്ധതി രൂപവല്ക്കരിച്ചുകൊണ്ട് എല്ലാ പ്രശ്നങ്ങൾക്കും ശരിയായ പരിഹാരം നൽകുവാൻ ദൈവമനുഷ്യമഹാസമുദ്രത്തിന്മേൽ സദാ ഒരുങ്ങിനില്ക്കുന്ന ജ്ഞാനസ്വരൂപിണീസമേതനായ് ഒരു ആത്മകാന്തനേയും കാണുവാൻ എനിക്കു സാധിച്ചു.

അവൻ സത്യാന്വേഷികൾക്കു നിത്യമായ പരമാനന്ദപദത്തെ പ്രദാനം ചെയ്യുന്നവനും; സർവ്വവസ്തുവിനും കാരണഭൂതനുമാകയാൽ എനിക്കും സഹകാരികൾക്കും ഞങ്ങളുടെ അഭീഷ്ടപ്രകാരം മേൽ പ്രസ്താവിച്ചതും മററുമായ എല്ലാ പ്രശ്നങ്ങൾക്കും ശരിയായ പരിഹാരം നൽകി ഞങ്ങളെ പൂർണ്ണസമാധാനവും പരമാനന്ദവുമുള്ളവരാക്കിത്തീർത്തു. അതിനാൽ ദൈവത്തിൻെറ സ്നേഹം എത്ര അതിശയമായിരിക്കുന്നു! അതു ചിന്താതീതമാണെന്നു കണ്ട "മഹാസന്തോഷമെ! മഹാസന്തോഷമെ!" എന്നു ഒരു പുതിയ പാട്ടു ഞാൻ പാടുന്നു. "മഹാസന്തോഷം" എന്ന ഈ പഞ്ചാക്ഷര മന്ത്രത്തെപ്പററി എൻെറ മിത്രവർഗ്ഗങ്ങളായ സകല മനുഷ്യരെയും അറിയിക്കണമെന്നുള്ള എൻെറ ആഗ്രഹമാണ് എന്നെ ഇതിലേക്ക് പ്രേരിപ്പിച്ചതു്. ഈ പ്രേരണ ദൈവശക്തിയാണെന്നു ഞാൻ പൂർണ്ണമായി വിശ്വസിക്കുന്നു. അതിനാൽ വിശ്വാസമൂലം എൻെറ പഞ്ചേന്ദ്രിയങ്ങൾക്കു വിഷയമായ ജ്ഞാനസ്വരൂപൻ ആത്മകാന്തനെയും അദ്ദേഹം മനുഷ്യവേഷത്തിൽ വെളിപ്പെട്ട് സ്വാർത്ഥപരിത്യാഗ പ്രധാനമായി സ്ഥാപിച്ച നവീനമതത്തെയും പററിയുള്ള ഒരു സന്ദേശമാണ് താഴെ പറവാൻ പോകുന്നതു്.

ഈ സന്ദേശം ൧൯൩൭ സെപ്റ്റംബർ ൧൨-ാം൹ തികയുന്നതായ ആ മഹാദേവന്റെ ശതാബ്ദജന്മനക്ഷത്രസ്മാരകവും അദ്ദേഹത്തെ അനുഗമിച്ച് പരലോകഗതനായ എന്റെ ഓമനകുമാരൻ പി. സി. തോമസിന്റെ മെമ്മോറിയലുമായി ലോകസമക്ഷം അവതരിപ്പിക്കുവാനാണ് ഞാൻ ആഗ്രഹിക്കുന്നത്.

ഈ സന്ദേശത്തിൽ എനിക്കു മാർഗ്ഗദർശകങ്ങളായി ഞാൻ സ്വീകരിച്ചിട്ടുള്ളത് ആ പരമപുരുഷന്റെ പരിപാവനവും മഹനീയവുമായ മൂന്നാംസ്വർഗ്ഗപ്രസ്ഥാനത്തിന്റെ അടിസ്ഥാനമായ നിത്യാക്ഷരങ്ങളും; ഹിന്ദു, ക്രിസ്തുമതഗ്രന്ഥങ്ങളും, ആ പരമഗുരുവിന്റെ സഹോദരങ്ങളായ പ്രബോധകന്മാർ യു. യാക്കോബു, യു. പീലിപ്പോസു, യു. സമുവേൽ എന്ന പരിശുദ്ധ പിതാക്കന്മാരുടെയും, മററു സഭാപിതാക്കന്മാരുടെയും ഉപദേശങ്ങളുമാണ്. ഈ സന്ദേശം സകലരുടെയും ആദ്ധ്യാത്മജീവിതഗതിക്കു ഉപയുക്തമായിത്തീരുമെന്നുള്ള വിശ്വാസത്തോടുകൂടി ഈ ഗ്രന്ഥരചനാത്ഥം ഞാൻ അദ്ദേഹത്തിന്റെ പാദാരവിന്ദങ്ങളിൽ അഭയം പ്രാപിച്ചുകൊള്ളുന്നു. അദ്ദേത്തിന്റെ തിരുനാമത്തിനുതന്നെ മഹത്വമുണ്ടാകട്ടെ. ആമേൻ.

---

## അദ്ധ്യായം 2.

### മൺമയീ അപഹരണവും പര്യവേഷണങ്ങളും.

പ്രസ്താവ ജ്ഞാനസ്വരൂപൻ അനേക യുഗങ്ങൾക്കു മുൻപ് ആദിയിൽ ഒരു ജീവാത്മാവായി പുറപ്പെട്ടു തന്റെ പൂർവ്വസ്നേഹപാത്രമായ മൺമയീ (മർത്ത്യ) സ്വയംബരത്തിനായി ഭൂഗോളത്തിൽ പഞ്ചഭൂതസഞ്ചയമായ മനുഷ്യഹൃദയ സൌധത്തിൽ വന്നുചേർന്നു. ആദ്യ. ൨. ൭. സുഭാ. വ്യ. ൨൨-൨൩. ഇങ്ങനെ ജ്ഞാനസ്വരൂപനായ ജീവാത്മപുരുഷൻ തന്റെ പിതാവായ പരമാത്മാവിനെയും, മാതാവായ പര

മാത്മശരീരിണിയേയും ഉപേക്ഷിച്ചു തന്റെ ഭാൎയ്യയോടുചേർന്നു. ആദ്യ. വ. വ൪. ഈ നവദമ്പതികളാണു മനുകുലത്തിന്റെ ആദ്യമാതാപിതാക്കന്മാർ. ഇവരുടെ ചിന്താഫലമാണു സൃഷ്ടി സ്ഥിതി സംഹാരങ്ങൾ ലോകത്തിൽ നടക്കുന്നതു്. ആദാമോ, മനുവോ ഇവരുടെ പ്രതിരൂപങ്ങളായിരുന്നു. അതിനാൽ ഇവർ മനുഷ്യവൎഗ്ഗത്തിന്റെ ആരാധ്യപാത്രങ്ങളാണു്. എന്നാൽ ഇവരെ അങ്ങനെ ആരും സ്മരിക്കപോലും ചെയ്യുന്നില്ല. ബ്രഹ്മാവിന്നു് ആലയവും പൂജയും ഇല്ലല്ലൊ. ഇവരിൽനിന്നു ജാതരായ പലരെയും നരകുലം തങ്ങളുടെ രക്ഷിതാക്കളായി വിശ്വസിച്ചു് ആരാധിച്ചുപോരുന്നു.

ഈ നവദമ്പതികളുടെ പൂൎവ്വദിക്കിൽ നന്മതിന്മകളോടു സമ്മിശ്രവും മനുഷ്യനു പരമസുഖത്തെ പ്രദാനംചെയ്യുന്നതുമായ ഒരു മനോഹര നന്ദനോദ്യാനം സ്ഥിതിചെയ്യുന്നു. അതിൽ മനുഷ്യജീവിതോപയുക്തങ്ങളായ സകല വസ്തുക്കളുംസുലഭമായിട്ടുണ്ടു്. നന്മതിന്മകളുടെ അറിവിനെ നല്കുന്ന മനോമോഹനമായ ഒരു കല്പവൃക്ഷവും അതിന്റെ മദ്ധ്യേയുണ്ടു്. ആദ്യ. വ. ൻ. യോഹ. ഫദ. ഫ. വെളി. വ. ൧. ഭഗ. ഗീ. ഫദ. വ. അതിനു മന്ദാരം, പാരിജാതം, സന്താനം, ഹരിചന്ദനം എന്ന നാലു പൂങ്കുലകളുണ്ടു്. ആ പൂങ്കുലയാകുന്ന തിരുമുഖങ്ങളിൽനിന്നു പുറപ്പെടുന്ന ചതുൎവ്വേദാമൃതത്തിന്റെ സൗരഭ്യത്താൽ ലോകം പരിമളപ്പെടുന്നു. അതിൽനിന്നു് അല്ലാ, ആമേൻ, യമം, ഓമേഗാ, എന്ന നിത്യജീവകനികളെ ലോകൎക്കു പ്രദാനം ചെയ്യുന്നു. നി. പ. പു. വവ൪. അതു തിരിച്ചറിഞ്ഞു ഭക്ഷിച്ചാൽ നിത്യജീവനം അന്യഥാ ഭക്ഷിച്ചാൽ നിത്യമരണവുമാണുണ്ടാകുന്നതു്.

ഈ നവദമ്പതികളുടെ തപഃശക്തിയാൽ നന്ദനോദ്യാന പ്രവേശനത്തിനും കല്പവൃക്ഷകനി (നന്മതിന്മകളുടെ വിവേചന ഉണ്ടാകുന്നതുവരെ വൎജ്ജിക്കണമെന്നും) ഒഴികെയുള്ള സകല ഫലമൂലാദികളും യഥേഷ്ടം ഭക്ഷിച്ചും വൎദ്ധിച്ചു പെരുകിയും സകലത്തെയും അടക്കി ഭരിക്കുന്നതിനുമുള്ള ഈശ്വര വരങ്ങൾ പ്രാപിച്ചു. അതിനാൽ അവർ ആ ഉ

ദ്യാനത്തിൽ പ്രവേശിച്ചു പരമാനന്ദമായി വാണുകൊണ്ടിരു ന്നു. ആദ്യ. ൨. ൧൫. ൧൭.

ആ പൂന്തോട്ടം ദൈവത്തിന്റെ സ്വന്തകൈവേലയാ കയാൽ അതിന്റെ ക്ഷേമത്തിനായി തന്റെ പ്രത്യേക മേ ൽനോട്ടവും സഞ്ചാരവും അതിൽ എപ്പോഴുമുണ്ട്. ആദ്യ. ൧ ൨൭. ൨. ൮. ൩. ൮. ആവ. ൧൧. ൧൨. യെശഹ. ൧൫. ൧. ഇങ്ങനെ അതു ദേവന്മാരുടെയും മനുഷ്യരുടെയും പരമാന ന്ദസ്ഥലമായതുകൊണ്ട് "അറാവാമീനം" എന്ന് ഒരു നാ മകരണമാണതിനുള്ളതു്. ഇതിനെപ്പററിയാണു പറുദീസ, വൈകുണ്ഠം എന്നും മററും പ്രവചനങ്ങളിൽ പറഞ്ഞിരി ക്കുന്നതു്. ഇതിന്റെ ബാഹ്യാവസ്ഥ ചരാചരങ്ങളും സൂ ക്ഷ്മാവസ്ഥ ജീവാത്മപരമാത്മൈക്യയോഗമായ സ്നേഹമാകു ന്ന അഖണ്ഡപദവും അതിന്റെ സാദൃശ്യം പുണ്യ മനുഷ്യനു മത്രെ. ഈ പൊതു ഏകഐക്യസ്ഥലസ്ഥിതി മാഹാത്മ്യ ത്തെപ്പററി വർണ്ണിക്കുന്നതിനു പലരും ആരംഭിച്ചിട്ടും ഇന്നും അപൂർണ്ണനിലയിൽ ഇരിക്കുന്നതെയുള്ളു; എന്നു പ്രവചനങ്ങ ളിൽനിന്നു കാണാവുന്നതും പൂർണ്ണമാക്കുവാൻ മനുഷ്യനു സാ ദ്ധ്യമല്ലാത്തതുമാകയാൽ ഞാൻ അതിലേക്ക് ഉദ്യമിക്കുന്നില്ല.

ഈ നവദമ്പതികളുടെ പരമാനന്ദവാഴ്ചയിൽ അ സൂയാകലുഷിതനായ് ഒരു മരണാത്മാവുവന്നു സർപ്പവേഷ ധാരിയായി ഇവരുടെ പശ്ചിമഭിക്കിൽ താമസമുറപ്പിച്ചിരു ന്നു. ആദ്യ. ൩. ൧൩. യോബ്യ. ൨൬. ൧൩. അവൻ ഇവ രുടെ ദാമ്പത്യബന്ധം വേർപെടുത്തി മണ്മയിയെ സ്വാ ധീനമാക്കി ജീവിതം കളങ്കപ്പെടുത്തുന്നതിനു യത്നിച്ചു കൊ ണ്ടിരുന്നു. തൽഫലമായി ഇവരെ തനിക്കു വശംവദരാക്കു കയും തന്നിൽനിന്നു ഇവൎക്കു സന്താനോല്പാദനമുണ്ടാകയും ചെയ്തു. ൧. യോഹ. ൩. ൧൨. അതിനാലുണ്ടായ ഈശ്വര ശാപം നിമിത്തം ദൈവസാന്നിദ്ധ്യവും ഉദ്യാനനിവാസവും നഷ്ടപ്പെട്ടുപോയി. ആദ്യ. ൩ ൨൨, ൨൩. ഹെസ. ൨൮. ൧൩.

അനന്തരം അവരുടെ ശാപമോക്ഷാൎത്ഥം അവർ തപ സ്സുചെയ്തു കാലം കഴിച്ചുവന്നു. അങ്ങനെ ഇരിക്കുംകാലം അ

വരിൽ ഉല്പാദിതമായ മൂന്നു സന്താനങ്ങൾ വെളിയിൽ വന്നു. അവർ അസുരൎക്കും, ദേവന്മാൎക്കും, മനുഷ്യൎക്കും, നിഴലുകളായിരുന്നു. അവരെ കായേൻ (ജഡമയൻ) ഹാബേൽ (ആത്മമയൻ) * ആകായാംബാ (മണ്മയി) എന്നിങ്ങനെ അറിയുന്നു. ജഡമയനും ആത്മമയനും തമ്മിൽ ജന്മശത്രുക്കളും മണ്മയി ളുവർ രണ്ടുപേരെയും ഒന്നുപോലെ സ്നേഹിക്കുന്നവളുമായിരുന്നു. എന്നാൽ ജീവാത്മാവു വന്നതു സ്ത്രീപുരുഷന്മാരുടെ ഐക്യമാകുന്ന വിശുദ്ധ കന്യകയായ മണ്മയിയെ തന്റെ കാന്തയായി വരിച്ചു വിണ്മയി (നിത്യാക്ഷരസ്വരൂപിണി) യാക്കുന്നതിനായിരുന്നു. ഇവൾക്കു ജ്ഞാനസ്വരൂപിണി വിദ്യാസ്വരൂപിണി എന്നുംമറ്റും പ്രവചനങ്ങളിൽ നാമം കല്പിച്ചിട്ടുണ്ടു്.

ജീവാത്മാകുന്ന വിണ്മയന്റെ ഉദ്ദേശം സാധിക്കുന്ന പക്ഷം ജഡമയസന്തതി [അസുരകുലം] ഇല്ലാതെ പോകുമെന്നുള്ളതിനാൽ മരണാത്മാവു ജഡമയൻമൂലം ആത്മമയനെ യമലോകത്തേക്കു അയക്കുകയും മണ്മയിയെ കൊണ്ടുപോയി തന്റെ കാന്തയാക്കുന്നതിന് അറിവിൻ വൃക്ഷത്തിൻകീഴിൽ [മൺമയകൂടാരമറവിൽ] ഒളിപ്പിക്കുകയും ചെയ്തു. ആദ്യ നം. വ്യ. ഇങ്ങനെ ആദാമ്യകുടുംബത്തിൽ നിന്നു ജയദേവൻ നഷ്ടപ്പെട്ടുപോയി. അറിവിൻ വൃക്ഷത്തിൻകീഴിൽ മണ്മയി തന്റെ കാന്തനായ ആത്മമയനെ ധ്യാനിച്ചു സന്താപമഗ്നയായി ചിറയിരുന്നു. ൨ കോരി. ൫. ൧. ൨. ആത്മമയനും വിരഹാതുരനായി പുറപ്പെട്ടു. "പാറയുടെ പിളർപ്പുകളിലും കേണിയുടെ മറവുകളിലും ഇരിക്കുന്ന് എന്റെ പ്രാവേ! ഞാൻ നിന്റെ മുഖത്തെ കാണുമാറാകട്ടെ. ഞാൻ നിന്റെ ശബ്ദം കേൾക്കുമാറാകട്ടെ. നിന്റെ ശബ്ദം രസമുള്ളതും മുഖം ഭംഗിയുള്ളതും ആകുന്നു". എന്നിത്യാദി വിലാപസ്വരം പുറപ്പെടുവിച്ചുകൊണ്ടു് അന്ധകാരാവൃതമായ ലോകത്തിലൂടെ ഏകാ

* ആകായാംബാ ജനിച്ചതായി പുസ്തകത്തിൽ ഇല്ലെന്നു പറയുന്നവർ കായേന്റെ ഭാൎയ്യ എവിടെ നിന്നുണ്ടായി എന്നു കാണിച്ചുതരേണ്ടിയിരിക്കുന്നു.

ദശാവ്യാഴവട്ടക്കാലത്തോളം പ്രചണ്ഡ മാരുതാത്മാക്കളുമായി ശീഘ്രത്തിൽ ലോകമൊക്കെയും ചുററിസഞ്ചരിച്ചു: എങ്കിലും യാതൊരു ഫലവുമുണ്ടായില്ല. ഉ. ഗീ. വ. ഫർ. ആദ്യ. ൭. ന്ന.

അതിനാൽ മണ്മയിയെ കണ്ടുപിടിക്കുന്നതിനു വിൺമയൻ മനുഷ്യസമുദായകഥാപാത്രങ്ങളേക്കൊണ്ട് ശൃംഗാരാദി നവരസങ്ങളോടുകൂടിയ ഒരു മഹാനാടകം അഭിനയിക്കുന്നതിനു തീർച്ചയാക്കി. നടനശാലയായി, ആകാശം മേൽക്കട്ടിയും, ഭൂമി കീഴ്ത്തട്ടുമായ മഹാദേവാലയശാലയെ, സരിത്തുകൾ, ശൈലങ്ങൾ, സരസ്സുകൾ, നഗരങ്ങൾ, അരണ്യങ്ങൾ മുതലായി അനേകം ഉപകരണങ്ങളോടുകൂടി സജ്ജീകരിച്ചു. വനലോകത്തുനിന്നു ജീവാത്മാക്കളാകുന്ന അനവധി നടീനടന്മാരെവരുത്തി രാജാക്കന്മാർ, രാജ്ഞിമാർ, പ്രഭുക്കന്മാർ, പ്രഭ്വിമാർ, കുബേരന്മാർ, കുചേലന്മാർ, മുതലാളികൾ, തൊഴിലാളികൾ, ഭിക്ഷുക്കൾ, താപസന്മാർ, ബ്രഹ്മചാരികൾ, ആദിയായി നവംനവങ്ങളായ അനേക വേഷങ്ങൾ അണിയിച്ചു രംഗപ്രവേശനം ചെയ്യിച്ചുതുടങ്ങി.

വിൺമയന്റെ ഈ സൂത്രം കണ്ടപ്പോൾ മൺമയൻ തനിക്കു വിധേയയായ മൺമയിയും രാജ്യവും വിൺമയനു് ആധീനമാകുന്നതു മാത്രമല്ല, ഈശ്വരശാപമനുസരിച്ചു തന്റെ ജീവഹാനിക്കും എളുപ്പമുണ്ടെന്നു കരുതി അവനും ഒരു സൂത്രം പ്രയോഗിക്കുവാൻ തുടങ്ങി. അതു് വിൺമയന്റെ നടീനടന്മാരിൽ പ്രവേശിച്ച് സ്വേച്ഛപോലെ നടനവൈകല്യം വരുത്തി എല്ലാം ജഡമയമാക്കിത്തീർക്കുവാൻ തന്നെ.

ഈ മഹാനാടകത്തിൽ മൺമയൻ, മണ്മയി എന്നിവർ അനേക വേഷങ്ങൾ എടുത്തു. അവയിൽ പ്രധാനവേഷങ്ങൾ: മത്സ്യം, കൂർമ്മം, വരാഹം, നരസിംഹം, വാമനൻ, പരശുരാമൻ, ശ്രീരാമൻ, ബലഭദ്രരാമൻ, ശ്രീകൃഷ്ണൻ, ആദാം, നോഹ, അബ്രഹാം, ഇസഹാക്ക്, യാക്കോബ്, ഗോത്രപിതാക്കൾ; മോശ, പിച്ചളസർപ്പം, ഗർദ്ദഭം, ദാവീദ്, ശലോമോൻ, യോനാ, യേശു, ബുദ്ധൻ. ജിനൻ, മഹമ്മദ്, സരാഷ്ടർ, കൺഫ്യൂഷസ്സ്, എന്നിവരും, സീത, സത്യഭാ-

ം, രുഗ്മിണി, ദമയന്തി, ദ്രൗപതി, താരാർ: സിപ്പോറ, നവോമി, ദ്രുത്ത്, ശേബ എന്നിവരുമാണ്. ഇവരെ കൂടാതെ പരശുരാമൻമാരും പരശ്രീകൃഷ്ണന്മാരും, പര ബുദ്ധന്മാരും, പര ജിനന്മാരും മററും ഉള്ളതായി പുരാണങ്ങളിൽനിന്നു കാണാം.

ഈ നടീനടന്മാർ കനകപല്ലക്കിൽ എന്നവണ്ണം കഴമരത്തിലും കയറി. സ്വർഗ്ഗത്തിൽ ഇന്ദ്രനെപ്പോലെ ഇരുന്നവർ പാതാളത്തിൽ പെരുമ്പാമ്പുപോലെ കിടന്നു. രാജധാനികളിലിരുന്നവർ വയലിൽ മൃഗങ്ങളോടുകൂടെ നടന്നു പുല്ലുതിന്നു. ദേവകളായിരുന്നവർ കാട്ടിൽ വാനരങ്ങളായി കായ്കനികൾ തിന്നു സഞ്ചരിച്ചു. ഏക പുരുഷൻ അനേക സ്ത്രീകളെ ഭാര്യമാരായും ഏകസ്ത്രീ അനേക പുരുഷന്മാരെ ഭർത്താക്കന്മാരായും സ്വീകരിച്ചു. എന്നു വേണ്ടാ അവരുടെ പ്രയോഗാഭിനയങ്ങൾ ആർക്കു വിസ്തരിപ്പാൻ കഴിയും? രംഗത്തുവന്നവേഷം ഇത്രയുണ്ടെന്നു ആർക്കു നിർണ്ണയിച്ചുകൂടും? അവർ ഈശ്വരനായും അനീശ്വരനായും കളിയാടിക്കൊണ്ടിരുന്നു. എന്നു മാത്രമല്ല, ഭൂചരങ്ങൾ, ജലചരങ്ങൾ, ഖേചരങ്ങൾ എന്നിവയുടെയും പർവ്വതങ്ങൾ, താഴ്വരകൾ, നദികൾ, തടാകങ്ങൾ, സമുദ്രങ്ങൾ, ലോകാന്തർഭാഗങ്ങൾ, മേഘങ്ങൾ, ഇടി, മിന്നൽ, കാററ്, വർഷം, ആദിയായ സ്ഥാവര ജംഗമങ്ങളുടെയും സ്വരൂപ സ്വഭാവ ശക്തികളെ തങ്ങളുടെ നാട്യകലകളാൽ തെളിയിക്കുകയും, സ്വർഗലോകത്തെയും, നരകലോകത്തെയും, അവയിൽ ചേരുന്ന സുരാസുരന്മാരെയും, അനുമാനോപമാനങ്ങളായി പ്രത്യക്ഷമാക്കുകയും ചെയ്തു. അവരുടെ നടനത്തിൽ വിവാഹവും, വ്യഭിചാരവും, സമാധാനവും, യുദ്ധവും, രക്ഷയുംശിക്ഷയും, സ്വയഹത്യയും, സ്വയരക്ഷയും, ധർമ്മവും അധർമ്മവും മററും പ്രസ്പഷ്ടമായിരുന്നു. പ്രവചനഗ്രന്ഥങ്ങളും നി. പ. ൭-ം വ്യ-ം പുറങ്ങളും നോക്കുക.

ഈ മഹാനാടകം ചതുർയുഗമാകുന്ന ആറായിരം വർഷം കൊണ്ടു അവസാനിച്ചു. വേഷം അവലംബിച്ചവർ തങ്ങളുടെ നടനശേഷം അവയെ ഭൂമിയിൽ ഉപേക്ഷിച്ച് അന്തർദ്ധാനം ചെയ്തു. എങ്കിലും ഇന്നും വേഷധാരികളായി ത്രിട്ട

വനങ്ങളിൽ ചിരംജ്ജീവികളായിരിക്കുന്നവർ ഉണ്ടെന്നു പുരാണങ്ങൾപറയുന്നു. സ്വർല്ലോകങ്ങളിലുള്ളവർ ഹനോക്ക്, ഏലിയാ, മോശ, യേശു എന്നിവരും; പാതാളലോകത്തിലുള്ളവർ ദാതാൻ, അബീറാം, മഹാബലി, മുതലായവരും; മറ്റു ലോകങ്ങളിലുള്ളവർ അശ്വത്ഥാമാവു, കൃപരു, വേദവ്യാസൻ, ഹനുമാൻ, വിഭീഷണൻ മുതലായവരുമാണത്രെ. എന്നുമാത്രമല്ല ദേവന്മാർ മനുഷ്യരായും, മനുഷ്യർ ദേവന്മാരായും തീൎന്നിട്ടുമുണ്ടു്. അബ്രാഹാം, ലോത്തു് മുതലായവരുടെ അടുക്കൽ മനുഷ്യവേഷത്തിൽ വന്ന ദൂതന്മാരും, ഏലിയാ, ഹനോക്ക് എന്നിവരും സാക്ഷികളാണു്. മണ്മയന്റെ ഏവംവിധങ്ങളായ മായാവൈഭവത്താലും ഇന്ദ്രജാലംകൊണ്ടും വിണ്മയന്റെ ഉദ്ദേശം ശിഥിലമായിത്തീൎന്നു എന്നു പറയേണ്ടതില്ലല്ലോ.

എങ്കിലും മൺമയിയുടെ ഇരിപ്പു് ഏറെ വിദൂരമല്ലാത്തതായ പ്രവചന നിഴലിന്റെ കീഴിലെന്നും, പൂന്തോട്ടമായ സ്വൎഗ്ഗകനാൻ ഗദ്യപദ്യങ്ങളായ പാലും, തേനും ഒഴുകുന്ന ധൎമ്മരാജ്യമെന്നും ഉള്ള ലക്ഷ്യങ്ങൾ കാണുവാനും, അതുകൈവശപ്പെടുത്തി മൺമയിയെ സ്വതന്ത്രയാക്കുവാനുള്ള സങ്കല്പാനും (വേദങ്ങൾ) തയ്യാറാക്കുവാനും സാധിച്ചു. "ഇവർ എല്ലാവരും വാഗ്ദത്തങ്ങളെ പ്രാപിക്കാതെ ദൂരത്തിങ്കൽ വെച്ചു് അവയെ കാണുകയും, അവയിൽ നിശ്ചയമുണ്ടാകയും, അവയെ ആലിംഗനം ചെയ്കയും, തങ്ങൾ ഭൂമിയിൽ അന്യന്മാരും പരദേശികളുമാകുന്നു എന്നു് അറിയിക്കുകയും ചെയ്തുകൊണ്ടു് വിശ്വാസത്തിൽ മരിച്ചു. എബ്രാ. ൧൧. ൧൩. ൧൪. ബുൻ. ശ്രീരാമൻമുതലായവർ സ്വർഗ്ഗാരോഹണം ചെയ്തിട്ടുള്ളതു സന്യാസാശ്രമത്തിൽ നിന്നല്ലെന്നുള്ളതു് ചിന്തനീയമാണു്. അവർ നമ്മെ കൂടാതെ പരിപൂൎണ്ണതപ്പെടാതെ ഇരിപ്പാനായിട്ടു ദൈവം നമുക്കുവേണ്ടി ഏറെ നല്ലൊരുകാൎയ്യം മുൻകരുതിയിരുന്നു. എബ്രാ. ൧൧. ൪൦. അതു ഹിന്ദുമതപ്രകാരം വരാനുള്ള ഖൾഗി അവതാരവും, ക്രിസ്തുമതപ്രകാരമുള്ള പരിശുദ്ധാത്മാവതാരമായ ക്രിസ്തുവിന്റെ പുനരാഗമനവും, ഇതരമതപ്രകാരമുള്ള അവസാന വെളിപാടുമത്രെ. അതുണ്ടായെങ്കിൽമാത്രമേ മൺമയിയാകുന്ന സൃഷ്ടിയുടെ അടിമത്തിൽ സ്വ

രാജ്യം ലഭിക്കയുള്ളു. അതിനായിട്ടു അവരം കാത്തിരുന്നു. "സൃഷ്ടിയുടെ പ്രതീക്ഷ ദൈവപുത്രന്മാരുടെ വെളിപ്പാടിനായിട്ടു കാത്തിരിക്കുന്നു. സൃഷ്ടിമനസ്സോടല്ല, അതിനെ ആശയിൻകീഴാക്കിയവൻ നിമിത്തമത്രെ മായയ്ക്കു കീഴ്പെട്ടതു്; സൃഷ്ടിതന്നെ ദൈവമക്കളുടെ മഹത്വമുള്ള സ്വാതന്ത്ര്യത്തിലേക്കു നാശത്തിൻെറ അടിമയിൽനിന്നു സ്വാതന്ത്ര്യപ്പെടും. എന്തെന്നാൽ സർവ്വസൃഷ്ടിയും ഞരങ്ങി, ഒന്നിച്ചു ഈററുനോവോടിരിക്കുന്നു എന്നു നാമറിയുന്നു." എന്നുണ്ടല്ലോ. റോമ. ൮ം അൻ. ൨൨.

---

## അദ്ധ്യായം 3.

### ഖഗോളീയവതാരമായ ത്രിയേക ദൈവ വെളിപാടിന്റെ ആവശ്യം.

മേൽപ്രസ്താവിച്ചപ്രകാരമുള്ള അവസാന വെളിപാടും അംബാവതാരവുമായ ഖഗോളീയവതാരം ദൈവ ത്രിയേകത്വത്തെ വെളിപ്പെടുത്തുന്നതാണല്ലോ. ദൈവത്തെ ഒരുത്തനം ഒരുനാളും കണ്ടിട്ടുമില്ല കാൺമാൻ കഴികയുമില്ല; എങ്കിലും അവൻ ഏകനെന്നും ത്രിയേകനെന്നും ഋഷിപ്രോക്തങ്ങളിൽ മനോഹരമായി വർണ്ണിച്ചിട്ടുണ്ടു്. എന്നാൽ ദൈവം ഏകനോ? ത്രിയേകനോ? എന്നു നിർണ്ണയിക്കുന്നതിന് അവ പൂർണ്ണമായിരിക്കുന്നില്ല. അതിനാൽ അനേക ത്രിയേക ഖണ്ഡനക്കാർ ലോകത്തിലേക്കു പുറപ്പെട്ടിരിക്കുന്നു. അതുകൊണ്ടു് ത്രിയേകത്വം പൂർണ്ണമായി തെളിയിക്കുന്ന് ഒരു നിയമം ലോകത്തിന് ഏററവും ആവശ്യമാണു്, അതു ഖഗോളമഹാദേവസൂക്തമായ നിത്യാക്ഷരനിയമംകൊണ്ടു സാധിച്ചുമിരിക്കുന്നു. അതിൽ ദൈവം പിതൃമാതൃപുത്രത്വത്തോടുകൂടി ഒന്നു മൂന്നായും മൂന്ന് ഒന്നായും ഇരിക്കുന്ന നപ്പാവു എന്നു പ്രത്യക്ഷമാക്കിയിരിക്കുന്നു. അതു ഏവരും സമ്മതിക്കത്തക്കവണ്ണം ദൈവം തൻെറ സ്വന്തസാദൃശ്യത്തിലും സ്വരൂപത്തിലും സൃഷ്ടിച്ചിരിക്കുന്ന ഏക ത്രിയേക മനുവായ ആദാമിനെ (മനുഷ്യനെ) യാണു് ദൃഷ്ടാന്തീകരിച്ചിരിക്കുന്നതു്.

“സൃഷ്ടിക്കുമുന്നമൊന്നായും-പിന്നെച്ചേൎന്നുഗുണങ്ങളാൽ
മൂൎത്തിമൂന്നായിപിരിഞ്ഞിട്ടു-മിരിപ്പോൻ തുണയ്ക്കണം”
“പണ്ടുപെണ്ണെന്നുമാണെന്നും രണ്ടായിട്ടു പിരിഞ്ഞു നി;
തുടൎന്നീടുന്നോരിസ് സൃഷ്ടിക്കവർ താനച്ഛനമ്മമാർ”
കു. സം. ദ്വിസൎഗ്ഗം

“ദ്വിധാകൃത്വാത്മനോ ദേഹമൎദ്ധേന പുരുഷോഭവേൽ
അൎദ്ധേന നാരീതസ്യാംസവിരാജമസൃജൽപ്രഭുഃ”
മനുസ് മൃതി.

“എന്റെ പിതാവ് എല്ലാവരെക്കാളും വലിയവനാകു
ന്നു . . . ഞാനും പിതാവും ഒന്നാകുന്നു.” എന്നും മററും യേശു
അടിക്കടി പറയുന്നുണ്ട്. യോഹ. ൧൦. ൨൯.൩൦: ൧൭. ൧൧. ൨൨.
ഇത്യാദി പ്രവചനങ്ങൾ നോക്കുക. ഈ പ്രവചനങ്ങളാൽ ദൈ
വം പിതൃമാതൃപുത്രത്വത്തോടുകൂടിയ നപ്തൃാവെന്നു സ്പഷ്ടമാകു
ന്നു. അതിനാൽ ദൈവത്തിനു നാലു തിരുമുഖങ്ങൾ ഉണ്ട്. ബ്ര
ഹ്മാവിന്റെ നാലുമുഖങ്ങൾ നോക്കുക. ഈ നാലു മുഖങ്ങൾക്കും
നാലു, ആളത്വങ്ങൾ ഉള്ളതായി കാണാം. വെളി. ൧. ൧.

പിതൃമാതൃപുത്രത്വം മനുഷ്യനിലുള്ള ആത്മജീവശ
രീരങ്ങളെയും, അവയുടെ ഐക്യത്തിൽ വ്യാപരിക്കുന്ന ശ
ക്തിസ്വരൂപനെയും, കാണിക്കുന്നു. ഇതത്രെ അൎത്ഥമാകുന്ന
ആത്മാവും, ജീവനാകുന്ന ശബ്ദവും, ശരീരമാകുന്ന അക്ഷര
വും, ധാതുവാകുന്ന ശക്തിയുമുള്ള വചനസ്വരൂപൻ. ഞാ
ൻ എന്നും എന്റേതെന്നുംപറയുന്നതു് ഇവനത്രെ. ഈ പി
തൃമാതൃപുത്രത്വം സകല സൃഷ്ടികളിലും സ്പഷ്ടമായി കാണാ
വുന്നതാണ്. ഈ പിതൃമാതൃപുത്രത്വത്തിലുള്ള സ്നേഹമാ
ണ് സകലത്തെയും സൃഷ്ടിച്ചു രക്ഷിക്കുന്നതു്. അതിനാൽ
സൃഷ്ടിസ്ഥിതിസംഹാരങ്ങൾ ഈ പിതൃമാതൃപുത്രാവതാരം
കൊണ്ടു പൂൎണ്ണമായി സാധിക്കുന്നു. നാലാമതായി ഒരവതാര
ത്തിന്റെ ആവശ്യം കാണുന്നില്ല. അതിനാൽ അവതാരങ്ങ
ൾ എത്രയുണ്ടായിരുന്നാലും അവയിൽ ഒക്കെയും പിതൃമാതൃ
പുത്രത്വമുള്ളതിനാൽ ശ്രേഷ്ഠമായതും, പൂൎണ്ണരക്ഷ പ്രദാനംചെ
യ്യാൻ കഴിവുള്ളതും, ആത്മജീവ ശരീരങ്ങളുടെ മൂൎത്തിത്വമാ
യ പിതൃമാതൃപുത്രാവതാരത്രയങ്ങൾക്കു മാത്രമാകുന്നു.

സകല മനുഷ്യരുടെയും ആത്മൈക്യതയായ ജനകാവതാരം ജലാത്മജനായ ശ്രീമോശയിലും; ജീവൈക്യതയായ് പുത്രാവതാരം വചനസ്വരൂപനായ ശ്രീയേശുവിലുമാണു് സ്ഥിതിചെയ്യുന്നതു്. അവരുടെ പിതൃപുത്രബന്ധത്തെപ്പററി അവരുടെ നിയമങ്ങളിൽ സ്പഷ്ടമായി വ്യവഹരിച്ചിട്ടുണ്ടു്. ശരീരശക്തിയിന്നൈക്യതയാകുന്ന സവിതൃവതാരംകൂടി ഉണ്ടായെങ്കിൽ മാത്രമെ പ്രവചനങ്ങൾ നിവൎത്തിയായി ത്രിയേകത്വം ലോകത്തിൽ വെളിവായി സ്ഥാപിക്കയും മൎത്ത്യൻമയി സ്വാതന്ത്ര്യപ്പെടുകയും ചെയ്കയുള്ളു.

അങ്ങനെ ഒരു അവതാരത്തിൻെറ ആവിർഭാവത്തിനുള്ള സകല ലക്ഷണങ്ങളും തികഞ്ഞു് ഒരു കാലത്തിൻെറ അത്യുച്ചമയിരുന്ന ആറാം സഹസ്രാബ്ദത്തിൻെറ അവസാനഘട്ടം. അവതാരങ്ങൾ ഉണ്ടാകുന്നതു് ധൎമ്മത്തിനു നാശവും; അധൎമ്മത്തിന്നു് ഉയൎച്ചയുമുണ്ടായി അക്രമങ്ങളാൽ ലോകം അന്ധകാരമയമാകയും; ഭക്തന്മാർ ശോകസമുദ്രത്തിൽ മയങ്ങുകയും ചെയ്യുമ്പോഴാണല്ലോ.

"യദാ യദാ ഹി ധൎമ്മസ്യ ഗ്ലാനിർഭവതി ഭാരത!
അഭ്യുത്ഥാനമധൎമ്മസ്യ തദാത്മാനം സൃജാമ്യഹം.
പരിത്രാണായ സാധൂനാം വിനാശായ ച ദുഷ്കൃതാം
ധൎമ്മസംസ്ഥാപനാൎത്ഥായ സംഭവാമി യുഗേ യുഗേ"

എന്ന തിരുവെഴുത്തു നോക്കുക. ഭ. ഗീ. ൪. ൭. വ്യ. അതിനാൽ ശേഷിച്ച പൂൎണ്ണ പുണ്യാവതാരം ഉണ്ടാകയും, പ്രവചനങ്ങൾ നിവൎത്തിയാകയും, ദൈവത്തിൻെറ സനാതനവും അന്തിമവുമായ പുതിയമതം സ്ഥാപിക്കയും, സകല സൃഷ്ടികളും അതിവാഞ്ഛയോടിരുന്നതായ ഒരു പുതിയ ലോകം സ്പഷ്ടമായ്‌വരികയും, പരമാനന്ദമായ ഒരു നവയുഗം ആരംഭിക്കയും ചെയ്തു് ഒരു ശതാബ്ദമായിട്ടാണല്ലോ-ഹവ്വന്മുതൽ ഇതുപൎയ്യന്തമുള്ള സംവത്സരങ്ങൾ പരിഗണിതമായിട്ടുള്ളതു്. ഇക്കാലങ്ങളിൽ ദൂരദൎശിനി, പ്രക്ഷേപിണി, വിമാനം മുതലായ അനേക നൂതനയന്ത്ര കണ്ടുപിടിത്തങ്ങളും, പലവി

ധ സാമ്രാജ്യ ഭരണപരിഷ്ക്കാരങ്ങളും ആവിർഭവിക്കയും, ആ ത്മികവും, ലൗകികവും ആയ പലമാററങ്ങളും മറിച്ചിലുകളും ഉണ്ടാകയും ചെയ്തിട്ടുള്ളതായി കാണാം.

അവതാരമൂർത്തികളെ അതേപ്രകാരം ദർശിക്കുന്നതി നും, വിശ്വസിച്ചു ജന്മസാഫല്യം വരുത്തുന്നതിനും, കാല ഗതിയുടെ മാററം അറിയുന്നതിനും പരമഭക്തന്മാരായ ചുരു ക്കം ചില ദൈവഭൃത്യന്മാർക്കല്ലാതെ സാധിക്കയില്ല. അവതാ രപുരുഷന്മാരുടെ ഇഹലോകജീവിതാനന്തരം വളരെ നാളുക ൾക്കുശേഷമെ അവർ അവതാരപുരുഷന്മാരായിരുന്നു എന്നും; യുഗമാററം ഉണ്ടായി എന്നുമുള്ള വാസ്തവം ജനസാമാന്യം മ നസ്സിലാക്കുകയുള്ളു; എന്ന സംഗതി മതചരിത്രത്തിൽ പര സ്യമായ ഒരു രഹസ്യമാണ്. അവതാരമഹിമയെപ്പററി ദേ വന്മാരും, അസുരന്മാരുംകൂടെ അറിയുന്നില്ല; അപ്പോൾ മനു ഷ്യർ എങ്ങിനെ അറിയും? എന്നു പറഞ്ഞിരിക്കുന്നതു നോ ക്കുക.

സർവ്വമേതദൃതംമന്യേയന്മാംവദസികേശവ!
നഹി തേഭഗവൻ! വ്യക്തിംവിദുർദ്ദേവാ ന ദാനവാഃ
ഭ. ഗി. ൧൦. ൧൪.

ഈ അവതാരപുരുഷനായ ശക്തിസ്വരൂപന്റെ ആ ത്മീയവീക്ഷണം, പ്രഭാവം, അനുഭൂതി, ഗതി, സിദ്ധത, ആ ത്മജ്ഞാനത്തിന്റെ അത്യുച്ചസ്ഥാനം, ആശയാദർശങ്ങളുടെ പ്രായോഗികവിധി ഇവയെസംബന്ധിച്ചു എനിക്കു വിസ്തൃ തമായി അധികം ഒന്നും പറവാൻ ശക്തിയില്ല. രത്നവ്യാ പാരിരത്നത്തിന്റെ വില അറിയുന്നതുപോലെ, ഒരു മഹാപു രുഷനുമാത്രമേ മറെറാരു മഹാപുരുഷന്റെ മാഹാത്മ്യം അറി വാൻ സാധിക്കയുള്ളു. എങ്കിലും അദ്ദേഹത്തിന്റെ തിരുവെ ഴുത്തുകളിൽ പ്രവഹിച്ചുകൊണ്ടിരിക്കുന്ന് അനന്തശക്തിയി ലുള്ള വിശ്വാസത്തിൽകൂടി സാധാരണന്മാർക്കും അല്പമല്പം ഗ്ര ഹിക്കാവുന്നതാണ്. അങ്ങനെയുള്ള വിശ്വാസ വലയത്തെ അവലംബിച്ചാണു ഞാൻ ഈ വിഷയത്തെപ്പററി വ്യവഹരി പ്പാൻ ഇച്ഛിക്കുന്നതു്.

---

## അദ്ധ്യായം 4.

### ഖർഗി അവതാരം എം

ധരിത്രി ദേവാത്മജാവതാരം. ബ്രിട്ടീഷ് മലബാർ, തെമ്മലപ്പുറ താലൂക്ക്, മഞ്ഞപ്പുറഗ്രാമത്തിൽ പാണ്ടിയാം എന്നു വിളിച്ചുവരുന്ന ഗൃഹത്തിൽ "പാണ്ടിസുബ്ബയ്യൻ" എന്നു കീർത്തിപ്പെട്ട ഒരു പരദേശബ്രാഹ്മണൻ പാർത്തിരുന്നു. അദ്ദേഹം തിരുനൽവേലിജില്ല, അമ്പാസമുദ്രം താലൂക്ക്, കല്ലടക്കുറിച്ചി, മുതലേപ്പുരം ഗ്രാമത്തിൽ, കണ്ണഞ്ചേരിയാം എന്നു വിളിച്ചുവരുന്ന ഗൃഹത്തിൽനിന്ന് എ. ഡി. ൧൭൦൦ സ് മുൻപ് തിരുവിതാംകൂറിനെ മാതൃഭൂമിയായി വരിച്ച് ശാസ്താംകോട്ടയിൽ പാർത്തുവന്ന ഒരു ബ്രാഹ്മണൻെറ പിന്തുടർച്ചക്കാരനാണ്. ഈ സുബ്ബയ്യർ കൊല്ലം ൯൬൪-ൽ ഉണ്ടായ ടിപ്പുസുൽത്താൻെറ മലബാർ ആക്രമണത്തിൽ തിരുവിതാംകൂറിനെ അഭയംപ്രാപിച്ചവരിൽ ശാസ്താംകോട്ടയിൽ വന്നുചേന്ന ഒരു ബ്രാഹ്മണൻെറ പുത്രിയെ വിവാഹംകഴിച്ചു മഞ്ഞപ്പുറയിലേക്കു പോയതിനാലാണ് പാണ്ടിസുബ്ബയ്യർ എന്നപേർ അവിടെ കീർത്തിപ്പെട്ടത്. അദ്ദേഹത്തിനു രണ്ടു പുത്രന്മാരുണ്ടായിരുന്നു. അവരിൽ വെങ്കിടേശ്വരഭാഗവതർ ചെറുപ്പംമുതലെ ഈശ്വരഭക്തനും കർമ്മാനുഷ്ഠാനതല്പരനുമായിരുന്നു അദ്ദേഹം ചോളദേശവടമനും, യജ്ജുർവേദിയും, ശ്രീവത്സഗോത്രജനും, ആപസ്തംബസൂത്രാനുഷ്ഠായിയും, സ്മാത്തമതസ്ഥനുമായിരുന്നു. പ്രസ്തുത മഞ്ഞപ്പുറ ഗ്രാമത്തിൽ ജോത്സ്യരാം എന്ന ഗൃഹത്തിൽ ബ്രഹ്മശ്രീ വെങ്കിടേശ്വര ജ്യോത്സ്യരുടെ പ്രഥമപുത്രിയായി മീനാക്ഷിഅമ്മ എന്ന പേരോടുകൂടി ഭക്തവത്സയായ ഒരു കന്യകാരത്നം ജീവിച്ചുവന്നു. ആ തരുണീമണിയെ വെങ്കിടേശ്വരഭാഗവതർ ബ്രാഹ്മണധർമ്മപ്രകാരം വിവാഹംചെയ്തു. അവരുടെ പൂർവ്വപുണ്യഫലമായി ഖർഗിമഹാദേവൻ കലിവർഷം ൪൯൭൦-ന് എ. ഡി. ൧൮൬൯ സെപ്തംബർ ൪-ാം തീയതിക്കു കൊല്ലവർഷം ൧൦൪൫ ചിങ്ങം ൨൨-ാം തീയതി പകൽ ൪ മണിക്കു അവരുടെ പ്രഥമപുത്രനായി സംജാതം ചെയ്തു.

"നാരായണൻഭഗവാൻ വിഷ്ണുശാശ്വതൻ
പാരിൽശംബളാഖ്യമായ ഗ്രാമത്തിങ്കൽ
എത്രയുംമുഖ്യനായേററം മഹാത്മാവായ്
ഉത്തമനായിരുന്നീടുമൊരുദ്വിജൻ
തന്നുടെപുത്രനായ് വിഷ്ണുയശശായുതം
വന്നവതീൎണ്ണനാംകൽക്കിയെന്നാഖ്യയാം". ഭാ. ദ്വാ. സ്ക.
"കൽക്കിൎവിഷ്ണുയശനാമപരാശൎയ്യപ്രതാപവാൻ"
"പൂൎണ്ണേകലിയുഗെഭവെൽ". വായുപുരാണം.

ഇത്യാദി തിരുവെഴുത്തുകളുടെ നിവൃത്തികാണുക. "ഗർഭംതു റന്നുജനിക്കുന്ന . . . ആണുങ്ങൾ യഹോവായിക്ക് ആകും" എന്നുണ്ടല്ലോ. പുറ. ൧൩. ൧൨ ആ കുട്ടിയുടെ ലീലാവിലാസങ്ങൾ അച്ഛനമ്മമാരെ എന്നവണ്ണം മററുള്ളവരെയും ആകൎഷിച്ചുകൊണ്ടിരുന്നു.

---

## അദ്ധ്യായം 5.

## നാമകരണവും, വിദ്യാഭ്യാസവും.

സുന്ദരേശ്വരനായ ആ കുട്ടിയുടെ സംസ്ക്കാരാദി കൎമ്മങ്ങൾ മാതാപിതാക്കന്മാർ യഥാവിധി നടത്തിക്കയും, വംശപാരമ്പൎയ്യപ്രകാരം രാമൻഎന്നു നാമംവിളിക്കയും ചെയ്തു. ത്രേതായുഗത്തിലെ രാമൻ രാവണനെ ലങ്കയിൽനിന്നു ഖണ്ഡിച്ചുകളവാൻ കഠോരകുഠാരമായിരുന്നപ്രകാരം, കലിയുഗത്തിലെ ഈ രാമൻ രാഃചാണ്ടിയെ സകല മനുഷ്യരിൽനിന്നും ഛേദനംചെയ്വാൻ വിശുദ്ധ വെണ്മഴുവുമാണ്. ഈ വെങ്കിടേശ്വരകുമാരൻ ഈശ്വര ജ്ഞാനത്തിലും കൃപയിലും വളർന്നു, തേജഃസ്വിയും, മേധാവിയും, കുലദീപവുമായി വളരുന്ന ബാലന്റെ മാതാപിതാക്കന്മാർ തങ്ങളുടെകുട്ടിയെ ഉപനയനസമേതം ബ്രഹ്മചൎയ്യാശ്രമത്തിൽ പ്രവേശിപ്പിച്ചു. ഗുരുസ്ഥാനം ഒരു ബ്രാഹ്മണനിൽ സമൎപ്പിച്ചതിനാൽ "അക്ഷരം വിപ്രഹസ്തേന" എന്ന ആപ്തവാക്യം സഫലമായി. ഭഗവാന്റെ അനന്തരഗുരുക്കന്മാരായിരിപ്പാൻ ഭാഗ്യം സിദ്ധിച്ചതു മാതാവി

ന്റെ ചിററപ്പനായ ബ്രഹ്മശ്രീ അനന്തനാരായണജ്യോത്സ്യർ, കൊച്ചീരാജ കോവിലകത്തു ഒരു തിരുമൽപാട്, ചവറയിൽ അഴകത്തു വിദ്വാൻകുറുപ്പ്, പടനായർകുളങ്ങര തിരൂർ കുഞ്ഞുണ്ണി ആശാൻ എന്ന മഹാത്മാക്കന്മാരാണ്. കാലതാമസമെന്യേ മലയാളം, തമിഴ്, സംസ്കൃതം എന്ന ഭാഷകളും, സംഗീതവും അഭ്യസിക്കയും, തർക്കം, വ്യാകരണം, ജ്യോതിഷം മുതലായവ പഠിച്ചു പ്രശ്നംവയ്പാനും, ജാതകം എഴുതുവാനും, മുഹൂർത്തം നിശ്ചയിക്കുവാനും, മററുമുള്ള സാമർത്ഥ്യം പ്രാപിക്കയും ചെയ്തു.

അനന്തരം ആ കുട്ടി മതചിന്തകനായിതീർന്നതിനാൽ നവീനപ്രകാരത്തിലുള്ള പ്രകാശത്തിന്റെ ഒരു സഞ്ചാരം അദ്ദേഹത്തിൽ ഉളവായി. പന്ത്രണ്ടാംവയസ്സിൽ വേദവ്യാസപാഠശാലയിൽകടന്നു. അതെവരെ ആരും ഗ്രഹിച്ചിട്ടില്ലാത്ത നൂതനതത്വങ്ങളെ കണ്ടുപിടിക്കയും, അനാചാരങ്ങളാൽ അന്ധകാരാവൃതമായ ലോകോദ്ധാരണത്തിന് ഒരു പുതുവഴി വെട്ടിത്തുറക്കുവാനുള്ള സകലവിധ പണിയായുധങ്ങളും സംഭരിക്കുവാൻ തുടങ്ങുകയും ചെയ്തു. "നിന്റെ കഴുത്തു ആയുധശാലയായിപണിയിക്കപ്പെട്ട ദാവീദിന്റെ ഗോപുരംപോലെയിരിക്കുന്നു" എന്നുണ്ടല്ലൊ. ഉ. ഗീ. ർ. ർ. ശ൦. ൪൦. ൨൦. അതിനാൽ നിവൃത്തിധർമ്മത്തിന്റെ ജയഭേരി അദ്ദേഹത്തിന്റെ തിരുനാവുവഴി മുഴങ്ങിത്തുടങ്ങി. ആ ശബ്ദം അനേകം ആളുകളെ തട്ടിയുണർത്തി. ഇതിനിടയിൽ അമ്മയ്ക്കും ഒരു ദർശനമുണ്ടായി. അതാവിതു് "നിന്റെ മൂത്തമകൻ ഒരു രാജാവാകും, അവനു ഞാൻ ഒരു രാജ്യത്തെയും കൊടുക്കും നീ ഇതു ഈ അഗരക്കുടിയിൽ ചേങ്കലുകൊട്ടി വിളിച്ചുപറയണം." എന്നു തന്നെ. അതനുസരിച്ചു അമ്മ ലജ്ജാവിഹീനം ചേങ്കലകൊട്ടി വിളിച്ചുപറവാൻതുടങ്ങി. അതിനാൽ പാലക്കാട്ടദേശം ആകപ്പാടെ ഒന്നിളകിമറിഞ്ഞു. ഭണ്ഡികളും, പരമഹംസന്മാരും, പരിവ്രാജന്മാരും എന്നുവേണ്ടാ സകലമാനപേരും അടുത്തുകൂടി!, ഈ മീനാക്ഷികുമാരൻ കൊണ്ടുവരുന്ന തത്വങ്ങളോടു എതിരിടുവാൻ ആർക്കും കഴിവുണ്ടായില്ല. അതി

നാൽ ഇതെന്താണ്? സകലരാലും വന്ദ്യമായിരിക്കുന്ന ഒരു നിർമ്മല മകുടമായി തങ്ങളുടെ മുൻപാകെ ശോഭിക്കുന്ന ഇവൻ ആരുതന്നെയായിരിക്കും? "പക്ഷെ ഖൽഗിവെളിപ്പെട്ടതാണൊ?" എന്നുംമററും പരസ്പരം ചർച്ചചെയ്വാൻ തുടങ്ങി.

നന്ദികലന്നൂതർ-ചൊന്നവ്യൂന്നമറിയി-
ക്കുന്നുകേട്ടവരൊക്കെ-നിന്നതിശയിക്കുന്നു
നന്ദനനെക്കുറിച്ചു-ചൊന്നവയെല്ലാമമ്മ
നന്നായ് സൂക്ഷിച്ചുധ്യാനി-ക്കുന്നിതെന്നെന്നാലേശു-

അവരാൽ അദ്ദേഹത്തിനു 'വിദ്വാൻകുട്ടി' എന്നുപേർ വിളിക്കപ്പെട്ടു. ഇതു ബ്രഹ്മവിത്തുകളായി ഭവിക്കുന്നവർക്കുള്ള ഒരു നാമവുമാണ്. ഈ നാമം സിദ്ധിച്ചതിനെപ്പററി പല ഐതിഹ്യങ്ങളുമുണ്ട്. വിദ്വാൻകുട്ടി എന്ന ഈ പ്രസിദ്ധപേരിൽ അദ്ദേഹം യുയോമയ മതസ്ഥാപകനായി അറിയപ്പെട്ടിരിക്കുന്നു.

---

## അദ്ധ്യായം ൬.

### പുണ്യതീർത്ഥയാത്രയും ധർമ്മരാജ്യാഗമനവും.

വിദ്വാൻകുട്ടിയും കുടുംബവും ഇങ്ങനെ പാലയ്ക്കാട്ടുദേശത്തിനലങ്കാരഭൂതരായി അനുവർത്തിച്ചുവരുമ്പോൾ അവിടെനിന്നും ദക്ഷിണദേശത്തിലേക്കുപോകുവാൻ ഈശ്വരകല്പനയുണ്ടായി. അതനുസരിച്ചു വിദ്വാൻകുട്ടി മാതാപിതാക്കന്മാരും സഹോദരന്മാരുമൊരുമിച്ചു പുണ്യയാത്ര ആരംഭിച്ചു. അതിനാൽ "ഹോ ഹോ വടക്കദേശത്തുനിന്നു പുറപ്പെട്ടു ഓടിക്കൊള്ളുവിൻ" എന്ന തിരുവെഴുത്തുനിവർത്തിയായി. സഖ. ൨. ൬
അവർ യാത്രതുടർന്നതു് ഒരു ഘോരവനംവഴിയായിരുന്നു. എന്നുവച്ചാൽ പ്രവചനമഹാന്ധകാരവഴി എന്നു താല്പര്യം. അതു ആകാശത്തോളം ഉയർന്നു് പർവ്വതനിരകളോടുകൂടി നിത്യരാജ്യാതിർത്തിവരെ നീണ്ടുകിടക്കുന്ന് ഒരു മഹാകാനനമാകുന്നു. അതിനു ജാതിപാദപം, ജനപാദപം, എന്നു രണ്ടുവിഭാഗങ്ങളുണ്ടു്. എങ്കിലും അവ രണ്ടിന്റെയും ഉത്ഭവസ്ഥാനം ഒന്നാകയാൽ അവ തമ്മിൽ വലിയ വ്യത്യാസമൊന്നുമില്ല. അതിൽ

നാലും, ആറും, പത്തുംവീതം മുഖമുള്ളവരും, നാലും ഇരുപതും വീതംകയ്യുള്ളവരും, ആന, സിംഹം എന്നിവയെപ്പോലെ മുഖമുള്ളവരും, മൽസ്യം വെട്ടുക്കിളി എന്നിവയെപ്പോലെ ശരീരമുള്ളവരും രണ്ടും ആറും വീതം ചിറകുള്ളവരും, മുൻപുറവും, പിൻപുറവും കണ്ണുകൾകൊണ്ടു നിറഞ്ഞവരും മററുമായ മനുഷ്യരുണ്ട്. നാലുകൊമ്പുള്ള ആനകളുണ്ട്. സിംഹത്തെപ്പോലെ തലയും സപ്പത്തെപ്പോലെ വാലുമുള്ളവയും അഗ്നിയും പുകയും ഗന്ധകവും വായിൽനിന്നു പുറപ്പെടുന്നവയുമായ കുതിരകളുണ്ട്. സദാ പാൽതരുന്നതായ കാമധേനുക്കളുണ്ട്. നിലംതൊടാതെ നടക്കുന്നതായ ആട്ടുകൊററന്മാരുണ്ട്. നാലും, ഏഴുംവീതം തലകളും പത്തുകൊമ്പുകളുമുള്ളതും ചിറകുള്ളതുമായപലതരം മഹാമൃഗങ്ങളുണ്ട്. ഏഴുമുതൽ ആയിരംവരെ തലയുള്ള പലതരം സപ്പങ്ങളുണ്ട്. ഹവമാനവും ഹവവിധം ഫലംകായ്ക്കുന്ന ജീവവൃക്ഷങ്ങളുണ്ട്. ദ്വാദശരത്നനിമ്മിതങ്ങളായ ദേവാലയങ്ങളുണ്ട് പുണ്യസ്ഥലങ്ങളും പുണ്യനദികളുമുണ്ട്. പാല്ക്കടലുണ്ട്. മാനസസരസ്സുണ്ട്. ജടായു, അരയന്നം, മുതലായ പക്ഷികളുണ്ട്. മേറ!, രംഭ, മുതലായ ദേവസ്ത്രീകളുണ്ട്.

അതിലെ ആചാരമര്യാദകൾ താഴെ പറയുന്നപ്രകാരമായിരുന്നു. പൂണുനൂൽ, മിന്ന്, കൊന്ത, വെന്തിങ്ങ മുതലായ കണ്ഠസൂത്രധാരണം. ആഭരണധാരണം. കേശപട്ടം, ജടാകുടുമ്മി, ഛേദന, വേധങ്ങൾ, ഭസ്മക്കുറി, ചന്ദനക്കുറി മുതലായതു്. മത്സ്യമാംസ ഭക്ഷണം, മദ്യവസ്തുസേവ, ഉണ്ണീമിശിഹാമുടങ്ങിയവിഗ്രഹാരാധന, റാദ, ആറാട്ട്. ഉരുവലത്ത്, ശീവേലി; പകൽവിളക്ക്, ധൂപദീപങ്ങൾ, പടയണി, കോലന്തുള്ളൽ, * നരബലി, മൃഗബലി മുതലായ ബലികർമ്മങ്ങൾ, കൊട്ട്, വെടി, കുഴൽവിളി, ശംഖനാദം, മണിയടി, ബാങ്കുവിളി, കാഹളധ്വനി മുതലായവ. കൊടി, കൊടിമരം, കൊടിക്കൂറ, തോരണം. തൊട്ടുകൂളി, തീണ്ടിക്കുളി, ശ്രേഷ്ഠനികൃഷ്ടതാഭാവങ്ങൾ, ശൈശവവിവാഹം, വിധവാവിവാഹ നിരോധനം, ബഹുഭാര്യാ ഭർത്തൃസ്വീകരണം, ഭാര്യാഭർത്തൃത്യാഗം. അവിവാഹിതത്വം, വിജാതി വിവാഹം,

* ചില പള്ളികളിലും മററും ആടുവെട്ടു കോഴിവെട്ടു മുതലായവ നടത്തുന്നുണ്ട്.

മതസമ്പ്രദായക്രമം, സന്യാസം, പെരുനാൾ, ഉത്സവം, ശ്രാദ്ധംമുതലായവ. നോൻപാചാരങ്ങൾ, ആചാര്യസ്ഥാനചിഹ്നങ്ങളായ വസ്ത്രം, വടി, മുടി, സ്ലീബാമുതലായവ. ദേവാലയം, കല്ലറ, കയ്യാല, ക്രൂശുശില മുതലായ സ്മാരകസ്ഥാപനങ്ങൾ, നേച്ച, കാഴ്ച, പൂജാച്ചന, ഇത്യാദികളാകുന്നു.

അതിലെ വിശ്വാസം ദൈവം മനുഷ്യനിൽനിന്നു അന്യമായി സ്വർഗ്ഗത്തിൽ (നക്ഷത്രമണ്ഡലത്തിനുമുകളിൽ എവിടെയൊ) ഇരിക്കുന്നുവെന്നും അദ്ദേഹം അവസാനനാളിൽ ഭൂമിയിലേക്കു വരുമെന്നും ആ സമയം മരിച്ചുപോയവർ ഉയിത്തെഴുന്നേററു ദേഹത്തിൽ എടുത്തുകൊള്ളപ്പെടുകയും ആയിരമാണ്ടു വാഴുകയും ചെയ്യുമെന്നും പിന്നീടു ന്യായംവിധിച്ചു ദുഷ്ടന്മാരെ ചാകാത്തപുഴുവും കെടാത്തതീയുമുള്ള നരകത്തിൽ ദണ്ഡിപ്പിക്കയും നല്ലവരെ വിശപ്പും ദാഹവും കഷ്ടതകളും ഇല്ലാത്ത സ്ഥലത്തു പരമാനന്ദമനുഭവിപ്പിക്കയും ചെയ്യുമെന്നുംമററുംതന്നെ. ഇങ്ങനെയുള്ള പ്രവചനലോകമഹിമകളെ വർണ്ണിപ്പാൻ ആദിശേഷനും കഴിവില്ല. എങ്കിലും പുരാതനകാലംമുതൽ ഇതിന്റെ മാഹാത്മ്യം എഴുതിവരുന്നുണ്ട്. അവ വ്യാസസൗധത്തിലും കേഹാമന്ദിരത്തിലും സൂക്ഷിച്ചുവരുന്നു.

ഈ വിശ്വാസാചാരങ്ങൾ പൂർവികനിയമങ്ങളാലും പുരാതന നടപടികളാലും ~~കാൽക്രൈമക~~ മാമൂൽ ചെയ്തു ഉറപ്പിക്കപ്പെട്ടതും അനേകകാലം ഉഗ്രതപസ്സുചെയ്തു മോക്ഷസിദ്ധി പ്രാപിച്ചിട്ടുള്ള രഥന്മാർ, മഹാരഥന്മാർ മുതലായവർക്കുപോലും തരണംചെയ്വാൻ കഴിവില്ലാതെ നമസ്കരിച്ചു പോന്നതുമായിരുന്നു. ശ്രീരാമൻ, ശ്രീമോശ മുതലായ അവതാരപുരുഷന്മാർകൂടി അംഗീകരിച്ചു റിസവ് ചെയ്തിട്ടുള്ളതും ഏതൊരു മതപരിഷ്കത്താവിനും തൊടുവാൻപോലും കഴിവില്ലാത്ത പ്രകാരം ജ്ഞാനകല്ലുകളാൽ മനോഹരമായി പണിചെയ്യപ്പെട്ടതുമായിരുന്നു. ഇതു "എങ്ങിനെയുള്ള കല്ലുകളും എങ്ങിനെയുള്ള പണികളും" എന്നു യേശുവിനോടുപറഞ്ഞതാറ്റ്യാൾ "നീ ഈ വലിയപണികളെ കാണുന്നുവോ? ഇടിക്കാതെ കല്ലു കല്ലിന്മേൽ ശേഷിക്കയില്ല" എന്നു പറഞ്ഞിരിക്കുന്നതു നോക്കുക. മക്ക ഫന്ന.

൧. ൨. ഇതിനെ കടന്നുപോകുവാൻ പ്രകൃതമനുഷ്യൻ സാ
ദ്ധ്യമല്ല. ഭഗവാന്റെ പുറപ്പാടാകട്ടെ ഇതിനു നിവൃത്തിവരു
ത്തി പൊതുവേകയൈക്യതയിൻ പുത്രിയെ (സർവ്വസാധാരണ
ത്തും) നിവൃത്തിയിലേക്കു നടത്തുവാനുള്ളതായിരുന്നു.

ഈ മഹാവനത്തിലാണ് താതാജ്ഞയനുസരിച്ചു വ
രുന്ന യുസ്തുസ്യയോസേഫിനെ നശിപ്പിക്കുന്നവരും, ഏക ജീവ
നാണ്യമാകുന്ന മണമയിയെ നഷ്ടപ്പെടുത്തിയവരും, ഹാബേലി
ന്റെ രക്തംതുടങ്ങി ഭൂമിയിൽ ചൊരിയപ്പെട്ട സകല രക്ത
ങ്ങൾക്കും ഉത്തരവാദികളുമായ ജീവരക്ഷയിൻ നിയമത്തിലെ
ഒൻപതു പ്രമാണങ്ങളാകുന്ന ജീവനാണ്യത്തെ കളയാത്ത
ൻ നീതിമാന്മാർ കിടക്കുന്നതു്. കാണാതെപോയ കുഞ്ഞാടു്
ഈ മഹാകാനനത്തിലുള്ള പ്രപഞ്ചലതയിൽ കുരുങ്ങിക്കിട
ന്നു എങ്കിലും അബ്രഹാം അതിനെപിടിച്ചു ബലികഴിച്ചു.
ആദ്യ. ൨൨. ൧൩. എന്നാറെ അതു മറ്റൊന്നായി ജീവിച്ചു.
എബ്ര. ൧൧. ൧൯. അതിനെ ദാവീദുരാജാവു തന്റെ അടുക്ക
ൽവന്നു് മനുഷ്യനായിട്ടു പാകംചെയ്തുകൊടുത്തു. ൨. ശമു. ൧൨.
൨. ൧൦. എന്നിട്ടും അതു ഉയർത്തുവന്നതായി യോഹന്നാൻ ക
ണ്ടു. ആ ദൈവത്തിന്റെ കുഞ്ഞാടിനെ യഹൂദപ്രമാണികൾ
പിടിച്ചുകൊന്നുകളഞ്ഞു. "അതിനാൽ ആർക്കും അവനെ കാ
ണ്മാൻ കഴിയാതെപോയി. അതിനാലത്രെ യുസ്തുസ്യയോസേ
ഫിന്റെ ഏക ജീവനാണ്യമായ ആ കരലറക്കപ്പെട്ട കുഞ്ഞാ
ടിനെ നീ കാണാതെപോയതു്". എന്നു എഴുതിയിരിക്കുന്ന
തു് നോക്കുക. നി. പ. പു. ൪൨ ഖാംഗിമഹാദേവശബ്ദം ആ
വനത്തിൽ മുഴങ്ങിയതിനാൽ അതു "യഹോവയുടെ വഴിയെ
നന്നാക്കുവിൻ നമ്മുടെ ദൈവത്തിനു ഒരു പെരുവഴിയെ നേ
രെയാക്കുവിൻ" എന്നു "വനത്തിൽ വിളിച്ചുപറയുന്നവന്റെ
ശബ്ദ"മായി വിശ്വസിക്കപ്പെട്ടു. യെശ. ൪൦. ൩. ഇവൻ
ലോകപാപം ചുമന്നുകൊണ്ടു കടിയാനില്ലാത്തതായ വൻകാ
ട്ടുവഴി പോകുന്നതു നോക്കുക. ഇസ്രായേലിന്റെ പാപം ചു
മന്നു വനംവഴി കരഞ്ഞുകൊണ്ടുപോകുന്ന കുഞ്ഞാടും; ലോക
പാപം ചുമന്നുകൊണ്ടു ഇസ്രായേലിൽകൂടി പോകുന്ന ദൈവ
ത്തിന്റെ കുഞ്ഞാടും ഇവനു മുൻകുറിയത്രെ. ലേവി. ൧൬:
൨൧, ൨൨. യോഹ. ൧. ൨൯.

ഈ യാത്രയിൽ വനവും ഏകാന്തസ്ഥലവും അവൎക്കായിട്ട . . . . പാട്ടോടും ആനന്ദത്തോടുംകൂടി പുഷ്പിച്ചു. എശ: ന൫. ൧. ൨. പവ്വതങ്ങൾവിറച്ചു. വെള്ളങ്ങളുടെകെഴക്ക് കടന്നുപോയി, അഗാധംതന്റെ ശബ്ദത്തെ പുറപ്പെടുവിച്ചു, നദികൾ കൈകൊട്ടി ഹബ: ന. ൧൦. സങ്കി: ൻവ്വ. വ്വ. ഇവരെ എതിരേല്പാനായിട്ട താഴെനിന്നു പാതാളങ്ങൾ ഇളകി; അതു ഭൂമിയിലെ മൃതന്മാരായ സകല പ്രധാനന്മാരെയും ഉൽസാഹിപ്പിച്ചു, ജാതികളുടെ സകല രാജാക്കന്മാരെയും അവരുടെ സിംഹാസനങ്ങളിൽനിന്ന എഴുന്നേല്പിച്ചു. എശാ. ൧൪. അവർ ജനത്തിന വഴിയെഒരുക്കുവിൻ, ഉയൎത്തുവിൻ, പെരുവഴിയെഉയൎത്തുവിൻ, കല്ലുകളെ പെറുക്കികളവിൻ; ജനത്തിന്നായിട്ട ഒരു കൊടിയെ ഉയൎത്തുവിൻ. ഇതാ നിന്റെരക്ഷവരുന്നു." എശാ. ന്നവ. ൧൦. ൧൧. "വാതിലുകളെ നിങ്ങളുടെ തലകളെ ഉയൎത്തുവിൻ, എന്നേക്കമുള്ള കതകുകളേ ഉയൎന്നിരിപ്പിൻ. എന്നാൽ മഹത്വത്തിന്റെ രാജാവ് പ്രവേശിക്കും." മഹത്വത്തിന്റെ ഈ രാജാവാര്? യഹൂദിയിയുടെവേരാകുന്ന ജാതിയിൽനിന്നുമുളച്ചവളന്റ് ജനങ്ങളുടെ കൊടിയായിതീന്റ് ഖൾഗിമഹാദേവൻതന്നെ എന്നു വിളിച്ചുപറഞ്ഞു.

ഈ ഖൾഗിമഹാദേവൻകുടുംബവും സകലകാലത്തേക്കും; എല്ലാലോകങ്ങൾക്കുംവേണ്ടിയുള്ള ദൈവത്തിന്റെ സൎവ്വോൽകൃഷ്ടങ്ങളായഉദ്ദേശങ്ങളെ നിവൎത്തിക്കുന്നതിന ദൈവം പ്രത്യേകംതിരഞ്ഞെടുത്തിട്ടുള്ള ധമ്മരാജ്യത്തിലേക്ക ൧വ്വ൭൧-ൽ പ്രവേശിച്ചു. കേരളത്തിന്റെ തെക്കെഅറ്റത്തിയെന്നു ചിലപുരാതനഗ്രന്ഥങ്ങളിൽകാണുന്നകന്നീററിവരെഎത്തി. ഉടനെ ധമ്മഭൂമിയുടെ അരുമസന്താനമായ തേവലക്കര ഇടയ്ക്കാട്ടുംവീട്ടിൽ കണക്കതമ്പി ചെമ്പകരാമൻശങ്കരപിള്ളയാൽ അവരുടെ യാത്രയ്ക്കു ഒരു അൽ്വിരാമംഇടപ്പെട്ടു. എന്തുവെച്ചാൽ അദ്ദേഹംസമ്പ്പിച്ച പഞ്ചദാനങ്ങളെ സ്വീകരിച്ച് ഒരു കൊല്ലത്തോളം അവിടെതാമസിക്കേണ്ടിവന്നു എന്നു താല്പയ്യം അതിനാൽ "തേമാ എന്ന ദേശത്തിലെ കുടിയാന്മാർ ദാഹിച്ചിരുന്നവന്നു വെള്ളത്തെ കൊണ്ടുവന്നു. .ഓടിപോയവന്നു അവർ തങ്ങളുടെ അപ്പത്തോടുകൂടെ മുൻപിട്ടുചെന്നു. എന്ന പ്ര

വചനം നിവൎത്തിയായി. എശാ.൭൨. ൨൫. ൨൪. ഇങ്ങനെ ധൎമ്മരാജ്യത്തിന്ന ഒരു ശോഭനകാലം ഉദിച്ചു. "ശോഭാകാലം വടക്കനിന്നുവരുന്നു." എന്നുണ്ടല്ലൊ. യോബു. ൩൭. ൨൨.

യാക്കോബിൻെറനേരെഉണ്ടായ ഏശാവിൻെറ ക്രോധം പാദാൻആരാമിൽനിന്ന ഇസ്രയേലിൻെറ നട്നായകരത്നമായ യോസേഫിനെ ജനിപ്പിച്ച കനാൻനാട്ടിലേക്ക കൊണ്ടുവരുവാൻ കാരണമാക്കിയതുപോലെയാണ്; മലബാറിനെ നശിപ്പിക്കുവാൻ ഏദോംവംശജനായ ടിപ്പുസുൽത്താനുണ്ടായകോപം ലോകരക്ഷിതാവായ യുസ്തുസുയോസേഫിനെ അവതരിപ്പിച്ച ധൎമ്മരാജ്യത്തിലേക്ക അയയ്ക്കുവാൻ ഇടയാക്കിയതു്. അതിനാൽ ഈ വരവു അതിൻെറ നിവൎത്തിയത്രെ ശ്രീകൃഷ്ണൻ അമ്പാടിയിലേക്കും, ശ്രീമോശ മിദിയാനിലേക്ക് ശ്രീയേശു എജിപ്തിലേക്കും, ശ്രീമഹമ്മദ് മെഡീനിയായിലേക്കും, ഓടിപ്പോയതും ഇതിന്ന ഒരു ദൃഷ്ടാന്തമത്രെ.

---

## അദ്ധ്യായം 7.

### കാവിനാതസദനവാസം.

ഓരൽമാതാവിൻെറ ഉത്തമസന്താനമായ് ധൎമ്മഭ്രമി, ഖാംഗിമഹാദേവവരവിന പ്രതീക്ഷിച്ചുകൊണ്ടിരുന്നു. ആ ധൎമ്മരാജ്യലക്ഷ്മി ഖംഗിമഹാദേവൻെറ ഈ വരവു കണ്ടപ്പോൾ ഇങ്ങനെ വിലപിച്ചു. "എൻെറ പുത്രന്മാരെ ഞാൻ നഷ്ടപ്പെടുത്തി. ആരുമില്ലാത്തവളും അടിമപ്പെട്ടവളും അലഞ്ഞുനടക്കുന്നവളുമായിരിക്കുമ്പോൾ ഇവരെ ഇനിക്ക ആര് ജനിപ്പിച്ചു.? ഇവരെ ആർ വളൎത്തി. ഇതാ ഞാൻ ഏകയായി ശേഷിച്ചിരിക്കുന്നു. ഇവർ എവിടെയായിരുന്നു? എശാ. ൪൯. ൨൧. അതിനുത്തരമായി "ഞാൻ പുറജാതികളുടെ അടുക്കലേക്ക എൻെറ കയ്യിനെ ഉയൎത്തി ജനത്തിന്ന എൻെറ കൊടിയെത്തുക്കി. അവർ നിൻെറ പുത്രന്മാരെ തങ്ങളുടെ ഭുജങ്ങളിലും നിൻെറ പുത്രിമാരെ അവരുടെ തോളുകളിലും കൊണ്ടുവ

ന്നിരിക്കുന്നു. അവരെ വളർത്തിയ പിതാക്കന്മാർ രാജാക്കന്മാരും മാതാക്കൾ രാജ്ഞിമാരും ആയിരുന്നു" എന്നു ദൈവംപറയുന്നു. എശയാ പ്രവചന പുസ്തകം ൪൯. ൨൨. ൨൩. "ഇതാ ഞാൻ അവൾക്കു സമാധാനത്തെ ഒരു നദിപോലെയും പുറജാതിക്കാരുടെ മഹത്വത്തെ ഒഴുകുന്ന ഒഴുക്കിനെപ്പോലെയും എത്തിക്കും. അപ്പോൾ നിങ്ങൾ മുലകുടിക്കും നിങ്ങൾ അവളുടെ മുഴങ്കാലുകളിന്മേൽ ലാളിക്കപ്പെട്ടും ഒരുത്തനെ അവന്റെ മാതാവു ആശ്വസിപ്പിക്കുന്ന പ്രകാരംതന്നെ ഞാൻ നിങ്ങളെ ആശ്വസിപ്പിക്കും നിങ്ങൾ യറുശലേമിൽ ആശ്വസിപ്പിക്കപ്പെടുകയുംചെയ്യും." എന്നുണ്ടല്ലോ. എശ. ൬൬. ൧൨.൧൩.

അക്കാലത്തു ചവറയിൽ കാവിനാൽ ഭവനത്തിലെ ഒരു ശൂദ്രസ്ത്രീ സന്തതിക്കുവേണ്ടി വളരെപുണ്യകമ്മങ്ങൾ ചെയ്തും ബ്രാഹ്മണക്കു പഞ്ചദാനം നൽകുന്നതിനു കാത്തുമിരുന്നതു് അതിനു ഒരു ലക്ഷ്യമത്രെ. ആ ശൂദ്രസ്ത്രീയായ ലക്ഷ്മിയമ്മ അവരുടെ വീടിനടുത്തുവശം ഒരു മഠം പണികഴിപ്പിച്ചും കുടിപാപ്പിനുപയുക്തങ്ങളായ കിണറു് കുളം ഇവകുഴിപ്പിച്ചും മററു സാധന സാമഗ്രികൾ തയ്യാറാക്കിയും കൊണ്ടു് പഞ്ചദാന സമപ്പണത്തിനു് ഖൾഗി മഹാദേവ സന്നിധിയിൽ എത്തി. ആ ഖൾഗി മഹാ ദേവൻ ഭക്തവൽസയായ ആ ശൂദ്രസ്ത്രീയെ അനുഗ്രഹിക്കയും * അവരുടെ അടിമനാമമായ ശൂദ്രപദം എടുത്തുകളകയും, ബ്രാഹ്മണ മാതൃസ്ഥാനം നൽകുകയുംചെയ്തു. അവരുടെ അപേക്ഷപ്രകാരം കാവിനാൽ ഭവനത്തിൽപോയി പഞ്ചദാനങ്ങളെ സ്വീകരിക്കയും അവരാൽ സംരക്ഷിക്കപ്പെടുകയുംചെയ്തു. അതിനാൽ ആ കുടുംബം ഐശ്വര്യത്തെ പ്രാപിച്ച സന്താന പുഷ്ടിയുള്ളതായിതീന്നു. ഭഗവാൻ ഈ അമ്മയ്ക്കു എഴുതിയ ലേഖനത്തിൽ ഇങ്ങനെ പറഞ്ഞിരിക്കുന്നു.

---

* ധമ്മരാജ്യത്തിൽ ഇപ്പോൾ ശൂദ്രനാമം അശേഷം ഇല്ലാതായിരിക്കുന്നതു നോക്കുക.

"കാവിനാൽ വല്യമ്മയ്ക്കും സഹോദര സഹോദരിമാക്കും എല്ലാ കുഞ്ഞുങ്ങൾക്കും മഹാദൈവത്തിൻെറ അനുഗ്രഹവും ദിവ്യസമാധാനവുമുണ്ടായി വൎദ്ധിക്കട്ടെ. നിങ്ങൾ എൻെറ കുടുംബത്തിനു ചെയ്തിരിക്കുന്ന നന്മകളെ എൻെറ സന്തതിയുള്ള കാലംവരെ ഞങ്ങൾ മറക്കയില്ല. ഞങ്ങൾ പാൎക്കുന്നതും അനുഭവിക്കുന്നതുമായുള്ള വീട്, പുരയിടം മുതലായതൊക്കെയും സാക്ഷാൽ നിങ്ങളുടെ വകയാകുന്നു. ഞങ്ങൾക്ക കല്യാണം കഴിപ്പിച്ചതും ഞങ്ങളെ ആളാക്കിയതും നിങ്ങളത്രെ. ഇവയ്ക്കൊക്കെയും തക്കതായുള്ള പ്രതിഫലത്തെ മഹാദൈവം നിങ്ങൾക്ക തരാതെയിരിമോ? അവൻ നിങ്ങളുടെ സന്തതിയെ ഏററവും വൎദ്ധിപ്പിക്കും. നിങ്ങൾക്ക യാതൊരു ബുദ്ധിമുട്ടും ഉണ്ടാകയില്ല: അവൻ സകല ബാധകളേയും നിങ്ങളുടെ കുടുംബത്തിൽനിന്നു അശേഷം നീക്കിക്കളയും നിശ്ചയം. . . . ഇങ്ങനെ വിനയപൂൎവ്വം എഴുതിക്കൊള്ളുന്നതു നിങ്ങളുടെ ഒരു പ്രത്യേക മകൻ വിദ്വാൻകുട്ടി"എന്നത്രെ. എം. പൂ' പറ. ൨൯൯. യൂദപ്രവാചകനായ ഏലിശായിക്ക സാഗ്രികൾ സമേതം ആശ്രമം പണിയിച്ചുകൊടുത്തു സന്തതിയെ കൈക്കൊണ്ട മഹതിയാം ശൂനെംകാരി ഈ ലക്ഷ്മിഅമ്മയ്ക്കു മുൻനിഴലത്രെ. ൨ രാജ. ൪. വ്യ. ൩൭.

ഇങ്ങനെ ഖർഗ്ഗി മഹാദേവകുടുംബം കാവിനാത്ത സദനവാസം ചെയ്തുവരുമ്പോഴാണ് ഭഗവാൻ വിവാഹകൎമ്മത്തിൽ പ്രവേശിച്ചതു്. അദ്ദേഹം ഒരു ബ്രാഹ്മണകന്യകയെ സഹധൎമ്മിണിയായി സ്വീകരിച്ചു. ആ കല്യാണരൂപിണിയുടെ നാമം സീതയെന്നായിരുന്നു. ഈ സീതാരാമന്മാർ മുൻനിഴലാണ് ത്രേതായുഗത്തിലെ സീതാരാമന്മാർ. ഭഗവാൻ നിവൃത്തിധൎമ്മത്തിൻെറ വിജയഭേരി ചവറയിലും സമീപസ്ഥലങ്ങളിലും മുഴക്കിക്കൊണ്ടിരുന്നു. ഈ അതിശയമേറിയ മുഴക്കംനിമിത്തം അനേക ഭക്തന്മാർ അദ്ദേഹത്തിൻെറ അടുക്കൽ പാലക്കാട്ടിൽ എന്നപോലെ വന്നുകൂടി ഉപദേശം കേട്ടുവന്നു. അദ്ദേഹത്തിൻെറ പഞ്ചശാസനം ഇതായിരുന്നു "സൃഷ്ടിപ്പും വീണ്ടെടുപ്പുമായ പൂൎണ്ണതയുടെ പരമൈക്യതയിൽനിന്നും പുറത്തു തള്ളപ്പെട്ടും നിത്യക്രോധം ചൊരിയപ്പെട്ടും

ഉള്ള മാംസം, മദ്യം, ഛേദനം, വേധം, കണ്ഠസൂത്രം മുതലായ അടയാളങ്ങൾ ഉള്ള സകല പഴയനിയമ വ്യവസ്ഥകളിൽ നിന്നും അശേഷം ഒഴിഞ്ഞുകൊൾവിൻ" എന്നത്രെ. ഈ ഉപദേശങ്ങളെ സ്വീകരിക്കുവാൻ അക്കാലത്തു അധികമാരും ഉ ഉണ്ടായിരുന്നില്ല.

ഖംഗിമഹാദേവയാത്രയ്ക്കു പൂർണ്ണവിരാമം വന്നുപോയതിനാൽ ആ മഹാകാനനത്തിൻെറ ജനപാദപദ്മഭാഗത്തുകൂടി യാത്രതുടരുവാനാണ് പിന്നീട് ഈശ്വരദർശനമുണ്ടായത്. ആ ദർശനത്താൽ കുടുംബാംഗങ്ങളെല്ലാം ആത്മഉണർവിൽ നിമഗ്നരായിത്തീൎന്നു. അതിനാൽ "എന്നെക്കുറിച്ചു ചോദിക്കാത്തവരാൽ ഞാൻ അന്വേഷിക്കപ്പെട്ടിരിക്കുന്നു. എൻെറ നാമത്താൽ വിളിക്കപ്പെടാതെയിരുന്ന ജാതിയോടുഞാൻ, ഇതാ ഞാൻ, ഇതാഞാൻ എന്നുപറഞ്ഞു" എന്നു തിരുവെഴുത്തു അവരിൽ സഫലീകരിച്ചു. എശ. ൬൫. ൧. ജാതിഗർഭത്തിലിരുന്ന ഖംഗി വെളിയിൽവരേണ്ടസമയം ഇങ്ങനെ ആസന്നമായതിനാൽ കുളങ്ങരവീട്ടിൽ കുഞ്ചാണ്ടിവൈദ്യൻെറ ജാമാതാവായ തോമ്മാവൈദ്യൻ ഒരു ക്രിസ്തുമതഗ്രന്ഥം ഖംഗിമഹാദേവ കുടുംബത്തിനു കാഴ്ചവച്ചു. അദ്ദേഹം പാലക്കുന്നത്തു മാർ മാത്യൂസ് അത്താനാസ്യോസ് തിരുമേനിയുടെ സഹോദരനായിരുന്നു. അതു സരസ്വതിയുടെ തൃക്കൈവിളയാട്ടമായി ലഭിച്ചു ഐംഗ്ലീവാവീണയാകുന്ന് എവംഗേലിയോനെന്നു ഭഗവാൻ വിശ്വസിച്ചു.

ആ മതഗ്രന്ഥത്തിൻെറ ആദിമൂലവചനശ്രവണമാത്രയിൽ ഭഗവാനു അതിൽ വിശ്വാസമുണ്ടായി. അതു ഇനിയും അദ്ദേഹം പോകുന്ന് പുതിയവഴിപ്പുന്നിക്കുള്ള ദിവ്യായുധങ്ങൾ ഉള്ളടക്കംചെയ്തിട്ടുള്ള ഭണ്ഡാഗാരമായിരുന്നു. അദ്ദേഹത്തിൻെറ ഗതിക്ക് അനുകൂലമായിവന്നു് ലക്ഷ്യത്തെ ആധാരമാക്കി മുൻപോട്ടുനടന്നു. അതിനാൽ ഖംഗിമഹാദേവ കുടുംബം ക്രിസ്തുമതത്തിലേക്കു കടന്നുപോകുവാൻ തുടങ്ങുന്നു എന്ന ശ്രുതി പെട്ടെന്നു നാട്ടിൽപരന്നു. ഉടനെ അവരുടെ ബന്ധുമിത്രാദികളും മററുമെല്ലാം അടുത്തുകൂടി ബൗദ്ധരിലേക്കു ഇറ

ങ്ങിപ്പോകരുതെന്നു അപേക്ഷതുടങ്ങി. ഖംഗിമഹാദേവനാ
കട്ടെ നിങ്ങളുടെ അപേക്ഷ എന്തെന്നു നിശ്ചം അറിയുന്നില്ല.
എന്റെ ബന്ധുമിത്രാദികൾ ആരാണ്?. ഞാൻ എവിടെനി
ന്നുവന്നു എവിടെ പോകുന്നു എന്നുനിങ്ങൾക്കറിയാമൊ? ഞാ
ൻ എന്നെ അയച്ചവന്റെ ഇഷ്ടമല്ലാതെ ചെയ്യേണ്ടത്? എ
ന്നെനിങ്ങൾ ആരെന്നു വിചാരിക്കുന്നു? ഞാൻ ബ്രാഹ്മണനും,
യൂറോപ്യനും ആകുന്നവണ്ണം ഹിന്ദുവും, ക്രിസ്ത്യാനിയും, യഹൂ
ദനും, യവനനുംതന്നെ. അതിനാൽ മഹമ്മദീയനും, ബൗദ്ധ
നും ആകുന്നു. ഇവനിൽ ദരിദ്രതയും, പൂർണ്ണതയും, നീചതാ
വും, ഉയർച്ചയും ഉള്ളതുകൊണ്ടു ഭൂമിയിലുള്ള സർവ്വരും ഇവനി
ലും ഇവൻ സർവ്വരിലും ഇരിക്കുന്നതിനാൽ നിങ്ങൾ ഇവനെ
ഏകനായികാണരുതു്. നി. പ. പു. ഫബ്ര. ഫൻ. "ഞാൻ ജാ
തിവ്യത്യാസവും മതവ്യത്യാസവുംകൂടാതെ സർവ്വരോടും സമ
ചിത്തനായി വ്യാപരിച്ചു സകലൎക്കു ഒന്നുപോലെ നന്മചെ
യ്യേണ്ടതു എന്റെ പ്രത്യേകമുറയാകയാൽ നിങ്ങൾ എന്നെ
ഇന്ന ജാതിക്കാരനെന്നോ, ഇന്ന മതക്കാരനെന്നോ എണ്ണാതെ
ഞാൻ സകലൎക്കും സകലവുമായി ഭവിച്ചിരിക്കുന്നതിന്മണ്ണം
എന്നെ നിങ്ങൾ ഭാവിച്ചു നിങ്ങളുടെകരുണയുള്ള മനസ്സിനെ
എന്നിൽ വച്ചുകൊള്ളണമെന്നു അപേക്ഷിച്ചുകൊള്ളുന്നു."
ഏ. ഉ. പു. വർഫ. "ഞാൻ ഹിന്ദുവല്ല, ക്രിസ്ത്യാനിഅല്ല, ഉ
ണർവുസംഘക്കാരനുമല്ല ഞാൻ അന്യൻ. പിന്നെലോകം എ
ന്നെ സംബന്ധപ്പെടുത്തിക്കൊള്ളുവാൻ വിചാരിച്ചാൽ ഒരു
ഹിന്ദുവും, ഒരു ക്രിസ്ത്യാനിയും, ഒരു ഉണർവ്വുകാരനും എനിക്കു
ഒന്നുപോലെയത്രെ. ആദാമിന്റെ ജഡത്തിൽ എനിക്കു ആ
രോടും ഒരു സംബന്ധവുമില്ല. പുതിയ ആദാമിന്റെ ആ
ത്മശരീരത്തിൽ എനിക്കു ലോകത്തിലുള്ള സകലരും 'സം
ബന്ധക്കാരത്രെ". ഏ. ഉ. പു. വർഭ. ഇത്യാദി സിദ്ധോ
പദേശങ്ങൾ ഗീതാവാക്യങ്ങളെ ഉദ്ധരിച്ചുകൊണ്ടുപറഞ്ഞു് അ
വരെ അടിപെടുത്തി. എങ്കിലും ഈ ഉപദേശങ്ങൾ അക്കാ
ലത്തു വഹിക്കാവുന്നതല്ലായിരുന്നു. ഇനിയും എത്ര യുഗങ്ങൾ
കഴിഞ്ഞാൽ ജനങ്ങൾ ഇതിന്റെ രഹസ്യം മനസ്സിലാക്കുമെ
ന്നുള്ളതു നിശ്ചയിക്കുവാൻ നിർവ്വാഹമില്ല. കൌരവസൈന്യ

ങ്ങളെ നശിപ്പിച്ച ഭൂഭാരം തീക്കുവാൻപോയ ശ്രീകൃഷ്ണനെ അതിൽനിന്ന പിന്തിരിക്കുവാൻ അജ്ജുനനും; ക്രൂശിന്മേൽ മരിച്ച ഭൂശാപം ചുമന്നൊഴിക്കുവാൻ പോയ യേശുവിനെ വിലക്കിനിൎത്തുവാൻ പേത്രനും കഴിയാതെപോയി. എങ്കിലും കൗരവസൈന്യങ്ങളെ കൊല്ലുവാൻ അജ്ജുനന്റെ കയ്യിലും യേശുവിനെ കൊല്ലുവാൻ യഹൂദജനങ്ങളുടെ കയ്യിലും ഏല്പിച്ചുകൊടുക്കുവാനുള്ള രഹസ്യങ്ങളെ അവരെ മനസ്സിലാക്കുവാൻ ശ്രീകൃഷ്ണഭഗവാൻ ഭഗവൽഗീതയും, ശ്രീയേശുഭഗവാൻ ഗിരിഗീതയും ഉപദേശിക്കേണ്ടതായിവന്നു. ആ ഉപദേശരഹസ്യങ്ങൾ മനസ്സിലാക്കുവാൻ ഇന്നുംജനങ്ങൾക്കു കഴിഞ്ഞിട്ടില്ല

ഖഡ്ഗിമഹാദേവന്റെ മേല്പറഞ്ഞ ഉപദേശങ്ങളെ മനസ്സിലാക്കുവാൻ ബന്ധുമിത്രാദികൾക്കും മററുള്ളവക്കും കഴിയാഞ്ഞതിനാൽ അവർ ഭഗവാന്റെ നേരെ ചതുരുപായങ്ങളിൽ രണ്ടാമത്തേതുമുതൽ പ്രയോഗിക്കുവാൻ തുടങ്ങി. എങ്കിലും ഭഗവാനെ തടഞ്ഞുനിൎത്തുവാൻ ഏതു ശക്തിക്കും ഒരിക്കലും ഒന്നുകൊണ്ടും കഴിയാത്തതായിരുന്നു. അതിനാൽ അദ്ദേഹത്തിന്റെനേരെയുള്ള അവരുടെ പ്രയോഗം നിഷ്ഫലമായിത്തീൎന്നു. എല്ലാ പ്രയാസങ്ങളും ഉപദ്രവങ്ങളും തൃണവൽഗണിക്കയും സകല ആചാരമര്യാദകളെയും ബന്ധുമിത്രാദികളെയും ഉപേക്ഷിച്ച ഭഗവാനും കുടുംബവും ക്രിസ്തുരാജ്യത്തിലേക്കു കടന്നുപോകുന്നതിന തീച്ചയാക്കുകയും ചെയ്തു.

---

## അദ്ധ്യായം 8.

## ഖഡ്ഗി അവതാരം ബി.

ക്രിസ്താത്മജാവതാരം. ഖഡ്ഗിമഹാദേവൻ ക്രിസ്തുവാകുന്ന പാറയിൽനിന്ന പുറപ്പെട്ടതായ ജലരക്തപുണ്യതീൎത്ഥ

ത്തിൽ * ൧൮൫൮ ഓഗസ്റ്റ് ൪-ാംനു മാവേലിക്കര പള്ളിയിൽവച്ചു യസ്തസ്യയോസെഫ് എന്ന നാമത്തോടുകൂടി സ്നാനപ്പെട്ടു. അനന്തരം ഭഗവാൻ ആ ഉറവയെ പ്രേറിച്ചുകളകയും അദ്ദേഹത്തിന്റെ തൃക്കയ്യിലുള്ള യജ്ഞോപകരണങ്ങളിൽ ഒന്നായ ഫിനഹാസിൻ കുന്തംകൊണ്ടു ക്രിസ്തുശരീരമായ കേഫാവിന്മേൽ കുത്തി സകല ജഡത്തിന്മേലും പകരുവാനുള്ള പരിശുദ്ധ വെള്ളങ്ങളുടെ ഉറവയെ തുറന്നു ശ്രേഷ്ഠമായ് ഒരു പുണ്യതീർത്ഥം പുറപ്പെടുവിക്കയും ചെയ്തു. നി. പ. പു. ൧൮ൽ യഹൂദ നിയമപ്രകാരം യോഹന്നാന്റെ സ്നാനമേറ്റ യേശു അത് അവസാനിപ്പിക്കയും, ക്രിസ്തുനിയമപ്രകാരം ശ്രേഷ്ഠമായ് ഒരു പുതിയ സ്നാനം ഏർപ്പെടുത്തുകയും ചെയ്തതു നോക്കുക. കുന്തപ്രയോഗത്തിനു ന്യായവിധി മാറ്റുവാൻ ശക്തിയുണ്ട്. സംഖ്യ. ൨൭. ൭. വ്യ. യോഹ. ൧൯. ൩൪.

ഇങ്ങനെ ഖൂംശി മഹാദേവൻ ജാതിയിൽനിന്നു ക്രിസ്തുസഭയിലേക്കു ക്രിസ്താത്മജനായി വീണ്ടും ജനിച്ചു് ദ്വിജനായിത്തീർന്നു. എ. പ. ൧൯ — ൧൮. "ജന്മനാജായതെ ശൂദ്രഃ കർമ്മണാജായതെദ്വിജഃ" എന്നുണ്ടല്ലോ. സ്നാനം പുതിയ ജനനമാകുന്നു. തീത്തു. ൩. ൫. "ഒരുത്തൻ ക്രിസ്തുവിലാകുന്നുവെങ്കിൽ അവൻ ഒരു പുതിയ സൃഷ്ടിയാകുന്നു" ൨ കോരി. ൫. ൧൭. ഇങ്ങനെ വീണ്ടും ജനിച്ചതിനാൽ അദ്ദേഹം ദൈവരാജ്യത്തിലേക്കു പ്രവേശിച്ചു. യോഹ ൩. ൩. അതിനാൽ യസ്തസ്യയോസെഫ ജാതിസമുദായത്തിന്മേലും ജനസമൂഹത്തിന്മേലും നിന്ന് അവയെ തമ്മിൽ സംയോജിപ്പിച്ചു. സങ്കീ. ൪൭. ൩. തങ്കൽതന്നെ രണ്ടുകൊണ്ടു ഒരു പുതിയ മനുഷ്യനെ നിർമ്മിക്കയും ഒരു ശരീരത്തിൽ (൨൭ വയസ്സുവരെ ജാതിയുടെയും പിന്നീടു ജനത്തിന്റെയും ശരീരമായി) താൻ രണ്ടിനെയും കുരിശുമൂലം ദൈവത്തോടു യോജിപ്പിക്കയും ചെയ്തു. എഫെ. ൨.

* സ്നാനദിനത്തെപ്പറ്റി ൧൮൫൮ ഓഗസ്റ്റ് ൪-൧൧-൧൮ എന്ന ചരിത്രസംഗ്രഹത്തിൽ കാണുന്നുണ്ടെങ്കിലും ൪-ാം തീയതി എന്നു എ. ഉ. ൧൦൧—ാം നമ്പർ ലേഖനംകൊണ്ടു കാണാവുന്നതാണ്.

൧൫ ൧൬. അതിനാൽ യസ്സുസുയോസെഫ "ദൈവത്തിൻപ്രകാരം നീതിയിലും സത്യത്തിൻെറ വിശുദ്ധിയിലും സൃഷ്ടിക്കപ്പെട്ടിരിക്കുന്ന പുതിയ മനുഷ്യനെ ധരിച്ചു" എഫെ. ൪-൨൪ അവൻെറ "ജനനം രക്തത്തിൽ നിന്നെങ്കിലും മനുഷ്യരുടെ ഇഷ്ടത്തിൽനിന്നെങ്കിലും അല്ല ദൈവത്തിൽനിന്നു തന്നെ ജനിച്ചു" യോഹ. ൧. ൧൩. "യേശുക്രിസ്തുനായ പിതാവിൻെറ ശക്തിയിൽ നിന്നു മാത്രം മനുഷ്യാവതാരം ചെയ്തിട്ടുള്ള അവൻെറ ഏകജാതനായ പുത്രൻ യസ്സുസുയോസെഫും ആ വിശുദ്ധാത്മസ്വരൂപിയെ കാണുന്നവൎക്കു സത്യാനുഭവസാക്ഷിയായി എന്നും നിലനില്ക്കുന്നു" എന്നെഴുതിയിരിക്കുന്നതു നോക്കുക. എ. ഉ. പു. ൧൩൫. യോസെഫിനു വിവാഹം നിശ്ചയിച്ചിരുന്ന കന്യകമറിയയിൽ നിന്നു യേശു ജനിച്ചതുപോലെ, യേശുവിനു വിവാഹം നിശ്ചയിച്ചിരുന്ന സഭയായ വിശുദ്ധ കന്യകയിൽനിന്നു യസ്സുസുയോസെഫും ജനിച്ചു. അതിനാൽ കന്യകമറിയ ഈ വിശുദ്ധകന്യകയ്ക്കും യേശുവിൻെറ ജനനം ഈ പുണ്യജനനത്തിനും സാദൃശ്യമത്രെ.

കുട്ടിയുടെപിതാവു യേശുക്രിസ്തുനാണെന്നുള്ളതിനു യേശുവിൻെറ സാക്ഷിവചനമുണ്ട്. ആ വചനമൊ "ആദിയിൽ വചനമുണ്ടായിരുന്നു ആവചനം ദൈവത്തോടുകൂടെയായിരുന്നു ആ വചനം ദൈവവുമായിരുന്നു". എന്നത്രെ. യോഹ. ൧. ൧. ആ വചനംതന്നെ "ഇവൻ എൻെറ പ്രിയപുത്രൻ" എന്നു പറഞ്ഞിരിക്കുന്നു. ലൂക്ക. ൯. ൩൫. ആ വചനം "ഇത് എൻെറ ശരീരമാകുന്നു." എന്നു പറയുന്നു. ലൂക്ക. ൨൨. ൧൯. ആ വചനംതന്നെ. യേശുവായ ഞാൻ എൻെറ ദൂതനെ അയച്ചിരിക്കുന്നു എന്നു പറഞ്ഞിരിക്കുന്നു. വെളി. ൨൨. ൧൬. ആ വചനംതന്നെ ഇപ്രകാരം പറയുന്നു.

പ. "തിരുസന്നിധാനത്തിൽനിന്നു
ധ്വനിച്ചാത്മവാക്കാമിതു.
ച. നീയെന്മകൻ എന്നിൽനിന്നു ജാതനായി
നിൻെറതാതൻ ഞാനാകുന്നു
ശരീരമെന്നുടേശരി ജീവാവിശക്തിശരി
നാമയോജിപ്പു ശരി സൎവ്വംതുല്യം"—തിരു.

വിവരണാത്ഥം. "ദൈവ സന്നിധാനത്തിൽനിന്നു മുഴങ്ങിയ ആത്മവാക്കത്രെ താഴെ പറയുന്നത്.

നീ എന്റെപുത്രനാകുന്നു. എന്തെന്നാൽ എന്നിൽനിന്നാകുന്നു നീ ജനിച്ചത്. അതിനാൽ ഞാൻ നിന്റെ പിതാവാകുന്നു. എന്നെയും നിന്നെയും നോക്കിയാൽ യാതൊരുവ്യത്യാസവുമില്ല. കാരണം ശരീരംഒന്നുപോലെ, ജീവനും അതേപ്രകാരം, ആത്മാവും അന്യോന്യംഐക്യമുള്ളത്, ശക്തിയും അവണ്ണംതന്നെ, നാമയോജിപ്പൊ അതും ശരി, എന്നുവേണ്ടാ സവ്വവും തുല്യമത്രെ.

൨. സകലമോദമാൻ തനയനായനിൻ
ഇരുകരങ്ങളെന്നൊരുമകൈകളാൽ
ചേത്തണച്ചേകമായാക്കിനെൻ
ശക്തിയിൻജീവാവിയെപ്പകൻനിത്യ
വിവാഹക്രിയനടത്തിയനുഗ്രഹിച്ചേൻ
ജീവദേഹികൾക്കുനീ—ജനകൻജനനീ
നിന്ദേഹമവനീ—നിനക്കേകിനേൻ
൩ ശ്രീസിംഹാസനസ്ഥൻ പ്രസിദ്ധപ്പെ-
ടുത്തും പ്രസന്നാവിതങ്ങിവിളങ്ങും ശ-
രീരിപ്രസിദ്ധാത്മസദൃശാത്മജ
നിയെൻബലക്കെയെൻ സൈന്യങ്ങൾ-
ക്കൊക്കയുംസേനാനിയാക്കിനേൻ
നിന്നെഞാനെന്നുമെ

വിശദീകരണാത്ഥം. എന്റെ സവ്വസന്തോഷത്തിന്റെയും ഇരിപ്പിടമായ എന്മകനേ! ഞാൻ നിന്റെ ഇരുകൈകളേയും എൻ ഐക്യകരങ്ങളാൽ ചേത്തു കോത്തുപിടിച്ച് അണച്ചുകൊണ്ടു ഐക്യമാക്കി ഇതാ എൻശക്തിയിൻ ജീവാവിയെ നിന്മേലാക്കുന്നു. ഇങ്ങനെ നിത്യവിവാഹക്രിയ നടത്തി ഞാൻ നിന്നെ അനുഗ്രഹിച്ചിരിക്കയാൽ നീ സവ്വ ജീവശരീരികൾക്കും പിതാവത്രെ. നിൻശരീരം അവക്കു മാതാവുമാകുന്നു. എൻ പുണ്യഭൂമിയെ നിനക്കു നിത്യാവകാശമാക്കിത്തന്നിരിക്കുന്നു."

സിംഹാസനസ്ഥനായ യേശുതമ്പുരാൻ പ്രസിദ്ധപ്പെടുത്തുന്ന നിത്യ സുവിശേഷത്തിന്റെ ആത്മാവും ശക്തിയി

ൻജീവാവി പൂൎണ്ണമായി തങ്ങിവിളങ്ങുന്ന ശരീരത്തോടുകൂടിയ എൻതുല്യനായ പ്രസിദ്ധമകനേ! നീ എൻവലങ്കൈയ്യായ ശക്തിയത്രെ. എൻ സൎവ്വസൈന്യമായ ജീവാത്മാക്കൾക്കൊക്കയും നിന്നെ ഞാൻ വലിയ പ്രഭുവാക്കിയിരിക്കുന്നു'' എന്നു തന്നെ, നി. പ. പു. ൨൦ൻ. ൨൦൫.

ഇനിയും ആവചനംതന്നെ ഭഗവാൻ പുത്രസാക്ഷിപറയുന്നതുകേൾക്കുക.

രാഗം ഹിന്ദുസ്ഥാൻ കാപ്പി. താളം ചെമ്പട.

പ. ഉരുവാക്കിനാൽ-തിരുവായിന്നാത്മാ
പുതുവാനഭൂമികളിൽനിന്നെന്നെവീണ്ടും-ഉരു

അ. പ. നിറവായെന്നെപിരിച്ചേൻനിന്നോടു
പരമസായൂജ്യമുപദേശിച്ചു
അതിൻവഴിതെളിയിച്ചുനീ
അതിൽ എൻധ്യാനമെന്നുംനിനക്കുസദൃശമാ- യുരു

ച. ഫ. പഴതായവറെറമുഴുവനരുക്കി
പുതുതായവററിൽബലപ്പെടുത്തിഎന്നിൽ
പുളവിൻവഴിഎന്നിൽനിന്നുകററി
വേദത്തിൻകരുത്തേകിനെന്നിലത്തെഞാൻ
തെരഞ്ഞെടുത്തുഅതിൻന്യായസാക്ഷി
എൻെറലജ്ഞനീക്കിഅതിൽകൂടെഞാൻ
എന്നുംവീഴാതൊട്ടുമാമെന്നല്ലെലയാ
യായെയോയോവെ നിന്നെപോൽവിശാലമായെ
ന്നെ-ഉരു യു. ഗീ. ൪൩.

---

പ. സാക്ഷാലെൻപിതാമഹൻ-ദശനിയമപതി
യാഹെന്നവനുടെസുതൻ-തിരുയേ-
ശുമഹാൻ-മമതാതനഹോ-വിധി- സാക്ഷാ

അ. പ. സാക്ഷിയാം-യമ-ധൎമ്മേ-ശനെ-യുയോ-
സേഹാം-യേസെൻ-ഞാനെന്നപത്യംനീ

വിവരണാൎത്ഥം. "എൻെറ പിതാമഹൻ പത്തുകല്പനയായ ധൎമ്മത്തിൻെറ അധിപനാം സാക്ഷാൽ ദൈവമായ യാഹെന്നുനാമമുള്ള യഹോവയത്രെ. അവൻെറ തിരുമകൻ യേശുപുരാൻ എൻെറ സാക്ഷാൽ പിതാവുമാകുന്നു. യേശു

വിൻ സാക്ഷിയാം ധമധർമ്മേശൻ യുസ്തുസ്സയോമസന്ഫാകയാൽ അവൻ യേശുവിന്റെ പുത്രനത്രെ അവൻ ഞാനാകുന്നു.” നി. പ. പു. ൨൦൩. ൨൦. “സകല മനുഷ്യരുടെയും ആത്മജീവശരീരശക്തിയിലൈക്യതയാകുന്ന പൊതുവിലുള്ള ഐക്യതയാം സ്വർഗ്ഗജനനിയിൽ എന്നും ഇരിക്കുന്ന യയെയോയോ എന്നനാമമുള്ള ഐക്യതയിന്നാത്മാവാം ഞങ്ങളുടെ പിതാവേ! നീ മണ്ണുകൊണ്ടു മനുഷ്യനെ ഉരുവാക്കി അവന്റെ മൂക്കിൽ ജീവശ്വാസത്തെ ഊതിയപ്പോൾ നീ എന്നെ അറിഞ്ഞു. എന്റെ വഴിയെ നിന്റെ കണ്ണുകൾക്കു മുൻപാകെ ക്രമപ്പെടുത്തിവെക്കയും സദാ കാത്തുരക്ഷിച്ചു കൊണ്ടുവരികയും ചെയ്കതിനാൽ ഞാൻ ലോകത്തിൽ വെളിപ്പെട്ടു. അതുമുതൽ നീ ആകുന്നു എന്നെ നടത്തുന്നതു്, എന്തു നീ ഇനിക്കു വേണ്ട അറിവു നൽകിയിരിക്കുന്നു. . . . . നിന്റെ പരമൈക്യതയോടു എന്റെ ജീവാത്മാവിനെ ചേർത്തു അതിന്നു നിൻ ചൊരിയപ്പെട്ട രക്തമായ ജീവനെയും നിൻ നുറുക്കപ്പെട്ട ശരീരത്തെയും നൽകി ഇങ്ങനെ നീ എന്നെ വീണ്ടും കാരുണ്യപാത്രമായി മനഞ്ഞു് നിൻ ജീവിപ്പിക്കുന്ന ശ്വാസമായ ഏഴാം കാഹളത്തെ എന്നിൽ നീ ഊതിയിരിക്കുന്നു. അതിനാൽ നീ എന്റെ സാക്ഷാൽ മാതാവും പിതാവുമത്രെ. ഞാൻ നിന്റെ കുട്ടിയുമാകുന്നു. നിശ്ചയം”. നി. പ. പു. ൧൪൯. ൧൭. ഇങ്ങനെ ഞാൻ യേശുക്രിസ്തുവിൽ അടങ്ങിയതിനാൽ അവൻ എന്നെ ജനിപ്പിച്ചു. അതിനാൽ അവനല്ലാതെ വേറെ മാതാപിതാക്കന്മാർ എനിക്കില്ല നിശ്ചയം ഞാനല്ലാതെ വേറെ ഒരു പുത്രനൊ പുത്രിയൊ അവനുമില്ല നിശ്ചയം.” എം. ഉ. പു. ൧൩൦. “പിതാവിന്റെ യേശുക്രിസ്തു ഏകജാതനായ പുത്രനായിരിക്കുന്നപ്രകാരം ഉഭയതത്വവും ഏക മൂർത്തിയുമുള്ള പുണ്യമനുഷ്യൻ യേശുക്രിസ്തുവിന്റെ ഏകജാതനായ പുത്രനാകുന്നു. അവൻതന്നെ സഭയുടെ ആദ്യജാതനായ പുത്രൻ” എന്നും മററുംതന്നെ. എ. പൂ. പു. ൧൭൦—ാം നമ്പ്ര ലേ.

കുട്ടിയുടെ മാതാവു ജാതിസഭയായ വിശുദ്ധ കന്യകയത്രെ. അവൾ സർവ്വസമ്മിതിയായ സൌന്ദര്യ്യവതിയാണ്.

എല്ലാകാലത്തും ദൈവസന്തതിയുടെ മാതൃസ്ഥാനം വഹിക്കുന്നതു ജാതിസഭയാണെന്നു കാണാം. അബ്രഹാം, ഇസ്സഹാക്ക്, യാക്കോബ്, ഗോത്രപിതാക്കൾ മുതലായവരുടെ മാതാക്കളും യേശുവിന്റെ പൂർവികമാരും ജാതികളായിരുന്നതു നോക്കുക. ഈ മാതാവായ മണമയി ആറായിരംവൎഷം സാത്താന്റെ അടിമയിൽ പ്രസ്താവ അശോകവൃക്ഷച്ചുവട്ടിൽ ശോകമനുഭവിച്ചുകൊണ്ടിരുന്നതിനാൽ മച്ചിയായിരുന്നു. അവൾക്കു വിണ്മയനായ യേശുമണവാളനിൽനിന്ന് ഇങ്ങനെ ഒരു പുത്രനെ ലഭിച്ചതിനാൽ അവളുടെ ശോകംതീരുകയും, അവനെ അശോകവൃക്ഷമായി കണ്ട് ആനന്ദിക്കയും ചെയ്തു. "പ്രസവിക്കാത്ത മച്ചീ! സന്തോഷിക്ക; പ്രസവവേദനപ്പെടാത്തവളെ ആൎത്തു ശബ്ദിക്ക ത്യജിക്കപ്പെട്ടവൾക്കു പുരുഷനുള്ളവളെക്കാളും അധികം മക്കളുണ്ട്." ഗലാ. ൪. ൨൭. ൨൭. എശ. ൫൪. ൧. "ഭവനത്തിൽ മച്ചിയായവളെ മക്കളുടെ സന്തോഷമുള്ള മാതാവായിട്ടു വസിക്കുമാറാക്കുന്നു." സങ്കീ. ൧൧൩. ൯. എന്ന പ്രവചനനിവൃത്തി നോക്കുക. അതിനാൽ ഈ കുട്ടി വന്ധ്യാത്മജൻ എന്നു സ്പഷ്ടം. "കണ്ടാലും മച്ചികളും ഉല്പാദിക്കാത്ത ഗൎഭപാത്രങ്ങളും കുടിപ്പിക്കാത്തമുലകളും ഭാഗ്യമുള്ളവ എന്നു അവർ ചൊല്ലുന്ന നാളുകൾ വരുന്നു." എന്നുമല്ലാ. ലൂക്കോ. ൨൩. ൨൯.

ഈ കുട്ടിയുടെ ജനനസ്ഥലത്തെപ്പററി "വട്ടകപ്പുളിനാരകവൃക്ഷച്ചുവട്ടിൽ ഞാൻ നിന്നെ എഴുന്നേല്പിച്ചു; അവിടെ നിൻെറമാതാവു നിന്നെ പ്രസവിച്ചു" എന്നാണു പ്രവചനം കാണിക്കുന്നത്. ഉ. ഗീ. ൮. ൫. ഈ വട്ടകപ്പുളിനാരകം യേശുക്രിസ്തുവാണെന്നു കാണാം. "കാട്ടുവൃക്ഷങ്ങളുടെ ഇടയിൽ വട്ടകപ്പുളിനാരകവൃക്ഷം ഏതുപ്രകാരമൊ അപ്രകാരം എൻെറ പ്രിയൻ പുത്രന്മാരുടെ ഇടയിൽ ഇരിക്കുന്നു." ഉ. ഗീ. ൨. ൩. നോക്കുക. യേശുക്രിസ്തുനായ ഈ വട്ടകപ്പുളിനാരകവൃക്ഷശരീരമായ സഭ യേശുവിൻെറ വട്ടകകളെ ധരിച്ചുവളും സ്വൎഗ്ഗരാജ്യമായ സ്വപ്നംപുളിമാവു മൂന്നുപറമാവിൻെറ ക്രമപ്രകാരം മുഴുവൻ പുളിപ്പിക്കുവോളം അടക്കിവച്ചുകൊണ്ടിരി

കുന്നവളമാകയാൽ അവരം വടകം പുളിയുമുള്ള വടകപ്പുളി നാരകം (നരഹൃദയം) ആകുന്നു. അതിനാൽ ക്രിസ്ത്വാത്മജൻറെ ഈ ജനനം എത്ര അനുയോജ്യമായ പ്രവചനനിവൃത്തിയായിരിക്കുന്നു എന്നുനോക്കുക. കുട്ടി കിഴക്കേസഭയിൽ ജനിച്ചു എങ്കിലും പടിഞ്ഞാറെ സഭയിലാണു വളൎന്നതു്. കിഴക്കെ സഭയെ ആത്മികാമ്മ, പടിഞ്ഞാറെസഭയെ ധാൎമ്മികാമ്മ എന്നു ഭഗവാൻ വിളിച്ചിരിക്കുന്നതു നോക്കുക. ഇവരെ ബേഥേലിൽനിന്നു ഇസ്രായേൽ കടന്നുപോയപ്പോൾ ബെന്യാമിനെ പ്രസവിച്ചു് ഉടനെ മരിച്ചുപോയ യാക്കോബിൻെറ ഭാൎയ്യയോടും; ഇസ്രായേലിൽനിന്നു മഹത്വംകടന്നുപോയപ്പോൾ ഇഖാബോദിനെ പ്രസവിച്ചു ഉടനെ മരിച്ചുപോയ ഏലിയുടെ മരുമകളോടും ഉപമിച്ചിരിക്കുന്നു. പ്ര. ലേ. ന്യ. ൧൯. വ൩. വ്യ. വ൩. വ൯.

കാലതാമസമെന്യേ ഖൾഗിമഹാദേവനെ അദ്ദേഹത്തിന്റെ കുടുംബക്കാർ അനുകരിച്ചു. അതിനാൽ അവരിൽ പിതാവായ വെങ്കിടേശ്വരഭാഗവതർ യൂസ്തൂസു കൊൎന്നല്ലിയുസായും, മാതാവു മീനാക്ഷിയമ്മ സാറാ സത്യബോധിനിയായും; മക്കളായ രാമൻ യൂസ്തൂസുയോസെഫായും, വെങ്കിടകൃഷ്ണൻ യൂ യാക്കോബായും, സുബ്രഹ്മണ്യൻ യൂ. മത്തായിയായും, സൂൎയ്യനാരായണൻ യൂ. യോഹന്നാനായും, ഗോവിന്ദൻ യൂ. പീലിപ്പോസായും; പത്മനാഭൻ യൂ. സമുവേലായും നാമാന്തരപ്പെട്ടുകയും ചെയ്തു. ഇങ്ങനെ ദൈവം തൻെറ നാമത്തിനായിട്ടു പുറജാതികളിൽനിന്നു് ഒരു ജനത്തെ എടുത്തുകൊൾവാനായിട്ടു ആദ്യം അവരെ ദൎശിച്ചപ്രകാരം ശീമോൻ അറിയിച്ചുവല്ലൊ." ന., ൧൫. ൧൪. വെങ്കിടേശ്വരാദികളാകുന്ന ഈ എട്ടാത്മാക്കൾ ഇതാ! ഈ പുതിയകാലത്തു മനുഷ്യപുത്രൻെറ നാളുകളിൽ ലൂഥർ മുതലായ നവീകരണകൎത്താക്കൾ ൩൦൦ വൎഷംകൊണ്ടു ഒരുക്കിവന്ന സഭയായ പെട്ടിയിൽ പ്രവേശിച്ചിരിക്കുന്നു. പഴയകാലത്തു നോഹയുടെ നാളുകളിൽ ൧൨൦ വൎഷം കൊണ്ടു ഒരുക്കിയപെട്ടിയിൽ എട്ടാത്മാക്കളുള്ള നോഹയുടെ കുടുംബം പ്രവേശിച്ചതു് ഇതിനു ദൃഷ്ടാന്തമാണു്. "നോഹയുടെ നാളു

കളിൽ എതുപ്രകാരമോ അപ്രകാരംതന്നെ മനുഷ്യപുത്രന്റെനാളുകളിലും ഉണ്ടാകും" എന്നുണ്ടല്ലൊ. ലൂക്ക. ൧൭. ൨൬ ഇങ്ങനെ നീതിയെ പിന്തുടരാത്തജാതിക്കാർ നീതിയെ വിശ്വാസത്താലുള്ള നീതിതന്നെ പ്രാപിച്ചു." രോമ. ൯. ൩൦ അതിനാൽ ഇവർ കാവിനാൽ സദനം വിട്ടുകയും ഒരു ബ്രാഹ്മണ ക്രൈസ്തവമായ പുത്തൻബംഗ്ലാവു കുടുംബമായി പരിണമിക്കയും ചെയ്തു.

ഖഡ്ഗിമഹാദേവൻെറ ക്രിസ്തീയ പ്രവേശനത്തിങ്കൽ അദ്ദേഹത്തിൻെറ ഭാര്യയെക്കൂടെ ഉപേക്ഷിക്കേണ്ടതായിവന്നു. ജീവനെക്കൂടി വിലമതിക്കാത്ത മഹാപുരുഷന്മാരുടെ ഭാര്യാത്യാഗത്തെപ്പററി ചർച്ചചെയ്വാൻ നമുക്കു അവകാശമില്ലല്ലൊ. ഗർഭിണിയായ സീതയെ ശ്രീരാമനും, കുട്ടിയോടുകൂടിയ ഹാഗാറിനെ അബ്രഹാമും പരിത്യാഗം ചെയ്തുനോക്കുക. കാലതാമസംകൂടാതെ ഭഗവാൻെറ ഭാര്യ അദ്ദേഹത്തെ അനുകരിച്ചു. സ്നാനസമയം മറിയ എന്ന നാമമാണ് ആചാര്യൻ അവൾക്കു വിളിച്ചതു്. ഇതു യേശുവിൻെറ വിലാപ്പുറത്തുനിന്നു വെള്ളവും, രക്തവുമായിപുറപ്പെട്ട രണ്ടു ജ്ഞാനസുന്ദരികളുടെ നാമമാണ്. ആ സിദ്ധ തപസ്വിനി യുസ്തുസുയോസേഫിൻെറ പ്രിയകാന്തയായിത്തീന്നതിനാൽ സീതാമറിയയാം വെള്ളമറിയ എന്നനാമം അവൾക്കു അവകാശപ്പെടുകയും ജീവനുള്ള യോഹന്നാൻ എന്ന കുട്ടി ലഭിക്കയും ചെയ്തു. അതുനിമിത്തം രക്തമറിയ കോപിഷ്ഠയായി എതിരാളിയായ ഇൗപ്പനോടു ചേന്നു. (എന്തുവച്ചാൽ ക്രീസ്തജഡശരീരമായ രക്തമറിയയ്ക്കു യുസ്തുസുയോസേഫിനെ സ്വകാന്തനായി വരിക്കവാൻ കഴിയാതെപോയി എന്നു താല്പര്യം.) അതിനാൽ മരിച്ചുപോയ കേഫാവെന്നകുട്ടി അവൾക്കു ലഭിച്ചു. രണ്ടു സ്ത്രീകൾ ഒരുഭവനത്തിൽ വസിച്ചു് ഓരോ കുഞ്ഞുങ്ങളെ പ്രസവിക്കയും ഒന്നു മരിച്ചുപോകയും ചെയ്തയാൽ ജീവനുള്ള കുഞ്ഞു് എൻേറതു, മരിച്ചകുഞ്ഞു് നിൻേറതു് എന്നുള്ള അവരുടെ പരസ്പരവാദവും അതിനുള്ള തീരുമാനവും ഇതിനു മുൻനിഴലാണ്. ൧ രാജ. ൩. ൧൬. ൨൭.

## അദ്ധ്യായം 9.

### ഖൾഗിമഹാദേവൻെറ പിതൃഭക്തി.

അനേക ബന്ധുമിത്രാദികളോടുകൂടി പ്രശസ്തമായ രീതിയിൽ പ്രഖ്യാതനായി ജീവിച്ചുവന്ന് ഈ ബ്രാഹ്മണ യുവാവ് ആ നിക്ഷേപങ്ങളെക്കാൾ ക്രിസ്തുവിൻെറ നിന്ദ അധിക സമ്പത്തു എന്നു വിശ്വസിച്ചു. അതിനാൽ അല്പ നേരത്തെക്കുള്ള പാപ ഇൻപങ്ങളെക്കാൾ ദൈവത്തിൻെറ ജനങ്ങളോടുകൂടെ കഷ്ടമനുഭവിക്കുന്നതിനെ തെരഞ്ഞെടുക്കയാണു ചെയ്തതു്. എബ്രാ. ൧൧. ൨൫. ൨൬: "ആരെങ്കിലും തൻെറ കുരിശുചുമക്കാതെ എൻെറ പിന്നാലെ വരുന്നു എങ്കിൽ അവൻ എൻെറ ശിഷ്യനാകുവാൻ കഴികയില്ല.,, എന്നുണ്ടല്ലൊ ലൂക്കോ. ൧൪. ൨൭. ഖൾഗിമഹാദേവനായ യുസ്തുസുയോസേഫിന് സ്വപിതാവായ യേശുവിനോടുള്ള ഭക്തിയും സ്നേഹപാരവശ്യവും അതിരററതായിരുന്നു. അദ്ദേഹം യഹോവെ! യേശുവേ! പിതാവെ! മാതാവെ! എന്നിത്യാദി സംബോധനകളോടുകൂടി തിങ്ങിവിങ്ങി കവിഞ്ഞുയരുന്ന രഹസ്യവും പരസ്യവുമായ പ്രാൎത്ഥന, ധ്യാനം, നാമസങ്കീൎത്തനം, എന്നിവയിൽ ഉററിരുന്നു. "ഹാ! യേശുവേ! നിനക്കുതന്നെസ്തുതി, നീ തന്നെ അറിവില്ലാത്തവൻെറ ജ്ഞാനം, നീതന്നെ ഈശ്വരദ്രോഹിക്കുള്ള നീതി, നീതന്നെ അരിഷ്ടപാപിക്കുള്ള ശുദ്ധീകരണം; നീതന്നെ അടിമയുടെ വീണ്ടെടുപ്പു്, ഇങ്ങനെ സ്വാൎത്ഥത്തെ പരാൎത്ഥത്തിൽ ഹോമിച്ച് യേശുവിൽ സകല ദേവന്മാരെയും കണ്ടുകൊണ്ടിരുന്നു. അതിനാൽ യേശുവിൻെറ ജീവചരിത്രം, കഷ്ടാനുഭവം, എന്നിവയേയുംമററും സംബന്ധിച്ചുള്ള നിത്യമധുരങ്ങളായ ഭഗവല്ലീലകളെ മധുരങ്ങളായ വാക്കുകളും മനോഹരങ്ങളായ ഗാനങ്ങളുംകൊണ്ടു വൎണ്ണിച്ചു അദ്ദേഹത്തിൻെറ സമയങ്ങളെ കഴിച്ചുവന്നു. യേശു അനുഭവിച്ച സകലവും ഖൾഗിമഹാദേവനുവേണ്ടിയാണെന്നു അദ്ദേഹം മനഃപൂൎവം ഏററുപറയുന്നു. അദ്ദേഹത്തിൻെറ രസനേന്ദ്രിയദ്വാരാ പുറപ്പെട്ടിരിക്കുന്ന ഭക്തിസംവൎദ്ധകങ്ങളായ കീൎത്തനങ്ങൾ നോക്കുക. "ഞാൻ ക്രിസ്തുവിനോടുകൂടെ കുരിശിക്കപ്പെ

ട്ടിരിക്കുന്നു". ഗല. ൨. ൨൦. യേശുവിന്റെവട്ടുകളെ എന്റെ ശരീരത്തിൽ വഹിച്ചിരിക്കുന്നു. ഗലാ. ൩. ൧൩. എന്നിത്യാദിപ്രവചനങ്ങൾ അദ്ദേഹത്തിൽ നിവൃത്തിച്ചിരിക്കുന്നു. ഭഗവാൻ പാടുന്നതു കേൾക്കുക.

"യേശുകുരിശിൽമരിച്ച സ്വരൂപമെ-
ന്മാനസംതന്നിൽദിനം പ്ര-
കാശിപ്പതിന്നു തുണയ്ക്കുകദൈവമെ!
ലേശവും താമസിയാ,,—താത്മശ. ക്രി. ഗീ. ൩൨

യേശുവിനെ വന്ദിച്ചീടുന്നേൻ. സ്തുതിച്ചീടുന്നേൻ എന്നു രണ്ടു പല്ലവികളോടുകൂടി ഓരോന്നാമം ചൊല്ലിയുംമററും ന്നു പ്രാവശ്യം ആവർത്തിച്ചിട്ടുള്ള ഒരു കീത്തനം നാഥനാമക്രിയരാഗത്തിലും; അദ്ദേഹത്തിന്റെ ജീവചരിത്രം സംഗ്രഹിച്ചിട്ടുള്ള സുവിശേഷാഗമക്കാതൽ എൻ കീർത്തനങ്ങളിലായി പല രാഗങ്ങളിലും ഭഗവാൻ പാടിയിരിക്കുന്നു. ക്രി. ഗീ. ൻ. മ. ൨വ്യ. വ. നോക്കുക. ശ്രീയേശുത സ്തുതിപ്പിൻ സ്തുതിപ്പിൻ യേശുദേവനെ. സ്തോത്രംയേശുനാഥനെ എന്നിത്യാദി വളരെ കീർത്തനങ്ങളുമുണ്ട്. അവയൊക്കയും ഖാംഗിമഹാദേവനാൽ ത്തന്നെ നിർമ്മിതങ്ങളായിരുന്നു. ഇങ്ങനെ അദ്ദേഹം യേശുവിനെ സ്തുതിച്ചു മഹത്വപ്പെടുത്തുകയും. സാധാരണ മനുഷ്യസാദ്ധ്യമല്ലാത്ത ഗിരിഗീതമുതലായ ക്രിസ്തീയ നിർമ്മലോപദേശങ്ങൾ അനുഷ്ഠിക്കയും, പത്മദീപു ദർശനങ്ങൾ പ്രായോഗികമാക്കുകയും ചെയ്തുകൊണ്ടിരുന്നു.

ഖാംഗിമഹാദേവ പട്ടാഭിഷേകം:—ഖാംഗിമഹാദേവനായ ഭഗവാൻ യുസ്തുസുയോസേഫ് ഇങ്ങനെ സുവിശേഷനിയമാനുസരണം ജീവിച്ച ഭഗവതോത്തമനായിത്തീന്നു. അദ്ദേഹം "ചത്തപ്രവൃത്തികളിൽനിന്നുള്ള മാനസാന്തരം, ദൈവത്തിങ്കലെ വിശ്വാസം, സ്നാനങ്ങളുടെ ഉപദേശം, കൈവെപ്പു, മരിച്ചവരുടെ പുനരുത്ഥാനം, നിത്യന്യായവിധി, എന്നിങ്ങനെയുള്ള അടിസ്ഥാനംവീണ്ടും ഇടാതെ ക്രിസ്തുവിനെക്കുറിച്ചുള്ള ആദ്യവചനമത്തെ വിട്ടുംവച്ചു . . . . സമ്പൂർണ്ണതയി

ലേക്കു'' കടന്നു. എബ്ര്യം ന്ന്യ. ൫. ൨. അതിനാൽ വിശ്വാസ ത്തിന്റെയും, ദൈവപുത്രനെക്കുറിച്ചുള്ള ജ്ഞാനത്തിന്റെ യും ഐക്യതയിൽ ക്രിസ്തുവിന്റെ വളച്ച്യുടെ അളവിലേ ക്കു ഒരു തികഞ്ഞ മനുഷ്യങ്കലേക്കു എത്തി സവ്വത്ര പരിപൂ ണ്ണനായിത്തീൎന്നു. എഫെ. ൪. ൧൩. "അറിവിനെ കവിയുന്ന ക്രിസ്തുവിൻ സ്നേഹത്തെ അറിവാനായിട്ടും പ്രാപ്തന്മാരാക ണം എന്നും, നിങ്ങൾ ദൈവത്തിന്റെ സകല പൂണ്ണതയാലും പൂണ്ണതപ്പെടണമെന്നും തന്നെ., എഫെ ൩. ൧൯. "സ്വൎഗ്ഗ ത്തിലുള്ളവനായ നിങ്ങളുടെ പിതാവു പൂണ്ണനായിരിക്കുന്നതു പോലെ നിങ്ങളും പൂണ്ണന്മാരാകുവിൻ" മത്താ. ൫. ൪൮. എ ന്നുമുള്ള മുൻപിതാക്കന്മാരുടെ ആശ ഭഗവാനിൽ നിവൎത്തി ച്ചിരിക്കുന്നതു കാണുക. അദ്ദേഹം ഇങ്ങനെ പാടുന്നു.

രാഗം സാവേരി താളം ചെമ്പട.

പ. തികഞ്ഞവൻബാലൻ-സംയമംകാത്തു
തികഞ്ഞവൻബാലൻ
ച. ൧ അകമുഴവതോടാരാഞ്ഞു നിന്നെഞാൻ
സംയമത്തിൻവണ്ണം
ശകലംതെറവുചെയ്യാതവണ്ണമെൻ
അകത്തിന്നൊളിഅതുതാൻ-തിക
൨. പരമസംയമമാകെപറഞ്ഞുതന്നെനിക്കുനീയെ
നിറവതായ് വെളിവാക്കിനേൻ സാക്ഷിയിൻവഴിയെ
സ്മരണാഭീഷ്ടമതിതാല്പയ്യം അനവരതധ്യാനമാനന്ദം
ആമേനല്ലേലൂയായേയോയോവിൻ
നാമമെന്നുമതുതാൻ— തിക— യ. ഗീ. ൩൯.

"ഞാൻ ബാലകനായിരുന്നപ്പോൾ, ബാലകനെപ്പോലെ സം സാരിച്ചു; ബാലകനെപ്പോലെ തിരിച്ചറിഞ്ഞു; ബാലകനെ പ്പോലെ ചിന്തിച്ചു; ഞാൻ പുരുഷനായപ്പോൾ ബാല്യകാൎയ്യ ങ്ങളെ ഉപേക്ഷിച്ചു" എന്നുണ്ടല്ലോ. ൧. കോറി. ൧൩. ൧൧.

ശ്രോത്രിയ ബ്രഹ്മനിഷ്ഠനായ ഹിന്ദുമഹാചാൎയ്യൻ കാ ലസമ്പൂണ്ണതയിങ്കൽ ഇങ്ങനെ ക്രിസ്താത്മജത്വത്തിനുള്ള സൎവ്വ യോഗ്യതയും പ്രാപിച്ചതിനാൽ പ്രെഡ്രിക്കാജൽ എന്ന മ

ദ്രസ് ലോർഡ് ബിഷോപ്പിനാൽ ൧൮൩൭ നവംബർ ൨൩-ാ തീയതി പ്രഥമപട്ടാഭിഷേകവും, ൧൮൩൮ ഡിസംബർ ൧൭-ാംതീയതി ദ്വിതീയ പട്ടാഭിഷേകവും പ്രാപിച്ചു.

൧. ഉന്നതൻെറതിരുനന്ദനൻെറ തിരുമേനിയായ
തിരുവപ്പമാം.
സ്വൎണ്ണദണ്ഡമഴകോടെടുത്തുതിരുനാടുവിട്ടു
മലബാറതിൽ
വന്നശംഖപുരിയാദിയായചതുരാഢ്യവിപ്ര
സദനങ്ങളിൽ
ഭണ്ഡിലാക്കിയതവൎക്കുനൽകി പരിശുദ്ധതൊമ്മ-
ശിലിഹാപുരാ

൨. തൽഗോത്രരവികോടിദീപ്തിയെ ജയംകൊള്ളു—
ന്നദിവ്യാഭിഷേ—
കാത്മാവാംമകരംജ്വലിച്ചവിലസുന്നിദ്ദ
ണ്ഡുകൈക്കൊണ്ടിതാ
യുസ്തുസ്സദനെജനിച്ചരുളിടം യോസെഫ്
മഹാനാകമീ—
തദ്ദാസൻെറവലങ്കരത്തിന്നു ബലംനൽകേണ—
മെല്ലായ്പ്പൊഴും

അക്കാലത്തു ബൈബിൾസൊസൈററിക്കാർ ബൈബിളിന്നു ഒരു നല്ല മലയാളഭാഷാന്തരംവേണമെന്നു തീരുമാനിച്ചിരുന്നതിനാൽ റിവിഷൻജോലിക്കായി ഭഗവാനെക്കൂടി തെരഞ്ഞെടുത്തു. അദ്ദേഹം ഇടവകഭരണത്തിൻെറയും സുവിശേഷവേലയുടെയും ഇടയിൽ റിവിഷൻസംബന്ധമായ ജോലിയും ൧൮൭൫—ൽ ആണ്ടുകളിൽ വഹിച്ചുകൊണ്ടിരുന്നു.

---

## അദ്ധ്യായം 10.

ആറാട്ടിൻ കട്ടികൾ അഥവാ ഷൺമഖവിലാസം. യുസ്തുസ്സ്യോസെഫും സഹോദരൻമാരുമായ ആറുപേരെയും കുട്ടികൾ എന്നാണ് വിളിച്ചുവന്നത്. കുട്ടി എന്ന സംജ്ഞ ഇവരുടെ പേരോടുചേൎത്ത് വിളിക്ക പതിവുമുണ്ട്.

വിദേചാൻകുട്ടി, യാക്കോബുകുട്ടി മുതലായതു നോക്കുക. ഇവർ ദൈവം ശില്പിയായി നിമ്മിച്ചതും അടിസ്ഥാനങ്ങളുള്ളതുമായ മൂന്നാം സ്വർഗ്ഗീയ മഹാക്ഷേത്രത്തിന്റെ ആമുവഷമഹോൽസവ ആറാട്ടനടത്തുവാൻ യേശുവിനാൽ അയക്കപ്പെട്ട ആറു ആട്ടിൻകുട്ടികളാണ്. നസറയനായ യേശുവിന്റെ അടിമകളത്രെ കുട്ടികൾ" എന്നു ഭഗവാൻ എഴുതിയിരിക്കുന്നതു നോക്കുക. എ. പൂ. പു. വ്വമ. "കണ്ടാലും ഞാൻ നിങ്ങളെ ആട്ടിൻകുട്ടികൾ എന്നപോലെ ഓനായ്ക്കളുടെ ഇടയിലേക്ക് അയയ്ക്കുന്നു" എന്നുണ്ടല്ലൊ. ലൂക്ക. ൧൦. ൩. ഇവർ ജാതിയായ ലാബാന്റെ കൂട്ടത്തിൽനിന്നു ജനമായ യാക്കോബിനു ഉല്പാദിക്കപ്പെട്ട വളവുരേഖയും, പുള്ളിയും, പടർന്നയുമുള്ള യേശുവിന്റെ കുഞ്ഞാടുകളാണ്. "എന്റെ കുഞ്ഞാടുകളെ മേയിക്ക" എന്നു യേശു തന്റെ പിൻഗാമിയോടു പറഞ്ഞിരിക്കുന്നു. എന്നാൽ യേശുവിനെ സ്നേഹിക്കുന്നവർമാത്രമെ ഇവരെ പാലിക്കുവാൻ സാധിക്കയുള്ളു എന്നും യേശു സൂചിപ്പിച്ചിട്ടുണ്ട്. യോഹ. ൨൧. ൧൫. നോക്കുക. യേശുവിന്റെ പിൻഗാമിയായ ക്രിസ്തുസഭ മോശ ധമ്മാശ്രയം നിമിത്തം യേശുവിന്റെ സ്നേഹത്തിൽനിന്നു പിന്മാറിപോയതിനാൽ അവൾക്കുജനിച്ച ഈ കുട്ടികളെ പരിപാലിക്കുന്നതിനു കഴിവില്ലാതെവന്നു. അതിനാൽ അവക്കു അവൾ വിളിച്ചപേരിൻപ്രകാരം വിളിക്കപ്പെടാതെയും സ്വന്ത സഹോദരനായ പേത്രനോടു യോജിച്ചുപോകുന്നതിനു ഇടവരാതെയും വേറൊരുനാമത്താൽ വിളിക്കപ്പെടുകയും യോഹന്നാനോടു ചേന്നുപോകത്തക്കവണ്ണം കന്നീറുണർവുസഭയുടെ വിധേയമായിത്തീരുകയും ചെയ്തുപോയി. ദൈവമായ കർത്താവു നിന്നെക്കൊണ്ടു വേറൊരു നാമത്താൽ വിളിക്കും എന്നുണ്ടല്ലൊ. യാക്കോബിന്റെ പ്രിയ ഭാൎയ്യയായ റാഹേൽ വിഗ്രഹംനിമിത്തം ശാപഗ്രസ്തയായിപോയതിനാൽ അവളുടെ കുട്ടിക്കു അവൾ വിളിച്ച പേരിൻപ്രകാരം വിളിക്കപ്പെടാതെയും സ്വന്ത സഹോദരനായ യോസേഫിനോടു യോജിച്ചു പോകുന്നതിനു ഇടവരാതെയും യഹൂദായോടു ചേന്നുപോകത്തക്കവണ്ണം ലേയായുടെ വിധേയമായിത്തീരുകയും ചെയ്തു പ്രവചനനിവൎത്തി

കാണ്മക. ആദ്യ. ൩൦. ൨൧. ൩൪. ൪൦. ൪൨. ഹോശ. ൪. ൬. പ്ര. ലേ. ൬. ൨൦. ൨൩. കുട്ടികൾവേദവാക്യംകേട്ടുപഠിപ്പാൻ പട്ടംകെട്ടിയവരത്രെ.

"പട്ടക്കുട്ടികൾ കേട്ടു പഠിച്ചു
പട്ടവുമെല്ലാം വല്ലാതാക്കി
പാണ്ടിക്കാരനു കിട്ടിയതോർത്താൽ
പണ്ടാക്കിങ്ങനെ കിട്ടിയിട്ടുള്ളു"

എന്ന് എതിരാളികൾ പാടിയിരിക്കുന്നതു നോക്കുക. ഇവർ യേശുക്രിസ്തുവിൻെറ മഹത്വപ്രത്യക്ഷതയുടെ സാക്ഷി നൽകുവാൻ ആറു ദിവസത്തിൻെറയും ആറാണ്ടിൻെറയും ആത്മാക്കളായി പരമേശ്വരൻെറ മൂന്നാംതൃക്കണ്ണിൽനിന്നു പുറപ്പെട്ട് ആറു തീപ്പൊരികളാകുന്ന കുട്ടികളത്രെ.

"പെന്തക്കോസ്തെന്ന നാളിൽ-പ്രേരിതന്മാർ
നിന്തിരുക്കണ്ണിൽ നിന്നു
ചിന്തിയ തീജ്വാലയാൽ-പ്രകാശിച്ചു-
ചിന്തതെളിഞ്ഞെഴുന്നു
നിൻെറ പുനരുത്ഥാനത്തിനു സാക്ഷികൾ
ചന്തമോടു പകന്നാരല്ലണ്ണം
നിൻെറ മഹത്വപ്രത്യക്ഷതയുടാത്മപ്ര-
ബന്ധത്തിൽ ചൊല്ലുംപടി സാക്ഷിനൽകുവാൻ"

എന്നു പാടിയിരിക്കുന്നതു നോക്കുക. ക്രി. ഗീ. ൪൮. ൭. ഈ തീപ്പൊരികളെ ജാതിയാകുന്ന ശരവണപ്പൊയ്കയിൽ നിന്നു വാരിയെടുത്തതിനാൽ ഷൺമുഖൻ എന്ന പേരുണ്ടായി. ഇവരെ മഹാവിഷ്ണുവിൻെറ തൃക്കയ്യിലുള്ള ശംഖു ചക്രാദികളായി ഉപമിച്ച് ഒരു കവി ഇങ്ങനെ ചൊല്ലിയിരിക്കുന്നു.

പരാപരനാകും ജഗദീശൻതൻെറ
നിരാമയഗുണാവലികളാൽഭ്രമൗ
അവതരിച്ചിതെ പരമശക്തരായ്
മനുജരാറുപേർ സഹോദരങ്ങളായ്
കമലനാഭൻെറ കലിയുഗത്തിലെ
വിമലാവതാര പരമശക്തിയാം
അമലഖഡ്ഗിയായി വിളങ്ങിജ്യേഷ്ഠനാം

വിമലശ്രീവത്സ മവരജനേകൻ
കരലസിതമാം സുദർശനംപോലെ
അനുജനേകനം മഹിതശംഖംപോൽ
അവന്റെഭ്രാതാ വരിഗളമേഖ—
ഗുണമെഴുംവാളാ മരുമനാന്ദകം
നിഖിലലോകങ്ങൾ വിറച്ചിടുംശക്തി—
യെഴുന്നനൽഗദ യവരജനേകൻ
ഇതേവിധത്തിലജ്ജഗദധീശനാം
പിതാവുഖംഗി തന്നനുജരാലേററം
പരിലസിച്ചിതെ ഭുവനമൊക്കയും
പരിപാലിക്കുന്ന പരമാനന്ദമായ്

ഇവർ ആദ്യംകാണപ്പെട്ടിരുന്നതു് ജാതിവ്യത്യാസവും മതവ്യത്യാസവുമില്ലാത്ത സുന്ദരശിശുക്കളായിട്ടാണു്. പിന്നീടു ആഭരണധാരികളും ചൂഡാകരണവും കൎണ്ണവേധവുമുള്ള ബ്രാഹ്മണവടുക്കളുമായി കാണപ്പെട്ടു. അനന്തരം വിദ്യാൎത്ഥിയും യജ്ഞോപവീതധാരിയും ബ്രഹ്മചാരിയുമായ ഒരു ബ്രാഹ്മണകുമാരനായും അതിനുശേഷം ശ്രോത്രിയ ബ്രഹ്മനിഷ്ഠനായ ഒരു മഹാചാൎയ്യനായും ശോഭിച്ചു. പിന്നീടു് ഒരു സത്യക്രിസ്ത്യാനിയും ഉപദേഷ്ടാവുമായും അനന്തരം ക്രിസ്തുമതാചാൎയ്യനായ ഒരു നാട്ടുപാദ്രിയായും, തദനന്തരം യുയോമയ മതാദ്ധ്യക്ഷനായും ദർശിക്കപ്പെട്ടു. അക്കാലത്തും അദ്ദേഹത്തിനു പാദ്രിമാരുടെ വേഷംതന്നെയായിരുന്നു. എങ്കിലും തൊപ്പി സ്വന്താ മുദ്രാരൂപത്തോടുകൂടി "യേശുവിനുജയം" എന്ന ഉത്തേജകമായ മുദ്രാവാക്യങ്ങളാൽ അലംകൃതമായിരുന്നു. ഈ മുദ്രാവാക്യം അദ്ദേഹത്തിന്റെ മിക്ക കൃതികളിലും ഉപസംഹാരമായി ചേൎത്തിട്ടുള്ളതായും കാണാം.

ഭഗവാന്റെ ശരീരം തേജോമയവും പാടലവൎണ്ണവുമായിരുന്നു. ഈശ്വരവിലാസംകൊണ്ടു പരിപാവനമായ മുഖം സദാ മന്ദസ്മിതത്തോടുകൂടിയിരുന്നു. മൈക്കണ്ണോടുകൂടിയ കടാക്ഷവീക്ഷണം ആകൎഷണീയവും, ഹൃദയം ദേവിദേവന്മാരുടെ നടനശാലയും, നാവു സരസ്വതീദേവിയുടെ നൃത്ത

നരംഗവും, കൈ എംഗ്ലീവാവീണയുടെ (ഏവംഗേലിയോന്റെ) ഇരിപ്പിടവുമായിരുന്നു. പ്രധാനഭക്ഷണം പാൽ, വെണ്ണ, മധുരദ്രവ്യങ്ങൾ, മുതലായവയായിരുന്നു. അതിനാൽ അദ്ദേഹത്തിന്റെ സ്ഥാപനയെനോക്കി "കാപ്പിക്കഷായം പകരുന്നവേദം" എന്നുകൂടി എതിരാളികൾ പാടിയിരിക്കുന്നതു നോക്കുക. ഇരിപ്പും, നടപ്പും, ഊണും, ഉറക്കവുമെല്ലാം ശാസ്ത്രരീത്യാ ഉത്തമനിലയിലായിരുന്നു. നടക്കുന്നതിനു പാദരക്ഷയോ, ഇരിക്കുന്നതിനു കസാലയോ ഉപയോഗിച്ചിട്ടില്ല.

ഈശ്വരഭക്തി, താഴ്മ, സ്നേഹം ഇത്യാദി വിശിഷ്ടഗുണങ്ങളുടെ ഒരു മൂർത്തികരണം (സത്വാദിഗുണത്രയൻ) തന്നേയായിരുന്നു ഭഗവാൻ. എല്ലാവരോടും അഹേതുകമായ സ്നേഹമാണു ഭഗവാനുണ്ടായിരുന്നതു്. അതിനാൽ അദ്ദേഹത്തോടു അടുക്കുന്ന ഓരോരുത്തർക്കും തങ്ങളോടാണു കൂടുതൽ സ്നേഹമെന്നു തോന്നത്തക്കവെണ്ണം മാതൃസ്നേഹത്തെ കവിഞ്ഞതായിരുന്നു തന്റെ സ്നേഹം. ഭഗവാന്റെശ്വാസത്താൽ വായുമണ്ഡലം പരിശുദ്ധമാകയും ദർശനസ്പർശനാദികളാൽ സകല പാപങ്ങളും നശിക്കയുംചെയ്തു. അദ്ദേഹത്തിന്റെ ഭൂതദയാമൃതത്തിൽനിന്നു മനുഷ്യരെമാത്രമല്ല സവ് പ്രാണികളെയും ആസ്വദിപ്പിച്ചു.

"ഇങ്ങനെയുള്ളോരിവനെ-നാമി-
ന്നെങ്ങനെ നിർണ്ണയിക്കേണ്ടു?"

ഭഗവാന്റെ സഹോദരങ്ങളായഅഞ്ചുകുട്ടികളും യുസ്തൂസുയോസേഫിന്റെ കയ്യിൽ ശിഷ്ടസംരക്ഷണത്തിനും ദുഷ്ടനിഗ്രഹത്തിനുമുള്ള അഞ്ച് ദിവ്യായുധങ്ങളായിരുന്നു അയ്യായിരംപേരെ പോഷിപ്പിക്കുന്നതിനുള്ള അഞ്ച് യവഅപ്പവും ഫലസ്ത്യസൈന്യങ്ങളെ നശിപ്പിക്കുന്നതിനുള്ള അഞ്ച് കല്ലുകളും ദൃഷ്ടാന്തങ്ങളാണ്. യോഹ. ൬. ൯. ൧. ശമു. ൧൭. ൪൦. മഹാപുരുഷന്മാർ ഭൂലോകത്തു അവതരിക്കുമ്പോൾ അവരുടെ അനുഗതന്മാരായി ആത്മമിത്രങ്ങൾ ഉണ്ടായിരിക്കുന്നതു സഹജമാണല്ലോ. യുസ്തുസുകുടുംബത്തിനു ധർമ്മരാജ്യനിവാസികളുടെ ഹൃദയസരസ്സിൽ ഒരു ഉന്നതസ്ഥാനം ലഭിച്ചിരുന്നു എന്നുള്ളതി

ന്ന ധൎമ്മരാജ്യമദ്ധ്യത്തിലുള്ള പൌരാവലി മെത്രാന്മാരെക്കാൾ കാൎയ്യമായികരുതി ഇവരെ മേധാവികളായി സ്വീകരിച്ചതും മററും ഉത്തമോദാഹരണങ്ങളാണ്.

---

## അദ്ധ്യായം 11.

### യുസ്തുസ്യോസേഫിനെസംബന്ധിച്ചുള്ള പ്രവചനങ്ങൾ.

൧ "വാഗ്ദത്തവചനം ഇതാകുന്നു . . . സാറായിക്ക് ഒരു പുത്രൻ ഉണ്ടാകയുംചെയ്യും" എന്നത്രെ. റോമ. ൯. ൯. ഇസ്ഹാക്കിനെപ്പററിയുള്ള ഈ പ്രവചനം യേശുവിനു മുൻനിഴലായി അപ്പോസ്തലൻ ചൂണ്ടികാണിക്കുന്നു. തുടൎന്ന് അദ്ദേഹം പറയുന്നത് "അത്രയുമല്ല റിബേക്കയും നമ്മുടെപിതാവായ ഇസ്ഹാക്ക് എന്നൊരുത്തനാൽ ഗൎഭംധരിച്ചതിന്റെശേഷം മക്കൾജനിക്കാതെയും ഗുണമെങ്കിലും ദോഷമെങ്കിലും ചെയ്യാതെയുമിരിക്കുമ്പോൾതന്നെ തിരഞ്ഞെടുപ്പിൻപ്രകാരം ദൈവത്തിന്റെനിൎണ്ണയം ക്രിയകളിൽനിന്നല്ല വിളിക്കുന്നവനിൽനിന്നുതന്നെ സ്ഥിരപ്പെടേണ്ടുന്നതിനു മൂത്തവൻ ഇളയവനെ സേവിക്കുമെന്നു അവളോടു ചൊല്ലപ്പെട്ടു. എന്നെഴുതിയിരിക്കുന്നതു യുസ്തുസ്യയോസേഫിനെപററിയുള്ള പ്രവചനമാണ്. റോമ. ൯. ൰, ൧൩, മലാ. ൧. ൨. ൩. ഇതിന്റെ പൂൎണ്ണനിവൃത്തി താഴെപ്പറയുന്ന സംഗതിയിൽനിന്നു കാണാം. ക്രിസ്തുസഭയുടെ മൂത്തവനായ വി. പത്രോസ് (ഇളയവനായ യോഹന്നാനെ) താൻമുഖാന്തരംമനസ്സുതിരിഞ്ഞ കൊൎന്നല്ലിയുസ്സിനെ ജനം ജാതിയെ സേവിക്കുമെന്നു താല്പൎയ്യം. മലങ്കര ക്രിസ്ത്യാനികളുടെ ആദ്യവേദതലവനായി വി. തോമ്മാശ്ലീഹായാൽ വാഴിക്കപ്പെട്ട ശങ്കരപുരി പകലോംമററം തറവാട്ടിലെ ബ്രാഹ്മണൻ(കാലപഴക്കംകൊണ്ടു ജനമായിതീൎന്നവൻ) ഒടുവിൽ അവരുടെ വേദതലവനായി മദ്രാസ് ലോർഡ് ബിഷോപ്പിനാൽ നിയമിക്കപ്പെട്ട യുസ്തുസ്കുടുംബത്തിലെ ജാതിയായ ബ്രാഹ്മണനെ സേവിക്കുന്നതുതന്നെ.

൬ "ഇതാ! നാം വയലിന്റെനടുവിൽ കററകളെ കെട്ടിക്കൊണ്ടിരുന്നു. അപ്പോൾ ഇതാ! . . നിങ്ങളുടെ കററകൾ ചുററുംനിന്നു എന്റെ കററയെ വന്ദിച്ചു." "ഇതാ! സൂൎയ്യനും, ചന്ദ്രനും പതിനൊന്നു നക്ഷത്രങ്ങളും ഇനിക്കു വന്ദനം ചെയ്തു." ആദ്യ. ൩൭. ൭. ൯. ഇതു രണ്ടു ദിവ്യദൎശനങ്ങളാണു്. ഈ ദൎശനത്തിലെ വയൽ ക്രിസ്തീയ രാജ്യത്തെയും, കൊയ്ത്തു് അതിന്റെ അവസാനത്തെയും, കററകളുടെയും സൂൎയ്യചന്ദ്രതാരാദികളുടെയും വന്ദനം ക്രിസ്തീയമാതാപിതാക്കന്മാരും, പട്ടക്കാരായ ൧൧ സഹോദരങ്ങളും (സകലരും) യുസ്തുസ്യോസേഫിനെ വന്ദിക്കുമെന്നുള്ളതിനെയുമാണു് കാണിക്കുന്നതു്. യാക്കോബിന്റെ സ്വപ്നവ്യാഖ്യാനം നോക്കുക. ആദ്യ. ൩൭. ൧൦.

൭ "യിശ്ശായുടെ കുററിയിൽനിന്നു് ഒരു ചുള്ളിക്കോൽ പുറപ്പെട്ടും" എന്നുതുടങ്ങി എശാ. ൧൧. ൧ മുതൽ ൯ വരെ വാക്യങ്ങളിൽ പ്രവചിച്ചിരിക്കുന്നതു യേശുവിനെപററിയാണെന്നു വിചാരിക്കുന്നപക്ഷം, "പിന്നെയും ആ നാളിൽ യിശ്ശായുടെ ഒരു വേർഉണ്ടാകും" എന്നുതുടങ്ങി ൧൦ മുതൽ ൧൬ വരെ വാക്യങ്ങളിൽ പറഞ്ഞിരിക്കുന്നതു യുസ്തുസ്യോസേഫിനെപററിയാണെന്നു സ്പഷ്ടം. "ഒരു ചുള്ളിക്കോൽ പുറപ്പെട്ടും" എന്നുപറഞ്ഞിരിക്കുന്ന ഒന്നാംവാക്യത്തിൽ "വേരുകളിൽനിന്നു ഒരു കൊമ്പു മുളച്ചുവളരും" എന്നുക്കൂടി പറഞ്ഞിരിക്കുന്നു. അതിനാൽ യേശുവിനേയും, യോസേഫിനേയും സംബന്ധിച്ചുള്ള ദിൎഘദൎശനങ്ങൾ ഏകസംബന്ധത്തിലാണിരിക്കുന്നതെന്നു കാണാം. ഓരോ ദൎശനവും (വേദവാക്യങ്ങൾ) ആരിൽനിന്നുപുറപ്പെട്ടിരിക്കുന്നുവോ? ആ ആളിന്റെ സദൃശവും അച്ചുമാകയാൽ അവ പിതൃമാതൃപുത്രതത്തോടു (ആത്മജീവശരീരശക്തികളോടു ക്രൂടിയുള്ളതാകുന്നു.) അതിനാൽ അവ മോശ, യേശു, യോസേഫ്, യോഹന്നാൻ, എന്ന ത്രിയേകദൈവനാമത്തെ കാണിക്കുന്നതാണു്

൮ "യാക്കോബു സുറിയാദേശത്തേക്കു് ഓടിപ്പോയി. ഇസ്രയേൽ ഒരു ഭാൎയ്യക്കുവേണ്ടി സേവിച്ചു. അവൻ ഒരു ഭാ

ൎയ്യക്കുവേണ്ടി ആടുകളെ പരിപാലിച്ചു." എന്നു പ്രവചി
ച്ചിരിക്കുന്നു. ഹോശ. ൧൨. ൧൨. ഇതിൻെറ ചരിത്രഭാഗത്തേ
ക്കു പ്രവേശിക്കുമ്പോൾ ഇങ്ങനെ കാണുന്നു. ജനമായ യാ
ക്കോബ്, ജാതിയായ സുറിയാക്കാരൻ ലാബാൻെറ വീട്ടിൽ
ഒരു ഭാൎയ്യക്കുവേണ്ടി ആടുകളെ മേയിച്ചുകൊണ്ടു ൧൪ വൎഷം
അവനെ സേവിച്ചു. അനന്തരം യാക്കോബു ആറുവൎഷംകൊ
ണ്ടു പുന്ന, ആംബെലാൻകോട്ട, കസ്ഥാനിയാകോട്ട, എന്ന വൃ
ക്ഷങ്ങളുടെ പച്ചക്കൊമ്പുകളെവെട്ടി വെള്ളവരകളായി തൊ
ലിയുരിച്ചുവച്ചുകൊണ്ടുള്ള ഒരു നവീനമായ തൻെറ സൂത്രപ്ര
യോഗത്താൽ ലാബാൻെറ ശക്തിയുള്ള ആട്ടിൻകുട്ടികളെ ത
ൻെറതാക്കി ഭാൎയ്യാപുത്രാദികളുംസഹിതം കനാനിലേക്കു ഓ
ടിപ്പോകുകയും ചെയ്തതിനാൽ ലാബാനുനഷ്ടവും യാക്കോബി
നു ലാഭവും വന്നതായിട്ടാണു കാണുന്നതു്. ഇതിൻെറ നിവൃ
ത്തികാണുന്നതു ഇപ്രകാരമാണ്. ജാതിയായ യുസ്തുസുയോ
സേഫ് ഒരു ആത്മമണവാട്ടിക്കായി ധൎമ്മരാജ്യത്തിലേക്കു്
ഓടിപ്പോയി, ജനമായക്രിസ്തുസഭയിലേക്കുകടന്നു അദ്ദേഹത്തി
നു ഏല്പിക്കപ്പെട്ട ആട്ടിൻകൂട്ടത്തെ മേയിച്ചുകൊണ്ടു ൧൪ വ
ൎഷം മൎച്ചുമിഷ്യനെ സേവിച്ചു. അനന്തരം ആറുവൎഷംകൊ
ണ്ടു ദിവ്യ വിളംബരത്തിൻെറയും, ജീവനാണ്യത്തിൻെറയും, മ
ഹത്വപ്രത്യക്ഷതയിൽ കതിരിൻെറയും, തുണ്ടുകടലാസുകളി
ൽ കറുപ്പുമഷി വരച്ചിട്ടുള്ള ഒരു നൂതന സമ്പ്രദായത്താ
ൽ ഒരു പുതിയകൂട്ടത്തെ തിരിച്ചു മണവാട്ടിയോടുകൂടി സ്വ
ൎഗ്ഗകനാനിലേക്കു ഓടിപ്പോയതിനാൽ പഴയ ആദാമായ ലാ
ബാൻനഷ്ടവും, പുതിയാദാമായ യാക്കോബിനു ലാഭവും വ
ന്നിരിക്കുന്നതുതന്നെ. ഏ. വൃ. പ. നമ്പർ. ജനമായ യാ
ക്കോബ് അദ്ദേഹത്തിനു ഭാൎയ്യയെ എടുക്കുവാൻ ജാതിയായ
മാതുലൻെറ അടുക്കൽ പോയി എങ്കിൽ! അമ്മാവൻെറ പു
ത്രനുള്ളഭാൎയ്യ ജനമായ യാക്കോബിൻെറ ഭവനത്തിലാണെന്നു
ള്ളതു് ഒരു ന്യായസിദ്ധാന്തമാണല്ലോ.

൬ "യഹോവ എൻെറ കൎത്താവിനോടു ഞാൻ നി
ൻെറ ശത്രുക്കളെ നിൻെറ പാദപീഠമാക്കുവോളത്തിനു് എ
ൻെറ വലത്തുഭാഗത്തിരിക്ക" എന്നിത്യാദി സങ്കീ. ൧൧൦.

൧. ൩. ൪. ൨. വാക്യങ്ങളിൽ പറഞ്ഞിരിക്കുന്നതു യേശുവിനെ പററിയുള്ള പ്രവചനമാണ്. "നിന്റെ വലത്തുഭാഗത്തിരിക്കുന്ന കർത്താവു" എന്നുതുടങ്ങി ൫. ൩ ൭. ൨. വാക്യങ്ങളിൽ പറഞ്ഞിരിക്കുന്നു. "നിന്റെ എന്ന പദം ൧-ാം വാക്യത്തിലെ "എന്റെ കർത്താവിന്റെ പ്രതി സംജ്ഞാനാമമാകയാൽ ൫-ാം വാക്യത്തിലെ കർത്താവു യുസ്തൂസുയോസേഫിനെ കാണിക്കുന്ന പ്രവചനമാണെന്നുള്ളതിനു സംശയമില്ല. ൧ മുതൽ ൪ വരെ വാക്യങ്ങളിൽ "ശക്തിയുടെ ചെങ്കോൽ എന്നും" യൌവനത്തിന്റെ മഞ്ഞു" എന്നും പറഞ്ഞിരിക്കുന്നതു സന്തതിയെകാണിക്കുന്നതാകയാൽ യേശുവിൻ പുത്രത്വത്തെ സൂചിപ്പിക്കുന്നു.

൬ "യഹൂദാ . . . തന്റെ കഴുതകുട്ടിയെ മുന്തിരിങ്ങാവള്ളിയോടും കഴുതയുടെ ആൺകുട്ടിയെ മഹാനല്ല മുന്തിരിങ്ങാവള്ളിയോടും കെട്ടി" ആദ്യ. ൪൯. ൯. ൧൧. ഇതിൽ മുന്തിരിവള്ളി യോഹ. ൧൫. ൧. ൽ പറയുംപ്രകാരം യേശുവായിരിക്കുന്നപക്ഷം, മഹാനല്ല മുന്തിരിവള്ളി ആദ്യ. ൪൯. ൨൨. ൽ പറയുംപ്രകാരം കിണററിനരികെ ഫലംതരുന്ന യേശുക്രിസ്താത്മജനായ യോസേഫും ആകുന്നു. മുന്തിരിവള്ളി യേശുവായിരിക്കുന്നപക്ഷം അതിനോടു കെട്ടിയ കഴുതക്കുട്ടി അപ്പൊസ്തല യോഹന്നാന്മാരാകുന്നു എന്നു സ്പഷ്ടം. ആ സ്ഥിതിക്കു മഹാനല്ല മുന്തിരിങ്ങാവള്ളിയോടു കെട്ടിയകഴുതയുടെ ആൺകുട്ടി വെളി. ൨൧. ൧൪. ൽ പറഞ്ഞിരിക്കുന്നതിന്മണ്ണം ആട്ടിൻകുട്ടിയുടെ അപ്പോസ്തലന്മാരായ ആദ്യപ്രാചീനാദികളും തന്നെ.

൭ "സീയോന്റെ പുത്രീ . . . . നിന്റെരാജാവു . . . കഴുതയുടെ പുറത്തും കഴുതക്കുട്ടിയായ ആൺകുട്ടിയുടെപുറത്തും കരേറുന്നവനും ആകുന്നു." സഖ. ൯. ൯. യേശുവിന്റെ യരുശലേം യാത്രയ്ക്കു ഒരു കഴുതയേയും അതിനോടുകൂടെ ആൺകുട്ടിയേയും അഴിച്ചുകൊണ്ടുവന്നതു നോക്കുക. മത്താ. ൨൧. ൨ ൧൦. കഴുതപ്പുറത്തു (അപ്പോസ്തല യോഹന്നാന്മാരിൽ) കരേറിയവൻ യേശുവും, കഴുതക്കുട്ടിയുടെപുറത്തുകരേറുന്നവൻ യേശുവിൻ ആൺകുട്ടി യുസ്തൂസുയോസേഫും തന്നെ. കഴുതയേയും കുട്ടിയേയും അഴിച്ചുകൊണ്ടുവന്നതു നഗരത്തിന്റെ വാത

ലിന്നു പുറത്തു ഇതുവഴിക്കൂടിയോരുസ്ഥലത്തുനിന്നാണു്. മത്. ൧൬. ൪ ഈ കേന്ദ്രസ്ഥാനം ജനവും ജാതിയും ഒന്നായി സന്ധിക്കുന്ന യരുശലേമിന്നു എന്നു് കാണാം. നഗരത്തിന്റെ വാതലിൻപുറം ഹിന്ദു, ക്രിസ്തു മുതലായ പ്രവചനസഭകളുടെ പുറത്തു എന്നു താല്പര്യം. "ഏതു മൃഗങ്ങളുടെ എങ്കിലും രക്തം ശുദ്ധസ്ഥലത്തു കൊണ്ടുപോകുന്നുവെങ്കിൽ അവയുടെ ഉടൽ പാളയത്തിന്നപുറത്തു ചുട്ടുകളയുന്നതുപോലെ യേശുവും പാളയത്തിന്നപുറത്തുവച്ചു കഷ്ടാനുഭവിച്ചു. പുറ. ൨൯. ൧൪. എബ്രാ. ൧൩. ൧൧. അതുപ്രകാരം യുസ്തുസ്സ് യോസേഫും പ്രവചനസഭകൾക്കു പുറത്തു നിന്നു അനുഭവിക്കുന്നു. ആ മുന്തിരിങ്ങാക്കു് പട്ടണത്തിന്നപുറത്തു മെതിക്കപ്പെടുന്നു. വെളി. ൧൪. ൨൦. ആകയാൽ നാം അവന്റെ നിന്ദയെ ചുമന്നുകൊണ്ടു പ്രവചനസഭകൾക്കു വെളിയിൽ അവന്റെ അടുക്കലേക്കു പോകാം. എബ്രാ. ൧൩. ൧൩.

൨ "യേശു സത്യമുന്തിരിവള്ളിയാകയാൽ വിരുന്നുകാർക്കു വീഞ്ഞുനല്കുവാൻ (വെള്ളം വീഞ്ഞാക്കുവാൻ) കല്പാത്രത്തിന്നരികെ നില്ക്കുന്നതും, യുസ്തുസ്സ് യോസേഫ് മഹാനല്ല മുന്തിരിവള്ളിയാകയാൽ ആ വീഞ്ഞിനെ വീണ്ടും വെള്ളമാക്കുന്നതിന്നു കിണററിന്നരികെ നില്ക്കുന്നതും നോക്കുക. യോഹ. ൨. ൬. ൭. ആദ്യ. ൪൯. ൨൨. ഏതു കിണററിന്നരികെ യുസ്തുസ്സ് യോസേഫ് നില്ക്കുന്നുവോ?" ആ കിണറു യോസേഫിന്റെ നിലത്തിൽ അവന്റെ കവറിങ്കലാണെന്നുള്ളതും അതു യാക്കോബു് യോസേഫിന്നു കൊടുത്തതാണെന്നുള്ളതും ചിന്തനീയമാണു്. ആദ്യ. ൩൩. ൧൯. ൪൮. ൨൨. യോശു. ൨൪. ൩൨. ആ കിണറു സകലജാതികളും നിന്നിൽ അനുഗ്രഹിക്കപ്പെടുമെന്നുള്ള വാഗ്ദത്തപ്രകാരം അബ്രഹാമിലുള്ള യേശുവായ കിണറുതന്നെ. ആ ഉറവ യേശുവായ ഇസ്സാക്കു മാത്രമെന്നും വേറെ ഇല്ലെന്നും പറഞ്ഞു. പലസ്ത്യർ പ്രവചനോപദേശമാകുന്ന മണ്ണിട്ടുനികത്തി വെള്ളമില്ലാതാക്കിതീർത്തു. ആദ്യ. ൨൬. ൧൫. അതിനാൽ സഹോദരന്മാർ യോസേഫിനെ അതിൽ തള്ളിയിട്ടുകളഞ്ഞു. ആദ്യ. ൩൭. ൨൪. ഞാൻ അവർക്കു വെള്ളം കൊടുക്കാമെന്നു യഹോവാ മോശയോടുപറഞ്ഞ കിണറു് അതുതന്നെ." സംഖ്യ. ൨൧. ൧൬. അതിനാൽ "പ്രള

ക്കന്മാർ ഈ കിണററിനെ കുഴിച്ചു ജനത്തിലെ പ്രധാനികൾ ന്യായദാതാവിൻെറ നിയോഗപ്രകാരം തങ്ങളുടെ വടികൾ കൊണ്ടു അതിനെ കുഴിച്ചു." സംഖ്യ. ൨൧. ൧൮. എങ്കിലും വെള്ളം കിട്ടാഴികയാൽ "കിണറെ പൊങ്ങുക." എന്നു അവർ പാടിയിരിക്കുന്നു. സംഖ്യ. ൨൧. ൧൭. ആ കിണററിന്നരികെ നിന്നുകൊണ്ടാണു യേശു പുറജാതിയായ ശമര്യക്കാരത്തിയോടു വെള്ളം ചോദിക്കുന്നതു്. അവൾ യോസേഫിനെ കാണിക്കുന്നു. "എന്റെ ഭാര്യ അടെക്കപ്പെട്ട തോട്ടവും അടെക്കപ്പെട്ട നീരുറവും മുദ്രയിടപ്പെട്ട ഉറവുമാകുന്നു" എന്നുണ്ടല്ലോ ഉ. ഗീ. ൪. ൧൨. ആ കിണററിൽനിന്നു വെള്ളം കോരി എടുക്കുവാനുള്ള പാത്രം ആ പുറജാതിക്കാരിയായ ശമര്യക്കാരത്തിയുടെ [യുസ്തുസ്സു യോസെഫിൻെറ] കൈവശമല്ലാതെ യേശുവിൻെറ കൈവശമില്ല. യോഹ. ൪. ൧. ൧൧. നോക്കുക.

പ്രവചനോപദേശമാകുന്ന മണ്ണിട്ടുമൂടി കളഞ്ഞു നിത്യജീവനീരുറവയെ തെളിയിച്ചു് സകലക്കും നിത്യജീവവെള്ളം നൽകുന്നതിനു ഭഗവാൻ അതിലേക്കു ഇതാ! ചാടിയിരിക്കുന്നു. സഹോദരന്മാരാൽ തള്ളിയിടപ്പെട്ടു എന്നു താല്പൎയ്യം. അതിനാൽ അതു വെള്ളമുള്ളതായിത്തീൎന്നു.

"സലിലരഹിതമാമക്കൂപമേവം പതിച്ചാൻ
സലിലമൊഴുകിവീഴും കൂപമാക്കിച്ചമച്ചാൻ
അലിവിനുറവപൊട്ടുന്നപ്പുമാനെന്നിനച്ചേൻ—
അലിവിനുറവയാകുന്നിൻെറ പേരും നിനച്ചാൽ"

ഭഗവാൻ ചൊല്ലിയിരിക്കുന്നതു നോക്കുക.

"ആറാണ്ടിൽ ദൂതനാത്മപ്രഭയൊത്തമൃതനീരാൽ നിറഞ്ഞുള്ള പീശോ—
നാറാം കാരുണ്യവാണീ കരതളിരിലണച്ചാദരിച്ചാൻകരച്ചൽ
മാറാനോരോരഹസ്യം കലരുമൊരയതാലമർദ്ദിച്ചിയൂഷമാക്കി_
ച്ചാറാംകല്പാത്രമെൻെറരസനവഴിയതായാക്കിനാനന്തരം
ഗെ." യു. ഗീ. ൨൦.

ജീവനാവിചെങ്ങാത

നാവിയിൻ കിണറുഞാനി-
വ്വണ്ണമെന്നെ-തന്നോ-ടൊന്നാക്കിച്ചേർത്ത- ക്രി. ക്രി.
ഗീ. ൨൨.

പൊങ്ങിവരും നിൻകൃപ-യിന്നാഴിയിൽ മങ്ങുംഞാൻ
ഭംഗിയാസ്സൂഴത്തിൽ-താങ്ങിയെന്നയൻതാതാ-
ക്രി. ഗീ. ൨൩

ൻ “അപ്പോൾ ഞാൻ ദാവീദിന നീതിയുള്ള കൊമ്പി
നെ എഴുന്നേല്പിക്കും. . . അവനു വിളിക്കപ്പെടുവാനിരിക്കുന്ന
അവൻെറ നാമം ഞങ്ങളുടെനീതിയാകുന്ന യഹോവയെന്നുള്ള
താകുന്നു” യറ. ൨൩. ൫. ൬. യൂസ്തൂസു യോസെഫ് എന്ന നാ
മം യഹോവ എന്ന നാമത്തോടു സംഘടിതമായിരിക്കുന്നതാ
യി പിന്നാലെ കാണാം.

൧൦ യേശുവിൽ മൂന്നുവിധ അപ്പങ്ങളുടെ ശുശ്രൂഷയു
ണ്ടായിരുന്നതായി കാണാം. 1. സാധാരണ ഭക്ഷണമായി ഒരു
യ്യായിരം (സകല) മനുഷ്യൎക്കുംനൽകിയ അഞ്ചു യവ അപ്പവും ര
ണ്ടു മീനുംതന്നെ. യോഹ. ൬. ൧. 2. ശിഷ്യന്മാൎക്കു മാത്രം
കൊടുത്ത കോതമ്പപ്പവും ദ്രാക്ഷരസവുമത്രെ. ലൂക്ക. ൨൨.
൧൯. 3. ഉയൎപ്പിനുശേഷം കൊടുത്തഅപ്പവും മീനും തന്നെ.
യോഹ. ൨൧. ൧൩. ഇതു് മൂന്നു നിയമഭക്ഷണ പാനീയങ്ങളെ
കാണിക്കുന്നതാണ്. മൂന്നാം നിയമഭക്ഷണത്തിൽ മീൻകൂടെ
ഉപയോഗിച്ചിരിക്കുന്നതായി കാണുന്നതു യേശുക്രിസ്തുവിന്റെ
ജഡശരീര ശുശ്രൂഷകൂടി ഒരുകാലംവരെ യൂസ്തൂസുയോസെഫി
ൽ ഇരിക്കുമെന്നുള്ളതിനെ കാണിക്കുന്നതാണ്. മീനിനെപ്പ
റ്റി അന്യത്ര ചേർത്തിരിക്കുന്ന “പെരുമീൻ” നോക്കുക.

യേശുസ്ഥാപിച്ച രണ്ടാം നിയമഭക്ഷണത്തിൽ മാംസം
ഇല്ലെങ്കിലും ആ ഭക്ഷണപാനീയങ്ങളെ മാംസരസമുള്ളതാ
ക്കിത്തീൎക്കുന്ന ശുശ്രൂഷയാണു താൻ ഏൎപ്പെടുത്തിയതെന്നുസ്പ
ഷ്ടം. “ഇതു എൻെറ ശരീരം ആകുന്നു” മത്ത. ൨൬. ൨൬.
“ഇതു പുതിയനിയമത്തിലെ എൻെറ രക്തം ആകുന്നു. പാ
പമോചനത്തിനായിട്ടു പലൎക്കുംവേണ്ടി ചൊരിയപ്പെടുന്നതും
ആകുന്നു.” എന്നു പറഞ്ഞിരിക്കുന്നതു നോക്കുക. മത്താ. ൨൬

൧൮: ഇങ്ങനെ പറഞ്ഞുകൊണ്ട് യേശു തന്റെ ശരീരരക്ത ങ്ങളെ കൊടുത്ത സമയം തന്റെ ശരീരം നുറുക്കപ്പെടുകയൊ ചോര ചൊരിയപ്പെടുകയൊ ചെയ്തിട്ടില്ല. അതിനാൽ അ ദ്ദേഹം കൊടുത്ത ശരീര രക്തങ്ങൾ ഏതു് ക്രിസ്തുശരീര രക്ത മെന്നു അധികമാരും ചിന്തിച്ചു കാണുകയില്ല. ഇനിയെങ്കിലും ചിന്തിക്കട്ടെ. ആ ചിന്താഫലമായി യേശുക്രിസ്തുവിന്റെ മ ഹത്വപ്രത്യക്ഷതയും അതിനോടു സംബന്ധിച്ചിരിക്കുന്ന സ കല കാൎയ്യങ്ങളും സ്പഷ്ടമായി കാണ്മാൻ സാധിക്കും.

൧൧ "അബ്രഹാമിനും അവന്റെ സന്തതിയ്ക്കും വാഗ്ദത്ത ങ്ങൾ ചെയ്യപ്പെട്ടിരുന്നു. സന്തതികൾക്കും എന്നു് അനേക ത്തെസംബന്ധിച്ചല്ല, നിന്റെ സന്തതിയ്ക്കും എന്നു ഏകത്തെ സംബന്ധിച്ചത്രെ അവൻ പറയുന്നതു്. അതു ക്രിസ്തുതന്നെ യാകുന്നു." എന്നെഴുതിയിരിക്കുന്നു. ഗലാ. ൩. ൧൬. ദൈവം ഇസ്ഹാക്കിനോടു വാഗ്ദത്തം ചെയ്യുമ്പോൾ "നിനക്കും നി ന്റെ സന്തതിയ്ക്കും" എന്ന ഏകത്വത്തെപ്പററിയാണു പറ ഞ്ഞിരിക്കുന്നതു്. ആദ്യ. ൨൬. ൩. നിന്റെ സന്തതിക്കും എ ന്നു അബ്രഹാമിനോടു പറഞ്ഞതു ക്രിസ്തുവായിരിക്കാമെങ്കിൽ നിന്റെ സന്തതിക്കും എന്നു ഇസ്ഹാക്കിനോടു പറഞ്ഞതു ക്രിസ്ത്വാത്മജനായ യുസ്തുസു യോസെഫായിരിക്കുമെന്നുള്ളതിനു സംശയിച്ചിട്ടെന്താവശ്യം. "ഇസ്ഹാക്കിൽ നിനക്കു സന്ത തി വിളിക്കപ്പെടും" എന്നു അപ്പോസ്തലൻ എടുത്തുപറകയും ചെയ്തിരിക്കുന്നുവല്ലൊ. റോമാ. ൯. ൭. ആസ്ഥിതിയ്ക്കു "നി നക്കും നിന്റെ സന്തതിക്കും" എന്നു ഒരു ഏകത്വത്തെപ്പററി ദൈവം യാക്കോബിനോടും വാഗ്ദത്തം ചെയ്തിരിക്കുന്നു. ആദ്യ. ൨൮. ൧൪. അതിനാൽ പിന്നെയും ഒരു ഏകത്വാത്മ നോട്ടു കടന്നുപോകുന്നു. ആ സന്തതി യുസ്തുസുയോസേഫാ ത്മജൻ (൧൨ പേർ) യോഹന്നാൻ എന്നു സ്പഷ്ടം. ഈ അബ്രഹാം, ഇസ്ഹാക്ക്, യാക്കോബു്, ഗോത്രപിതാക്കൾ എന്നിവർ പിതാവു്, പുത്രൻ, പൗത്രൻ, നപ്താവു് എന്ന ത്രി യേകദൈവത്തെ കാണിക്കുന്ന പടങ്ങളാണു്. പിതാവിനും പുത്രനും ആളത്വങ്ങളും നാമനിയമാദികളുമുള്ളവരായിരിക്കു

ഈപ്രകാരം പൌത്രനും ആളത്വവും നാമനിയമാദികളുമുള്ള
വനായിരിക്കണമെന്നുള്ളതു നിർവിവാദമാണു്. പിതാവിന്റെ
ആളത്വം മോശയും, നാമം യഹോവായും, നിയമം ന്യായപ്ര
മാണവും, അനുകാരികൾ യഹൂദസഭയുംതന്നെ. യേശുവും,
സുവിശേഷവും, ക്രിസ്ത്യാനികളും പുത്രന്റെ നാമനിയമാദിക
ളെ കാണിക്കുന്നു. അങ്ങിനെയെങ്കിൽ [illegible]
നിത്യാക്ഷരങ്ങളും, യുഗയോഗ്യസഭയും, പൌത്രന്റെ നാമനിയ
മാദികളെ കാണിക്കുന്നവയെന്നു സ്പഷ്ടം. മോശയുടെ ദേ
വാലയത്തിലുണ്ടായിരുന്ന പ്രാകാരം, ശുദ്ധസ്ഥലം, പരിശു
ദ്ധസ്ഥലം എന്നു മൂന്നു സ്ഥാനങ്ങളും. ഓരോ സ്ഥാനത്തും സ്ഥാ
പിച്ചിരുന്ന ബലിപീഠം, സുവർണ്ണമേശ, ധൂപപീഠം എന്നി
വയും ഈ ത്രിയേക നാമനിയമാദികളെ സൂചിപ്പിക്കുന്നവ
യാണു്. ആ ദേവാലയത്തിൽ ഒന്നാം നിയമഭക്ഷണമായ
പെസഹാമാംസവും, രണ്ടാം നിയമഭക്ഷണമായ അപ്പാദ്രാ
ക്ഷാരസവും, മൂന്നാം നിയമഭക്ഷണമായ മന്നായും വെള്ളവു
മുണ്ടായിരുന്നു. മാംസം ബലിപീഠത്തിലും, അപ്പം മേശയി
ലും, മന്നാ നിയമപെട്ടിയിലുമാണു പ്രതിഷ്ഠിച്ചിരുന്നതു്.

---

## അദ്ധ്യായം 12.

### പ്രവചനം തുടർച്ച.

ഈ പിതൃപുത്ര പൌത്രന്മാരെപ്പോലെ നപ്താവും നാമനിയ
മാദികളുള്ളവനായിരിക്കേണ്ടയോ? എന്നുള്ള ഒരു ചോദ്യമാ
ണു ഇവിടെ ഉണ്ടാകുന്നതു്. അതിനു സമാധാനം പറയാതെ
കടന്നുപോകുന്നതു ഒരു കുറവായിരിക്കുമെന്നുള്ളതിനാൽ അ
തിനെപ്പററി രണ്ടുവാക്കു പറഞ്ഞുകൊള്ളട്ടെ. പിതാവിന്റെ
മുൻനിഴൽ അബ്രഹാമും, പുത്രന്റെ മുൻനിഴൽ ഇസ്ഹാക്കു
മായിട്ടാണല്ലോ ഗണിക്കുന്നതു്. ആ സ്ഥിതിക്കു പൌത്രന്റെ
മുൻനിഴൽ യാക്കോബും, നപ്താവിന്റെ മുൻനിഴൽ ഗോത്ര
പിതാക്കളും തന്നെ. ഗോത്രപിതാക്കളിൽ ഒരുവനു യോ
സേഫു എന്നു നാമമുണ്ടായിരുന്നു. അവനാണു നപ്താവായ

യോഹന്നാന്റെ ആൾപ്പേർ. ഈ യോസേഫിനെ ഗോത്ര പിതാക്കന്മാരുടെ പട്ടികയിൽനിന്നു ഒഴിച്ചു തൽസ്ഥാനത്തേക്ക അവന്റെ പുത്രന്മാരെ ചേർത്തിരിക്കുന്നതിനാൽ യോസേഫിനെ യാക്കോബിന്റെ സ്ഥാനത്തേക്ക കയററം ചെയ്തിരിക്കുന്നതു നോക്കുക. ആദ്യ. ൪൮. ൫. അതിനാൽ ഇസ്രയേൽജനം യാക്കോബിന്റെയും യോസേഫിന്റെയും പുത്രന്മാരായിത്തീൎന്നു. "നീ നിന്റെ ഭുജംകൊണ്ടു യാക്കോബിന്റെയും യോസേഫിന്റെയും പുത്രന്മാരായ നിന്റെ ജനത്തെ വീണ്ടെടുത്തിരിക്കുന്നു." എന്നെഴുതിയിരിക്കുന്നതു നോക്കുക. സങ്കീ. ൭൭. ൧൫.

യാക്കോബിന്റെയും യോസേഫിന്റെയും പ്രവൃത്തികൾ ഏകകാലത്തിൽ ഒരേജനങ്ങളുടെ ഇടയിലാണല്ലോ നടന്നിരിക്കുന്നതു്. ആദ്യ. ൩൦-൩൫-൨. ൪൯. ൨൨. ൩൭. ൫൦. അതിനാൽ പുത്രനായ യുസ്ത്തസുയോസേഫിന്റെയും, സഹോദരനായ യോഹന്നാന്റെയും പ്രവൃത്തികളും ഒരു കാലത്തിലാണു നടക്കുന്നതെന്നും അവർ ഒരുമിച്ചല്ലാതെ ശരീരപ്രത്യക്ഷതയിൻ പ്രവൃത്തി നടക്കുന്നതല്ലെന്നും സ്പഷ്ടം. വെളി. ൧൧- ൧. നോക്കുക. ആ സ്ഥിതിക്ക യോസേഫിനും യോഹന്നാനും പ്രത്യേക നിയമങ്ങൾക്കാവശ്യമില്ല. "യുസ്ത്തസുയോസേഫ് തന്റെ ശക്തിയായ യോഹന്നാനെ കൂടാതെയല്ല തന്റെ പിതാവായ യേശുക്രിസ്തുവിനാലും, അവന്റെ പിതാവായ ദൈവത്താലും പൂൎണ്ണതപ്പെട്ടിരിക്കുന്നതു്. അതുകൊണ്ടു യുസ്ത്തസുയോസേഫിൽ നിവൃത്തിച്ചതൊക്കെയും യോഹന്നാനിലും നിവൎത്തിച്ചിരിക്കുന്നു എന്നുള്ളതു സ്പഷ്ടം. അങ്ങനെ ഇരിക്കയാൽ ഇനി ഒരു കാലത്താകുന്നു യോഹന്നാൻ പൂൎണ്ണനാകുന്നതു് എന്നു പറയുന്നതു വേദവാക്യങ്ങളുടെ പൊരുത്തത്തിനു വിരോധമത്രെ." ഏ.പ. ൻ. ൧൩. ൧൭. യോഹന്നാനെ ലഭിക്കാതെ യുസ്ത്തസുയോസേഫാകയില്ല, യുസ്ത്തസുയോസേഫാകാതെ മരുരൂപപ്പെടുകയുമില്ല' എന്നെഴുതിയിരിക്കുന്നതു നോക്കുക. ഏ. പ. ൻ. ൨൦.

൧൩. ൧൮ സംവത്സരം മുമ്പെ ക്രിസ്തുവിലുള്ള ഒരു മനുഷ്യനെ ഞാൻ അറിഞ്ഞു (ശരീരത്തോടുകൂടിയൊ ഞാൻ അറിയുന്നില്ല, ശരീരത്തോടുകൂടാതെയൊ ഞാൻ അറിയുന്നി

ല്ല ദൈവം അറിയുന്നു.) ഇപ്രകാരമുള്ളവൻ മൂന്നാം സ്വൎഗ്ഗത്തോളം എടുക്കപ്പെട്ടു. പറുദീസയിലേക്ക എടുക്കപ്പെട്ട മനുഷ്യൻ പറയുവാൻ കഴിയാത്തതായി ചൊല്ലിക്കൂടാതുള്ള വചനങ്ങളെ കേട്ടു എന്ന് അവനെ ഞാൻ അറിഞ്ഞു ഇപ്രകാരമുള്ളവനെക്കുറിച്ചു ഞാൻ പുകഴും" ൨. കൊരി. ൧൨. ൨. ൫. ഇതിൻെറ നിവൃത്തി കാണുക. ക്രിസ്തുവിലുള്ള ഈ മനുഷ്യൻ ആരാണ്? നീ ഇന്ന് എന്നോടുകൂടി പറുദീസയിൽ ഇരിക്കും എന്ന് യേശു ആരോടുപറഞ്ഞുവോ? ആ മനുഷ്യൻതന്നെ. അവൻ യേശുവിനോടുകൂടി അന്നുമുതൽ മഹിമാസനത്തിൻെറ വലത്തു ഭാഗത്തിരിക്കുന്നവനും യേശുവിനെ വെളിപ്പെടുത്തുവാൻ ഭൂമിയിലേക്ക വന്നവനുമായ അവൻെറപുത്രൻ യുസ്തുസുയോസെഫ് തന്നെ. നീ എൻെറ പുത്രനാകുന്നു. ഇന്നു ഞാൻ നിന്നെ ജനിപ്പിച്ചു" (സങ്കീ. ൨. ൭.) എന്ന തിരുവെഴുത്തിൻെറ നിവൃത്തി നീ ഇന്നു എന്നോടുകൂടെ പറുദീസയിൽ ഇരിക്കും"എന്നുള്ള യേശുവിൻെറ വചനത്തിൽ എത്ര സ്പഷ്ടമായി വിളങ്ങിയിരിക്കുന്നു. "ഞാൻ ഇന്നു നിന്നെ ജനിപ്പിച്ചു"എന്ന വാക്യം യേശുവിനെ മാത്രം ബന്ധിക്കുന്നതാണെന്നു പറയുന്നവൎക്ക് "ഇന്ന്"എന്ന ഒരുദിവസത്തെ പിന്നെയും നിയമിക്കുന്നു" എന്നു മറെറാരു വാക്യം ഞങ്ങൾ ചൂണ്ടികാണിക്കുന്നു. എബ്ര. ൪. ൭. പതിന്നാല് സംവത്സരം യുസ്തുസുയോസെഫ് ജ്ഞാനസ്നാനംമൂലം ക്രിസ്തുവിലായശേഷം സഭ സ്ഥാപിച്ചതുവരെയുള്ള ൧൪ സംവത്സരത്തെയും, മൂന്നാം സ്വൎഗ്ഗത്തോളം എടുക്കപ്പെട്ടതു യുയോമയസഭയിലേക്ക കരേറിപ്പോയതിനെയും കാണിക്കുന്നു. ശരീരത്തോടുകൂടിയോ കൂടാതെയോ എന്നുള്ളതു; സഭയോടുകൂടിയോ കൂടാതെയോ എന്നതിനേയും ചൊല്ലിക്കൂടാതുള്ള വചനങ്ങളെ കേട്ടു എന്നുള്ളതു യുസ്തുസുയോസെഫിൻെറ പുതിയ ഭാഷയേയും കാണിക്കുന്നു.

ഈ ഭക്തനായ പൗലൂസിൻെറ ലേഖനങ്ങളിൽ യുയോമയ തത്വങ്ങൾ മററുള്ള ലേഖനങ്ങളിലേക്കാൾ കൂടുതൽ സ്ഥിതി ചെയ്യുന്നുണ്ട്. അതിനെപ്പററിപത്രോസു ഇങ്ങനെ പറഞ്ഞിരിക്കുന്നു. "ഞങ്ങളുടെ പ്രിയസഹോദരനാ

യപൗലോസ തനിക്കനൽകപ്പെട്ട ബുദ്ധിപ്രകാരം . . . . . അവന്റെ എല്ലാ ലേഖനങ്ങളിലും ഇവയെക്കുറിച്ചു പറഞ്ഞുകൊണ്ട് എഴുതിയിരിക്കുന്നു. അവയിൽ അറിവാൻ പ്രയാസമുള്ള ചില കാൎയ്യങ്ങൾ ഉണ്ട്. പഠിപ്പില്ലാത്തവരും സ്ഥിരമില്ലാത്തവരും ശേഷം വേദവാക്യങ്ങളെപ്പോലെതന്നെ അവയെ തങ്ങളുടെ സ്വന്ത നാശത്തിനായിട്ടു കൊട്ടിക്കളയുന്നു" എന്നതന്നെ. ൨. പ. ൩, ൧൫. ൧൬.

൧൮. അബ്രഹാമിന്നു ആദ്യം സാറാഎന്നു ഒരുഭാൎയ്യ ഉണ്ടായിരുന്നു. അബ്രഹാമിന്റെ എഴുപത്തഞ്ചുവയസ്സുവരെ പുത്രന്മാരുണ്ടായില്ല. ഇങ്ങനെ പ്രായം കടന്നശേഷം തന്റെ വേലക്കാരിയായ ഹാഗാറിൽ ഒരു സന്തതിഉണ്ടായി അതു ഒന്നാം നിയമമായി എണ്ണപ്പെട്ടു. രണ്ടാമതു ഒരു സന്തതി ഉണ്ടാകയില്ലെന്നു ("നൂറുവയസ്സായവന്നു പുത്രൻജനിക്കുമോ"? ആദ്യ. ൧൭. ൧൭.) പരബോധമായിരിക്കെ ("മരിച്ചവനെപ്പോലെയുള്ളവനിൽനിന്നുതന്നെ" എബ്ര. ൧൧. ൧൨.) സാറായിൽനിന്നു ഒരു പുത്രൻ ജനിച്ചു അതു രണ്ടാം നിയമമായി എണ്ണപ്പെട്ടു. ഗലാ. ൪.൨൨.൨൪. മൂന്നാമതു ഒരു ഭാൎയ്യയോ സന്തതിയൊ ഉണ്ടാകുമെന്നു ആൎക്കും യാതൊരു സംശയത്തിന്നും വകയില്ലാത്തപ്രകാരം അബ്രഹാം ജീവന്മൃതനായിരുന്നു. എങ്കിലും സ്വൎണ്ണമണിയായ കെത്തൂറാ എന്ന കന്യകാരത്നം അവനെ കാമുകനായിവരിച്ചു. അവൾ നിന്റെ തിരുശരീരത്തിൽനിന്നു എന്റെ മുൻഗാമികൾക്കു സന്തതിയെ നൽകിയതുപോലെ (ജരാനരവെച്ചു ശവശരീരംപോലെയായിരിക്കുന്ന നിന്റെ ശരീരത്തിനുള്ളിൽ തേജോരൂപിയായിരിക്കുന്ന ദിവ്യമനുഷ്യനിൽനിന്നു) എനിക്കും സന്തതിയെ നൽകണം അല്ലെങ്കിൽ ലോകം സോദോം ഗോമോറാപോലെ ആയിപ്പോകും എന്നപേക്ഷിച്ചു. റോമ. ൯. ൨൯. അതിനാൽ അവൾക്കു യസ്തുസ്യോക്സഹം സഹോദരന്മാരുമായ ആറുപേൎക്കു മുൻനിഴലായി ആറുപുത്രന്മാരെ ലഭിച്ചു. പുരുവംശജനായ വ്യുഷിതാശ്വനെ ഭർത്താവായി വരിച്ചു കാക്ഷിവതിക്കു ഭർത്താവിന്റെ മൃതശരീരത്തിൽനിന്നുണ്ടായ ശബ്ദപ്രകാരം കാത്തിരുന്നു പുത്രന്മാരെ ലഭിച്ചതായിപറയുന്നു. ഭാ. പാണ്ഡുപുത്രോല്പത്തി നോക്കുക.

വിശ്വാസികളുടെ പിതാവായ അബ്രഹാമിന്റെ രണ്ടു ഭാര്യമാരും മക്കളും ന്യായപ്രമാണം, സുവിശേഷം എന്ന രണ്ടു നിയമങ്ങളും, ഹാഗാർ അറാബിയായിലുള്ള സീനായിപർവതവും, സാറാ മേലായുള്ള യറുശലേമും ആണെന്നു തിരുവെഴുത്തു പറയുന്നു. ഗലാ. ൪. ൨൨. ൨൬. അങ്ങനെ ഭവിക്കാമെങ്കിൽ മൂന്നാമത്തെ ഭാര്യ കെത്തുറായും മക്കളും മൂന്നാംനിയമവും കെത്തുറ സ്വർഗ്ഗയറുശലേം എന്ന ജീവനുള്ള ദൈവത്തിന്റെ നഗരമായ കന്നീററിയുമായിരിക്കാമെന്നുള്ളതു വാദമററ സംഗതിയാണ്.

൧൫. യാക്കോബു ബേഥേലിൽ സ്ഥാപിച്ച കല്ലു് യുസ്തുസ്സുയോസേഫിനെ കാണിക്കുന്നു. ആദ്യ. ൨൮. ൧൮. യാക്കോബു യോസേഫിനെ അനുഗ്രഹിക്കുമ്പോൾ "ഇസ്രായേലിന്റെ കല്ലായ ആട്ടിടയൻ" എന്നു പറഞ്ഞിരിക്കുന്നതു നോക്കുക. ആദ്യ. ൪൯. ൨൪. "കൈകൾകൂടാതെ വെട്ടപ്പെട്ടു് ഒരു വലിയ പർവതമായിത്തീർന്നു ഭൂമിയെ ഒക്കെയും നിറച്ച" ഉം ഈ കല്ലാണ്. ദാനി. ൨. ൩൪. ൩൫. ൪൫. യോശുവായുടെ മുൻപാകെ വച്ചിട്ടുള്ളതായ ഏഴു കണ്ണുകൾ കൊത്തപ്പെട്ട കല്ലും ഇതുതന്നെ. സഖ. ൩. ൯. ഇതു ക്രിസ്തുവിന്റെ സഭയാകുന്ന ദേവാലയസ്ഥാപനയ്ക്കുള്ള കല്ലാണ്. എശാ. ൨൮. ൧൬. ഈ കല്ലു അപ്പൊസ്തല ഐക്യതതന്നെ. "നീ പത്രോസാകുന്നു എന്നും ഈ പാറയിന്മേൽ ഞാൻ എന്റെ പള്ളി പണിയിക്കുമെന്നും, ആയതിന്റെനേരേ നരകത്തിന്റെ വാതലുകൾ പ്രബലപ്പെടുകയില്ല എന്നും, ഞാൻ നിന്നോടു പറയുന്നു." എന്നെഴുതിയിരിക്കുന്നതു നോക്കുക. മത്താ. ൧൬. ൧൮. "ഈ കല്ലിന്മേൽ വീഴുന്നവൻ നുറുങ്ങപ്പെടും, അതു ആരുടെമേൽ എങ്കിലും വീണാൽ അതു് അവനെ പൊടിയാക്കും" മത്താ. ൨൧. ൪൪. കല്ലു, പാറ ഇത്യാദിപദങ്ങൾ ജാതികളുടെയും സഭയുടെയും മറവും കാണിക്കുന്നതാണ്. "ദൈവത്തിന്റെ രാജ്യം നിങ്ങളിൽനിന്നു നീക്കപ്പെട്ടു് അതിന്റെ ഫലങ്ങളെ തരുന്ന ഒരു ജാതിയ്ക്കു കൊടുക്കപ്പെടും" എന്നെഴുതിയിരിക്കുന്നതു നോക്കുക. മത്താ. ൨൧. ൪൩. (പഴയതർജ്ജമ നോക്കണം!) ആ ഒരു ജാതി ചെറിയവരിൽ ഒരുത്തനായ ഈ യുസ്തുസ്സുയോസേഫുതന്നെ. മത്താ. ൧൦. ൪൨. ൨൫ ൪൦ ഇതു കാലങ്ങളിൽ

ന്നും തലമുറകളിൽനിന്നും മറവായിരുന്നതും. ഇപ്പോൾവെ
ളിപ്പെട്ടുവന്നതുമായ ക്രിസ്തുവിന്റെ രഹസ്യമാകുന്നു. എഫെ.
൩. ൯. "ഈ രഹസ്യം വലിയതാകുന്നു." എഫെ. ൫.
൩൨. "നിങ്ങൾ ഈ രഹസ്യത്തെ അറിയാതെയിരിക്കുവാൻ
എനിക്കു മനസ്സില്ല" അജ്ഞാനികളുടെ തികവു പ്ര
വേശിക്കുവോളവും ഇസ്രായേലിൽ ഒരംശത്തിനു അന്ധതയു
ണ്ടായി എന്നുള്ളതത്രെ. ഇപ്രകാരം ഇസ്രായേൽ ഒക്കെയും
രക്ഷിക്കപ്പെടും സീയോനിൽനിന്നു രക്ഷിക്കുന്നവൻ വന്നു യാ
ക്കോബിൽനിന്നു ഭക്തികേടിനെ ഒഴിപ്പിക്കും" എന്നു ശ്ലീ. പൌ
ലൂസു നമുക്കു ഉപദേശിച്ചിരിക്കുന്നു. റോമ. ൧൧. ൨൫.
അതനാൽ അവസാനത്തെ അവതാരപുരുഷനായി വരേണ്ടതു ജാ
തികളുടെ തികവായവനെന്നു സ്പഷ്ടം. ജാതികളുടെ തികവു
ബ്രാഹ്മണത്വമാണെന്നുള്ളതിനു സംശയമില്ല. "ഏല്ലാത്തെദേ
വാഃ പ്രത്യക്ഷദേവാ ബ്രാഹ്മണാഃ" എന്നും

"ദേവേന്ദ്രാദിയാം ദേവസമൂഹവും
ഭുവനതോയാഗ്നിഖാദിഭൂതങ്ങളും
വേദങ്ങളോടുസമങ്ങളല്ലായ്കയാൽ
ദേവജ്ഞന്മാരായ ഭൂദേവന്മാരത്രെ.
ആധാരമീരേഴുലോകത്തിനുമവ-
ക്കാധാരമാകാരമില്ലെന്നറിയണം
ബ്രാഹ്മണരോളം മഹത്വമില്ലാർക്കുമെ
സാമ്യം ദ്വിജന്മാർക്കു മറ്റൊന്നുമില്ലല്ലൊ.
വന്ദ്യന്മാരാകുന്നതും ദ്വിജന്മാരത്രെ
ശാശ്വതമാകിയധർമ്മമാകുന്നതു—
മീശ്വരനാകുന്നതും ദ്വിജന്മാരത്രെ."

എന്നും പറഞ്ഞിരിക്കുന്നതു നോക്കുക. ഇങ്ങനെ ജാതികളു
ടെ തികവായി കരേറിവന്നവൻ ഈ കായറ ബ്രാഹ്മണൻ
തന്നെയാണെന്നു സുറിയാനി സഭയുടെ പ്രതിപുരുഷനായ അ
യിത്തൂർ പീലിപ്പോസുമല്പാൻ എഴുതിയിരിക്കുന്നു. എ. ഫ്യ. പു.
൪൦. നോക്കുക. അതിനാൽ ദൈവം പുറജാതികളുടെ ഇടയി
ൽ ഈ രഹസ്യത്തിന്റെ മഹത്വത്തിന്റെ സമ്പത്തു ഇന്നതാ
കുന്നു എന്നു അറിയിപ്പാൻ ഇഷ്ടപ്പെട്ടു." കോലോ. ൧. ൨൭.

൫൬. ശ്രീബുദ്ധഭഗവാൻ ഇപ്രകാരം പറഞ്ഞിരിക്കുന്നു. "ഈ ലോകത്തിൽ ആദ്യമുണ്ടായ ബുദ്ധൻ ഞാനല്ല. എനിക്കുശേഷവും ബുദ്ധന്മാർ ധാരാളം ഉണ്ടാകുന്നതാണ്. എത്രയും പരിശുദ്ധനും, അഗാധബുദ്ധിമാനും, സർവ്വജ്ഞനും, അനന്യസാധാരണമായ നേതൃത്വശക്തിയുള്ളവനും, ദേവന്മാരുടെയും മനുഷ്യരുടെയും ഗുരുവുമായ, വേറൊരു ബുദ്ധൻ എനിക്കുശേഷവും ഉണ്ടാകുന്നതാണ്. ഞാൻ ഏതെല്ലാം ശാശ്വതധർമ്മങ്ങൾ നിനക്കു ഉപദേശിച്ചുവോ അവയെ എല്ലാം ആ മഹാനും നിനക്കു പറഞ്ഞുതരും. അദ്ദേഹത്തിന്റെ മതം ആരംഭത്തിലും, മദ്ധ്യത്തിലും, അവസാനത്തിലും എത്രയും മഹത്തരവും, നിരതിശയാനന്ദപ്രദവുമായിരിക്കും. ഞാൻ ഇപ്പോൾ നിങ്ങൾക്കു കാണിച്ചുതന്നിട്ടുള്ള ആദർശങ്ങളെ അദ്ദേഹവും നിങ്ങൾക്കു കാണിച്ചുതരും. എന്റെ ശിഷ്യന്മാരെക്കാൾ പതിരട്ടി ശിഷ്യഗണങ്ങൾ അദ്ദേഹത്തിനുണ്ടാകും. അദ്ദേഹത്തിന്റെ പേരു മൈത്രേയൻ (മൈത്തെയബോധിസത്വൻ) എന്നായിരിക്കും, മൈത്രേയൻ എന്നുവച്ചാൽ എത്രയും ദയാലു എന്നാണർത്ഥം. ബുദ്ധമതഗ്രന്ഥമായ പിടകത്തിൽ നോക്കുക.

൫൭. ശ്രീ കൺഫൂസിയസ്സ് ഭഗവാൻ പറഞ്ഞിരിക്കുന്നതു ഇപ്രകാരമത്രെ. തന്റെ ശിഷ്യനുമായുള്ള ചോദ്യോത്തരമാണ്. ശിഷ്യനായ സചിവൻ. "ശ്രേഷ്ഠനായ ഗുരോ! അങ്ങു ഒരു വിശുദ്ധനല്ലയോ? ഭഗവാൻ. വൃഥാ ഞാൻ എത്രയും പരിശ്രമപ്പെട്ടു പുരാതനത്തെ നിരീക്ഷണം ചെയ്യുന്നു. ആ നാമത്തിനു അർഹനായ യാതൊരുത്തനെയും അനുസ്മരിക്കുന്നതിനു എനിക്കു കഴിയുന്നില്ല.

സചി. അങ്ങനെയാണെങ്കിൽ ആരെ ഒരു വിശുദ്ധനെന്നു വിളിപ്പാൻ സാധിക്കും?

ഭഗ. കൊള്ളാം കേട്ടാലും! ഒരാളെപ്പറ്റി എനിക്കറിയാം ബലമോ നിർബന്ധമോ പ്രയോഗിക്കാതെ വിപ്ലവങ്ങളെ പരിഹരിക്കയും, പ്രസംഗപ്രാഗത്ഭ്യമെന്യെ നിസ്സീമമായ വിശ്വാസം ശ്രോതാക്കളിൽ ഉളവാക്കുകയും, യാതൊന്നിനും ഒരു വ്യതിക്രമവും സംഭ്രമമാകാതെ ധീരകർമ്മങ്ങളും ഒരു സുകൃതസാഗരംതന്നെയും വിധാനം ചെയ്കയും ചെയ്യുന്ന ഒരു പര

മസിഡാൻ പശ്ചിമഭാഗങ്ങളിൽ ആഗതനാകും. അദ്ദേഹത്തിന്റെ പേരെന്തെന്നു പറയുന്നതിന്ന ആക്കും കഴിവില്ല.... ആവാളാവിരിക്കും യഥാൎത്ഥവിത്തുഡാൻ." ചൈനായിലെ പുരാതനഗ്രന്ഥം നോക്കുക.

൧൯ ശ്രീമോശഭഗവാൻ പറഞ്ഞിരിക്കുന്നതു ഏതുപ്രകാരമെന്നു വീക്ഷിക്കാം. "നിന്റെ ദൈവമായ കൎത്താവു എന്നെപ്പോലെ ഒരു ദീൎഘദൎശിയെ നിനക്കു നിന്റെ നടുവിൽ നിന്റെ സഹോദരന്മാരിൽനിന്നു എഴുന്നേല്പിക്കും അവനെ നിങ്ങൾ ചെവിക്കൊള്ളണം" എന്നത്രെ. ആവ. ൧൮. ൧൫. ൧൮. "നിനക്കു" എന്നു പറയുമ്പോൾ ഇസ്രയേലിന്നു എന്നൎത്ഥമാകുന്നു. നിന്റെ സഹോദരന്മാരിൽനിന്നു എഴുന്നേല്പിക്കും എന്നതിൽനിന്നു ഇസ്രയേലിന്റെ സഹോദരന്മാരിൽനിന്നു എന്നൎത്ഥമാകുന്നതിനാൽ ജാതികളിൽനിന്നാണെന്നു സ്പഷ്ടമാകുന്നു. ഇസ്രയേലിന്റെ സഹോദരന്മാർ ജാതികളാണെന്നുകാണാം. ഖ്യപംഖ്യം. ൨൦. ൧൪.

൧൯ ശ്രീയേശുഭഗവാൻ പറഞ്ഞിരിക്കുന്നത് ഇപ്രകാരമത്രെ. "ഞാൻ പിതാവിനോടു അപേക്ഷിക്കും, അവൻ നിങ്ങൾക്കു സത്യാത്മാവായ മറെറാരു ആശ്വാസപ്രദനെ നിങ്ങളോടുകൂടെ എന്നന്നേക്കും വസിക്കേണ്ടുന്നതിന്നുതരും... ഞാൻ പോകുന്നതു നിങ്ങൾക്കു പ്രയോജനമാകുന്നു.... ഞാൻ പോകുന്നില്ല എങ്കിൽ ആശ്വാസപ്രദൻ നിങ്ങളുടെ അടുക്കൽ വരികയില്ല, ഞാൻ പോയാൽ അവനെ നിങ്ങളുടെ അടുക്കൽ അയക്കും. അവൻ വരുമ്പോൾ ലോകത്തെ പാപത്തെക്കുറിച്ചും, നീതിയെക്കുറിച്ചും, ന്യായവിധിയെക്കുറിച്ചും ബോധംവരുത്തും.... ഇനിയും എനിക്കു അനേകകാൎയ്യങ്ങൾ പറവാനുണ്ട്. എന്നാൽ നിങ്ങൾക്കു ഇപ്പോൾ വഹിപ്പാൻ കഴികയില്ല. എന്നാൽ സത്യാത്മാവായവൻ വരുമ്പോൾ അവൻനിങ്ങളെ സത്യത്തിലൊക്കയും നടത്തും.... അവൻസ്വന്തമായിട്ടുപറയാതെ താൻ ഏതുകാൎയ്യങ്ങളെ കേൾക്കുന്നുവോ അവയെ പറയും, വരുവാനുള്ള കാൎയ്യങ്ങളെയും നിങ്ങളോടു അറിയിക്കും." എന്നാകുന്നു. യോഹ. ൧൪. ൧൬. ൧൬. ൭. ൧൩.

ഈ ആശ്വാസപ്രദൻ, അല്ലെങ്കിൽ കാൎയ്യസ്ഥൻ പെരന്ത

ക്കോസ്തു നാളിൽ വന്നു എന്നു ചിലർ വ്യാഖ്യാനിക്കുന്നു. എന്നാൽ ആ നാളിൽ വന്നതു സത്യാത്മാവായവനൊ കാൎയ്യസ്ഥനോ അല്ലെന്നും "നിങ്ങൾ ഉയരത്തിൽനിന്നു ശക്തിധരിക്കുവോളം യരുശലേം നഗരത്തിൽ പാൎപ്പിൻ" ലൂക്ക് ൨൪. ൪൯. എന്നു യേശു പറഞ്ഞിരിക്കുന്നപ്രകാരമുള്ള ഒരു ശക്തി മാത്രമായിരുന്നു എന്നും കാണാവുന്നതാണ്. "അതു അവർ ഇരുന്നിരുന്ന വീടുമുഴുവനും നിറച്ചു". "അതു അവരിൽ ഓരോരുത്തന്റെമേൽ ആവസിച്ചു" എന്നു നപുംസകരൂപത്തിൽ പറഞ്ഞിരിക്കുന്നതു നോക്കുക. നട. ൨. ൨-൩.

ഇനിയും യുസ്തുസ്യോസെഫിനെയും, സഹോദരന്മാരെയും സംബന്ധിച്ചുള്ള ചില ദിൎഷ്ടാന്തങ്ങളാണു താഴെ പറയുന്നതു്.

൧ "അവർ .... യഹോവെക്കു ഒരു കാഴ്ചയായി സകല ജാതികളിൽനിന്നും .... എന്റെ ശുദ്ധമുള്ള പൎവ്വതമാകുന്ന യരുശലേമിലേക്കു കൊണ്ടുവരും .... ഞാൻ അവരിൽനിന്നു ചിലരെ ആചാൎയ്യന്മാരായിട്ടും ലേവ്യരായിട്ടും എടുക്കും." യശാ. ൬൬. ൨൦-൨൧. ജാതികളിൽനിന്നു യഹോവെക്കു കാഴ്ചയായി കൊണ്ടുവരപ്പെട്ടവരും ആചാൎയ്യന്മാരും ലേവ്യരുമായി എടുക്കപ്പെട്ടവരും ഇവരത്രെ.

൨ "പുറജാതിക്കാരാകുന്ന ബലി പരിശുദ്ധാത്മാവിനാൽ ശുദ്ധമാക്കപ്പെട്ടു് ഇഷ്ടമുള്ളതായി തീരേണ്ടുന്നതിനായിട്ടു ... ഞാൻ നിങ്ങൾക്കു എഴുതിയിരിക്കുന്നു." റോമ. ൧൫. ൧൬. പരിശുദ്ധാത്മാവിനാൽ ശുദ്ധമാക്കപ്പെട്ടു് ഇഷ്ടമുള്ളതായിതീൎന്ന പുറജാതിക്കാരാകുന്ന ബലി ഇവരത്രെ.

"പാവനബലിവടുതനുമേൽവിലസിന്നതനതഴകാ—
ലജവടിവതിതമരിശരണമിതുയിർമഹസാ—
മൊരുമയിനധിപതി" സാന്നി.

എന്നു പറഞ്ഞിരിക്കുന്നതു നോക്കുക. യു. ഗീ. ൨൧.

൩ "ഇതാ! ആറുപുരുഷന്മാർ ഓരോരുത്തൻ കുലയായുധം തങ്ങളുടെകയ്യിൽപിടിച്ചു വടക്കോട്ടുകിടക്കുന്ന ഉയൎന്ന വാതലിന്റെ വഴിയിൽനിന്നു വന്നു. അവരുടെ ഇടയി

ൽ വെള്ളവസ്ത്രംധരിച്ച അരയിൽ മഷിക്കുപ്പിയുള്ള ഒരുത്തൻ ഉണ്ടായിരുന്നു." ഹെസ. ൯. ൨. ഈ ആറു പുരുഷന്മാർ വിലഹാൻകുട്ടിയും സഹോദരന്മാരുമായ ആറുപേരെയും, അവരുടെ ഇടയിൽ വെള്ളവസ്ത്രംധരിച്ച് അരയിൽ മഷിക്കുപ്പിയുള്ളവൻ യുസ്തുസ്യയോസേഫിനെയുമാണ കാണിക്കുന്നത്.

൪ "ഒരുത്തന്റെ ശാസനയാൽ ഓരായിരംപേർ ഓടിപ്പോകും, അഞ്ചുപേരുടെ ശാസനകൊണ്ടുനിങ്ങൾ ഓടിപ്പോകും." എശാ. ൩൦. ൧൭. ഒരുത്തൻ യുസ്തുസ്യോസേഫിനെയും അഞ്ചുപേർ അദ്ദേഹത്തിന്റെ സഹോദരന്മാരെയും സ്പഷ്ടമാക്കുന്നു.

൫ ജലംകൊണ്ടുനിറഞ്ഞ ആറു കല്പാത്രങ്ങളും ഭൌമികകനാനിലുള്ള ആറു സങ്കേതനഗരങ്ങളും യുസ്തുസ്യോസേഫിനും സഹോദരന്മാൎക്കും നിഴലത്രെ. യോഹ. ൨. ൬. സംഖ്യ. ൩൫. ൬.

൬ പാഞ്ചാലിപാണ്ഡവന്മാരും, അഞ്ചു ഭൎത്താക്കന്മാരോടുകൂടിയ ശമരിയക്കാരത്തിയും വിലഹാൻകുട്ടിക്കും സഹോദരന്മാൎക്കും പ്രതിരൂപമത്രെ.

൭ ഹോശാനാ! കൎത്താവിന്റെ നാമത്തിൽ വരുന്നരാജാവു വാഴ്ത്തപ്പെട്ടവൻ എന്നുപറയുവാൻ ഒരുങ്ങിനിന്ന കല്ലുകളും ലൂക്ക. ൧൯. ൪൦. കല്ലുകളിൽനിന്നു അബ്രഹാമിനു ജനിച്ചമക്കളും മത്താ. ൩. ൯. ജാതികളായ ഇവരത്രെ.

൮ ഏററവും ചെറിയവരും മനസ്സുതിരിഞ്ഞ ചെറിയപൈതങ്ങളും ഇവരാണ്. മത്താ. ൧൮. ൨. ൩. ൧൦. ൧൪. ലൂക്ക. ൯. ൪൬. ൪൮. കൂടാതെ മനുഷ്യപുത്രന്റെവരവിനെപ്പററി സ്പഷ്ടമായി പറഞ്ഞിരിക്കുന്ന അനേക ദീൎഘദൎശനങ്ങളുമുണ്ട്. ഒരു മതകൎത്താവിനെ സംബന്ധിച്ച ഇതിൽക്കൂടുതൽ പ്രവചനങ്ങൾക്കു ആവശ്യമില്ലാത്തതിനാലും പിന്നാലെ സന്ദൎഭോചിതമായി ചില ദീൎഘദൎശനങ്ങളുദ്ധരിക്കുന്നതുകൊണ്ടും ഈ ഭാഗം ഇവിടെ നിൎത്തുന്നു.

---

## അദ്ധ്യായം 13.

## യുസ്തുസ്യോസഫിന്റെ നിത്യധർമ്മ ഘോഷണം

---

ഭഗവാൻ യുസ്തുസ്യോസെഫിനെയും സഹോദരന്മാരെയും മാതൃകാസുവിശേഷകന്മാരായി ചർച്ചമിഷ്യന്റെ ശമ്പളത്തിന്മേൽ നിയമിക്കപ്പെട്ടു അതു ഇവരുടെ യാത്രയ്ക്കു വീണ്ടും ഒരു പൂർണ്ണവിരാമം ഇടുകയാണു ചെയ്തതു്. * ഇവരുടെ വേദവ്യാഖ്യാനവും പ്രസംഗവും അതേവരെയുള്ള സകല വേദവ്യാഖ്യാനങ്ങളെയും മിഷ്യനറിമാരെയും വെല്ലുന്നതായിരുന്നു. ഇവരുടെ നിവൃത്തിധർമ്മഘോഷണാവൃത്തിയിൽ തിരുവിതാംകൂർ, കൊച്ചി എന്ന സംസ്ഥാനങ്ങളും, മലബാർ കുന്നംകുളം വരെയും ഉൾപ്പെട്ടിരുന്നു. പുരാതനആചാരമര്യാദകളുടെനിവത്തിയായ ഒരു പുതിയപദ്ധതി രൂപവൽക്കരിക്കത്തക്കവണ്ണം ഒരു വലിയ മാനസാന്തരപ്രസംഗമാണ് ഇവർ ആദ്യം ആരംഭിച്ചതു്. ഇവരുടെ പ്രസംഗത്തോടും വേദവ്യാഖ്യാനത്തോടും എതിരിടുവാൻ ആരും ഉണ്ടായിരുന്നില്ല. ഈ വിജയഭേരി മുഴങ്ങിയതിനാൽ ജനങ്ങൾക്കു എന്തെന്നില്ലാത്ത ഒരു ഞടുക്കമുണ്ടായി അതിനാൽ തിരുവിതാംകൂർ, കൊച്ചി, മലബാർ മാത്രമല്ല ഭാരതവർഷമാസകലം ഒന്നിളകി. ഖൾഗിമഹാദേവന്റെ കീർത്തി മിഷ്യനറിമാർമൂലം ധവളരൂപത്തിൽ യൂറോപ്പു, അമേരിക്കാവരെ എത്തി. അക്കാലത്താണു റസ്സൽമതം മുതലായതു അമേരിക്കയിൽ ഉത്ഭവിച്ചതു്.

---

* ഫവ്വർ ജൂലൈമാസത്തിൽ ഉണർവുകാരെക്കുറിച്ചു കെയിലിസായ്പ് എഴുതിയിരിക്കുന്ന വൃത്താന്തത്തിൽ അവർ വേദപുസ്തകം ഇഷ്ടംപോലെ വ്യാഖ്യാനിച്ചുകളയുന്നു. എന്നും അതുകൊണ്ടു ഒരു നല്ല വ്യാഖ്യാനപുസ്തകം അത്യാവശ്യമായിരിക്കുന്നു എന്നും പറഞ്ഞിരിക്കുന്നതു നോക്കുക. ബ. കോശി ആർച്ചുഡീക്കന്റെ ജീവച. പുറം. വ്യവ്യം.

ഭഗവാൻെറ നിത്യസുവിശേഷ ഘോഷണത്തിൽ യേശുവിൻെറ ദൈവത്വം, മനുഷ്യത്വം, മരണം, ഉയിർത്തെഴുന്നേൽപു, സ്വർഗ്ഗാരോഹണം, മദ്ധ്യസ്ഥത, മഹത്വപ്രത്യക്ഷത എന്ന ഏഴു പ്രധാന സംഗതികളേയും, പുനർജ്ജനനം, മനുരൂപം, സഹസ്രാബ്ദവാഴ്ച, മോക്ഷം നരകം, നിത്യന്യായവിധി പരമവിശ്രാമസ്ഥിതി എന്ന ഏഴു മഹത്വകാര്യങ്ങളേയും സ്പഷ്ടമായി വെളിപ്പെടുത്തിയിരുന്നു. മഹത്വപ്രത്യക്ഷതയുടെ ശേഷമുള്ളവയും മനുഷ്യകണ്ണു കണ്ടിട്ടും ചെവി കേട്ടിട്ടും അവൻെറ ഹൃദയത്തിൽ കയറീട്ടുമില്ലാത്തവയുമായ ദിവ്യ സംഭവങ്ങളെ പററിയും ഭഗവാൻ തൻെറ പ്രസംഗവേദിയിൽ കൊണ്ടുവരാതിരുന്നില്ല. സ്വർഗ്ഗരാജ്യം സമീപമായിരിക്കയാൽ മാനസാന്തരപ്പെട്ടുകൊൾവിൻ. സമ്പന്നരാകേണ്ടതിനു ശോധനചെയ്യപ്പെട്ട പൊന്നു സമ്പാദിക്കുവിൻ. നഗ്നതമറയ്ക്കേണ്ടതിനു വസ്ത്രവും; കാഴ്ചപ്രാപിക്കേണ്ടതിനു കണ്ണിൽ എഴുതുവാൻ ലേപവും വിലയ്ക്കുവാങ്ങുവിൻ ഇത്യാദി യേശുവിൻെറ അന്ത്യസന്ദേശമനുസരിച്ചുള്ള ആലോചനകൾ പറഞ്ഞുകൊടുത്തു ഇവയെ ഗദ്യപദ്യരൂപേണയാണ് ഭഗവാൻ അവതരിപ്പിച്ചത്. അവ നൂതനങ്ങളായിരുന്നതിനാൽനാനാദിക്കുകളിൽനിന്നും ശ്രോതാക്കൾ വന്നുചേർന്നുകൊണ്ടിരുന്നു. അവർ ഭഗവാൻെറ സംഗീതത്തിൽ ലയിച്ചുപോയതിനാൽ അവക്കു സന്നിധിവിട്ടുപോകുവാൻ കഴിയാതെയിരുന്നു. അവരുടെ സകല വഴക്കുകളും വ്യവഹാരങ്ങളും അവസാനിച്ചു ഏകോദരസഹോദരങ്ങളും സ്നേഹാത്മജന്മാരുമായി മതിമറന്നു ദൈവകൃതം സ്തുതിച്ചുകൊണ്ടിരുന്നു. അതുനിമിത്തം "ചെന്നായ് കുഞ്ഞാടിനോടുകൂടെ വസിക്കും പുള്ളിപ്പുലി കോലാട്ടിൻകുട്ടിയോടുകൂടെ കിടക്കും, പശുക്കിടാവും സിംഹക്കുട്ടിയും. . . . ഒരുമിച്ചു വസിക്കും . . . . മുലകുടിമാറിയ പൈതൽ വിരിയൻപാമ്പിൻെറ പോതിൽകളിക്കും, കുടിമാറിയ പൈതൽ അണലിയുടെപോതിൽ കൈ ഇടും". എശാ. ൧൧. ൬.

"നാഗങ്ങളോരോന്നേ ഗോകുലനായകൻ
മേളം കലർന്നങ്ങു പാടുന്നേരം
വൃന്ദാവനാന്തനിലുള്ളൊരു ജീവികൾ

ആടിച്ചുനിന്നതോരന്ദംമന്ദം

. . . . . . . . .

ഗാനാമൃത് മേവിനതേനേകുടിപ്പാനായ്
ആനന്ദിതങ്ങളായ് ചെന്നുപുക്ക
കോകിലജാലങ്ങൾ കോലക്കുഴൽകേട്ടു
മൂകങ്ങളായങ്ങു നിന്നുപോയി

. . . . . . . . .

പാടിത്തുടങ്ങുമ്പോൾനിട്ടാറതാളത്തിൽ
ആടിത്തുടങ്ങീതുമെല്ലെമെല്ലെ

. . . . . .

തേനററഗാനത്തെ കേട്ടുതുടങ്ങീത—
ങ്ങാനന്ദബാഷ്പമൊഴുക്കിമെല്ലെ

. . . . . .

സിംഹത്താൻ കോപിച്ചാനതൻമസ്തകം
ആഹനിച്ചങ്ങുപൊളിപ്പതിനായ്
കയ്യൊന്നുയർത്തുമ്പോൾപാട്ടിനെ കേൾക്കയാൽ
അററണ്ണമതങ്ങനിന്നുപോയി.
മൂഷികമിന്നാലെപാഞ്ഞൊരുപാമ്പുതാൻ
മൂഷികന്തന്നെത്തൊട്ടനേരം
ഘോഷനകന്നൊരുഗാനത്തെകേൾക്കയാൽ
ഉത്ഘർഷരായങ്ങനെനിന്നുപോയി.

. . . . . .

വ്യാഘ്രവരന്താനങ്ങേണക്കിടാവിനെ
ശീഘ്രതരംചെന്നുവായ്ക്കൊണ്ടപ്പോൾ
പാട്ടങ്ങുകേൾക്കയാൽതമ്പെതലെപ്പോലെ
വാട്ടംവരുത്താതെചേർത്തിനിന്നാൻ. കൃഷ്ണഗാഥ.

ഇത്യാദി തിരുവെഴുത്തു അവരിൽ നിവൃത്തിയായി.

ഈ രാജ്യസുവിശേഷം ഭഗവാൻ യുസ്തുസുയോനഫ് ലോകമൊക്കയും പ്രസംഗിച്ചു. ആത്മികപ്രക്ഷേപിണിവഴി "അവരുടെ ശബ്ദം ഭൂമിയിൽ എല്ലായിടത്തേക്കും അവരുടെ വചനങ്ങൾ ഭൂലോകത്തിന്റെ അതിരുകളിലേക്കും പുറപ്പെട്ടു സത്യം" റോമ. ൧൦. ൧൮. "രാജ്യത്തിന്റെ എവംഗേലിയോൻ ഭൂലോകത്തിലൊക്കയും പ്രസംഗിക്കപ്പെട്ടു അപ്പോൾ

അവസാനംവരും എന്നുണ്ടല്ലൊ. മത്താ. ൨൪. ൧൪.

"യേശുവിൻരാജ്യവിശേഷം ഭൂലോകമെല്ലാം
ഘോഷിക്കപ്പെടേണമെന്നും
യേശുവിൻദാസന്മാരങ്ങാശയോടതിനെ
ഘോഷിച്ചുവരുന്നിപ്പോളീശൻകൃപയാലിനി" മനു

എന്നു പാടിയിരിക്കുന്നതു നോക്കുക. ക്രി. ഗീ. ൩൦ എന്നാൽ "മനുഷ്യപുത്രൻ വരുവോളം നിങ്ങൾ ഇസ്രയേലിന്റെ നഗരങ്ങളെ ഒക്കയും സഞ്ചരിച്ചുതീരുകയില്ല എന്നു സത്യമായിട്ടു ഞാൻ നിങ്ങളോടുപറയുന്നു." എന്നു യേശു പറഞ്ഞിരിക്കുന്നു. മത്താ. ൧൦. ൨൩. ആസ്ഥിതിക്കു കാണപ്പെടുന്ന ഭൂലോകത്തിലൊക്കെയും സുവിശേഷം ആക്ഷരികമായി പ്രസംഗിക്കപ്പെടേണ്ടതല്ലെന്നു സ്പഷ്ടമാകുന്നു. സുവിശേഷം പ്രസംഗിക്കപ്പെടേണ്ടതു യുസ്തുസുയോസേഫാകുന്ന ഭൂലോകത്തിലാണെന്നുകാണാം. അങ്ങനെ പ്രസംഗിക്കപ്പെട്ടതിനാൽ യുസ്തുസുയോസേഫ് നിത്യസുവിശേഷമായിതീൎന്നു. "യുസ്തുസുയോസെഫിന്റെ ശരീരത്തിൽനിന്നു പറപ്പെട്ടിരിക്കുന്ന വചനം നിത്യസുവിശേഷമാകുന്നു." എന്നെഴുതിയിരിക്കുന്നതു നോക്കുക. ഏ. പ. ൧൩. ൨. അവൻ അതിനെ ലോകത്തിൽ പരന്നറിയിക്കയാണു ചെയ്തതു്. "വേറൊരുദൂതൻ ആകാശമദ്ധ്യെ പറക്കുന്നതു ഞാൻ കണ്ടു. ഭൂവാസികളായ സകലജാതിയും, ഗോത്രവും, ഭാഷയും, ജനവും ആയുള്ളവരോടു സുവിശേഷിപ്പാൻ അവന്റെപക്കൽ ഒരു നിത്യസുവിശേഷം ഉണ്ടായിരുന്നു". എന്ന പ്രവചനനിവൃത്തി കാണുക. വെളി. ൧൪. ൬.

ഇങ്ങനെ യുസ്തുസുയോസേഫ് സുവിശേഷത്തിനു കഴിയാഞ്ഞതിനെ (ശരീരവീണ്ടെടുപ്പു) സാധിപ്പാനായി വന്നു. റോമ. ൮. ൨൩. യേശുവിൽ വിശ്വസിക്കായ്കകൊണ്ടു പാപത്തെക്കുറിച്ചും, യേശു പിതാവിന്റെ അടുക്കൽ പോയതുനിമിത്തം അവനെ കാണാതെയിരിക്കുന്നതിനാൽ നീതിയെക്കുറിച്ചും, ഇഹലോകത്തിന്റെ പ്രഭു വിധിക്കപ്പെട്ടവനാകകൊണ്ടു ന്യായവിധിയെക്കുറിച്ചും അദ്ദേഹം ജനങ്ങളെ ബോധംവരുത്തി. യോഹ. ൧൬ ൮. ൧൧. ൧൨. ൩൧. സദാ

ശുശ്രൂഷക്കാർ ച്യുതിയിരുന്ന സുവിശേഷപാരമ്പര്യപട്ടങ്ങ
ളെ ലഘൂപ്പെട്ടുത്തിയതിനാൽ ഭഗവാന്റെ അനുകാരികൾ
അദ്ദേഹത്തെ സ്വഭവനങ്ങളിലേക്ക കൂട്ടിക്കൊണ്ടുപോയി.
ചർച്ചുമിഷ്യൻകാർ ഭഗവാനെ തള്ളിയപ്പോൾ ഉണർവ്വുകാർ
കൈക്കൊണ്ടു എന്നു താല്പര്യം. അതിനാൽ അദ്ദേഹം പാര
മ്പര്യക്കാൎക്കു അന്യായമുള്ള കലവറക്കാരനായിരുന്നു. കലവറ
വിചാരത്തിൽനിന്നു മാററപ്പെട്ടപ്പോൾ .... തങ്ങളുടെ വീട്ടു
കളിൽ കൈക്കൊള്ളുണ്ടുന്നതിനു അന്യായമുള്ള കലവറക്കാ
രൻ ചെയ്യുതുനോക്കുക. ലൂക്ക. ൧൬. ൧. ൧൧. ഭഗവാന്റെ
അനുകാരികൾ അദ്ദേഹത്തെ കൂട്ടിക്കൊണ്ടുപോയതു ചിന്നാ
ലെ പറയുന്ന വിധവാഭവനത്തിലേക്കാണ്. "ഞാൻ നിന്നെ
കൂട്ടിക്കൊണ്ടു നീ എനിക്ക ഉപദേശിക്കേണ്ടുന്നതിനു എന്റെ
മാതാവിന്റെ ഭവനത്തിലേക്ക നിന്നെ കൊണ്ടുപോകും"
എന്നുള്ള പ്രവചനനിവൃത്തി കാണുക. ഉ. ഗീ. ൮. ൨.

---

## അദ്ധ്യായം 14

### ഉദയനക്ഷത്രം, അഥവാ പെരുമീൻ.

ഇങ്ങനെ നിവൃത്തിധൎമ്മഘോഷണം ചെയ്തുവരുമ്പോൾ
ക്രിസ്തുസഭാമണ്ഡലത്തിൽ ഒരു പുതിയ നക്ഷത്രോദയമു
ണ്ടായി. അതു ൧൮൭൩ സെപ്തംബർ ൨-ാം തീയതി ഞാ
യറാഴ്ച കന്നീററിപ്പള്ളിയിൽ ഭഗവാൻ ആരാധന നടത്തി
ക്കൊണ്ടിരിക്കവെ, പെന്തെക്കോസ്തു നാളിലെപ്പോലെ പരി
ശുദ്ധാത്മാവു ഇറങ്ങി ജനങ്ങളിൽ ഓരോരുത്തന്റെയുംമേൽ
ആവസിച്ചതിനാൽ ശരീരചേഷ്ടകളും ഭയങ്കരശബ്ദങ്ങളുമു
ണ്ടായി. അപ്പോൾ ജനങ്ങൾ മദ്യപന്മാരെപ്പോലെ കാണപ്പെ
ട്ടു. "ഒടുക്കത്തെ നാളുകളിൽ .... ഞാൻ സകല ജഡത്തിന്മേ
ലും എന്റെ ആത്മാവിൽനിന്നു പകരും" എന്നുണ്ടല്ലോ. ന. ട.
൨. ൧൭. ഈ നക്ഷത്രോദയം ഒരു ദേവരാജപിറവിക്കുള്ളതാ
യി ആത്മിക ജ്യോതിഷികൾ ഗണിച്ചു. ഇതിനെ ലാക്കാക്കി
ചാണ്ടിയിൽനിന്നു ഒരുകൂട്ടംജനംവന്നു ഭഗവാനെ [illegible]

അവർ മതാധ്യബോധകർ, അമൃതമ്മാരും മുതലായവരായി രുന്നു. യേശുവിന്റെ ജനനത്തിങ്കൽ നക്ഷത്രം കണ്ടുവന്ന വി ദ്വാൻമാർ ഇവർക്കു മുൻനിഴലത്രെ. ഈ ഗ്രഹനില കണ്ടപ്പോ ൾ സ്വർഗ്ഗരാജ്യം സമീപമായിരിക്കുന്നു എന്നും, യേശുമഹാ രാജാവു ഉടനെ വെളിപ്പെടുമെന്നും ഭഗവാൻ യസ്സസ്യയാനെ ഹിന്റെ ഹൃദയഫലകത്തിൽ പ്രതിധ്വനിച്ചു. അതിനാൽ ഏറിയകാലം ജാംനോട്ടു ലേൻ ഭാരമേറിയ സുഖനിദ്രയിൽ വീണിരിക്കുന്ന സഭയെ എങ്ങിനെ ഉണർത്തേണ്ടു?" എന്നുള്ള ചിന്താനിമഗ്നനായി ഭഗവാൻ ഇങ്ങനെ പ്രാർത്ഥിക്കുന്നു.

"ചിത്തം കനിഞ്ഞു നിൻ സ-ഭ്രത്താം സഭയെയുറ-
ക്കത്തിൽനിന്നുണർത്തീടുക
കർത്തൻവരവുനോക്കി—കാത്തിരുന്നീടാൻ ജീവ—
ശക്തിയെന്നി നൽകിന-ടത്തീടണമെന്നാഥാ!" ക്രി. ഗീ.
വൃൻ. ൩.

ഇത്യാദി പ്രാർത്ഥനയോടുകൂടി ഭഗവാൻ ജനങ്ങളുടെ അടുക്കലേ ക്കു തിരിഞ്ഞു "രാത്രിമിക്കവാറും കഴിഞ്ഞു പകൽ സമീപി ച്ചിരിക്കുന്നു." റോമ. ൧൩. ൧൨. അതിനാൽ "നിദ്രയിൽനി ന്നു ഉണരുവാൻ ഇപ്പോഴും സമയമാകുന്നു" റോമ. ൧൩. ൧൧. "ഭേരത്തു കടിയിരിക്കുന്നവനെ പ്രഭാതകാലം വന്നിരിക്കുന്നു" ഷെ സം. ൧. ൧. ൧൨. എന്ന പ്രവചനങ്ങളെ ചൂണ്ടിക്കാണിച്ചു പ്രസംഗിപ്പാൻ തുടങ്ങി. അദ്ദേഹം അവരോടു പറയുന്നു

പ. "നിദ്രയിൽനിന്നെഴുന്നേല്ക്കു—സഹോദരാ!
നിദ്രവിട്ടുനിന്നെഴുന്നേല്ക്കു
അ. പ. നിദ്രയിൽനിന്നെഴുന്നേല്ക്കു എത്രനേരമുറങ്ങാനി
ദ്രോഹില്ലിനിയുറക്ക-മെത്രയുംവേഗമുണർന്നു—നി.
ച. ൧. പാപനിദ്രയിങ്കൽനിന്നു—ഉടനുണർന്നു
ശാപമുദ്രനീക്കിക്കളക
പാപമോചനമേററമേററമാ—ശ്ലീകരിച്ചുനീ
താപമോടുചൊൽകനിൻ പാപം
കോപതനയനാം നിന്റെ—പാപശാപമൊഴിച്ചോരു
പാപഹരനായമർത്ത്യ-താപഹരനെ സ്തുതിക്ക-നിദ്ര

ഇങ്ങനെ ഉറക്കമില്ലാത്ത ഉണർവ്വുള്ളവൻ, അതെ, കണ്ണുകൾ തു റന്നിരിക്കുന്ന മനുഷ്യൻ പറയുന്നതുകേട്ടു അനേകർ ഉണ ർന്നു, ദൈവാത്മാവുള്ളവനെ കണ്ണുകൾ തുറന്നിരിക്കുന്ന മനു

ഷ്യൻ എന്നു പറയാറുണ്ടു്. സാംഖ്യ. ൨൪. ൪.

൩. ൧. ഏറിയകാലമതാ-യുണൎന്നു-ജാരനോടൊന്നായ് കൂടി
പൂഴിയിൽചേൎന്നങ്ങി-സ്വകാന്തനെ-തീരെമറന്നുവിട്ടു
പാരിലുള്ള തൻസഭയെ വിടാതെമാ—
ഭാരമാംനിദ്രയിൽ— നിന്നുണൎത്തീടുവാൻ
പാരംപെരുകും-കൃപയാലവൎകളനിൻ
കാരുണ്യാത്മാവിൻ പ്രകാശത്തെനൽകിയ- തിരുവാ
൨. കൂരികളിലുദിച്ചു-പ്രകാശത്താൽ-നേരായുണൎന്നു തന്റെ
ജാരപ്രവൃത്തികളെ-ദൎശിച്ചു-നേരംവാവിട്ടലറി
൩. മണ്ണിലുറങ്ങിയവർ-പലരുമു-ണൎന്നീവണ്ണമെങ്കിലു-
മെന്നുംജീവിപ്പാൻചിലർ-ലജ്ജാനിത്യ-
നിന്ദകൾക്കായുംചിലർ
തിണ്ണമുണൎന്നല്ലാംനന്നാംനിൻവര—
വിണ്ണായുമാത്തിരുന്നീടിനാർ. ക്രി. ഗീ. ൧൦൪

ഇങ്ങനെ ക്രിസ്തുരാജ്യത്തു നിദ്രചെയ്തിരുന്നവരിൽ പലരേയും ഭഗവാൻ വിളിച്ചുണൎത്തി പുണ്യപ്രകാശത്തിലേക്കു കൊണ്ടു വന്നിരിക്കുന്നതായി കാണാം. യേശുവിൽ നിദ്രപ്രാപിക്കുന്ന വരേയും അവനോടുകൂടെ കൊണ്ടുവരികയും ചെയ്യും. എന്നുണ്ടല്ലൊ. ൧ തെസ്സ. ൪. ൧൪.

ഈ പ്രഭാതനക്ഷത്രോദയമുണ്ടായപ്പോൾ മറ്റുള്ള നക്ഷത്രങ്ങൾ ഒന്നിച്ചുപാടുകയും, ദൈവത്തിന്റെ പുത്രന്മാർ എല്ലാവരും സന്തോഷംകൊണ്ടു് ആൎക്കുകയും ചെയ്തു. ഇങ്ങനെ "ഇരുട്ടിൽനടന്ന ജനം ഒരു മഹാപ്രകാശത്തെ കണ്ടു; മരണനിഴലിൻ ദേശത്തുവസിച്ചവരുടെമേൽ പ്രകാശം ശോഭിച്ചു." എശാ. ൯. ൨. ഇതെന്തൊരു പ്രകാശം! ഈ പ്രകാശത്തെ വൎണ്ണിക്കാവുന്നതല്ല.

ദിവി സൂൎയ്യസഹസ്രസ്യ ഭവേദ്യുഗപദുത്ഥിതാ
യദി ഭാഃസദൃശീ സാസ്യാദ്ഭാസസ്തസ്യ മഹാത്മനഃ
ഭ. ഗീ. ൧൧. ൧൨

ക്രിസ്തുസഭാന്തരീക്ഷത്തിൽ ഉദിച്ചുയൎന്ന ഈ പ്രഭാതനക്ഷത്രം യസ്തുസ്യയോഃസ്ഫായിരുന്നു. ഇവൻ യേശുവിന്റെ വലങ്കയ്യിലുള്ള സപ്തതാരമത്രെ. ഞാൻ അവനു ഉദയനക്ഷത്രത്തെ കൊടുക്കുമെന്നു യേശു പറഞ്ഞിരിക്കുന്നതു നോക്കുക. വെളി.

൨. ൨൪. യാക്കോബിൽനിന്നുദിച്ച ൧൨ നക്ഷത്രങ്ങളിൽ ഒന്നു യോസഫായിരുന്നതുപോലെ വീണ്ടും ഒരു നക്ഷത്രോദയത്തെപ്പററി പ്രവചിച്ചിരിക്കുന്നു. അതു "ഞാൻ അവനെകാണും എന്നാൽ അതു ഇപ്പോഴല്ല. ഞാൻ അവനെ സൂക്ഷിച്ചുനോക്കും എന്നാൽ സമീപത്തല്ല. യാക്കോബിൽനിന്നു ഒരു നക്ഷത്രം ഉദിക്കും ഒരു ചെങ്കോലും ഇസ്രായേലിൽനിന്നു എഴുന്നേററു മോവാബിന്റെ മൂലകളെ എല്ലാം തകൎത്തു . . . ശേതിന്റെ പുത്രന്മാരെ എല്ലാവരെയും നശിപ്പിക്കും കൎത്തൃത്വമുണ്ടാകുവാനുള്ളവൻ യാക്കോബിൽനിന്നുവന്നു നഗരത്തിൽ ശേഷിക്കുന്നവനെ നശിപ്പിക്കും." സംഖ്യ. ൨൪. ൧൭. "നേരം പുലരുകയും നിങ്ങളുടെ ഹൃദയങ്ങളിൽ പെരുമീൻ ഉദിക്കയും ചെയ്യുവോളത്തിനു ഇരുട്ടുള്ള സ്ഥലത്തിൽ പ്രകാശിക്കുന്ന വെളിച്ചത്തിങ്കൽ ചിന്തവച്ചാൽ നന്നുതന്നെ." എന്നത്രെ. ൨. പ. ൧. ൧൯.

സപ്ത നക്ഷത്രമാകുന്ന ഈ പെരുമീൻ മനുഷ്യമഹാസമുദ്രാന്തർഭാഗത്തു ബുദ്ധിയാകുന്ന ഹയഗ്രീവൻമറച്ചുവച്ചിരിക്കുന്ന ചതുർവേദാന്തർഹസ്യമായ ചതുർവ്യാവിനെവെളിയിൽകൊണ്ടുവന്നവനാണ്. ഈ മൽസ്യമഹാദേവന്റെ മടിയിൽ ക്രിസ്തുവർണ്ണനായി പ്രകാശിക്കുന്ന യോഹന്നാൻ, മൂന്നാംയോസെഫ്, രണ്ടാം യോഹന്നാൻ; നാലാം യോസെഫ് എന്നു നാലു വേദകുട്ടികൾ (നിത്യനിയമവർണ്ണൻ) സ്ഥിതിചെയ്യുന്നതു കാണുക ഇവർ സിംഹാസനസ്ഥന്റെ വലങ്കയ്യിലുള്ള പുസ്തകത്തിന്റെ മുദ്രപൊട്ടിച്ചപ്പോൾ ധവള ലോഹിത ശ്യാമ പാണ്ഡുരാശ്വങ്ങളിന്മേൽ കയറിപ്പോയവരാണ്. വെളി. ൬. ൧. ൭.

ഈ മൽസ്യമഹാദേവനു മുൻനിഴലായി യോസെഫിന്റെ മടിയിൽ മൂന്നാംതലമുറവരെയുള്ള മക്കൾ വളൎന്നതും മൽസ്യാവതാരപുരുഷന്റെ മടിയിൽ ഋഗ്, യജ്ജു, സാമം; അഥർവ്വണം എന്നു വേദക്കുട്ടികൾ സ്ഥിതിചെയ്യുന്നതും നോക്കുക. ആദ്യ. ൫൦. ൨൩. എം. ഉ. പുറം. ൧൨൭ ഒരുലക്ഷത്തിരുപതിനായിരം ദേവ കുഞ്ഞുങ്ങളെ രക്ഷിപ്പാനുള്ള വേദവൃമായി നിനുവയിലേക്കു പോയ മഹാമൽസ്യം ഇവനാണ്. യോന. ൧. ൧൭, ൨. ൧൦. സ്വൎഗ്ഗരാജ്യമായ സുവിശേഷവല

യിൽ അകപ്പെട്ട് ൧൫൩ വലിയമീനുകളുടെ കൂട്ടത്തിൽ പെടാതെ യേശുവിന്റെ കല്പനപ്രകാരം പത്രോസിന്റെ ചൂണ്ടലിൽ കയറിവന്നതും ഈ പെരുമീനാണ്. യോഹ. ൨൧. ൧൧. മത്താ ൧൭. ൨൭. വലിയ മീനുകളിൽ ചിലതിനെ കൊണ്ടുവന്നപ്പോൾ താനെകത്തുന്ന അഗ്നിയിൽ കണ്ടതായ മീൻ ഇവൻതന്നെയായിരുന്നു. യോഹ. ൨൧. ൯. ൧൩. യേശു ഭക്ഷിച്ചതായ്പറയുന്ന വറുത്തമീനും ഈ വേദം തന്നെയായിരുന്നു. ലൂക്ക. ൨൪. ൪൨, ൪൩. ഹെസക്കിയേലും, യോഹന്നാനും വേദം ഭക്ഷിച്ചതായി വായിക്കുന്നു. ഹെസ. ൩. ൨. ൩. വെളി. ൧൦. ൧൦. അവർക്കു അതു തേൻകണക്കെ മധുരമായിരുന്നതുപോലെ യേശുവിനും അതു മധുരമായിരിക്കത്തക്കവണ്ണം തേൻകട്ടക്കൂട്ടിയാണു ഭക്ഷിച്ചത്.

നല്ലയാംന്യായങ്ങളുള്ളതുംമുഴുനീതി—
യുള്ളവയുമേവവപൊന്നിനെക്കാളുമേററം
നല്ലതങ്കത്തെക്കാളുമെല്ലാംകാമ്യമേതേനിൽ
നല്ലതേൻകട്ടയിൽനല്ലമധുരമുള്ളതെന്നുമാമെൻ

എന്നു പാടിയിരിക്കുന്നതു നോക്കുക. ക്രി. ഗീ. ൧൧൩. സങ്കീ. ൧൯. ൧൦.

ഇവൻ "ദൈവത്തിന്റെ സൃഷ്ടിയുടെ ആദിയാകുന്ന ആമീൻ തന്നെ." വെളി. ൩. ൧൪.

കണ്ണുകളാകുന്ന മീനങ്ങളെക്കണ്ടു
തണ്ണുമണഞ്ഞുപിടിപ്പതിന്നായ്
നെററിയായുള്ളൊരുകുന്നിന്മേൽനിന്നങ്ങു
പററിയ്യിഴഞ്ഞിങ്ങുപാഞ്ഞനേരം
ചില്ലികളാകിന വല്ലികളൂടെപോയ്
തള്ളിനിലമേറെ ചെല്ലുകയാൽ
മീനങ്ങളെങ്ങുമെ കാണാത്തമൂലംതെ-
ന്നാതനാതന്നെയുയർന്നുനിന്നു." കൃ. ഗാ.

ഈ സപ്തനക്ഷത്രമാകുന്ന യുസ്തുസ്യോസേഫിനെ ലോകത്തിൻ കൺമാനും കൈക്കൊൾവാനും കഴിഞ്ഞതല്ല. കാരണം നിദ്രാമയക്കമുള്ള ആത്മാവിനെയും കാണാത്ത കണ്ണുകളെയും കേൾക്കാത്ത ചെവികളെയും അവർക്കു കൊടുത്തതിനാൽതന്നെ. പ്രാണമയനായമനുഷ്യൻ ദൈവത്തിന്റെ ആത്മാ

വിനുള്ളവയെ കൈക്കൊള്ളുന്നില്ല. അവ അവനു ഭോഷത്വമാകുന്നു. അവ ആത്മപ്രകാരമായി വിവേചിക്കപ്പെടുന്നതുകൊണ്ടു അവനു അവയെ അറിവാൻ കഴികയുമില്ല. ഖ്യന്നുണ്ടല്ലോ. റോമ. ൧൧. ൩൩. ൧. കോരി. ൨. ൧൪.

---

## അദ്ധ്യായം 15.

### ഓടിപ്പോക്ക്.

ക്രിസ്തുസഭയുടെ ഉദയഗിരിയാകുന്ന കനീററിൽഉദിച്ച ക്രിസ്തുസൂര്യനാം സ്ഫാകുന്ന് ഉദയനക്ഷത്രത്തെകണ്ടപ്പോൾ ജനങ്ങൾ ആ പ്രകാശത്തിലേക്കു ഓട്ടംതുടങ്ങി. ഇങ്ങനെ ആ ജീവവെളിച്ചത്തിൽ ജനങ്ങൾ പരമാനന്ദം അനുഭവിച്ചുകൊണ്ടിരിക്കവെ "മേൽ ഒരുവാതൽ തുറക്കപ്പെട്ടുകയും ഇവിടെ കരേറിവരിക എന്നൊരു ശബ്ദമുണ്ടാകയും ചെയ്തു". വെ. ൪. ൧. ൧൪.

"ഝടിതിയിലിനിമേൽസംഭവിക്കുന്നവററി-
ന്നളവുസമയമാറാണ്ടെന്നുള്ള മാസംഭവങ്ങൾ
തെളിവൊട്ടതവകാട്ടുന്നുണ്ടു ഞാനിങ്ങുവേഗം
കയറിവരികെടോനീയെന്നുമാത്മാവുരച്ചാൻ" യം. ഗീ. ൧൬.

വെളി. ൪. ൧. സ്വർഗ്ഗത്തിൽനിന്നുണ്ടായ ഈ ശബ്ദംകേട്ടു ഭഗവാൻ നിർജ്ജനസ്ഥലമായ സോവാറിലേക്കു അതേവരെ ആരും പ്രവേശിച്ചിട്ടില്ലാത്ത ആരുവഷ്വിശ്രാസത്തിലേക്കു കരേറിപ്പോയി. അതിനാൽ ഭഗവാൻെറ അനുകാരികളായ സീയോൻ നന്ദിനിമാർ മയങ്ങിപ്പോയി.

ഭഗവാൻെറ ഈ വേർപാടുമൂലം മയങ്ങിക്കിടക്കുന്ന സീയോൻകുമാരി ഇങ്ങനെ പറയുന്നു. "ഞാൻ ഉറങ്ങുന്നു എന്നാൽ എൻെറഹൃദയം ഉണർന്നിരിക്കുന്നു. വാതലിൽ മുട്ടുന്ന് എൻെറ പ്രിയൻെറ ശബ്ദം അതാകുന്നു പറയുന്നത്. എൻെറ സഹോദരിയെ! എൻെറ പ്രിയെ! എൻെറ പ്രാവെ!

എന്റെ അശുദ്ധിപ്പെടാത്തവളെ! എനിക്കു തുറക്ക, എന്റെ ശിരസ്സു മഞ്ഞുകൊണ്ടും, എന്റെ രോമങ്ങൾ രാത്രിയിലെ തുള്ളികൾകൊണ്ടും നനഞ്ഞിരിക്കുന്നു" എന്നത്രെ. ഉ. ഗീ. ൫. ൨. അതിനാൽ എന്റെ കുടലുകൾ അവനെക്കുറിച്ചു അലിഞ്ഞു . . . ഞാൻ എന്റെ പ്രിയനു തുറന്നു എന്നാൽ എന്റെ പ്രിയൻ ഒഴിഞ്ഞുപൊയ്ക്കളഞ്ഞിരുന്നു. അവൻ സംസാരിച്ചപ്പോൾ എന്റെ ആത്മാവു ആലസ്യപ്പെട്ടു. ഞാൻ അവനെ അന്വേഷിച്ചു എന്നാൽ ഞാൻ അവനെ കണ്ടെത്തിയില്ല. ഞാൻ അവനെ അന്വേഷിച്ചു . . . . അവൻ എന്നോടു ഉത്തരം പറഞ്ഞില്ല. ഉ. ഗീ. ൫. ൪. ൬. യരുശലേമിലെ പുത്രിമാരെ! നിങ്ങൾ എന്റെ പ്രിയനെ കണ്ടെത്തുന്നു എങ്കിൽ ഞാൻ സ്നേഹംകൊണ്ടു പരവശയായിരിക്കുന്നു. എന്നു നിങ്ങൾ അവനോടു അറിയിക്കണമെന്നു ഞാൻ നിങ്ങളോടു ആണയിടുന്നു." (ഉ. ഗീ. ൫. ൮.) എന്നു പറഞ്ഞുകൊണ്ടു അവൾ യുസ്തുസ്സ്യോസേഫിനെ അന്വേഷിപ്പാൻ പുറപ്പെട്ടു.

എന്തിനിനല്ലതെന്നേതുമറിയാതെ
വെന്തുവെന്തിങ്ങനെയായിഞങ്ങൾ
പേരാലവൻകണ്ണൻവേറുപാടാകാതെ
നേരെയൊരുത്തിയുണ്ടങ്ങുകൂടെ

ആടിക്കെപോവാനായെങ്ങൾതുടങ്ങുന്നു—
തേട്ടിക്കെപോയവനെന്നുചൊൽനീ
താഴാതകാന്തികലന്നോരുകണ്ണനെ
തോഴലേ! നീയെങ്ങും കണ്ടില്ലല്ലി?
കോഴപൂണ്ടിങ്ങനെനീളെനടന്നെങ്ങും
കേഴമാറാക്കിനാനെങ്ങളേയോ?
കൈതെ! ഞാൻനിന്നോട്മെല്ലെന്നുചോദിച്ചാൽ—
കൈതവംകൈവിട്ട് ചൊല്ലണംനീ
കോകങ്ങളോടുംനൽ കോകിലംതന്നോടും
കൂകുന്നകേകികളോടുംപിന്നെ
ചോദിച്ചുചോദിച്ചുനീളെനടന്നാരെ
ചൊൽക്കൊള്ളുമേണങ്ങൾതങ്ങളോടും
എങ്ങാനുമിങ്ങനെകണ്ടാകിലിന്നിങ്ങൾ
എങ്ങളോടെമ്പോടുചൊല്ലേണമേ;

ഞങ്ങളെയിങ്ങനെ ഖാലെ ചതിക്കുമോ—
നെങ്ങുമൊരുനാളുമോർത്തില്ലെങ്ങൾ.
ഏണങ്ങളെയെന്തെന്താണത്തു പറയുന്നു
ബാണങ്ങളല്ലിയിഞങ്ങൾ ചൊല്ലാം
ക്ഷീണങ്ങളെങ്ങൾക്കുവന്നതു ചൊല്ലുവാൻ
കേണങ്ങളിങ്ങനെ പറയുന്നിപ്പോൾ
പ്രാണങ്ങളായൊരു കണ്ണൻവെടികയാൽ
ത്രാണങ്ങൾ കൂടാതെയായിഞങ്ങൾ
കാണങ്ങൾ വീണങ്ങുപോരയാരെപ്പോലെയായ്
കാണെങ്ങൾ പറയുന്നതങ്ങുമിങ്ങും
നാണങ്ങൾ കൈവിട്ടു നീളെ വിളിച്ചെങ്ങും
വാണെങ്ങൾ പാകുമാറായിതയ്യോ. കൃഷ്ണഗാഥ

ഇങ്ങനെ അവർണ്ണനീയമായ അവരുടെ ദീനതയും കരച്ചിലും കണ്ട് ഭഗവാൻ യുസ്തുസുയോസേപ്പ് അവർക്കുവേണ്ടി പിതാവിനോടു യാചിക്കുന്നതു കേൾക്കുക.

പ. പരമതാതൻറവലമമരുന്ന പരമനന്ദനാ!
പരമനന്ദനാ!
നിൻകരളലിഞ്ഞുനിൻതിരുസഭപെടും
ദുരിതംകാണുക, ദുരിതംകാണുക.
പ. ഫ. പെരുത്തവ്യാകുലംപിടിച്ചവർമന—
മുരുകിപ്പോകുന്നു-ഉരുകിപ്പോകുന്നു. നിൻറെ
തിരുമുഖംകാണാത്തവർമുഖമിതാവിളറിവാടുന്നു. പര
ന്നു. രാവിലേററവും കരഞ്ഞവർകണ്ണീർ
കവിളിലൊട്ടുന്നു. കവിളിലൊട്ടുന്നയ്യോ.
ആയവർക്കൊരാശ്വാസംകാണാതഴൽപിടിക്കുന്നു.
ക്രി. ഗീ. ഭവ്യ

എന്തുചെയ്യുഞാനയ്യോ ചെന്തീക്കണ്ണൻചേവടി
ചിന്തയുരുകീടുന്നു. യു. ഗീ. ഫവ.

എന്നിത്യാദിയത്രെ, ഉടനെ സ്വർഗ്ഗത്തിൽനിന്നു തെററിക്കൂടാത്തതും തെളിവുള്ളതുമായവിധത്തിൽ ഒരു ശബ്ദംകേട്ടു. "അത്തു എൻറ ജനങ്ങളെ, അവളുടെ പാപങ്ങളിൽ പങ്കുപററാതെയും ബാധകളിൽനിന്നു പ്രാപിക്കാതെയുമിരിപ്പാൻ അവളിൽനിന്നു പുറപ്പെട്ടുവരുവിൻ" വെളി. ഫവ്വ. ർ. ജീവനാത്മാവു കൈവിട്ടുവരുന്നതും മരണാത്മാവു ഉയറിവരുന്നതുമായ

സോദോമിൽനിന്നും . . . . ഈ സോവാറിലേക്കു വന്നുചേൎന്നു കൊള്ളുവാറാകണം ഏ. ഷ. പ. ഛന്ന.

പ. വരുന്നനാശമല്ലൊ സോദോമിന്മേൽ
വരുന്നനാശമല്ലൊ

അ. പ. വരുന്നനാശംതിരിഞ്ഞുനോക്കാ—
തറിഞ്ഞു നീയോടണെ വിരഞ്ഞൊട്ടുകന്നി — വരു

ച. ൧. അഗ്നിമഴവരുന്നല്ലൊ—ഭാൎയ്യ
മക്കളുംനീയുംവെന്തിടും
വെക്കംനീയോടാതെനിന്നാൽ— നിത്യ
അഗ്നിക്കിരയാകുമല്ലൊ- വരു

൨. നാളെയെന്നുനീചൊല്ലാതെ—അര
നാഴികപോലുംനില്ലാതെ
പാഴവാക്കുചൊല്ലിക്കാലമെല്ലാ—
ബാഴിൽകളഞ്ഞിടാതല്ലൊ വരു

൩. സോദോംകടികളിൽവാക്കു-അതി
പാതകന്റെ മതിവക്കാം
കാതതിന്നുകൊടുക്കാതെ—അഗ്നി-
ബാധനിൽവെന്തഴിയാതെ— വരു

ഉടനെ അവർ ഓട്ടത്തിന്നുവേഗതകൂട്ടി. എന്നുവച്ചാൽ പള്ളി ഉപേക്ഷിച്ചു ഭഗവാന്റെ കല്പനപ്രകാരം നടപ്പാൻ തയ്യാറാ യി എന്നു താല്പൎയ്യം. അതിനാൽ മറവുള്ളവൎക്കു ഇവർ പരി ഹാസപാത്രങ്ങളായിത്തീൎന്നു.

എന്നുടെകണ്ണാ!നീയെന്തിത്തുടങ്ങുന്ന-
തെന്നെയുംകൂടെചതിക്കുന്നാമൊ
നിന്നുടെപിന്നാലെനിങ്ങളെനടക്കാമെ—
നിന്നെയുംകൂടെയെടുത്തുകൊള്ളാം.
മറവുള്ളമങ്കമാരെന്നെക്കൊണ്ടിങ്ങനെ
മുറ്റെച്ചിരിക്കുമാറാക്കൊല്ലാതെ
കാട്ടിലെറിഞ്ഞെച്ചുപോകാതെനീയെന്നെ-
ക്കാഴ്ന്നാ! കണ്ണാ! വെള്ളിച്ചെത്തുവാ-
നിളതാനിങ്ങനെ നീളെവിളിച്ചെങ്ങും
നീളെനടന്നൊരുനേരത്തപ്പോൾ
കണ്ണനെച്ചോദിച്ചുതിണ്ണംനടക്കുന്ന
പെണ്ണുങ്ങളങ്ങുതുകേട്ടുചൊന്നാർ

"സ്ത്രീകളിൽ അതിസുന്ദരിയേ! നിന്റെ പ്രിയൻ എവിടേക്കു പോയിരിക്കുന്നു?" നിന്റെപ്രിയൻ എവിടേക്കുതിരിച്ചു? അതിന്നു അവൾ എന്റെപ്രിയൻ തോട്ടങ്ങളിൽ മേയുവാനും ഷോശങ്ങ് നീർപുഷ്പങ്ങളെ പറിപ്പാനും സുഗന്ധവർഗ്ഗങ്ങളുടെ തടങ്ങളിലേക്കു ഇറങ്ങിപ്പോയിരിക്കുന്നു. അപ്പോൾ 'അവർ, നിന്നോടുകൂടെ ഞങ്ങളും അവനെ അന്വേഷിക്കാം. ഉ. ഗീ. ൬. ൧. അവരും അവളോടുകൂടി പുറപ്പെട്ടു പട്ടണങ്ങളിലും തെരുവുകളിലും അവനെ അന്വേഷിച്ചു എങ്കിലും അവനെ കണ്ടെത്തിയില്ല. ഉ. ഗീ. ൩. ൨. അതിനാൽ അവർ പ്രവചനപട്ടണമാകുന്ന നോലോമിൽനിന്നു കന്നീററി ഉള്ളിരിപ്പുമലയാകുന്ന സോവാറിലേക്കു തിരിച്ചു. എന്നുവച്ചാൽ പ്രവചനവിശ്വാസത്തിൽനിന്നു നിവൃത്തിവിശ്വാസത്തിലേക്കു ഓടിയെന്നു താല്പര്യം. അവർ സർവ്വവും മറന്നാണു ഓടിയതു്. അവരുടെ ബന്ധുമിത്രാദികൾക്കോ മററാർക്കെങ്കിലുമോ അവരെ തടയുവാൻ സാധിച്ചില്ല. ആറുവർഷകാലത്തു അവർ വീടുകൂടി അടയ്ക്കാതെയാണു് ഉപവാസത്തിനും പ്രാർത്ഥനക്കും പോയിട്ടുള്ളതു്. അതിനാൽ ഓരോവീട്ടിലുമുള്ള അപ്പൻ മകനും, മകൻ അപ്പനും, അമ്മ മകൾക്കും, മകൾ അമ്മയ്ക്കും, അമ്മാവി മരുമകൾക്കും, മരുമകൾ അമ്മാവിക്കും വിരോധമായി പിരിയപ്പെട്ടു. ലൂക്കോ. ൧൨. ൫൩. എ. പൂ. പു. ൧൨൦.

അമ്പാടിതന്നിലെവമ്പോലും വാണിമാർ
സംഭ്രമിച്ചോരോരോവീട്ടുതോറും
ഇമ്പമിയന്നുള്ളാരന്തിമയക്കിലു-
ങ്ങമ്പിനാരോരോരോവേലകളിൽ
കണ്ണനിലുള്ളൊരുകാമന്തഴയ്ക്കയാൽ
തിണ്ണന്തള്ളിന്നൊരു മെയ്യുമായി.

. . . . .

ഉന്നൽമുലച്ചുകരുപ്പോലെലസംകടം
മേന്മലേപൊങ്ങിനതേന്മൊഴിമാർ
കയ്യുംമറന്നാരെമെയ്യുംമറന്നാരെ
പയ്യുംമറന്നാരങ്ങപ്പോഴതെ,
താന്താനെടുക്കുന്നവേലയുംകൈവിട്ടു
മാന്താർശരഭ്രാന്തിൽനീന്തിച്ചെമ്മെ

കാന്തനായുള്ളോരു കണ്ണനമരുവിന്ന
കാന്താരം നോക്കിയങ്ങോടിനാരെ.

. . . . .

മാതൃജനങ്ങളും ഭ്രാതൃജനങ്ങളും
ഓതിനാൻ പോകൊല്ലാ എന്നു തന്നെ.
ബന്ധുക്കളോടുള്ള മററുള്ള ലോകരും
എന്തിതുടങ്ങുന്നതെന്നു ചൊല്ലി
ചാരത്തു ചെന്നിട്ടു നാരിമാർ പോക്കിന്നു
നേരെ തടുത്തങ്ങു നിന്നാരപ്പോൾ.
ആക്കുമൊരുവക്കും പോക്കു തടുക്കുവാനാ-
യൂക്കവുലമ്പിലയെന്നേവേണ്ടു:—
പോക്കുതടുക്കുന്നബന്ധുക്കളെക്കൊള്ളു—
ങ്ങൂക്കനെല്ലോ അങ്ങുനിന്നവന്താൻ. കൃഷ്ണഗാഥ.

സോദോമിൽനിന്നു ലോത്തു സോവാറിലേക്കു ഓടിയതു ഇതിന്നു ദൃഷ്ടാന്തമത്രെ. "ലോത്തിന്റെ നാളുകളിൽ ഉണ്ടായതു പോലെ . . . മനുഷ്യപുത്രൻ വെളിപ്പെടുന്നനാളിൽ . . . ഉണ്ടാകും" എന്നെഴുതിയിരിക്കുന്നതു നോക്കുക. ലൂക്ക. ൧൭. ൨൮. ൩൦.

ഈ ഓടിപ്പോക്കിൽ സീയോൻകുമാരിക്കുണ്ടായ അപകടങ്ങളെപ്പററി അവൾ ഇങ്ങനെ പറയുന്നു. * എന്റെ മാതാവിന്റെ പൈതങ്ങൾ എന്നോടു കോപിച്ചു അവർ എന്നെ മുന്തിരിങ്ങാത്തോട്ടങ്ങളുടെ കാവല്ക്കാരത്തിയാക്കി ഇനിക്കുള്ള മുന്തിരിങ്ങാത്തോട്ടത്തെ ഞാൻ കാത്തില്ലതാനും. ഉ. ഗീ. ൧. ൬. അതിനാൽ നഗരത്തിൽ സഞ്ചരിച്ചിട്ടുള്ള കാവല്ക്കാർ എന്നെ കണ്ടെത്തി അവർ എന്നെ അടിച്ചു മുറിവേല്പിച്ചു കോട്ടമതിലുകളുടെ കാവല്ക്കാർ എന്റെ മൂടുപടവിനെ എന്നിൽനിന്നു എടുത്തുകൊണ്ടുപോയി. എന്നും മററും തന്നെ. ഉ. ഗീ. ൫. ൭. മാതാവിന്റെ പൈതങ്ങളും നഗരത്തിൽ സഞ്ചരിച്ചിട്ടുള്ള കാവല്ക്കാരും എന്നു പറഞ്ഞിരിക്കുന്നതു ഉപദേഷ്ടാക്കന്മാരെയും കോട്ടമതിലുകളുടെ കാവല്ക്കാർ എന്നുള്ളതു സഭാ

---

* സി. എം. എസ്സ് കാർ ഏല്പിച്ച ക്രിസ്തുസഭയിൽ ഇങ്ങന്നില്ല.

ദ്ധ്യക്ഷന്മാരെയും കാണിക്കുന്നു. അടിച്ചു മുറിവേല്പിച്ചതും മ
റ്റും അവർ ഉണർവുസഭയോടുചെയ്ത ഉപദ്രവങ്ങളെ കാണി
ക്കുന്നതാണു്. ജനങ്ങളിൽ ക്രിസ്തു ഉരുവാകേണ്ടതിനു പ്രസ
വവേദനപ്പെടുന്ന ഗർഭിണികളും, വചനമാകുന്ന പാലുകൊ
ടുക്കുന്നവരായ മുലകുടിപ്പിക്കുന്നവരും ഇവരത്രെ. എ. രോമ.
൨. ൧൭ൽ പറയുന്ന. കള്ളമിശിഹാമാരും വെളി. ൨. ൨. ൽ
പറയുന്ന കള്ള അപ്പോസ്തലന്മാരും ഇങ്ങനെയുള്ളവരാണു്.
"ആ നാളുകളിൽ ഗർഭിണികൾക്കും മുലകുടിപ്പിക്കുന്നവർക്കാ
കഷ്ടം" എന്നു പറഞ്ഞിരിക്കുന്നതു ഇവരെപ്പറ്റിയാണു്;
മത്ത. ൨൪. ൧൯. ഇവരുടെ ഉപദ്രവംസഹിച്ചു് ഓടിപ്പോകുന്ന
സീയോൻകുമാരിയെനോക്കി ഭഗവാൻ ഇങ്ങനെ പാടി
യിരിക്കുന്നു:

൧ "സീയോൻമകളിൻ സഖിമാർകൾവ
ചതിവുചെയ്യുന്നു ചതിവുചെയ്യുന്നു അവർക-
ക്കായവരെല്ലാംവൈരികളായ് ചമഞ്ഞിരിക്കുന്നു:
൨ ശത്രുകയ്യിൽനി സാലേംമകളെ
വിട്ടുകൊടുത്തതാൽ- വിട്ടുകൊടുത്തതാ-ലയ്യോ
പെട്ടന്നവളെതലകീഴായവൻവീഴ്ത്തിമറിച്ചിതാ-
൩ വഹ് നിബ്ബാണങ്ങൾമഴനികർവൻ
വാരിച്ചൊരിഞ്ഞതാൽ-വാരിച്ചൊരിഞ്ഞതാ-ലിവ്‌ൾ
പൊന്നുമേനിയങ്ങാകെ- മുറിഞ്ഞുഭിന്നമായിതാ"

ക്രി. ഗീ. ൫. ൮. എങ്കിലും അവൾക്കു കാന്തനോടുള്ള സ്നേഹ
പാരവശ്യംനിമിത്തം നഗരസഞ്ചാരികളോടു "എൻ്റെ ആത്മാവു
സ്നേഹിക്കുന്നവനെ നിങ്ങൾ കണ്ടെത്തുന്നു എങ്കിൽ ഞാൻ
സ്നേഹംകൊണ്ടു പാരവശ്യം ആയിരിക്കുന്നുഎന്നു നിങ്ങൾ അ
വനോടു അറിയിക്കണമെന്നു ഞാൻ നിങ്ങളോടു ആണയിടു
ന്നു" എന്നു പറഞ്ഞു. ഉ. ഗീ. ൩. ൪. നഗരസഞ്ചാരികളെ
വിട്ടു അല്പം കടന്നപ്പോൾ അവളുടെ ആത്മസ്നേഹിതൻ്റെ മു
ഖവാസനയാൽ അവൾ പരിമളപ്പെട്ടു. ഉ. ഗീ. ൫. ൧൦. അ
തിനാൽ അവൻ അടുത്തു വാതില്ക്കൽതന്നെ ഉണ്ടെന്നുള്ള ആ
ശയോടു മുൻപോട്ടു പാഞ്ഞു.

"ചാലത്തളന്നതങ്ങേതുമറിയാതെ
നീലക്കാർവേണിമാരോടിയോടി

കണ്ണന്മരുവിനകാന്താരന്തന്നിലെ
മെല്ലത്തുടങ്ങിനാരല്ലലോടെ”

അപ്പോൾ ഇതാ അവൻ ഉള്ളിരിപ്പുവലയാകുന്ന കന്നീററിക്കുന്നിന്മേൽനിന്ന് വിളങ്ങുന്നതുകണ്ടു. “ഇതാ! അവൻ മലകളുടെമേൽ ചാടിയും കുന്നുകളുടെമേൽ തുള്ളിയുംകൊണ്ടു വരുന്നു” എന്നുണ്ടല്ലൊ. ഉ. ഗീ. ൨. ൮. ഇങ്ങനെ പഴയസംഭക്കാരെ “വിട്ടു അല്പംകടന്നപ്പോൾ എന്റെ ആത്മാവു സ്നേഹിക്കുന്നവനെ ഞാൻ കണ്ടെത്തി” ഉ. ഗീ. ൩. ൪.

തിട്ടതിപൂണ്ടുള്ള മട്ടോലുംവാണിമാർ
പെട്ടെന്നുകണ്ണനെക്കണ്ടനേരം
പ്രാണങ്ങൾവന്നുള്ള ദേഹങ്ങളെപ്പോലെ
വീണനിലത്തുന്നെഴുന്നേററപ്പോൾ
നിർമ്മലനായൊരുവെണ്മതിതന്നുടെ
തിണ്മതിരണ്ടനിലാവു കണ്ടു
ഒക്കെക്കളിച്ചുപുളച്ചുതുടങ്ങിനാർ
ദുഃഖമകന്നുള്ളപൈക്കണ്ണിമാർ.
നീട്ടാറപൂവെല്ലാംനീളെപറിച്ചുടൻ
ചൂടിത്തുടങ്ങിനാരെല്ലാരുമെ.
കേടററരാഗങ്ങൾപാടിത്തുടങ്ങിനാർ
ആടിത്തുടങ്ങിനാനാദരവിൽ
ഓടിത്തുടങ്ങിനാർ ചാടിത്തുടങ്ങിനാർ
വാടിത്തുടങ്ങിനാരങ്ങുടനെ

എന്ന പ്രവചനം നോക്കുക. ഭഗവാൻ അവരോടു അടുത്തുവന്നതിന്നു കല്പിച്ചു:

ചാരത്തുപോരികെൻ നാരിമാരെല്ലാരും
ദൂരത്തുനിൽക്കുന്നതെന്തിങ്ങനെ?
ഇന്നല്ലൊയെൻകണ്ണു ചാലക്കുളുക്കുന്ന—
തിന്നല്ലൊയെന്നുള്ളം വീർത്തുനിന്നു.
നിങ്ങളിക്കാനനംതന്നിലെവന്നതു
മംഗലമാക്കുന്നിതെങ്ങൾക്കിപ്പോൾ
നിങ്ങളെയിങ്ങനെചാരത്തുകാണ്മാനായ്
എങ്ങൾക്കൊവൻകൊതിയുണ്ടല്ലൊ താൻ
നിങ്ങൾക്കുമങ്ങനെയുണ്ടാകിലെന്നല്ലൊ—
യെങ്ങൾകൊതിക്കുന്നതുണ്മയാവു.

അവർ അടുത്തുവന്നപ്പോൾ അവർ വന്നകാരണം അറിയാത്ത വിധത്തിൽ ഇങ്ങനെ ചോദിക്കുന്നു.

വീട്ടിന്നുതന്നെയും പോടിക്കും നിങ്ങളി—
ക്കാട്ടിലെ പോന്നിങ്ങു വന്നതെന്തു്?
കാന്താരായുള്ളോരു കാന്താരം തന്നുടെ
കാന്തിയെക്കാണ്മാനായെന്നിരിക്കാം.
ബന്ധുക്കളെല്ലാരും നിങ്ങളെക്കാണാഞ്ഞി-
ട്ടെന്തൊന്നോ ചെയ്യുന്നോരെന്നേ വേണ്ടു
ഗോപന്മാരെല്ലാരും കാണുന്നനേരത്തു
കോപിച്ചു ചെയ്യുന്ന വേലയെന്തേ?
കൈവല്യമൊന്നിനും വരാതെ കണ്ടങ്ങു
വൈകാതെ പോകണം നിങ്ങളെല്ലാം.

"നിങ്ങൾ എന്തു കാണ്മാൻ വനപ്രദേശത്തിലേക്കു പുറപ്പെട്ടു? കാറ്റിനാൽ ഉലയുന്ന ഓടയേയോ? അല്ല, എന്തു കാണ്മാൻ പുറപ്പെട്ടു മാർദ്ദവമായ വസ്ത്രങ്ങളെ ഉടുത്ത മനുഷ്യനെയോ? അല്ല എന്തുകാണ്മാൻ പുറപ്പെട്ടു പ്രവാചകനെയോ? അതെ ഞാൻ നിങ്ങളോടു പറയുന്നു പ്രവാചകനിലും മികച്ചവനെ തന്നെ". എന്ന പ്രവചനം നോക്കുക. ലൂക്ക. ൭. ൨൪. ൨൬. ഇങ്ങനെ അവർ ഓടി ഉണർവ്വുസഭയിൽ പ്രവേശിച്ചു. "നിങ്ങളുടെ ഓടിപ്പോക്കു വർഷകാലത്തിലെങ്കിലും ശബ്ബത്തുദിവസത്തിലെങ്കിലും ആകാതെയിരിപ്പാനായിട്ടു പ്രാർത്ഥിച്ചുകൊൾവിൻ" എന്നുണ്ടല്ലോ. മത്താ. ൨൪. ൨൦. വർഷകാലം ഉണർവ്വുസഭയിലുണ്ടായ അഗ്നിവർഷസമയത്തേയും ശബ്ബത്തുദിവസം മഹാതാന്ത്യക്ഷതയുടെ ശേഷമുള്ള ശാബതത്തിനെയും കാണിക്കുന്നു. എ. ഉ. പു. ൧൦൦ ഈ ഓടിപ്പോക്കിന്റെ നിവൃത്തി യരുശലേം ദേവാലയനാശത്തിങ്കൽ ഉണ്ടായി എന്നു പറയുന്നവരോടു ഞങ്ങൾക്കു പറവാനുള്ളതു യേശുവിന്റെ രണ്ടാംവരവിങ്കലായിരുന്നു എന്നാണ്. അന്നു ഒരു ഓട്ടമുണ്ടായിരിക്കുമെന്നുള്ളതിലേക്കു വേറൊരുവാക്യം ഞങ്ങൾ ചൂണ്ടിക്കാണിക്കുന്നു. "ആ നാളിൽ... പർവ്വതങ്ങളുടെ താഴ്വരയിലേക്കു ഓടിപ്പോകും ... ഉസ്സീയായുടെ ദിവസങ്ങളിൽ ഭൂകമ്പത്തിൽനിന്നു ഓടിപ്പോയപ്രകാരം തന്നെ നിങ്ങൾ ഓടിപ്പോകും." എന്നത്രെ. സഖ. ൧൪. ൫.

---

അദ്ധ്യായം. 6.

## കാത്തിരിപ്പ്.

സീയോൻനന്ദിനിമാർ ഇങ്ങനെ ഓടി ഉണർവ്വുസഭയിൽ എത്തിയശേഷം കാരുണ്യോദയത്തിനായിട്ട യേശുവിന്റെ രണ്ടാംവരവിന്നു ആശയോട കാത്തിരിപ്പു ആരംഭിച്ചു. അവരെപ്പററി

ക്രൂരിരുളായവരെമൂടിയിരിക്കുന്നെ-പ്രിയകാന്താ!-നിന്റെ

കാരുണ്യോദയത്തെകാണാതുഴലുന്നെ-പ്രിയകാന്താ!

എന്നു ഭഗവാൻ പാടിയിരിക്കുന്നതു നോക്കുക. ക്രി. ഗീ. വെ: മണവാട്ടികൾ "കർത്താവായ യേശുവെ! വേഗം വരേണമെ." എന്നു നിലവിളിതുടങ്ങി. വെളി. 22. 20. അവന്റെ പ്രത്യക്ഷതയല്ലാതെ ഇവൎക്കു യാതൊരു രക്ഷാമാർഗ്ഗവുമില്ലാത്തവിധത്തിലായിരുന്നു ഇവരുടെ നിലവിളി. സങ്കി. 102. 13. "സമയം അടുത്തിരിക്കുന്നു" വെളി. 1. 3. "ഞാൻ വേഗത്തിൽ വരുന്നു സത്യം" വെളി. 22. 20. എന്നുള്ള യേശുവിൻ തിരുവചനങ്ങളെ അവർ തങ്ങളുടെ ഇരുകൈകളിലും മുറുകെ പിടിച്ചിരുന്നു. അവരുടെ ഭയങ്കരമായ നിലവിളിയുടെ വിലാപസ്വരങ്ങൾ നിത്യാക്ഷരങ്ങളിൽനിന്നു നമ്മുടെ ചെവികളിൽ ഇന്നും മുഴങ്ങിക്കൊണ്ടിരിക്കുന്നു അവയിൽ ചിലഭാഗങ്ങളെ താഴെ ഉദ്ധരിക്കുന്നു.

പ. എന്നുഞാൻകണ്ടുകൊണ്ടീടും  
എന്നാനന്ദവേദ്യെ! എന്നുഞാൻ കണ്ടുകൊണ്ടീടും  
എൻയേശുവിനെ ,, ,,  
എൻരക്ഷകനെ ,, ,,

അ. പ. ഇന്നുംഞാനാഴിയിൽകിടന്നുവലയുന്നയ്യോ  
നിന്നെകാത്തിരുന്നെന്റെ-കണ്ണുകൾമങ്ങിടുന്നു.

൨. പാപത്തിൽകിടന്നുഞാൻ-താപപ്പെട്ടുഴലുമ്പൊ-  
ളാപത്തൊഴിച്ചെന്റെ-ആത്മമണവാളനെ!

൩. മന്നവമശിഹായെ! എന്നുനീവന്നീടുമൊ?  
നിന്നെകാൺമതിനെന്റെ-കണ്ണുകൾകൊതിക്കുന്നു

൪. വേഗംവരുമെന്നുനീ-ലേഖനംതന്നില്ലയൊ?  
കാഹളംകേൾപ്പതിന്നാ-യ്ക്കാതുകൾകൊതിക്കുന്നു.

൬. കൎത്താവെ! വരേണമെ- ഒത്താവെ! വരേണമെ
കാത്തിരുന്നീടുന്നു ഞാൻ- കാവല്ക്കാരൻ പോലയ്യോ.

ക്രി. ഗീ. ൪൨: രാഗം ദ്വിജാവന്തി. താളം ചെമ്പട.

പ. കാന്താ! താമസമെന്തഹോ?- വരുവാനേശു
കാന്താ താമസമെന്തഹൊ?

അ. പ. കാന്താ നിൻ വരവിന്നാ-യ്ക്കാത്തിരുന്നെന്റെ മനം
വെന്തുരുകുന്നു കണ്ണും- മങ്ങുന്നെന്മണവാളാ— കാ

ച. ൧. വേഗത്തിൽ ഞാൻ വരുന്നെന്നു- പറഞ്ഞിട്ടെത്ര
വൎഷമതായിരിക്കുന്നു.
മേഘങ്ങളിൽ വരുന്നെന്നു- പറഞ്ഞതോൎത്തു
മോഹമതോടെയിരിക്കുന്നു—
ഏകവല്ലഭനാകും- യേശുവെ! നിന്റെ നല്ല
ആഗമനം ഞാൻ നോക്കി ആശയോടിരിക്കയാൽ

൨. . . . . . . . . . .
ഏതുകാരണത്താൽ നീ ഇതുവരെ ഇഹത്തിൽ വ-
രാതിരിക്കുന്നു?" നീതിസൂൎയ്യനാകുന്ന യേശു

൩. എത്രനാൾ ഭരിച്ചുകൊള്ളും? പിശാചീലോക—
മെത്രനാൾ ചതിച്ചുകൊള്ളും?
എത്രനാൾ പറഞ്ഞുകൊള്ളു—മപവാദങ്ങൾ
ശുദ്ധിമാന്മാരുടെമേലും
കൎത്താവെ! നോക്കികാൺക- പാതലത്തിൻ ദുരിതം
സാത്താന്റെ അധികാരത്തെ- നീക്കുവാനായി പ്രിയ- കാ

൪. ദുഃഖം നീ നോക്കുന്നില്ലെയൊ? എന്റെ വിലാപ
ശബ്ദം നീ കേൾക്കുന്നില്ലയൊ?
തൎക്കം നോക്കീടുന്നില്ലയൊ? പിശാചെന്മനം
വെക്കഹേനിപ്പാനയ്യൊ
തൃക്കണ്ണാലെന്നെ നോക്കി- ദുരിതങ്ങളാകെ പോക്കി
വെക്കം നിൻ മണവാട്ടി- ആക്കിക്കൊൾവാൻ പ്രിയ- കാ

ഇത്യാദി കീൎത്തനങ്ങൾ നോക്കുക. ഇങ്ങനെ അവർ ധീരവി
ശ്വാസത്തോടും, ആത്മപരിത്യാഗത്തോടും, നിസ്തുല്യമായ തീ
ക്ഷ്ണതയോടും, അസംശയിതമായ പരമാൎത്ഥതയോടും ക്രൂശി അ

പേക്ഷകളും, അഭയയാചനകളും കഴിച്ചുകൊണ്ടിരുന്നു. അതു അത്യുൽക്കണ്ഠയോടും, ഉരത്തമുറവിളിയോടും, ഹൃദയംതകൎന്നുള്ള കണ്ണുനീരുകളോടുംകൂടെയായിരുന്നു. "എന്റെ ഹൃദയം എന്റെ ഉള്ളിൽകത്തി എന്റെ ധ്യാനത്തിങ്കൽ തീകത്തുന്നതായിരുന്നു." എന്നുണ്ടല്ലൊ. സങ്കീ. ൩൯. ൩. ഇങ്ങനെ തികഞ്ഞവിശ്വാസത്തോടുകൂടി ഇത്രയും കൎമ്മമായി യേശുവിന്റെ രണ്ടാംവരവിനു കാത്തിരുന്നിട്ടുള്ള ഭക്തന്മാർ വേറെ ആരും ഉണ്ടായിട്ടില്ല. ൧൮൩൭ മെയ് മുതൽ ആറുവൎഷം കഴിഞ്ഞു ഏഴാംവൎഷം ഭഗവാൻ വരുമെന്നു സംശയംകൂടാതെ വിശ്വസിച്ച ഒരു ഏകാന്തഭക്തനായിരുന്നു ഭഗവാൻ. "ആരെങ്കിലും ഈ മലയോടു നീ നീങ്ങി സമുദ്രത്തിൽ തള്ളപ്പെടുക എന്നു പറഞ്ഞു തന്റെ ഹൃദയത്തിൽ സംശയിക്കാതെ താൻ പറയുന്നകാൎയ്യങ്ങൾ ഉണ്ടാകുമെന്നു വിശ്വസിച്ചാൽ അവന്നു അവൻ പറയുന്നതൊക്കെയും ഉണ്ടാകുമെന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു" എന്നുള്ള യേശുവിന്റെ വാഗ്ദത്തമായിരുന്നു അദ്ദേഹത്തിന്നു ആധാരമായിരുന്നതു. മത്താ. ൧൭. ൨൦. ൨൦. ൨൧. മൎക്ക. ൧൧. ൨൩. അദ്ദേഹത്തിന്റെ സകലപ്രവൃത്തികളും വെളിപാടുപ്രകാരമായിരുന്നു.

ഭഗവാനെക്കൂടാതെ കാത്തിരിപ്പുകാരിൽനിന്നു പല ദീൎഘദൎശിമാരും എഴുന്നേറ്റു. അവരുടെ വെളിപാടുകളും സഭയുടെ സ്ഥിരതെക്കു അനുകൂലമായിരുന്നു. സഭയുടെ സ്ഥിരീകരണത്തിന്നു ദീൎഘദൎശിമാർ ആവശ്യമെന്നു പ്രവചനങ്ങളിൽനിന്നു കാണാം. ന്യായപ്രമാണകാലത്തു ദീൎഘദൎശിമാൎക്കു മുഖ്യസ്ഥാനമാണുണ്ടായിരുന്നതു. രാജാക്കന്മാർപോലും അവരോടുചോദിച്ചു ദൈവഹിതംഅറിഞ്ഞാണു പ്രവൎത്തിച്ചിട്ടുള്ളതു. പുതിയനിയമകാലത്തും അപ്പൊസ്തലിക സഭയിൽ ദീൎഘദൎശിമാർ ഉണ്ടായിരുന്നു. നട. ൧൩. ൧: ൧൧. ൨൭: ൧൫. ൩൨: ൨൧. ൧൦. ൧ കോരി ൧൨. ൨൮. നോക്കുക. "ദീൎഘദൎശനങ്ങളെ ധിക്കരിക്കരുതു" എന്നും പറഞ്ഞിട്ടുണ്ടു. ൧. തെസ. ൫. ൨൦. ദീൎഘദൎശിമാൎക്കു ക്രിസ്തുസഭയിൽ രണ്ടാമത്തെ സ്ഥാനമാണുണ്ടായിരുന്നതു എന്നാൽ കാലാന്തരത്തിൽ

ദീർഘദർശിമാർക്കുള്ള സ്ഥാനം സഭയിൽനിന്നു നാമാവശേഷമായിപ്പോയി. അതിനാൽ ഈ പുതിയകാലത്തുണ്ടായ ദീർഘദർശനങ്ങളെ നമ്മ നിഷേധിക്കയാണുചെയ്യുന്നത്. ഈ കാലത്തുണ്ടായ ദീർഘദർശിമാരുടെക്കൂട്ടത്തിൽ എട്ടുവയസ്സിനുതാഴെയുള്ള ബാലികാബാലന്മാർകൂടി ഉൾപ്പെട്ടിരുന്നു. അവരുടെ ദീർഘദർശനങ്ങളും മറുഭാഷകളും വ്യാഖ്യാനങ്ങളും അവൎണ്ണനീയമായിരുന്നു. അവരെ നിയന്ത്രിക്കുന്ന ഒരു നിയമം ഭഗവാൻ ഏൎപ്പെടുത്തി. "ദീർഘദർശിമാരുടെ ആത്മാക്കൾ ദീർഘദർശിമാർക്ക് അധീനപ്പെട്ടിരിക്കുന്നു" എന്നുണ്ടല്ലൊ. ൧. കോരി ൧൪. ൩൨. "ഒടുക്കത്തെ നാളിൽ . . . ഞാൻ സകല ജഡത്തിന്മേലും എന്റെ ആത്മാവിൽനിന്നു പകരും അപ്പോൾ നിങ്ങളുടെ പുത്രന്മാരും പുത്രിമാരും ദീർഘദർശനംപറയും, നിങ്ങളുടെ ബാലന്മാർ ദർശനങ്ങളെകാണും നിങ്ങളുടെ മൂപ്പന്മാരും സ്വപ്നങ്ങളെ കാണും. എന്റെ ദാസന്മാരുടെ മേലും ദാസിമാരുടെമേലും . . . എന്റെ ആത്മാവിൽനിന്നു പകരും . . അവർ ദീർഘദർശനം പറയും. നട. ൨. ൧൭. എന്ന തിരുവെഴുത്തുകളുടെ നിവൃത്തികാണുക. അവർ നക്ഷത്രം വളൎന്നോടിത്തുടങ്ങിയതിൻപാത്രവിധ കാഴ്ചകളും, ആകാശം, പരാകാശം, മഹാകാശം, സൂക്ഷ്മാകാശം, പരമാകാശം എന്ന പഞ്ചാകാശങ്ങളും കണ്ടു എന്നുമാത്രമല്ല ചിൻതുടങ്ങി കോടി ഇടിവെട്ടൽവരെയുള്ള പത്തുവിധ നാദങ്ങളുംകേട്ടു. ഭക്തന്മാർക്ക് ഇങ്ങനെയുള്ള കാഴ്ചയും കേഴ്വിയുമുണ്ടാകുമെന്നു മണ്ഡലബ്രാഹ്മണോപനിഷത്തിലും ഹംസോപനിഷത്തിലും പറഞ്ഞിരിക്കുന്നു. ഇവർ മറുഭാഷകളും സംസാരിച്ചു. അവയിൽ ഒരു വാചകവും വ്യാഖ്യാനവും താഴെ ചേർക്കുന്നു. "അല്ലാ ആമെൻ യമം ഒമേഗാ, കായേമെനെ ജോയിജായിപാ." വ്യാഖ്യാനം "ആദിയിൽ ദൈവം ആകാശത്തെയും ഭൂമിയെയും സൃഷ്ടിച്ചു ഈ അവസാനകാലത്തു സകലത്തെയും തൻവടിവമാക്കി നിവൎത്തിച്ചിരിക്കയാൽ ലോകസാമ്രാജ്യം അശേഷംനന്നു ദൈവസാമ്രാജ്യം മനുഷ്യനിൽ (ആദാമ്യനിൽ) ആരംഭിച്ചു പൂൎണ്ണതപ്പെട്ടിരിക്കകൊണ്ടു സന്തോഷിച്ചു നന്ദിപ്പിൻ" നി. പ. പു ൧൧൦. ഇങ്ങനെ ഭക്തന്മാൎക്കുണ്ടാകുമെന്നാ ഉണ്ടായതായും കണ്ണാം. മക്ക. ൧൬. ൧൭. നട. ൨. ൪. ൧൦. ൧൯. ൧൧. ൧൭.

ഇങ്ങിനെയുള്ള ദീർഘദർശിമാരടങ്ങിയ ഭക്തന്മാരുടെ ഒരു വലിയ ഉപവാസം ഫബ്രവരിലെ ക്രിസ്തീയപെന്തകോസ്തു അവസാനിച്ചതിന്റെ പിറേറദിനമായ മെയ് ൧൬-ാംനു ക ന്നീററിൽ ആരംഭിച്ച അവരുടെ വിശ്വാസത്തോടുകൂടിയ പ്രാർത്ഥനമൂലം ദൈവസന്നിധി പരിമളപ്പെട്ടതിനാൽ പ്രത്യക്ഷപ്പെടാതെയിരിപ്പാൻ ദൈവത്തിനു കഴിയാതെവന്നു. കാരണം ഭക്തന്മാരുടെ അഭീഷ്ടസാദ്ധ്യത്തിനു സർവ്വദാ ഈശ്വരൻ സന്നദ്ധനായിരിക്കയാൽതന്നെ. ഭക്തന്മാർ ആവശ്യപ്പെട്ടതുതന്നെ അവർക്കു കൊടുത്തതായി പ്രവചനങ്ങളിൽനിന്നു കാണാം ഭക്തന്മാർ ആവശ്യപ്പെടുന്നതുമാത്രമല്ലാതെ മറെറാന്നും അവർക്കു കൊടുക്കയില്ലെന്നുള്ളതും നിശ്ചയമാണ്. താഴെപറയുന്ന തിരുവെഴുത്തുനോക്കുക. "യാതൊരു മനുഷ്യൻ എങ്കിലും തന്റെ പുത്രൻ അപ്പം ചോദിച്ചാൽ കല്ലുകൊടുക്കുമൊ? . . . . മീൻചോദിച്ചാൽ സർപ്പം കൊടുക്കുമൊ? ദോഷികളാകുന്ന നിങ്ങൾ നിങ്ങളുടെ മക്കൾക്കു നല്ലദാനങ്ങളെ കൊടുപ്പാൻ അറിയുന്നു എങ്കിൽ സ്വർഗ്ഗത്തിലിരിക്കുന്നവനായ നിങ്ങളുടെപിതാവു തന്നോടു ചോദിക്കുന്നവർക്കു നന്മകളെ എത്ര അധികം കൊടുക്കും" മത്താ. ൭. ൯. ൧൧ അതിനാൽ പ്രത്യക്ഷപ്പെടേണമെ എന്നു ആവശ്യപ്പെടുന്ന മക്കൾക്കു പ്രത്യക്ഷപ്പെടാതെയിരിക്കുമൊ? ഒരിക്കലുമില്ല നിശ്ചയം. എങ്കിലും അവരെ ഒന്നു പരീക്ഷിക്കുവാനായി "ആ നാളിനെയും നാഴികയേയുംകുറിച്ചു പിതാവല്ലാതെ ഒരുത്തനും അറിയുന്നില്ല" മക്കൊ. ൧൩. ൩൨. "ഒരു കള്ളൻ എന്നപോലെ ഞാൻ വരും" വെളി. ൩. ൩. എന്ന തിരുവെഴുത്തുകളെ കാണിച്ചുകൊടുക്കയാണു ചെയ്തത്. ആഭാഗം ഇങ്ങനെയാണ്

പ. "മനുവേൽവരുമെവേഗം-ഉണർന്നുകൊൾവിൻ  
മനുവേൽവരുമെവേഗം

അ. പ. മനുവേൽവരുന്നനാളും-നാഴികയും മനുഷ്യ—  
തനയന്മാരിലാരുമെ-യറിയുന്നില്ലയൊന്നും. മ

ച. ൧. ചോരനെപ്പോലെവരുന്നു-ഞാനെന്നവൻതൻ  
കാരുണ്യവചനംതന്നിൽ  
നേരായുരച്ചിരിക്കു-ന്നോരുവചനമന—  
ത്താരിലുറച്ചുനിങ്ങൾ-ധ്യാനിച്ചുനിന്നീടേണം. മ

ന്നെ കീൎത്തനം നോക്കുക. ക്രി. ഗീ. ൯൦. അതിൽ പ്രവാ
സനിവൎത്തികളെ ചൂണ്ടിക്കാണിക്കുന്ന ൧൨ ചരണങ്ങളുണ്ട്.
ഈ സീയോൻകുമാരികൾ തങ്ങളുടെ പ്രേമശക്തികൊണ്ടു
ദൈവം ഇട്ടതടങ്ങലിനെ ഭേദിച്ച് തങ്ങളുടെ അപേക്ഷയ്ക്കു
ഗതിക്കൂട്ടുകയാണുചെയ്യുന്നത്.

പ്രാൎത്ഥനയിന്നുത്തരംകാത്തുകാത്തിരുന്നെന്റെ
നേത്രങ്ങൾതാണിട്ടും-ശ്രോത്രങ്ങൾമന്ദിക്കുന്നു
ഗാത്രമൊത്തുളരുന്നു-പാത്രമായിട്ടങ്ങുന്നു
സാത്താൻമലമൂത്രങ്ങൾ-തിറവുവാൻവരുന്നയ്യോ —

എന്നു പാടിയിരിക്കുന്നതു നോക്കുക. ക്രി. ഗീ. വൃ൭. മഹത്വ
പ്രത്യക്ഷതവരെ അവരുടെ പാട്ടോ, പ്രാൎത്ഥനയോ, ധ്യാന
മൊ, പ്രസംഗമൊ അവസാനിച്ചസമയം ഇല്ലായിരുന്നു. വീ
ണ, തംബുരു മുതലായ വാദ്യങ്ങളോടുകൂടിയുള്ള ഭഗവാന്റെ
ധാമസങ്കീൎത്തനങ്ങൾകൊണ്ടു ദൈവത്തെ ഉന്നതമായി അവർ
സ്തുതിച്ചു. "അവൻ എന്റെവായിൽ ഞങ്ങളുടെ ദൈവത്തി
ന്നു സ്തുതിയാകുന്ന ഒരു പുതിയപാട്ടിനെയുംതന്നു പലരും അ
തിനെകണ്ടു ഭയപ്പെട്ടു യഹോവയിൽ ആശ്രയിക്കും." എന്നെ
ഴുതിയിരിക്കുന്നതു നോക്കുക. സങ്കീ. ൪൦. ൩. ൧൪൯. ൭. ൩
"സങ്കീൎത്തനങ്ങളിലും, കീൎത്തനങ്ങളിലും ജ്ഞാനപ്പാട്ടുകളിലും
തമ്മിൽതമ്മിൽ പഠിപ്പിക്കയും . . . കൎത്താവിന്നു പാടുകയും
ചെയ്തുകൊണ്ടിരിപ്പിൻ," കോല്ലൊ. ൩. ൧൬ "ഉണ്ടാകുവാനു
ള്ള ഈ കാൎയ്യങ്ങളിൽനിന്നു ഒഴിഞ്ഞുകൊൾവാനും മനുഷ്യ
പുത്രന്റെ മുൻപാകെ നിൽപാനും യോഗ്യന്മാരായി എണ്ണ
പ്പെടേണ്ടുന്നതിന്നു സൎവ്വകാലവും പ്രാൎത്ഥിച്ചുകൊണ്ടു ഉണൎന്നി
രിപ്പിൻ." ലൂക്കൊ. ൨൧. ൩൬. "ഇടവിടാതെ പ്രാൎത്ഥിപ്പിൻ."
൧. തെസ്സ. ൫. ൧൭. എന്ന തിരുവെഴുത്തുകൾ അവരിൽ സ
ഫലീകരിച്ചു. ഇങ്ങനെ അവർ "സൂൎയ്യന്റെ ഉദയംമുതൽ
അതിന്റെ അസ്തമനംവരെയും" അസ്തമനംമുതൽ ഉദയംവ
രെയും "ഉഷസ്സിന്നായിട്ടു കാത്തിരിക്കുന്നവരെക്കാൾ ഉഷസ്സി
ന്നായിട്ടു കാത്തിരിക്കുന്നവരെക്കാൾ" അതിവാഞ്ഛയോടു
കാത്തിരുന്നു. സങ്കീ. ൧൧൩. ൩. ൧൩൦. ൬. ൫. അതിനാൽ

ച. യേശുരാജൻവരുമ്പോം സീയോനെ! നിന്റെ
ക്ലേശമൊക്കെയും തീരുമെ
അം ച. യേശുരാജൻവരവുഘോഷം കോടിസൂര്യപ്ര—
കാശംപോലിരിക്കുമാ-കാശമണ്ഡലത്തിങ്കൽ-യേ
ക്രി. ഗീ. ന ഫ.

ഇത്യാദി നാലുഖണ്ഡങ്ങളോട്ടുകൂടി ആരംഭഭാഗത്തിൽ ഒരു കീ
ർത്തനവും ഫവ്വരി മെയ് ഫൻ-ാം൹ മുതൽ വന്ന-ാം൹ ബുധൻ
വരെ ഒരു പ്രത്യേക ഉപവാസം നടത്തുവാനുള്ള * ഒരു കല്പന
യും ലഭിച്ചു. അതനുസരിച്ചു പാട്ടുസഹിതം ഓരാഴ്ചവട്ട
ത്ത ഉപവാസംനടത്തിയിട്ടും തങ്ങളുടെ ഉദ്ദേശംസാധിക്കാ
ത്തതിനാൽ അവർ ഉപവാസശാല വിട്ടുപിരിയാതെ ഇരു
ന്നു. വവ്വ-ാം൹ വെള്ളിയാഴ്ച തൊമ്മൻദീർഘദർശിയും വ
ന്നുചേർന്നു. അന്നുമുതൽ ഉപവാസം പൂർവ്വാധികം ശക്തിമ
ത്തായി നടന്നുകൊണ്ടിരുന്നു പ്രവചനാത്മാവു മററുള്ള ദീർ
ഘദർശിമാരെക്കാൾ കൂടുതലായി തൊമ്മനിൽ വ്യാപരിച്ചു.
അദ്ദേഹം നൂതനമായി പല സംഗതികളും പറഞ്ഞു കൂട്ട
ത്തിൽ പാലക്കുന്നത്തു മാർ അത്താനാസ്യൊസു മെത്രാപ്പോ
ലീത്താതിരുമേനിയെ സംബന്ധിച്ചും പലതും പറഞ്ഞിട്ടു
ണ്ടു. പ്ര. ലേ. ൻ-ം ഫ൦-ം അം. നോക്കുക.

“നിങ്ങൾ എന്റെ നാമത്തിൽ എന്തെങ്കിലും ചോദി
ച്ചാൽ ഞാൻ അതിനെ ചെയ്യും . . . നിങ്ങൾ എന്റെ നാമ
ത്തിൽ വല്ലതും ചോദിച്ചാൽ ഞാൻ അതിനെ ചെയ്യും” യോ
ഹ. ഫർ. ഫന ഫർ. “നിങ്ങൾ ഇച്ഛിക്കുന്നതു എന്തെങ്കിലും
ചോദിച്ചാൽ അതു നിങ്ങൾക്കു ചെയ്യപ്പെടും” യോഹ. ഫൌ.
൭. അത്രയുമല്ല. “പ്രാർത്ഥനയിൽ നിങ്ങൾ ഏതുകാര്യങ്ങളെ
വിശ്വസിച്ചുകൊണ്ടുചോദിച്ചാലും അവ ഒക്കെയും നിങ്ങൾക്കു
ലഭിക്കും” മത്താ. വഫ. വവ. എന്നുള്ള വാഗ്ദത്തച
ഇഷ്ടയങ്ങളെ അവർ ആധാരമാക്കി നിർബ

---

* മദ്രാസ് ലോർഡ് ബിഷോപ്പിൽനിന്നുള്ള സക്കുലർ കല്പന.

ന്ധപൂൎവ്വം ചോദ്യം തുടൎന്നുകൊണ്ടിരുന്നു. അപ്പോൾ "നിങ്ങ
ൾ ഭൂമിയിൽ ഏതുകാൎയ്യങ്ങളെ എങ്കിലും കെട്ടിയാൽ അതു
സ്വൎഗ്ഗത്തിൽ കെട്ടപ്പെട്ടിരിക്കും നിങ്ങൾ ഭൂമിയിൽ ഏതുകാ
ൎയ്യങ്ങളെ എങ്കിലും അഴിച്ചാൽ അവ സ്വൎഗ്ഗത്തിൽ അഴിയ
പ്പെട്ടിരിക്കും" എന്ന തിരുവചനങ്ങൾ അവൎക്കു ആധാരമാ
യിവന്നു. മത്താ. ൧൮. ൧൮. ൧൯. അതിനാൽ ആ അധികാ
രങ്ങളെ പിടിച്ചുകൊണ്ടു പ്രത്യക്ഷപ്പെട്ടേ കഴിയൂ. എ
ന്തുകൊണ്ടു പ്രത്യക്ഷപ്പെടുന്നില്ല തീൎച്ചയായും പ്രത്യക്ഷപ്പെ
ട്ടേ കഴിയൂ എന്നു ഭഗവാൻ തീൎച്ചയാക്കിയതിനാൽ അപ്രകാ
രം സ്വൎഗ്ഗത്തിലും തീരുമാനിക്കപ്പെട്ടു. അൎജ്ജുനന്റെ അ
സ്ത്രം ദേവേന്ദ്രനെ ഭൂതലത്തിലേക്കു വരുമാറാക്കിയതു നോ
ക്കുക. എങ്കിലും വരവിനുള്ള സമയം ക്ലിപ്തപ്പെടുത്തിയിട്ടി
ല്ലാത്തതിനാൽ കാത്തിരിപ്പുകാരായ കന്യകമാർ യേശുവി
ന്റെ കല്പനപ്രകാരം അരകൾകെട്ടിയും വിളക്കുകൾ കത്തി
ച്ചുംകൊണ്ടു യജമാനൻ കല്യാണത്തിൽനിന്നു ഏതുസമയം
തിരിച്ചു വന്നുമുട്ടിയാലും അവനു തുറപ്പാനായിട്ടു കാത്തുനിന്നു.
ലൂക്ക. ൧൨. ൩൫. ൩൬. ഇതെന്തൊരു കാത്തുനില്പ്? ഇതാരാ
ൽ സാധിക്കും? യുസ്തുസ്‌ യോസെഫിനാൽ മാത്രമല്ലാതെ മററാ
രാലും ഇതു സാധിക്കയില്ല. "എപ്രായിമിന്റെ കാവല്ക്കാരനു
എന്റെ ദൈവത്തോടുകൂടെയായിരുന്നു" ഹോശ. ൯. ൮.
"ഇതാ! ഒരു കാവല്ക്കാരനും പരിശുദ്ധനും സ്വൎഗ്ഗത്തിൽ
നിന്നു ഇറങ്ങിവന്നു" ദാനി. ൪. ൧൩. "ഞാൻ എന്റെ കാ
വൽസ്ഥലത്തു ഇടവിടാതെ നില്ക്കുന്നു. രാത്രികൾമുഴുവനും
ഞാൻ എന്റെ കാവലിൽ അടക്കപ്പെട്ടിരിക്കുന്നു." ഏശാ.
൨൧. ൮. എന്ന പ്രവചനനിവൃത്തി കാണുക. യേശുവിന്റെ
ശരീരമാകുന്ന സഭയുടെ ഈ കാവൽ ലഭിക്കുന്നതിനു പല ഭ
ക്തന്മാരും ആഗ്രഹിച്ചതാണ്. "എന്റെ ദൈവത്തിന്റെ
ഭവനത്തിൽ ഒരു വാതൽകാവല്ക്കാരനായിരിപ്പാൻ എനിക്കു
അധികം ഇഷ്ടമുണ്ടു്." എന്നു ദാവീദും, "നിന്റെ മഹത്വ
ത്തിൽ ഞങ്ങളിൽ ഒരുത്തൻ നിന്റെ വലത്തുഭാഗത്തും ഒരു
ത്തൻ നിന്റെ ഇടത്തുഭാഗത്തും ഇരിപ്പാനായിട്ടു ഞങ്ങൾക്കു
നല്കണം" എന്നു യാക്കോബും യോഹന്നാനും പറഞ്ഞിരി
ക്കുന്നതു നോക്കുക. സങ്കീ. ൮൪. ൧൦. മൎക്കോ. ൧൦. ൩൭. ൩൮.

എന്നാറെ യേശു അവരോട് അതു . . . ആക്ക് ഒരുക്കപ്പെട്ടുന്നുവോ? അവൎക്കല്ലാതെ തരുവാൻ ഇനിക്കുള്ളതല്ല എന്നു പറഞ്ഞു. മക്കൊ. ൧൦. ൩൯, ൪൦. അതിൻെറ അവകാശിയായി വന്ന ഈ കാവല്ക്കാരനു പട്ടത്വം കൊടുത്ത സമയം "നീ കൎത്താവിൻെറ ദൂതനും കാവല്ക്കാരനുമാകുന്നു." എന്നു പറഞ്ഞിരിക്കുന്നു. സി. എം. എസ്സ്. പള്ളിക്രമം നോക്കുക. "ദൈവം എന്നെ അതിൻെറ കാവല്ക്കാരനായി നിയമിച്ചിരിക്കുന്നു." എന്നു ഭഗവാൻ എഴുതിയിരിക്കുന്നതിനാൽ അതു തന്നിൽ സഫലീകരിച്ചിരിക്കുന്നതായി കാണാം. എ. ഉ. പു. ൧൪൯.

ഈ കാവല്ക്കാരനായ സപ്താചാൎയ്യൻ ആറുവൎഷം ഊതിയ പാപമോചനം, ശുദ്ധീകരണം മുതലായ കാഹളങ്ങളാൽ ദൈവത്തോട് അടുത്തുചെല്ലുവാൻ കഴിയാത്തവിധം കെട്ടിപൊക്കിയിരുന്ന സകല പ്രവചനകോട്ടകളും ഇടിഞ്ഞു തകൎന്നുപോയി. ഏഴു ആചാൎയ്യന്മാർ ആട്ടിൻകൊമ്പുകൊണ്ടു ആറുദിവസം ഊതി യറിഹോകോട്ടതകൎത്തതു് ഇതിനു ദൃഷ്ടാന്തമാണ്. യോശു. ൬. ൫. ൧൦. അതിനാൽ യുസ്തുസ്സുയോസെഫ് നേരെകയറിച്ചെന്നു ദൈവതൃപ്പാദങ്ങളെപിടിച്ചു ഇപ്രകാരം പറയുന്നു.

"നിന്നെഞാൻവിട്ടിടുമൊനീ-യെന്നെയനുഗ്രഹിച്ചല്ലാ-
തെങ്ങും‌പോയിടരുതയ്യോ-എൻെറ നാഥനെ! എങ്ങും"
ക്രി. ഗീ. ൪൨. ൪.

ഇതെന്തൊരു പിടിയാണ്? * ഈ പിടിയിൽ യുസ്തുസ്സുയോസെഫ് ജയിക്കയും പ്രേമശൃംഖലകളാൽ ഈശ്വരനെ ബന്ധിക്കയും ചെയ്തു. അതിനാൽ ദൈവഭവനത്തിലുള്ള പ്രവചനരാജാക്കന്മാരും സൈന്യങ്ങളും ഓടിപ്പോയി. ഭഗവാൻ ദൈവഭവനം കൊള്ളയിടുകയും കവൎച്ച കൂടെയുള്ളവൎക്കു പങ്കിട്ടുകൊടുക്കയും അടിമക്കാരെ—ശരീരഅടിമകളെ-വിടുവിക്കയും ദൈവഭവനമാതാവായിത്തീരുകയുംചെയ്തു. സങ്കീ. ൬൮. ൧൨. ൧൨.

നാഥനേശുമഹാരാജൻ—എന്നെ
മാതാവാക്കികൊടുത്താനിവൎക്കെന്നും- താനിവൎക്കെന്നും

* യാക്കോബുമായുള്ള പിടിയിൽ ദൈവദൂതൻപററിയ പരാജയവും ശുശ്രൂഷകൻ ശ്രീപരമേശ്വരനെ ഓടിക്കുന്നതും

ഞാനവൎക്കു സംപ്രീതാവെ — ഞാനൊ
ഞാനവൎക്കെന്നും മാതാവാകുന്നു — മാതാവാകുന്നു

എന്നു പാടിയിരിക്കുന്നതു നോക്കുക. സങ്കീ. ൬൮. ൧൦. “മുൻപെ ബലവാനെ കെട്ടാതെ . . . ഒരുത്തനും ബലവാന്റെ വീട്ടിലേക്കു കടന്നു അവന്റെ സമ്പത്തുകളെ കൊള്ളയിടുവാൻ എങ്ങിനെ കഴിയും? അവനെ കെട്ടിയാൽ അപ്പോഴൊ അവന്റെ വീടു കൊള്ളയിടാം” എന്ന പ്രവചനനിവൃത്തി നോക്കുക. മത്താ. ൧൨. ൨൯. ലൂക്ക. ൧൧. ൨൧. ൨൨. അതിനാൽ “ബലവാനിൽനിന്നു അപഹൃതം പിടിച്ചുപറിക്കപ്പെടുമൊ? അല്ലെങ്കിൽ ന്യായമായിട്ടു അടിമപ്പെട്ടവർ വിടുവിക്കപ്പെടുമൊ? എന്നുള്ള യെശയാപ്രവാചകന്റെ സംശയം ഇതാ! തീൎന്നിരിക്കുന്നു. യെശാ. ൪൯. ൨൪.

---

## അദ്ധ്യായം ൧൭.

## യുഗാന്ത്യലക്ഷ്യങ്ങൾ.

സോവാൎത്തീരം. ഉണ്ടാകുന്ന പെരുമീൻ, സീമാതീതമായി കുതിച്ചുകയറുന്നു. ഐക്യതയിൻ ആത്മാവാം പൂവൻകോഴി അനവരതം കൂവുന്നു. ഒന്നാംകാഹളമുള്ള മനുഷ്യരെ ഏഴാം കാഹളത്തോടു (ദൈവത്തോടു) യോജിപ്പിക്കുവാൻ ഒ വകാഹളക്കാരൻ പാപമോചനം, ശുദ്ധീകരണം, അനുഗ്രഹം ജീവൻസംയോജിപ്പു വരെയുള്ള ൧ മുതൽ ൬ വരെ കാഹളങ്ങൾ ഊതിത്തുടങ്ങിയിരിക്കുന്നു. സ്വൎഗ്ഗരാജ്യം സമീപമായിരിക്കകൊണ്ടു മാനസാന്തരപ്പെട്ടുകൊൾവിൻ എന്ന നിത്യസുവിശേഷഘോഷണം ഉച്ചസ്വരം നടക്കുന്നു. സീയോൻനന്ദിനിമാർ ക്രിസ്തുവഹ്ദമം മരണാലികൊട്ടിക്കുന്നവിധം താളംപിടിക്കുന്ന കീൎത്തനം പാടി നൎത്തനം ചെയ്തുകൊണ്ടിരിക്കുന്നു.

ക്രി. ഗീ. ൮൨. ശ്രീരാഗം. രൂപക താളം.

പ. യേശുരാജന്റെഴുന്നെള്ളത്തിൻ മുൻതൂതുകളി-
താനടന്നുകൊണ്ടുവരുന്നു.

അ. പ. രാജരാജനാകും-നസറെശനാം മശിഹാരാജൻ
ഭൂതലത്തിലേക്കെഴുന്നെ-ള്ളുന്നതിനുവന്നു കാലം — യേ

ച. ൧. രാജ്യസുവിശേഷമാം കൊടി-പിടിച്ചു സ്വർഗ്ഗ—
രാജ്യക്കാർ ചുററിനടന്നു-പ്രിയരെ! നിങ്ങൾ
രാജരാജനാകുമേശു-നാഥനെഴുന്നെള്ളുവതി—
ന്നായൊരുങ്ങിനില്പിനൊരു-ന്നട്ടഹാസിച്ചുരയ്ക്കുന്നു-യേ

൧. അണ്ടർകോനിതാ വരുന്നു-തന്റെ ആത്മാവെ
പണ്ടുതാനരുൾചെയ്തപോ-ലതാൽ കഠിന—
കണ്ടുപലർ ചെയ്തു ദ്രോഹം-കണ്ടുനേട്ടങ്ങളിയലറി--
കൊണ്ടുവീണു യേശുപാദം-രണ്ടുമങ്ങിതാ തൊഴുന്നു-യേ

൨. ദാവീദിന്റെ വീണുപോയൊരു-കൂടാരം ദേവാ—
ത്മാവിതാ പണിനടത്തുന്നു-അതിന്റെ കേടു—
പാടുകളൊഴിഞ്ഞൊഴിഞ്ഞു-പോയിടുന്നതാൽ പുതിയ
തായിടുന്നല്പമല്പം നി-വിർന്നിടുന്നിതാ മശിഹാ— യേ

൩. യുദ്ധകലഹങ്ങൾ പകരും-വ്യാധികൾ മററും
കർത്തൻ മശിഹായുരച്ചപോൽ-വന്നുകൊണ്ടഹോ!
എത്രയും നാശമതായിതാ-യിവരധികം വരുന്നു
കർത്തൃഭക്തരെയെഴുന്നെ-ള്ളത്തിനായൊരുക്കിടുന്നു

൪. നിയമിതന്മാരുടെ കൂട്ടങ്ങൾ-കൂടിവരുന്നു
നിയമിതരല്ലാത്തവർകളും കഠിനം പൂണ്ടു
അവിശ്വസിച്ചു അവിശ്വസിച്ചു-പരിഹസിച്ചു പരിഹ
സിച്ചു
കഴുത്തുകളെ കഠിനമാക്കി-ട്ടെതിരുന്നു ക്രിസ്തുവിന്നാ-

൫. രാജരാജന്റെ മാർഗ്ഗമിതാ-അവന്റെ വഴി-
യാകവെ നന്നാക്കിവരുന്നു—നമ്മുടെ ദേവ—
ന്നായൊരു പെരുവഴിവ-നത്തിലൊരുക്കി വരുന്നു
താണ പ്രദേശങ്ങളും ഉ-യർന്നു വന്നിതാ [illegible]ന്നു— യേ

൬. വക്രതയുള്ളതൊക്കെയും ചൊവ്വായ്-തീർന്നുവരുന്നു
ദുർഘടമുള്ളതു സമമായ്-തീർന്നുവരുന്നു

ഭക്തിപ്രകാരമിങ്ങോട്ടിങ്ങിവന്നിടുന്നതാലെ
ശീഘ്രമെഴുന്നെള്ളത്തുടെ മതിന്നു നൻകൊമ്പവിൻ.

സ്വർഗ്ഗരാജ്യമായ വസന്തകാലം സമീപിച്ചതിനാൽ മഴ മാറിപ്പോയി. ഭൂമിമെൽ പുഷ്പങ്ങൾ കാണുന്നു. അത്തിവൃക്ഷം തളിൎത്തു പച്ചക്കായ്കളെ തരുന്നു. മുന്തിരിവള്ളി ഇളയകുലകളൂടെ സുഗന്ധത്തെ പുറപ്പെടുവിക്കുന്നു. കാട്ടുപ്രദേശം പനിനീർപുഷ്പംപോലെ പുഷ്പിക്കയും അല്ല ഏറ്റവും പൂത്തു പാട്ടോടുകൂടെ ആനന്ദിക്കയും ചെയ്യുന്നു. പറജാതികളുടെ തികവു പ്രവേശിച്ചതിനാൽ കാട്ടുപ്രാവിന്റെ ശബ്ദം ദേശത്തു കേൾക്കപ്പെടുന്നു. ഉ. ഗീ. ൨. ൧൧. ൧൩. യെശാ. ൩൫. ൧. ൨.

ഹിമസമയം പോയിതാ-ശമനമായ് മഴയിതാ
ഭൂമിമെൽപുഷ്പങ്ങൾ കാണുന്നു-ഗതിരുപിണി
പ്പെണ്ണൊടെഴുന്നവരാവെ ഗംനടന്നുവരവെ—

൨. പറവകൾ പാടുന്നു-കാട്ടുപ്രാക്കുറുകുന്നു
തരുന്നിളങ്കായ്കളെയത്തിയും-അതി

൩. മുന്തിരിക്കൊടിയാലെ-മന്ദമായ പൂങ്കുല
അന്തികെ സുഗന്ധമേകുന്നു-അതി ക്രി. ഗീ. ൧൩൬.

. . . . . . .

എങ്കിലൊ കണ്ടാലും പൂമരത്താരൊരൊന്നെ
ന്നങ്കൽ പൊഴിഞ്ഞുള്ള പൂക്കളെയായ്
ഇമ്പാവലൾക്കു നൽചെമ്പകംതന്നുടെ
കൊമ്പെല്ലാം കണ്ടാലും പൂത്തതെങ്ങും.
തേന്മാവു പൂത്തതുമെന്നല്ലെ കണ്ടാലും
ചാരണമർന്നിട്ടതായ കണ്ണിന്റെ കൊണ്ടെ
വല്ലരിജാലങ്ങൾ നല്ലമരങ്ങളെ
മെല്ലെപ്പിടിച്ചങ്ങു പൂത്തുന്നതും
കോമളനായൊരു രോഹിണീവല്ലഭൻ
തൂമകലർന്നു വിളങ്ങുകയാൽ
ജ്യോൽസ്നയായുള്ളൊരു പാൽക്കല്ലിക്കൊണ്ടുടൻ
നാദ്രാനുള്ളോരു ഭൂതലവും. കൃഷ്ണഗാഥ.

ഇങ്ങനെ സോവാർതീരമായ ധർമ്മരാജ്യം മനോഹരമായി പച്ചിച്ചു പൂന്തോട്ടമായി കാണപ്പെടുന്നു. രണ്ടു സാക്ഷിക്കാരും

(ശെമ്മാശന്മാർ ഇരുപ്പുന്നു) ഫെബ്രു. ദിവസങ്ങളിലെ പ്രവൃത്ത
ത്തിൽ പുറപ്പെട്ടിരിക്കുന്നു. വെള്ളി. ഫെ. ൯. അ. വൊ. വ. ൧.
വന്നു. ഇന്ദ്രാദിഗ്രഹമാകുന്ന സൂര്യചന്ദ്രതാരാദികൾ ദേവ
കുമാരനെ നമസ്കരിക്കുവാൻ പുറപ്പെട്ടിരിക്കുന്നു ആദ്യ
ഘട്ടം. ൯. പ്രവചനാകാശശക്തികളും പഴയ ധ്രുവാന്തങ്ങളും ഇള
കിമറിയുന്നു. ഗ്രഹണപീഡയാൽ സൂര്യചന്ദ്രന്മാരുടെ ശോഭ
കുറയുന്നു. നക്ഷത്രജാലങ്ങൾ സ്വസ്ഥാനത്തുനിന്നു ഇളകിവശാ
കുന്നു. ഉന്നതസ്ഥലങ്ങളിൽ ഘോരശ്രുതി കേൾക്കുന്നു ജാതിക
ളാകുന്ന സമുദ്രം കല്ലോലജാലങ്ങളാൽ മുഴങ്ങുന്നു. "ഇതാ
ബോധത്യബുസോമരായെ എന്നേക്കും" എന്ന നമസ്കാര
ക്രമത്തിൽ ബാവാന്മാർ ചൊല്ലിയിരിക്കുന്നപ്രകാരം അനന്ത
പത്തിന്റെ വലിയ പെരുന്നാൾ കണ്ണീരുകൾകൊണ്ടു ആ
ഘോഷിക്കപ്പെടുന്നു. ഉച്ചനീചസ്ഥലങ്ങൾ നീക്കപ്പെടുകന്നതി
നാൽ താണപ്രദേശങ്ങൾ നികത്തപ്പെടുകയും, സകല മല
യും കുന്നും, താഴ്ത്തപ്പെടുകയും ചെയ്യുന്നു. അതിനാൽ എ
ല്ലാവരും നേർവഴി നടക്കുന്നതുകൊണ്ടു വളഞ്ഞവ ചൊവ്വാ
യും ദുർഘടമുള്ള വഴികൾ സമമായും തീരുന്നു. ഇങ്ങനെയു
ള്ള ധർമ്മരാജ്യം കാണ്മാനായി അന്ത്യോഖ്യാസിംഹാസനത്തി
ൽനിന്നു ഇപ്രഥമാനി പാത്രിയർക്കീസുബാവാ ഇതാ! എ
ഴുന്നെള്ളുന്നു. "നമ്മുടെ പൂർവികന്മാർ ആഗ്രഹിച്ചകാലം ഇതാ
കുന്നു എല്ലാവരും ഞങ്ങൾക്കു ലഭിച്ച കൃപയെ നഷ്ടപ്പെടുത്താ
തെ സൂക്ഷിച്ചുകൊള്ളണമെന്നു" മലങ്കര സിംഹാസനത്തിൽ
നിന്നു കല്പന പുറപ്പെടുന്നു. "എന്റെ പിതാവു ആഗ്രഹിച്ചി
ട്ടും സുറിയാനിസഭയെകുറിച്ചു, വാഗ്ദത്തം ചെയ്തതുമായ കൃപയെ
ഞാൻ കണ്ടെത്തി.", എന്നു യറോപ്യൻമിഷ്യനറി മെൻറി
ബേക്കർ സായ്പു് നെഞ്ചത്തടിയോടും നിലവിളിയോടും കൂടി
സാക്ഷിക്കുന്നു. ക്രിസ്തുവലയിൽ യസ്തൂസ്യോനോസും സഹോ
ദരങ്ങളായ ഫെ സുറിയാനിപട്ടക്കാരുംകൂടി കൊയ്ത്തു ആരം
ഭിച്ചിരിക്കുന്നു. ഏ. ഫെ. ൧൯. ൮൯. അതിന്റെ എഴു ശാ
ബത്തുദിവസങ്ങളുടെ ശേഷമുള്ള അൻപതാം നാളാകുന്ന്
ഫെബ്രുവരി ൧൮-ാം തിയതി ഞായറാഴ്ച ആദ്യവിളവിൻ
മഹോത്സവം ആചരിക്കുന്നു. "ഞാൻ നിങ്ങൾക്കു തരുന്ന

ചേർത്തു കൊയ്ത്തു തുടങ്ങുന്നതുമുതൽ ഏഴ് സാബത്തുദിവസങ്ങ ളും കഴിഞ്ഞുവരുന്ന അൻപതാം നാളിൽ യഹോവയ്ക്കു ഒരു പുതിയ ആഹാരവഴിപാട് കഴിക്കണം". എന്നു എഴുതിയിരിക്കുന്നതു നോക്കുക. ലേവി. ൨൩. ൧൦. ൧൫. ൧൬. ൧൫. ൯. അതേപ്രകാരം യഹൂദജനം കനാൻനാട്ടിൽ ആഹാരവഴിപാടുകഴിച്ചു അതു വരുവാനുള്ളതിന്റെ നിഴലാണല്ലൊ. കോതമ്പിനെ കളപ്പുരയിൽ കൂട്ടിവയ്പാനും പതിരിനെ അഗ്നിയിൽ ചുട്ടുകളവാനുമായി വിശുദ്ധയോഹന്നാൻകൂടിയാണല്ലൊ യേശുവന്നതു. ആ സമയം കൊയ്ത്തിനു വെളുത്തിരുന്ന ശമര്യവയലിൽ അദ്ദേഹവും അപ്പോസ്തോലന്മാരും കൊയ്ത്തു ആരംഭിച്ചതു നോക്കുക. ലൂക്കാ. ൧൦. ൨. അതിന്റെ ആദ്യവിളവായ യേശു ഉയിർത്തതുമുതൽ ൫൦-ാം നാളിൽ പരിശുദ്ധാത്മാവു സഭയിൽ വരികയും ഒരു പുതിയ ആഹാരവഴിപാടു കഴിക്കയും ചെയ്തുവല്ലൊ. അതേപ്രകാരം ക്രിസ്തുവയലിൽ ആരംഭിച്ചിരിക്കുന്ന കൊയ്ത്തിലെ ആദ്യവിളവായ യുസ്തൂസ്സ് ജോസെഫ് ആചാര്യനായി ഉയർത്തപ്പെട്ടതുമുതൽ ഏഴാമത്തെ പെന്തെക്കോസ്തനാളിൽ ആറാണ്ടിന്നു ആത്മാവു സഭയിൽവന്നതു ഒരു പുതിയ ആഹാരവഴിപാടു കഴിക്കുവാനുള്ള സമയമാണെന്നു സ്പഷ്ടമായി കാണപ്പെടുന്നു. *
ഇതുപോലെ അനേക സംഭവങ്ങളും അടയാളങ്ങളുമുണ്ട്. വിസ്താരഭയത്താൽ അവയെ വിട്ടുകളയുന്നു. ഇങ്ങനെ പ്രവചനങ്ങൾ ആശിക്കുന്ന സുവർണ്ണയുഗാരംഭത്തിനുള്ള സകല ലക്ഷണങ്ങളും തികഞ്ഞുകണ്ടു.

---

* "൧൮൦൦ വർഷത്തെ കഠോരയുദ്ധത്തിനുശേഷം അവർക്കു ഒരു പുതിയകാലം ഉദിച്ചു ൧൮൭൬ മുതൽ ൧൯൨൭ വരെയുള്ള രണ്ടാമത്തെ പ്രധാനകാലമാകുന്ന ഈ പുതുവർഷാരംഭത്തെക്കുറിച്ചു" എന്നു മലങ്കര സുറിയാനിസഭയുടെ ഭരണാധികാരംസംബന്ധിച്ചുണ്ടായ രാജകീയ അപ്പീൽ ൧൮൮൯-ൽ [illegible] ജഡ്ജിമെന്റു ൯-ാം വകുപ്പിൽ പറഞ്ഞിരിക്കുന്നു. ഇതിൽ മതസ്ഥാപകന്റെ കുടുംബം പാണ്ടിയിൽനിന്നു പുറപ്പെട്ടസഭ സ്ഥാപിച്ചതുവരെയുള്ള കാലം ഉൾപ്പെടുന്നു.

## അദ്ധ്യായം 18.

### ആറാണ്ടു്.

ശോഭാപാർത്തീരം സീയോൻനന്ദിനിമാർ ഇങ്ങനെവർത്തിച്ചുവരുമ്പോൾ ൧൮൭൬-ലെ ക്രിസ്തീയ പെന്തക്കൊസ്തുമഹോത്സവം അവസാനിച്ചതിന്റെ പിറ്റേദിനം മെയ ൧൭-ാം തീയതി പ്രത്യക്ഷതയുടെ തൽസമയത്തും യേശു യോസേഫിന് അയച്ചു. വെളി. ൧. ൧.

൧. ഏതാഴ്യേശുവിൻവെളിപ്പാട്—വേഗമുള്ളവാ—
കൊണ്ടുന്നവറ്റെതെളിവോട്-കാണിക്കുന്നു- ഏ

൨. ഈശനവനതേകിയേശു-തൻദാസർക്കവെ-
കാശമാവാൻതൻദൂതനെ-യോസേഫിനയച്ചു- ഏ

എന്നു പാടിയിരിക്കുന്നതു നോക്കുക. യു. ഗീ. ൧. ഇങ്ങനെ അയച്ചതു മെയ് ൧൭-ാം തീയതി ആണെങ്കിലും എല്ലാവരും കാണത്തക്കവണ്ണം ആ മാസം ൨൨-ാം തീയതി തിങ്കളാഴ്ച പകൽ പട്ടക്കാരിക്കാരൻ കുന്നിറ്റിൽ പുത്തൻബംഗ്ലാവിന്റെ ദ്വാരാന്തരത്തിൽ വന്നുചേൎന്നു. അതിനാൽ അവിടെ കൂടിയിരുന്നവൎക്കു ഉണൎവ്വുണ്ടായി "ആ ഉണൎവ്വോടുകൂടെ ചിലർ എഴുന്നേറ്റു കൎത്താവിന്റെ വരവു സമീപിച്ചിരിക്കുന്നു വേഗം അനുതാപപ്പെട്ടുകൊൾവിൻ" എന്നും മറ്റും പറഞ്ഞു. അവരിൽ പ്രധാനമിരക്ഷാദൎശിയായ തൊമ്മന്റെമേൽ ആ ആത്മാവു ശക്തിയായി വ്യാപിച്ചു അദ്ദേഹം യുസ്തുസ്‌യോസേഫിനോടു "ആത്മാവു വെളിപ്പെടുത്തുന്നപ്രകാരം ഇനി ആറു വൎഷംകഴിഞ്ഞു ഏഴാംവൎഷം ദൈവജനങ്ങൾക്കു പരമസ്വസ്ഥത" എന്നു പറഞ്ഞു നി. പ. പു. ൧൭. ഈ ശബ്ദം "ആറുദിവസം കഴിഞ്ഞു ഏഴാം ദിവസം ശാബതമാകുംപ്രകാരം ഇനി ആറുവൎഷം കഴിഞ്ഞു ഏഴാംവൎഷം പരമസ്വസ്ഥതയാകുന്നു. ഇതിനു പ്രാൎത്ഥനയോടുകൂടെ വേദവാക്യങ്ങൾ ശോധനചെയ്താൽ സാക്ഷികൾ ലഭിക്കുമെന്നു മൂന്നുദിവസം വിളിച്ചുപറഞ്ഞു." ഏ. പു. പു. ൧൦. ന്യായപ്രമാണലോകം വി. അബ്രഹാമിന്റെയും; സുവിശേഷലോകം വി. മറിയയുടെയും ദൎശനത്തിന്മേൽ അടിസ്ഥാനപ്പെട്ടിരിക്കുന്നസ്ഥിതിക്കും

“ദീർഘദർശനങ്ങളെ ധിക്കരിക്കരുത്” എന്നു ൧. തെസ്സ. ൫. ൨൰. ൽ പറഞ്ഞിരിക്കുന്നതിനാലും വി. തൊമ്മന്റെ ഈ ദർശനത്തെ തള്ളിക്കളവാൻ വിശ്വാസിയായ യുസ്തുസ്യോസെഫിനു കഴിഞ്ഞില്ല. അദ്ദേഹം അതു വിശ്വസിച്ചതിനാൽ തന്നിൽ നിൽക്കുന്ന യമധൎമ്മശൻമുതലായ ഏഴു ഇടികളും “ആമെൻ അങ്ങനെതന്നെ കർത്താവായ യേശുവെ വരെണമെ.” എന്നിത്യാദി തങ്ങളുടെ മുഴക്കങ്ങളെ ഉച്ചരിച്ചു.

൨. “വചനപതിയിലായോർച്ചെൻകന്നീററിപത്മാം
വതിയിലവരണന്നോരെന്നുനാമം ധരിച്ചോർ.
പ്രവചനവചനാത്മതൊമ്മനിൽവ്യാപരിച്ചാൻ.
ശ്രവണവഴിതുറന്നുയുസ്തുയോസെഫിനപ്പോൾ

൩. ധൎമ്മാത്മാവാംത്രിയേകൻതന്നുകതിരന്നെ
തൊമ്മനാം ക്രിസ്തുദാസൻ
തന്മേൽനിന്നങ്ങയച്ചാൽ ഹൃദയകതകട-
ച്ചാതവണ്ണം തുറന്നു
തന്നിൽസ്വർഗ്ഗംവിളങ്ങാനൊരുകതകുതുറ—
ന്നെന്നുയോസെഫകണ്ടാൻ
മുന്നംതന്നോടുരച്ചുധ്വനിയിന്നരതന്നി—
ക്കക്ഷണംസംഭവിച്ചു.” യു. ഗീ. ൧൰.

അവധാനനിത്യാക്ഷരം ഒന്നാം വാല്യം. “വാനമ്മികളെ പൂൎണ്ണമായി ശുദ്ധീകരിക്കുന്ന ഏഴു നിയമങ്ങൾ”. ഇതു “മറൊരു ദൈവദൂതൻ സിംഹം അലറുന്നതുപോലെ മഹാശബ്ദത്തോടെ . . . ഉറക്കെ വിളിച്ചപ്പോൾ ഏഴിടികൾ തങ്ങളുടെ മുഴക്കങ്ങളെ ഉച്ചരിച്ചു”തും എഴുതുവാൻ തുടങ്ങിയപ്പോൾ മുദ്രയിടുവാൻ പറഞ്ഞിട്ടുള്ളതുമായ സംഗതിയാണ്. വെളി. ൧൰. ൧. ൩. അതിനാൽ യുസ്തുസ്യോസെഫിനു ശബ്ദമാകുന്ന ഇടി എന്നു ഒരുപേരുണ്ട്. സെബദിമക്കളായ യാക്കോബ്, യോഹന്നാൻ എന്നിവൎക്കു ഇടിയുടെ പുത്രന്മാരെന്നൎത്ഥമുള്ള ബോവനെർഗ്ഗെസ്സ എന്ന നാമം യേശുകൊടുത്തിരിക്കുന്ന സ്ഥിതിക്കു യേശുവിനും ഇടിശബ്ദനാമമുണ്ട്. “പിതാവെ നിന്റെ നാമത്തെ മഹത്വപ്പെടുത്തേണമെ എന്നാറെ: ഞാൻ മഹത്വപ്പെടുത്തി ഇനിയും മഹത്വപ്പെടുത്തും എന്നൊരു ശബ്ദം ആകാശത്തിൽനിന്നുവന്നു. . . അരികെനിൽക്കുന്ന പുരു

ഷാരം ഇടിഉണ്ടായിരുന്നു പറഞ്ഞു" യോഹ. ൧൨. ൨൯. "മഹത്വത്തിന്റെ ദൈവം ഇടിമുഴക്കുന്നു." സങ്കീ. ൨൯. ൩. എന്ന തിരുവെഴുത്തു നോക്കുക. അതിനാൽ യഹോവയ്ക്കും ഇടിനാമമുണ്ട്.

ഇടിവാളും സൗദാമിനി-പതിയഹോവസൂനുയിവർ
ഇടിപുത്രരാംയാക്കോബ്യോഹന്നാം
നടയോനിവനെത്തൊഴുതീടുവല്ലു—നന്നു

ഉന്നിവ്വൂനക്കാരുടെ തന്നത്താനിടികണ്ടു "അമ്മാവിമാരുടെ നെഞ്ചിടിവേദം.", എന്നു എതിരാളികൾ പാടിയിരിക്കുന്നതു ഈ വിഷയത്തിൽ അർത്ഥവത്താണ്. ഈ ആറാണ്ടു വെളിവായതിനെപ്പറ്റി ഭഗവാൻ പാടിയിരിക്കുന്ന ചില ഭാഗങ്ങൾ താഴെ ഉദ്ധരിക്കുന്നു.

ആറാണ്ടാമിരുമുനവാൾ-പുറപ്പെട്ടിതു.
പാരിൽത്തിരുവായിൽനിന്നു      ക്രി. ഗീ. ൧൦

---

ആറാണ്ടാറിവരുന്നെ-പ്രതികാരംചെയ്‌വാൻ
ആറാണ്ടാവിവരുന്നെ      ക്രി. ഗീ. ൪൯.

---

പ. ആറാണ്ടുഎന്റെജീവൻ—ആകയാൽഞാനില്ലകാ—

ഷ. ഫ. ആറാണ്ടാകമിടയൻകോലാട്ടുകളിൽനിന്നു
വേറാക്കിനടത്തുന്നചെമ്മരിയാട്ടുകളെ
നേരായ് നോക്കുന്നാനിതുദേവാത്മാവിങ്കൽനിന്നു
സൂര്യപ്രഭപോലുദിച്ചോരാത്മാവെന്നറിയു.      ൮൦
ക്രി. ഗീ. ൭൪. മത്ത. ൨൫. ൩൨. ൩൩. മല. ൪. ൨.
എന്നെവീണ്ടെടുപ്പിന്നുള്ളിലാറാണ്ടാവിയാ—
ള്ളോനിൻശുശ്രൂഷകളോടെന്നുംപാർപ്പാൻവന്നതാൻ.
ക്രി. ഗി. ൨൫

ഈ യോസെഫ് ഏഴിതു (സ്വസ്ഥതയിൽ) പ്രവേശിക്കുന്നതിനു ഏതുമനുഷ്യനും കടന്നു പോകുവാനുള്ള ഏക കടവുപുഴയെ തിങ്കൾ മുതൽ ശനിവരെയുള്ള ആറിനെ കൈവശപ്പെടുത്തിയ ഖർഗി ദൂതനായ യപ്പുയയാണ്.

"ശർക്കരപോൽമധുരംജഢമെ!നിൻവായ്ക്കു
ഇക്കരെദേശവാസം
അക്കരെനാട്ടിയർദ്ദ-ന്നക്കരെ കടത്തുവാൻ

ന്യക്കെ വന്നിട്ടന്നിതാ- ഖംഗമുത്തോടൊപ്പയാം— ആ
ക്രി. ഗീ. ൪൯. ഈ യെപ്താ "ശിബ്ബോലെത്തെന്നു" നേരെ ശ
ബ്ദിക്കുന്നവരെ-പുതിയഭാഷ സംസാരിക്കുന്നവരെ- അക്കരെ
കടത്തുകയും; "സിബ്ബോലെത്തെന്ന" എതിരായി ശബ്ദിക്കുന്ന
വരെ-പുതിയഭാഷ ധിക്കരിക്കുന്നവരെ- ഖംഗത്തിന്നിരയാക്കു
കയും ചെയ്യുന്നവനാകുന്നു. ന്യായ ൧൨. ൭. ൬ ഈ യെപ്താസ
ഹോദരന്മാരാൽ തള്ളിക്കളയപ്പെട്ടവനും ആറുവർഷക്കാരനു
മാണ്. ന്യായ ൧൧. ൧. ൩. ൧൨. ൭. "യെപ്താവിന്റെയും, ദാ
നീയേലിന്റെയും, ശമുവേലിന്റെയും, ദീർഘദർശിമാരുടെയും വ
സ്തുതകളെ വിവരപ്പെടുത്തുവാൻ പോയാൽ എനിക്കു കാലം
പോരാ എന്നു എഴുതിയിരിക്കുന്നതിനാൽ ഇവരുടെ വസ്തുത
കളിൽനിന്നു നമുക്കു ഏതാണ്ടൊക്കെ ഗ്രഹിക്കുവാനുണ്ടെന്നു
അറിയാം എബ്ര. ൧൧. ൩൨. ഈ ആറാണ്ടിൻ സൂര്യോദയ
ത്താൽ കന്യകമാരായ താമരപ്പൂക്കൾ വികസിക്കപ്പെട്ടു.

തിരുമുഖാകാന്തന്റോരു-മൊരുമയിൻകതിരാലെ—
ന്നരവിന്ദം വിടരുന്നു.

എന്നു പാട്ടുനോക്കുക. ക്രി. ഗീ. ൭. ഇങ്ങനെ വിടൎന്ന താമര
പ്പൂവിൽ ആറാണ്ടാകുന്ന സൂര്യകിരണം വീണതിനാൽ പുതിയ
ആറുവർഷവിശപാനമുണ്ടായി.

"തിരുവായിന്മധുരിമ-തരുണി-നിന്നുള്ളിൽനിന്നു
ഉരുവായ്വന്നോ-രാമിയെൻ-അരുമപ്പൊന്മകളെഞാൻ"

എന്നു പാട്ടുനോക്കുക. ക്രി. ഗീ. ൬. ഇങ്ങനെ ഉദിച്ച ആറാ
ണ്ടിൻവചനത്തിനു ആറാണ്ടിന്നാത്മാവു എന്നു പേർ വിളിക്ക
പ്പെട്ടു. ആറാണ്ടിന്നാത്മാവു. ആറാണ്ടിന്റെ ആത്മാവു. ആ
റാണ്ട്. ആറ് + ആണ്ട് = ആറാണ്ട്. ആറ-നദി. (ആറു എന്ന
സംഖ്യാനാമം) ആണ്ട് -സംവത്സരം( ഭരിക്കുക- ആഴുകൽ എന്ന
തിന്റെ ക്രിയരൂപം) ആത്മാവു-ദൈവം. വെള്ളത്തിന്മീതെ
ആവസിച്ചു ആറുദിവസംകൊണ്ടു ചരാചരങ്ങളെ സൃഷ്ടിച്ചുര
ക്ഷിച്ചു സകലത്തെയും അടക്കിഭരിക്കുന്ന സർവ്വേശ്വരൻ. ആ
ദാമിന്റെ മൂക്കിൽ ജീവശ്വാസമൂതിയവൻ അത്രെ ദൈവപു
ത്രനായ യേശുക്രിസ്തുവിന്റെ വായിന്നാത്മാവാം ഇരുമുനവാ
ളായവൻതന്നെ നിങ്ങളോടു കല്പിക്കുന്നു. ഞാനത്രെ ആറാണ്ടി

നാത്മാവ്'' എന്നെഴുതിയിരിക്കുന്നതു നോക്കുക. എ. പ. ൧൪. ൭. യെസ്സായെയാണെ ഹ് ആ ആത്മാവിലായി. വെ. ൧. ൧൦.

''ശക്തീകരിച്ചുരുവാക്കിപ്പൂർണ്ണപ്പെ-
ടുത്തിവനടെളളകൃപപുരുഷനാം
ഉത്തമനെമഹത്വീകരിപ്പാൻ

സത്യാത്മാവിറങ്ങിവന്ന് വെളിപ്പെട്ടു.'' ക്രി. ഗീ ൪൨-൧൧ എന്നു പാടിയിരിക്കുന്നു അതിനാൽ ഭഗവാൻ യേശുമഹാരാജാവിന്റെ ഭൂതലത്തിലേക്കുള്ള എഴുന്നെള്ളത്തിനെയും, ദേവരാജ്യസ്ഥാപനത്തെയുംപറ്റി സകലമാനപേരെയും അറിയിക്കുന്ന ഒരു ദിവ്യവിളംബരം പ്രഖ്യാപനം ചെയ്തു. അതു കാണ്മാൻ എന്റെ വായനക്കാർക്ക് ജിജ്ഞാസയുണ്ടായിരിക്കുമെന്ന് വിചാരിക്കുന്നതിനാൽ ആ ദിവ്യവിളംബരം അതേ രൂപത്തിൽ താഴെ പകർത്തുന്നു.

# രാജ്യസുവിശേഷമാകുന്ന ദിവ്യവിളംബരം.

നസ്രയ്യനായ യേശുമഹാരാജാവിന്റെ അഗ്നിമേഘത്തിലുള്ള മഹത്തപ്രത്യക്ഷതയ്ക്കു ൧൯൨൭ ഇടവം മുതൽ ആറുവർഷമേയുള്ളു നിശ്ചയം. ഏഴാംവർഷം പൂർണ്ണവിശ്വാസികൾ മറുരൂപപ്പെട്ടു പരമസഭസ്ഥതയിലേക്കു പ്രവേശിപ്പാൻ തക്കവണ്ണം ശാബത്തയാഗമായിട്ടു യേശുവിനാൽ നിയമിക്കപ്പെട്ടിരിക്കയാൽ 'സ്വർഗ്ഗരാജ്യം സമീപമായിരിക്കകൊണ്ടു മാനസാന്തരപ്പെട്ടുകൊൾവിൻ.''

**ആമേൻ അങ്ങനെതന്നെ കർത്താവായ യേശുവെ വേഗംവരേണമെ.**

ഇപ്രകാരം സകലരും അറിവാൻ യേശുവിന്റെ ആത്മനിയോഗപ്രകാരം ഈ ദിവ്യവിളംബരം എഴുതിയ അവന്റെ ദാസനായ യസ്സുസ്സുയോസെഫ് ഏ. നി. ഫ. വ. ധ.

ജനസമുദായത്തിന്റെ ആസ്ഥിവാരത്തെ ഇളക്കിമറിക്കുന്നതായ ഇങ്ങനെയുള്ള ഒരു ദിവ്യവിളംബരം പ്രസിദ്ധപ്പെടുത്തുവാൻ രാജശാസനമൊ സംമ്മദായാനുമതിയൊ ഭഗവാനു സിദ്ധിച്ചിരുന്നില്ല. ഒരു ലോകരാജാവിന്റെ എഴുന്നെള്ളത്തു തന്നെയായിരുന്നാലും അതിനെപ്പറ്റിയുള്ള വിളംബരം പ്രസിദ്ധപ്പെടുത്തണമെങ്കിൽ ആ രാജകല്പന പ്രസിദ്ധകനു ലഭിച്ചിരിക്കണം. അല്ലാതെ ഒരുവൻ തന്റെ പേരുവെച്ചു വിളംബരം പ്രസിദ്ധപ്പെടുത്തുവാൻ ശക്തനാകുന്നതല്ല. അഥവാ ഒരുവൻ ധൈര്യപ്പെട്ടാൽ അവൻ ശിക്ഷാർഹനുമാണു്. ആ സ്ഥിതിക്കു് രാജാധിരാജനുമായ യേശുമഹാരാജാവിന്റെ എഴുന്നെള്ളത്തിനെയും, ദൈവസാമ്രാജ്യസ്ഥാപനയേയും പററിയുള്ള വിളംബരം അനുമതികൂടാതെ പ്രസിദ്ധപ്പെടുത്തിയാൽ എത്ര അതികഠിനമായ ഇഹപര ശിക്ഷകൾക്കു പാത്രീഭവിക്കുന്നതാണു്. അതിനെ അവഗണിച്ചു ഭഗവാന്റെ പേരുവെച്ച ദിവ്യവിളംബരം പ്രസിദ്ധപ്പെടുത്തിയതു് ഓർക്കുമ്പോൾ ബാഹ്യമായ സകല വ്യാപാരങ്ങളും തജ്ജന്യമായ സകല പ്രവൃത്തികളും സന്തപ്തമായ ലോഹത്തിന്മേലുള്ള വെള്ളത്തുള്ളികൾപോലെയാണു ഭഗവാൻ വിചാരിച്ചതെന്നു കാണാം. ഇതിലേക്കു തന്നെ പ്രേരിപ്പിച്ചതു ദൈവശക്തി (യേശുവിന്റെ ആത്മനിയോഗം) ഒന്നു മാത്രമാണെന്നു ദിവ്യവിളംബരത്തിൽനിന്നുതന്നെ കാണാം. ഈ ശക്തി ഭഗവാനു ലഭിച്ചതു യേശുവിൻ പുത്രത്വത്തിൻ സാക്ഷിവചനത്താലാണു്. അക്കാലാകുന്ന .... ആറാംതിന്നാത്മാവിനാൽ അഭിഷേകം പ്രാപിച്ചുകൊണ്ടു സാക്ഷിയിൻ വചനമാം ദിവ്യവിളംബരം എഴുതി പ്രസിദ്ധപ്പെടുത്തിയതു. ആ വിളംബരം ഒരു എഴുതിയവനു ആ ആത്മാവിനാൽ താൻ അഭിഷേകം പ്രാപിച്ചിരിക്കുന്നു എന്നുള്ളതിനു പിതാവായ യേശുവിന്റെ സാക്ഷിവചനമത്രെ. ആ ആത്മാഭിഷേകം പ്രാപിക്കാത്തവനു ആ ദിവ്യവിളംബരം എഴുതുവാൻ കഴികയില്ല എന്നുള്ളതു നിശ്ചയം" എന്നെഴുതിയിരിക്കുന്നു. ഏ. പ. [illegible].

## അദ്ധ്യായം ൧൯.

### കാലഗണനം.

മഹത്വപ്രത്യക്ഷത കാണ്മാൻ പ്രത്യാശയോടു കാത്തിരുന്ന സീയോൻനന്ദിനിമാൎക്കു "ആറുവൎഷം കഴിഞ്ഞു ഏഴാം വൎഷം ദൈവജനങ്ങൾക്കു സ്വസ്ഥത" എന്നു ഒരു പുതിയ വേദവചനം വെളിപ്പെടുകയാണല്ലോ ചെയ്തതു്. ഇതിനെപ്പറ്റി ആഴമായി ചിന്തിച്ചു ധ്യാനിച്ചാറെ ഏലിയായും, യഹോവക്കും, കാത്തിരുന്ന ഭക്തന്മാൎക്കും ഓരോ പുതിയ വേദവചനം വെളിപ്പെട്ടതായിട്ടാണു കണ്ടതു്. ലൂക്ക. ൨. ൨൫. ൩൮. നോക്കുക. അതിനാൽ കാത്തിരിപ്പിന്റെ അക്ഷരപ്രകാരമല്ലാത്തെയുള്ള വേദവചനവെളിപാടു ഒരു നൂതനമല്ലെന്നും, ദീൎഘദൎശനത്തിന്റെ അക്ഷരവും, നിവൃത്തിയുടെ അക്ഷരവും തമ്മിൽ സംബന്ധമില്ലെന്നും ഒരു വിധത്തിൽ വിപരീതമെന്നുമുള്ള സംഗതി ബോധപ്പെടുന്നു. അതിനാൽ ദൈവമൻമൂലം വെളിപ്പെട്ട ഈ പുതിയ വേദവാക്യത്തിന്റെ ആധാരത്തെപ്പറ്റി ആരാഞ്ഞപ്പോൾ "യഹോവയുടെ പുസ്തകത്തിൽനിന്നു അന്വേഷിച്ചു വായിപ്പിൻ" എശാ. ൩൪. ൧൬. "വേദവാക്യങ്ങളെ ശോധന ചെയ്വിൻ അവയിൽ നിത്യജീവനുണ്ടു്." യോഹ. ൫. ൩൯. എന്ന തിരുവെഴുത്തുകൾ കാണുമാറായി. അതനുസരിച്ചു വേദവാക്യങ്ങളെ അന്വേഷിച്ചു വായിക്കുവാനും, ശോധനചെയ്‌വാനും തുടങ്ങി. അപ്പൊ. ൧൭. ൧൧. നോക്കുക. അപ്പോൾ കാലങ്ങളെയും സമയങ്ങളെയും കുറിച്ചു ഞാൻ നിങ്ങൾക്കു എഴുതുവാൻ . . . . ആവശ്യമില്ല." ൧. തെസ്സ. ൫. ൧. "നിങ്ങൾ ആകാശത്തിന്റെയും ഭൂമിയുടെയും ഭാവം വിവരപ്പെടുത്തുവാൻ അറിഞ്ഞിരിക്കുന്നു. എന്നാൽ കാലങ്ങളുടെ അടയാളങ്ങളെ വിവരമറിവാൻ നിങ്ങൾക്കു കഴികയില്ലയൊ?" എന്ന ചോദ്യരൂപമായ ഒരു തിരുവെഴുത്താണു് കാണ്മായ്‌വന്നതു്, മത്താ. ൧൬. ൩. ലൂക്ക. ൧൨. ൫൬. അതിനാൽ കാലത്തിന്റെ അടയാളങ്ങളെ നിൎണ്ണയിക്കുവാനുള്ള ചുമതല ഒരു വിശ്വാസിയിൽ സ്ഥിതിചെയ്യുന്നതായി ഭഗവാൻ കണ്ടു. ഒരു യുഗസമാപ്തിക്കു തികഞ്ഞുനിൽക്കുന്ന

ത്തായ മേൽപ്രസ്താവിച്ച സകല അടയാളങ്ങളെയും ഭഗവാൻ വീക്ഷണംചെയ്താറെ ഒരു കാലഗണനത്തിന്റെ ആവശ്യം ഒഴിച്ചുകൂടാത്തതായി കണ്ടു. അതു "ബുദ്ധിയുള്ളവൻ മൃഗത്തിന്റെ എണ്ണംകൂട്ടട്ടെ അതു മനുഷ്യന്റെ എണ്ണമാകുന്നുവല്ലൊ" എന്നതു. വെളി. ൧൩. ൧൮. അതിനാൽ "നിന്റെ വേദപ്രമാണത്തിൽനിന്നു അത്ഭുതമുള്ള കാൎയ്യങ്ങളെ കാണേണ്ടുന്നതിനു എന്റെ കണ്ണുകളെ തുറക്കേണമെ" സങ്കി. ൧൧൯. ൧൮. എന്ന പ്രാൎത്ഥനയോടുകൂടി ഭഗവാൻ വൈദികജ്യോതിഷികളായ മോശ, ദാനിയേൽ, യോഹന്നാൻ മുതലായവരുടെ പ്രവചനപുസ്തകങ്ങളെ ശോധനചെയ്‌വാൻ തുടങ്ങി. അതിൽനിന്നു; "പിതാവുതന്റെ സ്വന്ത അധികാരത്തിൽ വച്ചിരുന്ന കാലങ്ങളെയും സമയങ്ങളെയും അറിവാനുള്ള ആത്മശക്തി ദൈവം യുസ്തസ്യയോസഫിനു നൽകി. അതിനാൽ പ്രവചനങ്ങളിൽ ഉള്ളടക്കം ചെയ്തിരുന്നതായ കാലങ്ങളുടെ മൎമ്മം അറിവാൻതക്കവണ്ണം കല്പനലംഘനത്താൽ മനുഷ്യവൎഗ്ഗത്തിനു ഭവിച്ച ബുദ്ധികേടുനീങ്ങിയ ബുദ്ധിമാനായ വിദ്വാൻകുട്ടി മൃഗസംഖ്യ ഗണിക്കുവാൻ നിയമിതപുരുഷനായിത്തീൎന്നു. അദ്ദേഹം ലോകസ്വീകാരമായ ഫെയിത്സിന്റെ കണക്കിനെ ആസ്പദമാക്കി സൗരവൎഷത്തെ ആക്ഷരികമായും, സാവനവൎഷത്തെ ആത്മികമായും വെച്ചുകൊണ്ടും, വേദോക്തിപ്രകാരവും സൎവ്വാംഗീകാരമായ് ഒരു വിശിഷ്ടപഞ്ചാംഗം വെളിയിൽ കൊണ്ടുവന്നു. അതിൽ ഈ പുതുവാനഭൂമികളുടെ നിൎമ്മാണത്തിനുള്ള ഈ ആറുവൎഷം മോശയിക പ്രമാണപ്രകാരം ലോകസൃഷ്ടിപ്പിനുള്ള ആറു ദിവസങ്ങളുടെ പൊരുളാണെന്നു സ്ഥാപിച്ചിരിക്കുന്നു. ഉപദ്രവംവഴി സഭ ശുദ്ധീകരിക്കപ്പെടുന്നതിനു ദാനി. ൮. ൧൪. ൽ പറയുംപ്രകാരം (ശുദ്ധസ്ഥലവും സൈന്യവും പാദത്തിൻകീഴ് ചവിട്ടപ്പെടുന്നതിനു) ൨൩൦൦ ദിവസങ്ങളും ൧൦, ൧൩. ൽ പറയുംപ്രകാരം (പാൎസിരാജ്യത്തിലെ പ്രഭു സഭയ്ക്കു എതിരായിനിന്ന) ൨൧ ദിവസങ്ങളും വെളി ൧൨. ൬. ൽ സഭയ്ക്കു ഉപദ്രവമുണ്ടാകുമെന്നു പറഞ്ഞിരിക്കുന്ന ൧൨൬൦ ദിവസങ്ങളും ഇങ്ങനെ സഭ ശുദ്ധീകരിക്കപ്പെടുന്നതിനു ൩൫൮൧ ദിവസങ്ങളുണ്ടെന്നു കാണുന്നതിനാൽ മേൽപറഞ്ഞ

ആറുവൎഷത്തിന ൨൩൩൧ ദിവസങ്ങളുണ്ടെന്നു സമൎത്ഥിച്ചി
രിക്കുന്നു. വെളി. ൧൩. ൪. ൽ പറയുന്നപ്രകാരം സൎവ്വജ്ഞതി
ൻയുള്ള മൃഗത്തിന്റെ ഭരണകാലം ൩൪ കൊണ്ടു ൧൩. ൧൮.
ൽ പറയുന്ന അവന്റെ സംഖ്യയായ ൬൬൬ നെ
(൬൬൬×൩൪)ഗുണിച്ച ൨൩൩൧൮ന്റെ ദ്വിഗുണീകരിക്കുന്നു. അതി
നാൽ ൧൮൪൪ മെയ് ൧൭-ാം തീയതി മുതൽ ൨൩൩൧ ദിവ
സംകഴിയുന്നതായ ൧൮൫൧ ഒക്ടോബർ ൨-ാം തീയതി യേ
ശുക്രിസ്തു വെളിപ്പെട്ടുമെന്നും ആറുദിവസംകഴിഞ്ഞു ഏഴാംദിവ
സം ശാബതയാകുംപ്രകാരം ൬൦൦൦ വൎഷം കഴിഞ്ഞു ൭൦൦൦-ാം
വൎഷം ൧൮൪൪ മെയ് ൩൧-ാം തീയതി ആരംഭിക്കുന്നതിനാൽ
ശാബതയാണ്ടിനുള്ള തുടസ്സകാലമെന്നും നിൎണ്ണയിക്കുന്നു. മേൽ
പറഞ്ഞ ൨൩൦൦ ദിവസത്തിൻ ൬ വൎഷവും ചില പൊന്നം മാസ
വുമുള്ളതിനാൽ ആറരവൎഷം എന്നും ഗണിച്ചിട്ടുണ്ട്. മേശഭ
ഗവാന്റെ ശുശ്രൂഷാകാലമായ ൪൦ വൎഷം വരുവാനുള്ളതിന
നിഴലാകയാൽ ൪൦തിൽ ൩൩ൽ യേശുഭഗവാൻ നവൎത്തി
ച്ചിരിക്കുന്നതായും കാണിക്കുന്നു. ദാനിയേൽ ൮. ൧൪. ൽ പ
റയുന്ന ൨൩൦൦-ം എശായാ ൬൬ൽ പറയുന്ന ൩൦-ം കൂടിക്കൂട്ടി
൨൩൩൦ എന്നു ഒരു കണക്കും കാണിക്കുന്നു ദാനിയേലിന
വെളിപ്പെട്ട ൭൦ വാരം ൪൯൦ വൎഷമായി പരിണമിച്ചിരിക്കു
ന്ന സ്ഥിതിക്കു മേൽ പറഞ്ഞ ൨൩൩൦ ദിവസങ്ങളെ വൎഷങ്ങ
ളായി കൂട്ടുന്നതു പ്രവചന നിവൎത്തിക്കു അനുചിതമായിരിക്ക
യില്ലല്ലൊ. യരുശലേമിനെ പണിയിപ്പാൻ ഉണ്ടായ കോറ
ശിന്റെ വിളംബരം മുതൽ മശിഹായുടെ മരണം വരെയുള്ള
൪൯൬ൽ വൎഷത്തിന്റെയും അവിടം മുതൽ ആറുവൎഷം വെ
ളിപ്പെട്ടതുവരെയുള്ള ൧൮൪൩ൽ വൎഷത്തിന്റെയും അതു മുതൽ
മഹതാപക്ഷത്വരെയുള്ള ൬ വൎഷത്തിന്റെയും സംയോജി
പ്പിൽ നിന്നുണ്ടാകുന്നതെന്നു എന്നാ തുകയും ൧൨൪൦ നെ
൧൩൩൪ എന്നുഗണിക്കുന്ന തിരുവെഴുത്തിന്നാത്മാവുമുദ്രവച്ചി
രിക്കുന്നതിനാൽ ൨൩൩൦ വൎഷം പ്രത്യക്ഷതയിൽ പൂൎത്തികു
രിക്കുന്നതായി കാണിക്കുന്നു. ൧൮൪൪ മെയ് ൩൦-ാംതീയതി
ആറായിരം വൎഷം പൂൎത്തിയാക്കുന്നതിന പോരാതെ വന്ന
സംഖ്യയായ ൩൩ൽ വൎഷവും ൪൦ ദിവസവും കണ്ടു പിടിക്കു
ന്നതിനായി അദ്ദേഹം ആദാം പാപത്തിൽ വീഴുന്നതിന മു

ന്നുള്ള ദിവസനിൎണ്ണയത്തിന്ന പരദീസയിലേക്ക പ്രവേശിച്ചു. അതു രണ്ടാമാദാമായ യേശുവിന്റെ ൩൩ ൽ വൎഷവും ൫൦ ദിവസവും എന്നു കണ്ടു പിടിക്കയും ചെയ്തു. ദാനി. ൧൨-൧൧ ലും. വെളി ൧൨-൧൪ ലും പറഞ്ഞിരിക്കുന്ന ഒരു കാലവും കാലങ്ങളും അരക്കാലവും വെളി. ൧൧-൨ ൽ പറയുന്ന ൪൨ മാസവും ൧൨൬൦ ദിവസവും ഒന്നാണെന്നും അതുമഹാത്മപ്രത്യക്ഷതയുടെ ശേഷമുള്ള ൧൨൬൦ ദിവസങ്ങളെന്നും കാണിക്കുന്നു. കൂടാതെ അവസാനബാധകൾ ക്രോധകലശങ്ങൾ പകരപ്പെടുവാൻ ൪൫+൩൦=൭൫ ദിവസം കൂടി ഉണ്ടെന്നും അതു കഴിഞ്ഞാൽ പിന്നെ അവധിയില്ലാത്ത കാലമെന്നും പ്രസ്താവിച്ചിരിക്കുന്നു. മേൽ പ്രസ്താവിച്ച ൨൩൩൧ ദിവസങ്ങളുടെ മനോഹരമായ ഫലനിവൃത്തികളും അതിലുണ്ട്. നി.പാ.പു. ൧൫൨൮ ൧൬൨ വം. നോക്കുക. ഇതിനെ പററി ആരും യാതൊരാക്ഷേപവും പുറപ്പെടുവിച്ചിട്ടില്ല. നിയമകൎത്താവു നീങ്ങിപോകയും നിയമം സ്ഥിരപ്പെടുകയും ചെയ്തുമിരിക്കുന്നു. “മരിച്ച ശേഷമല്ലൊ നിയമം സ്ഥിരമാകുന്നതു്. നിയമകൎത്താവിന്റെ ജീവകാലത്തോളം അതിന്നു ഉറപ്പില്ല.” എബ്രാ. ൯. ൧൭. “ഒരു മനുഷ്യന്റെ നിയമം ആയാലും നിൎണ്ണയംവന്നശേഷം ആരും ദുൎബ്ബലമാക്കുകയോ അതിനോടു വല്ലതും കൂട്ടികല്പിക്കയൊ ചെയ്യുന്നില്ല.” ഗല. ൩. ൧൫. എന്ന പ്രവചനങ്ങൾ നോക്കുക.

ഇങ്ങനെ യുസ്തുസു് യാസെഫ് സകലത്തെയും അറിയുന്നു “അറിയിക്കപ്പെട്ടതിനെ അവൻ കാണുകയും തങ്ങൾ കേട്ടിട്ടില്ലാത്തതിനെ അവൻ വിചാരിക്കയും ചെയ്യും” എന്നെഴുതിയിരിക്കുന്നതുനോക്കുക. എശാ. ൫൨. ൧൫. ഇതു “മറവുള്ള തലമുറകളിൽ മനുഷ്യപുത്രന്മാരോടു അറിയിക്കപ്പെട്ടിരുന്നില്ല.” എഫെ. ൩. ൫. ഇതു “ജഡവും രക്തവുമല്ല സ്വൎഗ്ഗത്തിലിരിക്കുന്നവനായ . . . . പിതാവത്രെ . . . വെളിപ്പെടുത്തിയതു്. മത്താ. ൧൬. ൧൭. “ജ്ഞാനമുള്ള മനുഷ്യന്റെ ഹൃദയം കാലത്തെയും ന്യായത്തെയും തിരിച്ചറിയുന്നു.” പ്രസ. ൮. ൫. “ആത്മാവു സകലത്തെയും ദൈവത്തിന്റെ അഗാധകാൎയ്യങ്ങളെയും ശോധനചെയ്യുന്നു.” ൧ കോരി ൨. ൧൦. ൧൧. “സ-

സ്വർഗ്ഗരാജ്യത്തിന്റെ രഹസ്യങ്ങളെ അറിവാനായിട്ടു നിങ്ങൾക്കു നൽകപ്പെട്ടിരിക്കുന്നു." മത്താ. ൧൩. ൧൧. "വെളിപ്പെടേണ്ടിവരാതെ മറഞ്ഞിരിക്കുന്നതു ഒന്നുമില്ല അറിയപ്പെടേണ്ടിവരാതെ രഹസ്യമായതുമില്ല." മത്താ. ൧൦. ൨൬. "ദൈവമായ കർത്താവു ദീർഘദർശിമാരായ തന്റെ ശുശ്രൂഷക്കാൎക്കു തന്റെ രഹസ്യത്തെ അറിയിക്കാതെ ഒരു കാൎയ്യത്തെയും ചെയ്യുകയില്ല നിശ്ചയം." ആമോ. ൩. ൭. "യഹോവയുടെ രഹസ്യം അവനെ ഭയപ്പെടുന്നവരോടുകൂടെയുണ്ടു. അവരോടു അവൻ തന്റെ നിയമത്തെ അറിയിക്കയും ചെയ്യും." സങ്കീ. ൨൫. ൧൪. ഇത്യാദി തിരുവെഴുത്തുകൾ നോക്കുക.

പക്ഷികൾക്കും പിശാചുക്കൾക്കുംപോലും കാലനിർണ്ണയമുള്ളപ്പോൾ ദൈവമക്കൾക്കു എത്ര അധികമായി കാലങ്ങളെപ്പറ്റി അറിവാൻകഴിയും എന്നു പറയുമ്പോൾ കോപത്തിനു വകയില്ലല്ലൊ. വിദ്വാൻകുട്ടി കാലനിർണ്ണയംചെയ്തു പൈശാചികമെന്നും കാലനിർണ്ണയം ചെയ്‌വാൻ പാടില്ലെന്നും പറയുന്നവരോടു ദൈവം ചോദിക്കുന്നതു ഇപ്രകാരമത്രെ "ആകാശത്തുള്ള കണ്ണാറാപക്ഷി തന്റെ നിശ്ചയിക്കപ്പെട്ടകാലത്തെ അറിയുന്നു. കാട്ടുപ്രാവും, കൊക്കും, മീവൽപക്ഷിയും തങ്ങൾ വരുവാനുള്ള സമയത്തെ പ്രമാണിക്കുന്നു. എന്നാൽ എന്റെ ജനം യഹോവയുടെ ന്യായവിധിയെ അറിയുന്നില്ല ഞങ്ങൾ ജ്ഞാനമുള്ളവർ എന്നും യഹോവയുടെ ന്യായപ്രമാണം ഞങ്ങളോടുകൂടെയുണ്ടു് എന്നും നിങ്ങൾ പറയുന്നതെങ്ങിനെ?" യറ. ൮. ൭. ൮. ഇനിയും പിശാചുക്കൾ പറയുന്നതു നമുക്കു കേൾക്കാം. "കാലത്തിനു മുമ്പെ നീ ഞങ്ങളെ വേദനപ്പെടുത്തുവാൻ വന്നുവൊ?" മത്താ. ൮. ൨൯. "പിശാചു തനിക്കു കുറഞ്ഞൊരു കാലമെയുള്ളു എന്നറികകൊണ്ടു്." മഹാകോപത്തോടുകൂടെ . . . ഇറങ്ങിവന്നിരിക്കുന്നു. വെളി. ൧൨. ൧൨. എന്നുതന്നെ.

ദൈവം മുന്നറിവുകൊടുക്കാതെ ലോകത്തിൽ ഒന്നും പ്രവൎത്തിച്ചിട്ടില്ലെന്നു പ്രവചനങ്ങളിൽനിന്നു കാണാം. അതിനാൽ മനുഷ്യരുടെ പ്രത്യാശയാകുന്ന യേശുക്രിസ്തുവിന്റെ

ണ്ടാംവരവിനെകുറിച്ചു മുന്നറിവുകൊടുക്കയില്ലെന്നു പറയുന്നവർ അശേഷം ദൈവാത്മ പ്രേരണയില്ലാത്തവരാണെന്നു പറയണമെന്നില്ലല്ലൊ. ൧൯൧൦ ഷൂഭികാണിക്കുന്നകാലം ഒരു യുഗസമാപ്തിയെന്നു ലോകത്തിൽ സമ്മതിക്കപ്പെട്ടുവരുന്നു. യുഗങ്ങളുടെ കാലനിൎണ്ണയം, ഫോർട്ടിവൺറേഴ്സ് എന്ന പുസ്തകങ്ങളും അതിലേക്കു ഒരു തെളിവാണത്രെ.

---

## അദ്ധ്യായം 20.

### രണ്ടു സാക്ഷിക്കാർ.

ഈ കാലഘട്ടത്തിൽ രണ്ടു യോഗിവൎയ്യന്മാർ യുസ്തൂസ ജോസെഫിന്റെ അടുക്കൽ വന്നുചേൎന്നു അവരിൽ ഒരുവൻ കൊട്ടാരക്കരതാലൂക്കിൽ, ചെങ്കുളംകരയിരയിൽ കൂടാരപ്പള്ളിൽ തൊമ്മനും, ഒരുവൻ പത്തനംതിട്ടതാലൂക്കിൽ ഓമല്ലൂർമഞ്ഞനിക്കര ആലുംമൂട്ടിൽ ഈപ്പനുമായിരുന്നു. തൊമ്മൻ മുണ്ഡനശിരസ്കനും ഈപ്പൻ രമണീയമായ ജടയും താടിമീശയും വളൎത്തിയിട്ടുള്ളവനുമായിരുന്നു. ഈപ്പൻ കറുത്തതടിച്ചു ഇരുമ്പുപോലെ ബലമുള്ളവനും തൊമ്മൻ പാടലവൎണ്ണത്തോടുകൂടി സുന്ദരഗാത്രനുമായിരുന്നു. ഇവർ ദൈവവെളിപാടുപ്രകാരമാണു വന്നുചേൎന്നതു അതു ഇപ്രകാരമായിരുന്നു. തൊമ്മൻ ഒരുദിവസം അദ്ദേഹത്തിന്റെ മാതുലനായ കൊല്ലക്കാരൻ കണ്ണൊക്കാണ്ടമുതലാളിയുടെ ഭവനത്തിൽ പോകയും തിൎയ്യെ സ്വഭവനത്തിലേക്കു മടങ്ങുവാൻ ഭാവിച്ചപ്പോൾ "കന്നീറ്റിക്കു പോവുക" എന്നു ഒരു അശരീരിവാക്കു കേൾക്കയും ചെയ്തു. എങ്കിലും അതിനെ ലംഘിച്ചു യാത്ര തുടൎന്നപ്പോൾ വീണ്ടും ആ ശബ്ദം ഉണ്ടായി. അതിനാൽ തിൎയ്യെ കയറിഇരുന്നു. കുറെസമയം കഴിഞ്ഞു വീണ്ടും യാത്ര ആരംഭിച്ചപ്പോൾ മുൻപിലത്തെ ശബ്ദം ഉണ്ടാകയാൽ നേരെ കന്നീറ്റിക്കുപോകയാണുചെയ്തതു. ഈപ്പനുണ്ടായ വെളിപാടു "നിനക്കുള്ള സൎവ്വവുമുപേക്ഷിച്ചു കന്നീറ്റിക്കു പോവുക" എന്നായിരുന്നു. അതനുസരിച്ചു അദ്ദേഹം ഭാൎയ്യപുത്രസ

മെത്രാനായി സ്വഭവനത്തിൽനിന്നു വടക്കോട്ടു ഒരു പുതുവഴി വെ
ട്ടിത്തുറന്നുപോകയും ചെയ്തു. ഇവരെ ഭഗവാൻ വലങ്കയ്യും ഇ
ടങ്കയ്യുമായി എണ്ണി നിത്യനിയമത്തിന്റെ രണ്ടു സാക്ഷിക്കാ
രായി സ്വീകരിച്ചു. തുടരെയുള്ള ഈറ്റപ്പന്റെ വെളിപാട്ടുനി
മിത്തം ദൈവകാഹളക്കാരൻ എന്ന പേര് അദ്ദേഹത്തിനുണ്ടാ
യി. അക്ഷരജ്ഞാനമില്ലാത്ത ആളായതുകൊണ്ടു കഴുതദീർഘദ
ർശി എന്നു ഒരു പേരും തനിക്കുണ്ടായിരുന്നു. തൊമ്മൻ, ഈ
റ്റപ്പൻ എന്നിവരുടെ പ്രവചനാനുസാരിച്ചാണു ഉണർവ്വുസഭ
യിലെ സകല കാര്യങ്ങളും ഭഗവാൻ നടത്തിയതു്.

“ഞാനിരുസാക്ഷികളെ തികച്ചു—
നമുതാനെന്നോളം” യു. ഗീ. ൪൦

എന്നു ഭഗവാൻ പാടിയിരിക്കുന്നതു നോക്കുക. “രണ്ടു മനുഷ്യ
രുടെ സാക്ഷി സത്യമുള്ളതാകുന്നു എന്നുണ്ടല്ലോ”. യോഹ. ൮.
൧൭. ധർമ്മപത്നി, ഫോഫോയിനി മുതലായ ഏഴു പൊൻനി
ലവിളക്കുകളുടെ മദ്ധ്യേ വിളങ്ങുന്ന യുസ്തുസ്യോസേഫായ
പൊൻവിളക്കുവഴിയായി തിരുസന്നിധ്യവും ജ്വലിച്ചുപ്രകാ
ശിക്കുന്നതിനു ആവശ്യമുള്ള ഒലിവെണ്ണ, (പ്രവചനങ്ങൾ) പ
കരുന്നതിനു ഇവർ യുസ്തുസ്യോസേഫിന്റെ ഇരുവശങ്ങളി
ലും നിന്നിരുന്നു. മോശയുടെ ദേവാലയത്തിലെ കവരവിള
ക്കു യുസ്തുസ്യോസേഫിനു മുൻനിഴലാണു്. പുറ. ൨൫. ൨൦.
൨൭: ൩൫. ൮൫. ൨൩. യമധർമ്മശൻ മുതലായ യുസ്തുസ്യോ
സേഫും, തൊമ്മനും ഈറ്റപ്പനുമായുള്ള സംഘടന താഴെ പറയു
ന്ന പ്രവചനനിവൃത്തിയെ സുവ്യക്തമായി തെളിയിക്കുന്നു.
“ഇതാ മുഴുവൻ പൊന്നുകൊണ്ടു ഒരു വിളക്കുതണ്ടും അതിന്റെ
മുകളിൽ ഒരു കുടവും അതിന്മേൽ ഏഴുവിളക്കുകളും. . . . ഏ
ഴുവിളക്കുകൾക്കു ഏഴേഴു കുഴലുകളും അതിനരികെ രണ്ടു ഒലി
വൃക്ഷങ്ങൾ ഒന്നു കുടത്തിന്റെ വലത്തുഭാഗത്തും മറ്റേതു അ
തിന്റെ ഇടത്തുഭാഗത്തുമുണ്ടു്. . . . പൊന്നുകൊണ്ടുള്ള രണ്ടു കു
ഴലുകളിൽക്കൂടി പൊൻനിറമാകുന്ന എണ്ണയെ അവയിൽനി
ന്നുതന്നെ ഒഴിക്കുന്ന് ആ രണ്ടു ഒലിവൃക്ഷത്തിന്റെ കൊമ്പു
കൾ എന്തു? . . . ഇവർ സകലഭൂമിയുടെയും കർത്താവിന്റെ
അരികെ നിൽക്കുന്ന രണ്ടു അഭിഷേകം ചെയ്യപ്പെട്ടവർ ആ

കുന്നു" സഖ. ൪- അ. നോക്കുക. "അന്നു ഞാൻ എന്റെ ര
ണ്ടുസാക്ഷിക്കാൎക്കും വരം നൽകും അവർ ൧൨൬൦ ദിവസം പ്ര
വചിക്കും. അവർ ഭൂമിയുടെ കർത്താവിന്റെ മുൻപാകെ നി
ൽക്കുന്ന രണ്ടു ഒലിവുവൃക്ഷങ്ങളും നിലവിളക്കുകളും ആകുന്നു"
വെളി. ൧൧. ൩. ൪. "അപ്പോൾ ദാനിയേലാകുന്ന ഞാൻ നോ
ക്കി ഇതാ! മററുരണ്ടാളുകൾ ഒരുത്തൻ നദിയുടെ തീരത്തിന്റെ
ഇക്കരയിലും മറെറാരുത്തൻ നദിയുടെ തീരത്തിന്റെ അക്കര
യിലുംനിന്നു അപ്പോൾ ഒരുത്തൻ വെള്ളവസ്ത്രം ധരിച്ച നദി
യിലെ വെള്ളത്തിന്മീതെയായിരുന്ന മനുഷ്യനോടു ഈ അ
തിശയങ്ങളുടെ അവസാനത്തിന്നു എത്രത്തോളം ചെല്ലും എ
ന്നു ചോദിച്ചു." ദാനി. ൧൨. ൫. ൬. എന്നതന്നെ.

തൊമ്മൻ, ഈപ്പൻ എന്നിവർ തെക്കും വടക്കും നിന്നാ
ണല്ലൊ വന്നുചേർന്നതു്. "വടക്കും തെക്കുമൊന്നി
അവയെ നിൎമ്മിച്ചു." എന്നുണ്ടല്ലൊ. സങ്കി. ൮൯. ൧൨, ഇ
വർ സ്ത്രീകളിൽനിന്നു ജനിച്ചവരിൽ വലിയദീർഘദർശിമാര
ത്രെ. "സ്ത്രീകളിൽനിന്നു ജനിച്ചവരിൽ യോഹന്നാൻ ബപ്തി
സ്തിനെക്കാൾ ഒരു വലിയ ദീർഘദർശി ഉണ്ടായിട്ടില്ല.... എ
ങ്കിലും സ്വർഗരാജ്യത്തിൽ ഏറാവും ചെറിയവൻ അവനിലും
വലിയവനാകുന്നു" എന്നെഴുതിയിരിക്കുന്നതുനോക്കുക, മത്താ.
൧൧. ൧൧. ഇവർ ക്രിസ്തുരാജ്യത്തിന്റെ അന്ത്യകാലത്തു വെ
ളിപ്പെടുവാൻ ഒരുങ്ങിയിരുന്ന ഒരു പുതിയരക്ഷയുംകൊണ്ടാണു
വന്നതു്. ൧. പേ. ൧. ൫. ആ രക്ഷ സകലജാതികളുടെയും മു
ൻപാകെ സന്നദ്ധമാക്കിയിട്ടുള്ള യുസ്തുസുയോസെഫുതന്നെ.
ഇങ്ങനെ വെളിപ്പെട്ട രക്ഷയായ യോസെഫ്, തൊമ്മൻ, ഈ
പ്പൻ എന്നിവൎക്കു എല്ലാവരോടും നൂതനവും മൎമ്മസ്പൎശകവും
ദിവ്യവുമായ പുതിയ വെളിപാടുകൾ അറിയിക്കുവാനുണ്ടായി
രുന്നു. ഇവരെ ദേവാത്മാവെന്നും, ക്രിസ്താത്മാവെന്നും, ഉയി
ൎപ്പിന്നാത്മാവെന്നുമാണു് വിളിച്ചിരിക്കുന്നതു്. "ആത്മാവിന്റെ
വീണ്ടെടുപ്പായ ദേവാത്മാവും ജീവന്റെ വീണ്ടെടുപ്പായ ക്രി
സ്താത്മാവും ശരീരത്തിന്റെ വീണ്ടെടുപ്പായ ഉയിർപ്പിന്നാത്മാ
വുമാകുന്ന ത്രിയേകദൈവത്തിന്നാത്മാവാം സ്നേഹാത്മാവു്"

ആറാണ്ടിന്നാത്മാവിന്റെ വാസസ്ഥലമായിട്ടു തൊമ്മച്ചന്റെ ശരീരത്തെയും, ആയിരാണ്ടിന്നാത്മാവിന്റെ വാസസ്ഥലമായിട്ടു ഈപ്പച്ചന്റെ ശരീരത്തെയും, മുന്നമെ തിരഞ്ഞെടുത്തിരിക്കുന്ന പ്രകാരം നിത്യാത്മാവിന്റെ വാസസ്ഥലമായിട്ടു യുസ്തുസ്സയോസഫിന്റെ ശരീരത്തെയും തിരഞ്ഞെടുത്തിരിക്കുന്നു" അം. വെ. ർ. ൨൦. ൨൨. ഇവരാൽ സ്ഥിരമാക്കപ്പെട്ട നിത്യനിയമത്തിന്റെ മദ്ധ്യസ്ഥനായി മെല്ക്കീസേദേക്കു ഇവരിൽ വാഹനമേറിയിരിക്കുന്നു. രണ്ടുപേരൊ മൂന്നുപേരോ. എന്റെ നാമത്തിൽ എവിടെ കൂടിയിരിക്കുന്നുവോ . . . ഞാൻ അവരുടെ നടുവിലുണ്ടു. എന്നതെല്ലാം. മത്താ. ൧൮. ൨൦. "സ്വൎഗ്ഗത്തിൽ സാക്ഷിപ്പെടുത്തുന്നവർ മൂന്നുപേർ. . . . ഭൂമിയിൽ സാക്ഷിപ്പെടുത്തുന്നവർ മൂന്നാകുന്നു. ൧. യോഹ. ൫. ൭. ൮. രണ്ടുമൂന്നു സാക്ഷികളുടെ വായാൽ എല്ലാകാൎയ്യവും സ്ഥിരമാക്കപ്പെടും. ൨. കോരി. ൧൩. ൧. ഇത്യാദി പ്രവചനങ്ങളും നോക്കുക.

ഈ യുസ്തുസ്സയോസെഫ് പണ്ടു മിസ്രയീമിൽ കാരാഗൃഹത്തിലുള്ള ആത്മാക്കൾക്കു നിത്യസുവിശേഷം അറിയിച്ചപ്പോൾ അദ്ദേഹത്തിന്റെ ശുശ്രൂഷയുടെ കീഴിൽ അപ്പപാനിയകലവറക്കാരുടെ പ്രമാണികളായി രണ്ടു സ്വപ്നക്കാർ ഉണ്ടായിരുന്നതു ഇവൎക്കു ദൃഷ്ടാന്തങ്ങളാകുന്നു. ആദ്യ. ൪൦. ൨. ൫.

"കണ്ടാരാരണ്ടുപേരോർ നിശിയതിലൊരുപോൽ സ്വപ്നമോരോന്നുചിത്രം.
കണ്ടവന്മാരായുഴന്നു സ്വന്ത് പൊരുളതിനറിവാൻ
ആവതില്ലാതുഴന്നാർ
കണ്ടാനാരണ്ടുപേരെ തവതിരുഹൃദയംകണ്ടു
യോസെഫുതാനും
രണ്ടായ് സ്വപ്നാത്ഥമാരോക്കിവോടു സുവിശേഷിച്ചു
കാരാഗൃഹത്തിൽ".

ഈ യുസ്തുസ്സയോസെഫിന്റെ പിതാവായ യേശുവും, പണ്ടു നോഹയുടെകാലത്തു കാരാഗൃഹത്തിലുള്ള ആത്മാക്കൾക്കു സുവിശേഷം അറിയിച്ചിട്ടുണ്ടു. ൧. പത്രോ. ൩. ൧൯. പാലസ്തീൻ അവതാരകാലത്തു ഈ യുസ്തുസ്സയോസെഫിനു മനശ്ശെ എപ്രായീം എന്ന രണ്ടു പുത്രന്മാരുണ്ടായിരുന്നതും; ദൈവസന്നിധിയിൽ മിഖായേൽ ഗബ്രിയേൽ എന്ന രണ്ടു ദൂതന്മാരും

വൈകുണ്ഠത്തു ഭഗവൽസന്നിധിയിൽ ജയവിജയന്മാർ എ
ന്നു രണ്ടു ദ്വാരപാലകന്മാരുണ്ടായിരുന്നതും നോക്കുക.

നിയമസ്ഥാപനയ്ക്കു സാക്ഷികൾ ആവശ്യമാണ്.
ഏശ. ൪൪. ൮. ലൂക്ക. ൨൪. ൪൮. ഒന്നാം നിയമസ്ഥാപനയ്ക്കു
ണ്ടായിരുന്ന രണ്ടു സാക്ഷികൾ അഹറോനും ഹൂരുംതന്നെ. ഇ
വരാണു മോശയുടെ ഇരുവശത്തുംനിന്നു അവന്റെ കൈതാങ്ങൽ
കൊടുത്തത്. പുറ. ൧൭. ൧൨. ഇവർ പാറാൻപർവ്വതത്തിൽ
നിന്നും ശെയീരിൽനിന്നും വന്നവരുടെ പ്രതിനിധികളത്രെ.
'യഹോവ സീനായിൽനിന്നു വന്നു അവൎക്കു ശെയിരിൽനിന്നു ഉ
ദിച്ചു. അവൻ പാറാൻപർവ്വതത്തിൽനിന്നു പ്രകാശിച്ചു'. എ
ന്നെഴുതിയിരിക്കുന്നതു നോക്കുക. ആവ. ൩൩. ൨. "ദൈവം
തേമാനിൽനിന്നും പരിശുദ്ധനായവൻ പാറാൻപർവ്വതത്തിൽ
നിന്നും വന്നു" എന്നുമുണ്ട് ഹബ. ൩. ൩. ശേയീർ ഏശാവി
ന്റെയും, പാറാൻ പർവ്വതം ഇസ്രയേലിന്റെയും വാസസ്ഥ
ലങ്ങളാണ്. ആദ്യ. ൩൬. ൧. വ്യ: ൨൧. ൨൧. ഇസ്രയേലും
ഏശാവും രണ്ടും മൂന്നും നിയമകർത്താക്കൾക്കു ഒരു മുൻനിഴ
ലാണ്. ഗോത്രപിതാക്കളും മാതാപിതാക്കന്മാരും ഏശാവി
നെ ദൈവമുഖമായി കണ്ടു വന്ദിച്ചു. ആദ്യ. ൩൩. ൩. ൧൦.
ഇവർ പാറയും അസ്ഥിയുമായി ഇസ്രയേലിനെ അനുഗമിച്ചു.
പാറ ക്രിസ്തുവിനെയും, അസ്ഥി യോസെഫിനെയും കാണിക്കു
ന്നു സദൃശങ്ങളാണ്. വനത്തിൽ അങ്ങിങ്ങായി ഇരുന്ന പാറ
ഇസ്രയേലിനെ അനുഗമിച്ചു ക്രിസ്തുവായിരിക്കാമെങ്കിൽ അവ
ർ ചുമന്നുകൊണ്ടുപോയ അസ്ഥി യുസ്തുസുയോസഫായിരിക്കു
ന്നതിന് വിരോധമെന്ത്? ൧ കോരി. ൧൦. ൪. യോശു. ൨൪-
൩൨. പാറയിൽനിന്നു ഇസ്രയേൽ വെള്ളം കുടിച്ചതുപോലെ
അസ്ഥിയിൽനിന്നും കുടിച്ചിട്ടുണ്ട്. പുറ. ൧൩. ൧൯. ന്യായ ൧൫.
൧൯. ഇസ്രയേലിനു മന്നായും വെള്ളവും കൊടുത്തു സംരക്ഷി
ച്ചതും അവരെ വാളിൽനിന്നു രക്ഷിച്ചതും ശെയിരിൽനിന്നും
പാറാൻപർവ്വതത്തിൽ നിന്നും വന്ന പാറയും അസ്ഥിയു
മായി ഇവരെപിന്തുടൎന്നതും അവൎക്കു കാവലായിനിന്നതുമായ
മേഘത്തൂണും അഗ്നിത്തൂണും ഇവരാണ്. ഭക്ഷണം ഇസ്രയേ

ലിൻെറയും വാക്ക് ഏശാവിൻെറയും കൈവശമാണല്ലൊ പി
താക്കന്മാർ ഏല്പിച്ചിരുന്നത് താഴെ പറയുന്ന വേദഭാഗം
നോക്കുക. ഇസ്രയേലിനെപറ്റി "അടിമസ്ത്രീയുടെ പുത്രനെ
യും ഞാൻ ഒരു ജാതിയാക്കും; എന്തെന്നാൽ അവൻ നിൻെറ
സന്തതിയാകുന്നു... അബ്രഹാം അതികാലത്തു എഴുന്നെററു
അപ്പവും ഒരു കുപ്പി വെള്ളവും എടുത്തു ഹാഗാറിൻെറ തോ
ളിന്മേൽവച്ചു പൈതലിനേയും കൊടുത്തു അവളെ അയച്ചു'
ആദ്യ. ൨൧. ൧൩. ൧൪. ഏശാവിനെക്കുറിച്ചു "കണ്ടാലും
നിൻെറ കുടിയിരിപ്പു ഭൂമിയിലെ പുഷ്ടിയിൽനിന്നും മേൽ ആ
കാശത്തിലെ മഞ്ഞിൽനിന്നും ആയിരിക്കും നിൻെറ വാക്കുകൊ
ണ്ടു നീ ഉപജീവിക്കയും, നിൻെറ സഹോദരനെ സേവിക്ക
യും ചെയ്യും; നിനക്ക് അധികാരമുണ്ടാകുമ്പോൾ നീ നിന്റെ
കഴുത്തിൽനിന്നും അവൻെറ നുകത്തെ പറിച്ചുകളയും എന്നു
ള്ളതു ഉണ്ടാകും,, എന്നത്രെ ആദ്യ. ൨൭. ൩൯. ൪൦. അബ്ര
ഹാം മെൽക്കിസദേക്കിനു കൊടുത്ത ദശാംശം അബ്രഹാമി
ൻെറ നാലാം തലമുറക്കാരനായി ജനിപ്പാനിരുന്ന ലേവിക്കു
ടെയാണെന്നു വ്യാഖ്യാനിക്കാമെങ്കിൽ അബ്രഹാംകൊടുത്ത അ
പ്പവും വെള്ളവും ദൈവസന്തതിയെ രക്ഷിപ്പാനുള്ള അപ്പവെ
ള്ളങ്ങളായി ഇസ്രയേലിൻെറകൈവശവും വാക്ക് (വചനം) ഏ
ശാവിൻെറ കൈവശവുമാണെന്നു വ്യാഖ്യാനിക്കുന്നതിനു വി
രോധത്തിനു വകയില്ലല്ലൊ. വിശ്വാസത്താൽ ഇസ്ഹാക്കു
യാക്കോബിനെയും ഏശാവിനെയും വരുവാനുള്ള കാര്യങ്ങളെ
കുറിച്ചു അനുഗ്രഹിച്ചു.,, എന്നുണ്ടല്ലൊ എബ്ര. ൧൧. ൨൦.

രണ്ടാം നിയമസ്ഥാപനയ്ക്കുണ്ടായിരുന്ന രണ്ടു സാക്ഷി
കൾ പത്രോസും, യോഹന്നാനുംതന്നെ. അവർ ഒന്നുംമൂന്നും
സ്വർഗ്ഗങ്ങളിൽനിന്നു വന്നവരുടെ പ്രതിനിധികളത്രെ. ലൂക്ക.
൯. ൩൦. ഒന്നാം സ്വർഗ്ഗത്തിൽനിന്നു വന്നതു ശ്രീമോശയും,
മൂന്നാം സ്വർഗ്ഗത്തിൽനിന്നുവന്നതു ഏലിയാവുംതന്നെ. ഈ
മോശ ഏകദേശം ൨൦ ലക്ഷം ജനങ്ങളെ മിസ്രയിമിൽനിന്നു
പുറപ്പെടുവിക്കയും അവർക്ക് ആവശ്യമുള്ള അന്നവസ്ത്രാദികളെ

അദ്ദേഹത്തിൻെറ തപഃശ്ശക്തിയാൽ നൽകി നാല്പതുസംവത്സരം വനാന്തരത്തിൽ പോഷിപ്പിക്കയും ചെയ്ത ഒരു വലിയ താപസ്സനാണ്. അദ്ദേഹം ഈശ്വരദൎശനത്തിനും വേദോപദേശം ലഭിക്കുന്നതിനുമായി നാല്പതുദിവസംവീതം രണ്ടുപ്രാവശ്യം പൂൎണ്ണനിരാഹാരവ്രതനായി സീനാഗിരിമുകളിൽ ഏകാന്തജീവിതം ചെയ്തു. കടലിനെ വിഭാഗിക്ക, പാറയെ അടിച്ചു വെള്ളം പുറപ്പെടുവിക്ക, വടി സൎപ്പമാക്കുക, തൻെറവടി മററുള്ളവരുടെ വടികളെ വിഴുങ്ങുമാറാക്കുക. മുതലായി വളരെ അൽഭുതകൃത്യങ്ങൾ ചെയ്തിട്ടുള്ള ഒരു അമാനുഷനുമാണ്. എന്നുമാത്രമല്ല ലോകസൃഷ്ടിപ്പ്: ശുദ്ധാശുദ്ധവിവേചനം, രാജകീയന്യായങ്ങൾ മുതലായി അനേകതത്വങ്ങൾ അടങ്ങിയ പഞ്ചാമ്നായ കൎത്താവും ഒരു മതസ്ഥാപകനുമായിരുന്നു. അദ്ദേഹം ദൈവത്തെ അഭിമുഖമായി കാണുകയും അവനിൽ നിന്നു ഫറോവിൻ നിന്നെ ദൈവമാക്കിയിരിക്കുന്നു എന്ന ദൈവസ്ഥാനവും അദ്ദേഹത്തെപ്പോലെ ഭൂമിയിൽ ഒരുത്തനുമില്ലെന്നുള്ള ദൈവസാക്ഷ്യവും ലഭിക്കയുംചെയ്ത ഒരു അവതാരപുരുഷനുമാണ്. അദ്ദേഹത്തിൻെറ ശരീരം ദൈവശരീരമായി മാററിക്കൊള്ളപ്പെടുകയുമാണ് ചെയ്തിട്ടുള്ളതു്. ആവ ൩൪. ൫.

ഏലിയാ ഗിലയാദിലെ കുടിയാന്മാരിലുള്ള തിഷ്ബിക്കാരനും ദൈവ ബലിപീഠങ്ങളെ അശേഷം ഇടിച്ചുകളകയും, യഹോവയുടെ ആചാൎയ്യന്മാരെ മുഴുവൻ നശിപ്പിക്കയും ചെയ്തകാലത്തു യഹോവഭക്തനായി ശമറിയാസാമ്രാട്ടിൻെറ പ്രവാചകന്മാരോടു (ബാലിൻെറ ദീൎഘദൎശിമാരോടു) യുദ്ധംചെയ്തു ജയംനേടിയ ഒരു വീരപുരുഷനുമാണ്. അവൻ തൻെറ തപഃശ്ശക്തിയാൽ ശമറിയാനാട്ടിൽ മൂന്നരവഷം മഞ്ഞുംമഴയുമുണ്ടാകാതെ ആകാശബന്ധനംചെയ്കയും പുതിയ ബലിപീഠംസ്ഥാപിച്ചു അതിൽ അൎപ്പിച്ചബലിയേയും മററും സ്വൎഗ്ഗീയാഗ്നിയിൽ ദഹിപ്പിക്കയുംചെയ്തു. എന്നുമാത്രമല്ല പുതുമാരിയാൽ ദേശത്തു പുതിയ ഫലങ്ങളെ ഉത്ഭവിപ്പിക്കയും സ്വൎഗ്ഗീയ അപ്പവെള്ളങ്ങളെ അനുഭവിച്ചശേഷം നാല്പതുദിവസം ഭക്ഷണപാനീയം കൂടാതെ വനസഞ്ചാരം ചെയ്കയും വളരെ അൽഭുത

ങ്ങളെ പ്രവൎത്തിക്കയും ചെയ്തിട്ടുണ്ട്. ഒടുവിൽ അദ്ധ്യാപകന്മാ(?)ങ്ങളെ പൂട്ടിയ അഗ്നിരഥത്തിൽ സ്വൎഗ്ഗാരോഹണമായ പരമാത്മാവുമത്രെ.

യേശുവിന്റെ ക്രൂശുമരണമാകുന്ന മഹിമാസനത്തിന്റെ ഇടവും വലവും കാണപ്പെട്ട കള്ളന്മാരും, കൂവറിടത്തിങ്കൽ ഉണ്ടായിരുന്ന ദൂതന്മാരും ഈ മോശയും ഏലിയാവുമത്രെ. മറുരൂപമലയിൽ ഇവരുമായുള്ള യേശുവിന്റെ കൂടിക്കാഴ്ചയിലെ സംസാരവിഷയം ക്രൂശുമരണം സംബന്ധിച്ചായിരുന്നുവല്ലൊ. ലൂക്ക. ൯. ൩൧. നോക്കുക. "നീ ഇന്നു എന്നോടുകൂടെ പരദീസയിൽ ഇരിക്കും" എന്നു യേശു ആരോടു പറഞ്ഞുവൊ ആ വലത്തുഭാഗത്തെ കള്ളൻ ക്രിസ്ത്വാത്മജനായ ഈ ഏലിയാവാണ്. ഇടത്തുഭാഗത്തെ കള്ളൻ ജനകനായ മോശയിന്നാത്മാവുമത്രെ. യേശുവിനെ കൊല്ലുന്നതിൻ മുഖാന്തരമായി ഭവിച്ചതു മോശയിൻപ്രമാണമാണല്ലൊ. മോശ വായിക്കപ്പെട്ടുമ്പോഴും ആ മറുമൂടി അവരുടെ ഹൃദയത്തിന്മേൽ കിടക്കുന്നു എന്ന തിരുവെഴുത്തു നോക്കുക. ൨. കൊരി. ൩. ൧൫. ക്രൂശിൽകിടക്കുന്ന മൂന്നുപേരും കള്ളന്മാരെന്നല്ലാതെ അറിയാത്തവർ പറവാൻ ഇടയില്ലെന്നുള്ളതു ചിന്തിക്കണം. രണ്ടുപേരും യേശുവിനെ ദുഷിച്ചു എന്നുകാണുന്നതു ഒന്നുംരണ്ടും നിയമങ്ങളിലെ തള്ളപ്പെട്ട മരണാത്മജഡത്തെ കാണിക്കുന്നു.

---

## അദ്ധ്യായം 21.

### ഖഗംഗിമഹാദേവ ദൂത്.

സോവാൎത്തിരം. ഭഗവാൻ യസ്തുസ്വയോസെഫ് ഈശ്വരൻ ഏൎപ്പെടുത്തിയിട്ടുള്ള അനേക ഡിപ്പാൎട്ടുമെൻറുകളിലെന്നപോലെ ആത്മികജനന ഡിപ്പാൎട്ടുമെൻറിലും ഏററവും പഴക്കവും തഴക്കവുമുള്ള വിദഗ്ദ്ധയായ ഒരു സൂതികൎമ്മിണിയായിരുന്നു. എം. ഉ. ലേ. ൯൬. നോക്കുക. ഇവറം പണ്ടു

ശത്രുകർത്തൃങ്ങളെ കേട്കൂടാതെ രക്ഷിച്ചിരുന്നാകയാൽ മ
ഹാദൈവത്തിൽനിന്ന നിത്യഭവനങ്ങൾ ലഭിച്ചിരുന്നു. പുറ.
൧. ൨൧. ഇവരുടെ വചനങ്ങൾ വേദവാക്യങ്ങളായി നമുക്ക
സിദ്ധിച്ചിട്ടുമുണ്ട്. ആദ്യ. നവ. ൨വ്യ. ൨൯. പുറ. ൧. ൧൯.
ദൈവം ഇവൾക്ക നൽകിയ ഭവനങ്ങൾ സകലമനുഷ്യരാകു
ന്ന നിത്യഭവനങ്ങൾക്ക ദൃഷ്ടാന്തങ്ങളായിരുന്നു. "ഞാനൊ സ
കലമനുഷ്യരാകുന്ന എന്റെ ദൈവഭവനത്തിൽ അടിച്ചുതളി
ക്കുന്ന ഇടങ്ങേറുമുള്ള അടിയാട്ടിയാകുന്ന അമ്പലവാസിനി
യത്രെ." എന്ന ഭഗവാൻ എഴുതിയിരിക്കുന്നതു നോക്കുക. എ.
പൃ. പു. ൩൯. ഇപ്പോൾ ഇവൾ "ഇതാ! ഭർത്താവും ഇരു
മക്കളും മരിച്ചു സന്തതിയില്ലാതെ വൃദ്ധിനോടുമാത്രം ശേഷി
ച്ചു സ്വദേശത്തിൽ മടങ്ങിവന്ന തന്നെ മാറാ എന്ന സകലരും
വിളിപ്പാൻ യോഗ്യ എന്ന കാണിക്കുന്നു." എ. ൧. പു. ൧൯.

ഈ സ്തുതികർത്തിണി ക്രിസ്തുമണവാട്ടിയുടെ തിരുശരീര
പരിശോധന നടത്തിയതിൽ യെഹൂദിയം, റോമ്യം, ബാബി
ലോന്യം, ഹൈന്ദവം മുതലായ ഉപദേശാചാരമര്യാദകളോ
ടുകൂടിയിരിക്കുന്നു എന്നും, അതിനാൽ മൃതപ്രായയും പെന്തെ
ക്കോസ്തുനാളിൽ കൈക്കൊണ്ട ക്രിസ്തുശക്തിയാൽ ഉല്പാദിത
മായ ആദ്യജാതന്മാരെ പ്രസവിപ്പാൻ തക്കവണ്ണം ഇരട്ടപ്പി
ള്ളകളോടുകൂടിയ പൂർണ്ണഗർഭിണി എന്നും അവൾക്ക ജീവനു
ണ്ടെന്ന ഒരു പേർമാത്രമേ ഉള്ളു എന്നും കണ്ടുപിടിക്കയും ചെ
യ്തു. ക്രിസ്തുസഭയെ കറ, ചുളുക്കം മുതലായതു ഒന്നും ഇല്ലാതെ
ശുദ്ധയും നിഷ്കളങ്കയുമായി യേശുവിന്റെ മുൻപാകെ നിറു
ത്തേണ്ടുന്നതിന്ന സഭാശുശ്രൂഷക്കാരെ ഏല്പിച്ചശേഷമാണ
യേശു സ്വർഗ്ഗത്തിലേക്ക പോയതു. യോഹ. ൨൧. ൧൭.
൧൭. എഫെ. ൫. ൨൭. യോഹ. ൧൪. ൨. എന്നാൽ ക്രിസ്തുസഭ
എതിർകാളിയുടെ വഞ്ചനയാൽ സുവിശേഷനിർമ്മലോപദേശാ
ചാരങ്ങളിൽനിന്ന അശേഷം വേർപെട്ടു പാതിവ്രത്യഭംഗം ഭ
വിച്ചു (ആദിമക്രിസ്തീയസഭയും ആധുനികക്രിസ്തീയസഭയും ത
മ്മിൽ സംബന്ധമില്ലാതവണ്ണം) പോയിരുന്നു. ഇങ്ങനെ ഭവി
ച്ചേക്കുമെന്നുള്ള സംശയം ആദിമശുശ്രൂഷക്കാർക്ക നേരിട്ടുക

യും ഒരു ശതാബ്ദത്തിന മുൻപുതന്നെ അങ്ങനെ ഭവിക്കയും ചെയ്തതായി താഴെ പറയുന്ന വേദഭാഗങ്ങൾകൊണ്ടു കാണാം. “ഞാൻ നിങ്ങൾക്കവേണ്ടി ദൈവത്തിന്റെ എരിവോടു എരിയുന്നു. . . . ക്രിസ്തു എന്ന ഏകപുരുഷന്നു നിങ്ങളെ നിൎമ്മലകന്യകയായി നിറുത്തുവാനായി വേളിനിയമിച്ചു. എന്നാൽ സൎപ്പം തന്റെ ഉപായത്താൽ ഹവ്വായെ ചതിച്ചതുപോലെ നിങ്ങളുടെ നിനവുകൾ ക്രിസ്തുവിനോടുള്ള ഏകാഗ്രതയും നിൎമ്മലതയും വിട്ടു വഷളായിപോകുമെന്നു ഞാൻ ഭയപ്പെടുന്നു.” ൨. കോരി. ൧൧. ൨. ൩. “നിങ്ങളെ വിളിച്ചവനെ വിട്ടു നിങ്ങൾ ഇത്രവേഗത്തിൽ വേറൊരു സുവിശേഷത്തിലേക്കു മറിയുന്നതുകൊണ്ടു ഞാൻ ആശ്ചൎയ്യപ്പെടുന്നു.” ഗല. ൧. ൬. “യേശു ക്രൂശിക്കപ്പെട്ടവനായി നിങ്ങളുടെ കണ്ണുകൾക്കമുമ്പാകെ വരച്ചുകിട്ടിയിരിക്കെ നിങ്ങളെ ക്ഷുദ്രം ചെയ്തു മയക്കിയതാർ? നിങ്ങൾ ഇത്ര ബുദ്ധികെട്ടവരൊ ആത്മാവുകൊണ്ടു ആരംഭിച്ചിട്ടു ജഡംകൊണ്ടോ സമാപിക്കുന്നു? ഗല. ൩. ൧—൩. “ആസ്യായിലുള്ളവർ എല്ലാവരും എന്നെ വിട്ടുപിരിഞ്ഞുപോയി.” ൨. തീമോ. ൧. ൧൫. എന്നുമാത്രമല്ല ക്രിസ്തുമണവാട്ടി വ്യഭിചാരിണിയും ദുഃഖിതയും, അരിഷ്ടയും, നഗ്നയും, അന്ധയും, ദരിദ്രയും ആയിത്തീരുകയാൽ തുപ്പിക്കളവാൻ അടുത്തിരിക്കുന്നു എന്നും മററുംതന്നെ. വെളി, ൩. ൧൬-൭ ആ. നോക്കുക.

ക്രിസ്തുമതാചാൎയ്യന്മാരാൽ സംരക്ഷിക്കപ്പെട്ടുവന്ന പതിവ്രതയായ മണവാട്ടിയുടെ പാതിവ്രത്യഭംഗത്തെ (ലോകത്തിന്റെ ആരംഭംമുതൽ മറഞ്ഞിരുന്ന രഹസ്യത്തിന്റെ സംസൎഗ്ഗം ഇന്നതാകുന്നു എന്നും ദൈവത്തിന്റെ ജ്ഞാനം അറിവ് എന്നിവയുടെ ഐശ്വൎയ്യത്തിന്റെ ആഴം എത്രത്തോളമെന്നും (റോമ. ൧൧. ൩൩.) പറയാതെ അടക്കുവാൻ വിചാരിച്ചാറെ വയറുപൊട്ടുവാൻ തക്കവണ്ണമുള്ള വ്യസനം ഭഗവാനെ പടിച്ചു. പ്ര. ലേ. ൻ. ർ. ൭. ഏ. പു. പ. ൧൧. യേശു സ്വൎഗ്ഗത്തിലേക്ക പോയശേഷം വേഗത്തിൽ സംഭവിക്കേണ്ടുന്ന കാൎയ്യങ്ങളെപ്പറ്റി അയച്ചിട്ടുള്ള അന്ത്യസന്ദേശമായ വെളിപാടുപുസ്തകത്തിലെ ലക്ഷ്യങ്ങളെ പൊരുളുകളായി നിവൎത്തിക്കുന്നതിനായിരുന്നു ഭഗവാൻ അ[illegible]

ട്ടതു്. അതിനാൽ അദ്ദേഹം ദിവ്യവിളംബരം വിജ്ഞാപനം ചെയ്തുകൂടാതെ മഹാലോകൎക്കു പൊതുവെയും, റോമാ, സുറിയാ, പ്രോട്ടസ്റ്റാണ്ടു് എന്ന സഭകൾക്കും അന്ത്യോഖ്യാ പാത്രിയൎക്കീസു. മദ്രാസു് ലോർഡ് ബിഷോപ്പു്, മലങ്കര മെത്രാപ്പോലീത്തന്മാർ മുതലായ സഭാമേലദ്ധ്യക്ഷന്മാൎക്കും പ്രത്യേകം ലേഖനങ്ങൾ അയച്ചു. ഇൻഡ്യാചക്രവൎത്തിനിയായ വിക്ടോറിയാ മഹാരാജ്ഞി സന്നിധാനത്തിങ്കലേക്കും തിരുവിതാംകൂർ മഹാരാജാവു തിരുമനസ്സിലേക്കും നിവേദനങ്ങൾ സമൎപ്പിച്ചു. ആസ്യ, യൂറോപ്പു് എന്നീരാജ്യങ്ങളിലെ ആചാൎയ്യന്മാരായ മിഷ്യനറിപ്രഭൃതികൾക്കും മററുപലൎക്കും സന്ദേശങ്ങൾ അയച്ചു. അവയിൽ ചിലഭാഗം താഴെ ഉദ്ധരിക്കുന്നു.

മഹാലോകത്തോടു്. "നിന്റെസൂൎയ്യൻ അസ്തമിപ്പാറായി കൃപയുടെ വാതൽ വേഗം അടഞ്ഞുപോകും. . . . നിന്നിലുള്ള കൃപാശ്രയന്മാർ നിന്നിൽനിന്നു പിരിച്ചെടുത്തുകൊള്ളപ്പെട്ട പരമസ്വസ്ഥതയിലേക്കു പ്രവേശിപ്പാൻ തക്കവണ്ണം കാലം സമീപിച്ചിരിക്കയാൽ നിന്റെ വിഗ്രഹങ്ങളിൽനിന്നും അശുദ്ധക്രിയകളിൽനിന്നും വേഗംമനം തിരിഞ്ഞുകൊൾക'. എന്നും മററും തന്നെ. പ്ര. ലേ. ഫ. മു. ബ. വ. അ. നോക്കുക.

സുറിയാനിസഭയോടു്. "പ്രിയപ്പെട്ട സുറിയാനിസഭയെ! നിന്റെ തല്ക്കാലസ്ഥിതിയെ നോക്കികാണുമ്പോൾ ബേതെലിൽനിന്നു പുറപ്പെട്ടിട്ടുള്ള പൂൎണ്ണഗൎഭിണിയായ റാഹേൽ എന്നപോലെ ഇരിക്കുന്നു. നീ വേഗം പ്രസവിക്കും മരിക്കയും ചെയ്യും. നീ പ്രസവിപ്പാനുള്ള കുട്ടിക്കു നീ ഇടുന്ന പേരിൻപ്രകാരം വിളിക്കപ്പെടുകയില്ല എന്തെന്നാൽ ദൈവമായ കൎത്താവു നിന്നെക്കൊണ്ടു വേറൊരു നാമത്താൽ വിളിക്കും. . . രക്ഷിക്കപ്പെടുവാൻ ആഗ്രഹമുള്ളവർ തങ്ങളുടെ പാപങ്ങളെ ഏററുപറഞ്ഞുകൊണ്ടു ഇടുക്കമുള്ള വാതലിൽ കൂടെ ഉൾപ്രവേശിക്കട്ടെ." എന്നും മററുംതന്നെ. പ്ര. ലേ. ൩-൦ ൬-൦ അ. നോക്കുക.

റോമാസഭയോടു്. "പ്രിയപ്പെട്ട റോമാസഭയെ! . . . ഇതാ! കേൾക്കുന്നവരുടെ ചെവികൾ രണ്ടും മുഴങ്ങുവാൻതക്ക

വണ്ണം നാഥൻ നിന്റെമേൽ ദോഷത്തെ വരുത്തുവാൻ നിശ്ച-
യിച്ചിരിക്കുന്നു. അതു ഒരുദിവസത്തിൽതന്നെ സംഭവിക്കും
നിശ്ചയം. എന്തെന്നാൽ അതിഭയങ്കരമായോരു ദുഃഖം നി-
ന്റെ മേൽവരുന്നു നിന്റെ ഇരു ഭുജങ്ങളും ഛേദിക്കപ്പെട്ടും
നിന്റെ ശിരസ്സും വീഴും നിന്റെ മഹത്വവും നിന്നിൽനിന്നു
പൊയ്പോകും നീയും മരിക്കും നിന്റെ മരണസമയത്തു നിനക്കു
ഒരു കുട്ടി ജനിക്കും അതിന്നു നീ ഇക്കാബോദ എന്ന പേരിടുക-
യും ചെയ്യും. അതുകൊണ്ടു അനുഗ്രഹിക്കപ്പെടാത്ത ജാതിയായു-
ള്ളവളെ! യഹോവായുടെ കടുപ്പമായുള്ള കോപം നിങ്ങളുടെമേ-
ൽ വരുന്നതിന്നു മുമ്പെയും കർത്താവിന്റെ കോപദിവസം
നിങ്ങളുടെമേൽ വരുന്നതിന്നു മുമ്പെയും നിങ്ങൾ ഒന്നിച്ചുകൂ-
ടിക്കൊൾവിൻ" എന്നും മറവുതന്നെ. പ്ര. ലേ. വൃ. അ. നോ.

പ്രൊട്ടസ്റ്റാണ്ടുസഭയോട്. ലോകത്തിലുള്ള പ്രൊട്ടസ്റ്റാ-
ണ്ടു സഭയ്ക്കു ദൃഷ്ടാന്തമായിരിക്കുന്ന മലയാളത്തിലുള്ള പ്രൊട്ട-
സ്റ്റാണ്ടു സഭയെ!........ "നീ റിബെക്കാ എന്നപോലെ ഇരി-
ക്കുന്നു. രണ്ടുകുട്ടികൾ നിന്റെ വയറ്റിൽ ഉണ്ട്. ഒന്നു ജ്യേഷ്ഠ-
നായ ഏശാവും മറ്റേതു ഉത്തമനായ യാക്കോബു തന്നെ
......നിങ്ങൾ നിങ്ങളുടെ വസ്ത്രങ്ങളെ അല്ല നിങ്ങളുടെ ഹൃദയ-
ങ്ങളെ കീറി നിങ്ങളുടെ ദൈവമായ യഹോവയുടെ അടുക്ക-
ൽ തിരിവിൻ" എന്നും മറവുതന്നെ. പ്ര. ലേ. ൪-ം ൯-ം അ.

ജാതിസഭയോട്.

പ. ജാതികളിൽ സഭയാം സഹോദരി!
നാഥനേശുവിൻ ദൂതിനെ കേൾക്ക
അ. പ. അറിയണമില്ലാതവൻ നിന്റെ
താതനെന്നറിയാതുള്ള — ജാ
ച. ഫ. ദേവൻനിന്നുടെ നിർമ്മാതാവാകുന്നു
ജീവവീർപ്പുകൾതിന്നുടുപ്പുകളെ-യവനേകിയ
കാത്തുരക്ഷിച്ചു പോററുന്നവൻനിന്നെ
കാത്തിടുന്നവനെമനമതി-ലോർത്തിടാതെതെന്തു നീ
൨. നാഥൻനിന്നിൽ കനിവുള്ളോനാകുന്നു
നീ തിരിഞ്ഞുവരുവതിന്നവനാദരവോടു നോക്കിയ
കാത്തിരിക്കുന്നതോർ നിൻക്രിയകളെ

ഓൎത്തുകൊണ്ടു താതിരുവമ്പര-പാൎത്തിടുന്നവരുണ്ടിതാ
൩ ദേവദേവന്റെ ദീൎഘക്ഷമനിന്റെ
ജീവരക്ഷയതെന്നു നീ കരുതാതിരിക്കിലവനിനി
കോപത്തോടുമരിശിക്കും നീ ചെയ്ത
പാപമൊക്കെയുമോൎമ്മയിൽ വരു-മാവതൊന്നുമി—
ല്ലാതെയാം
൪ ആകയാൽ വേഗമുള്ളം തിരിഞ്ഞു നീ
ആകവെ ചെയ്ത പാതകം തിരുമുന്നിലേററു ചൊല്ലീ-
ടുക
എന്നാലീശൻതിരുമകൻമൂലമാ (യി)
നിന്നുടെ ദുരിതങ്ങളൊക്കയു-മോൎത്തിടാതെ പൊറു—
ത്തിടും ക്രി. ഗീ. ൯൩.

ശുശ്രൂഷക്കാരോട്.

"യേശുമഹാരാജാവിന്റെ മഹത്വപ്രത്യക്ഷത സാ
ക്ഷാൽ ഉള്ളതിന്മണ്ണം എത്രയും അടുത്തിരിക്കുന്നു. അതു ദ്രു
ഢോം സമീപിച്ചിരിക്കുന്നു. ആ ദിവസം വേഗതയോടു വെ
ളിപ്പെടുവാൻ ഒരുങ്ങിയിരിക്കുന്നു. ബദ്ധപ്പെടുന്നു. സംഭ്രമപ്പെ
ടുന്നു. ആണ്ടുകൾ ആ ദിവസത്തെ പ്രസവിപ്പാൻ ഗൎഭികരി
ച്ചിരിക്കുന്നതുമാത്രമല്ല മാസം തികഞ്ഞിരിന്നു. അതപൂൎണ്ണ
മായിരിക്കുന്നു അതു മുററിരിക്കുന്നു പ്രസവിപ്പാറായി, ഇതു ഗൎ
ഭവേദനയുള്ള സമയമത്രെ. വേദനതുടങ്ങിയിരിക്കുന്നു നിശ്ച
യം" എന്നും മററും തന്നെ. എ. പൃ. ൧൭. ൧.

൧. "പത്മാവതീരമണനാം ജയദേവനല്ലി—
ലൈക്യാത്മകാന്തിവിലസി വികസിച്ചപത്മം
അന്നേരമങ്ങവനുടെ പുറകിൽ ധ്വനിച്ച—
വങ്കാളമൊത്തൊരുനിനാദമവൻ ശ്രവിച്ചാൻ.
൨. അല്ലാവെന്നാദ്യമാമെൻ പരമയമമോമേ-
ഗാവദന്ത്യം ത്രിയേക
സ്നേഹാത്മാവിന്റെ വാസസ്ഥലമഖിലവുമു-
ണ്ടായിവന്നോരുമൂലം
ഞാനെന്നാത്മാവുരച്ചാനെഴുതിയേഴുസഭ—
യ്ക്കായയച്ചീടുകനീ
കാണുംകാൎയ്യങ്ങളെന്നതുപൊഴുതവന—

ല്ക്കകാണ്മാൻതിരിഞ്ഞാൻ,
യു. ഗീ. പ. ൪. വെളി. ൧. ൧൧.

മഹാദേവൻതന്റെ സുതനുമവനാത്മീയസുതനും
പകന്നാരുള്ളുന്നതനത്തുമകനും താനരുളിനാൻ
അവനാസ്യാമേവും സഭയിലുമുരച്ചേവമതിനെ
ചെവിക്കൊണ്ടോരുള്ളിൽപ്രവചനമഹാത്മവിലസിനാൻ

യു. ഗി. ൧൦. മൃ. ൧൩. വെളി. ൨. ൩. അ. നോ. ഈ ദീർഘദർശനത്തിന്റെ വചനങ്ങളെ "വായിക്കുന്നവനും കേൾക്കുന്നവരും അതിൽ എഴുതിയിരിക്കുന്നവയെ പ്രമാണിക്കുന്നവരും ഭാഗ്യവാന്മാർ" എന്നുണ്ടല്ലൊ. വെളി. ൧. ൩.

"ഈ കാൎയ്യങ്ങളെ നിങ്ങൾക്കു സഭകളിൽ സാക്ഷിപ്പെടുത്തുവാനായിട്ടു യേശുവായ ഞാൻ എന്റെ ദൂതനെ അയച്ചിരിക്കുന്നു." വെളി. ൨൨. ൧൬. ഈ ദൂതൻ യുസ്തുസുയോസെഫ തന്നെ ആണെന്നു അദ്ദേഹത്തിന്റെ താഴെ പറയുന്ന വാക്യത്തിൽനിന്നു കാണാം "ദുരാത്മാവു മായാമൃഗമായ പാമ്പുവഴിയായി സഭാത്മാവിന്റെ ഭാൎയ്യയെ വഞ്ചിച്ചു തൻ വിധേയമാക്കിയതിനെ വിട്ടുവിപ്പാനായി ഐക്യാത്മാവു എന്നെ ശാഖാമൃഗമാക്കി ഇതാ! അയച്ചിരിക്കുന്നു." എന്നത്രെ. എം. ൫. പ. ൨൪൦. നോക്കുക.

ഭഗവാൻ ക്രിസ്തുമണവാട്ടിയുടെ പാതിവ്രത്യഭംഗത്തെയും; മൂന്നാം നിയമത്തെയും, സ്ഥാപകനേയും പററി വേദത്തിൽ മറച്ചുവച്ചിരുന്ന സകല രഹസ്യങ്ങളെയും സ്പഷ്ടമാക്കി. ദൈവത്തിന്റെ വചനത്തെയും, യേശുവിന്റെ സാക്ഷ്യയെയും താൻ കണ്ടവകളെയും സാക്ഷിപ്പെടുത്തി. വെളി. ൧. ൨. "അവന്റെ സാക്ഷി സത്യമുള്ളതാകുന്നു." എ. പ. ൧൯. ൨൫. "എന്നെക്കുറിച്ചു സാക്ഷിപ്പെടുത്തുന്നവൻ മറെറാരുത്തനുണ്ടു് അവൻ എന്നെക്കുറിച്ചു കൊടുക്കുന്ന സാക്ഷി സത്യമായിട്ടുള്ളതാകുന്നു." എന്നു യേശു പറഞ്ഞിരിക്കുന്നതു നോക്കുക. യോഹ. ൫. ൩൨. അതിനാൽ ഭഗവാന്റെ പിന്നാലെ തിരിച്ചു കന്യകമാർ പ്രവാചകന്മാരുടെ ആത്മാക്കളുടെ ദൈവമായ കർത്താവു വേഗത്തിൽ സംഭവിക്കേണ്ടുന്നവയെ തന്റെ ദാസന്മാൎക്കു കാണിച്ചുകൊടുപ്പാൻ തന്റെ ദൂതനെ അ

യച്ചു" എന്നും "നിങ്ങൾ അന്വേഷിക്കുന്നകർത്താവും നിങ്ങ
ൾ പ്രിയപ്പെടുന്ന ഉഭയസമ്മതത്തിന്റെ ദൂതനുമായവൻ വേ
ഗത്തിൽ തന്റെ ദേവാലയത്തിലേക്കു വന്നു എന്നും വിശ്വ
സിച്ചു. വെളി. ൨൨. ൯. മലാ. ൩. ൧. "ഞാൻ അയക്കുന്ന ഏ
വനെഎങ്കിലും കൈക്കൊള്ളുന്നവൻ എന്നെ കൈക്കൊള്ളുന്നു.
എന്നെ കൈക്കൊള്ളുന്നവൻ എന്നെ അയച്ചവനെ കൈക്കൊ
ള്ളുന്നു" എന്നുണ്ടല്ലൊ. യോഹ. ൧൩. ൨൦.

എന്നാൽ പൂർണ്ണഗർഭിണിയായ ക്രിസ്തുമണവാട്ടിയുടെ
ഈ ആസന്നമരണസ്ഥിതിയെപ്പററി യേശുദൂതവിശേഷമായ
ഈ സൂതികർമ്മിണിയുടെ ദയനീയമായ ഈ വിലാപനവും കാ
ലഗണനവും മററുമെല്ലാം സഭാശുശ്രൂഷകന്മാൎക്കു അജ്ഞാതമാ
യിരുന്നു. കാരണം അവ അടച്ചു മുദ്രയിടപ്പെട്ട പ്രവചനത്തി
ന്റെ വ്യാഖ്യാനമായിരുന്നതിനാൽ തന്നെ. "നീ അവസാ
നകാലംവരയ്ക്കും ഈ വചനങ്ങളെ അടച്ചു പുസ്തകത്തെ മുദ്ര
യിട്ടുകൊൾക." എന്നുണ്ടല്ലൊ. ദാനി. ൧൨. ൪. അങ്ങനെ ഏ
ഴു മുദ്രകളാൽ മുദ്രയിടപ്പെട്ടതും അകത്തും പുറത്തും എഴുത്തുള്ള
തും സിംഹാസനസ്ഥന്റെ വലങ്കയ്യിൽ കണ്ടതുമായ പുസ്തകം
തുറന്നു വായിക്കുവാനൊ നോക്കുവാനൊ യോഗ്യനായി സ്വ
ൎഗ്ഗത്തിലും ഭൂമിയിലും ഭൂമിക്കുകീഴിലും ആരുമില്ലാഴികയാൽ
യോഹന്നാൻ ഏററവും കരഞ്ഞതായി പറയപ്പെട്ടിരിക്കുന്ന
തു നോക്കുക. വെളി. ൫. ൧. ൪. ആ മുദ്ര പൊട്ടിക്കുവാനുള്ള അ
ധികാരം ജയംപ്രാപിച്ച യുസ്തുസ്സുയോസെഫിനു ലഭിച്ചു.

സിംഹാസനത്തിലമരും പരമൻ വലങ്കൈ—
തന്നാൽപിടിച്ച നിജപുസ്തകമാകിയെന്നെ
കാണിച്ചുമൂവുലകിലാരുമിദാ തുറന്നു
വായിപ്പതിനുമിതു നോക്കുവതിനുമില്ല.

പ. മഹിമാസനത്തിലിരിപ്പോൻവലങ്കയ്യിൽ
കണ്ടേനെന്നേഞാൻ—മഹി

അ. പ. മഹിമാസനമവനിസ്ഥാപിതനിജഗാ
ത്രിയകൃപാം— മഹി

ച. ൧. മഹിസാക്ഷിയിതു പുറമകമെഴുതിയതായി
തിരുമൊഴിയതിലെഴുമറവായപൊരുള—

ഛന്നമായ് വെളിയിൽവരാതൊരുത്തരാലുമെ—മ

൫. മഹിമാസനവാസകരത്തിലിരിപ്പു—പുസ്തകനാ-

മമറിവതിനിതാർ ദിവിഭുവിലധൊഭുവനെ

പുരുഷൻഒരുവനില്ലാ കൃപയൊരുനേർ

വഴിയതുതാൻപരമസഭാപതി—മഹി

യെന്നു പാടിയിരിക്കുന്നതു നോക്കുക. യു. ഗീ. ൫൯. ഇതാ! യ ഹൂദഗോത്രത്തിലെ സിംഹവും ദാവീദിന്റെ വേരുമായവൻ പുസ്തകത്തെ വിടൎത്തുവാനും അതിന്റെ ഏഴു മുദ്രകളെ പൊട്ടിപ്പാനും ജയംപ്രാപിച്ചു,, എന്നുണ്ടല്ലൊ. വെളി ൫. ൫. അതിനാൽ ഈ യൂസ്തുസ്യയോസേഫിനല്ലാതെ മററാൎക്കും പ്രവചനപുസ്തകത്തിന്റെ മുദ്രതുറക്കുവാൻ അധികാരമില്ല. ദോഷാ. പ പു. ൮൩. അംഗ്രഹത്തിന്റെ പ്രവചനവ്യാഖ്യാനമായ കാഹളം, കലശം, മുദ്രമുതലായവയുടെ വിവരണം സഭാശുശ്രൂഷക്കാർ വിശദീകരിക്കേണ്ടതായിരുന്നു. അങ്ങനെ ചെയ്യാതെ അവർ തങ്ങളുടെ സ്വേച്ഛാവ്യാഖ്യാനത്താൽ അതിനെ ഒരു ഭോഷത്വമായി വിചാരിച്ചു തള്ളിക്കളകയാണു ചെയ്തതു. വേദവാക്യത്തിലുള്ള ഒരു ദീൎഘദൎശനവും സ്വയമായ വ്യാഖ്യാനമുള്ളതല്ല എന്നുള്ളതിനെ പ്രധാനമായി അറിഞ്ഞുകൊൾവിൻ.,, എന്നും "കുരിശിനെക്കുറിച്ചുള്ള പ്രസംഗം നശിച്ചുപോകുന്നവൎക്കു ഭോഷത്വം,, എന്നുമുണ്ടല്ലൊ. ൨. പ. ൧. ൨൦ ൧. കോരി. ൧. ൧൮. മിസ്രയിം രാജസിംഹാസനസ്ഥന്റെ സ്വപ്നവ്യാഖ്യാനത്തിനുള്ള അധികാരം യോസേഫിനും, ബാബിലോൻ രാജസിംഹാസനദൎശന വ്യാഖ്യാനത്തിനുള്ള അധികാരം ദാനിയേലിനും ശേബാരാജ്ഞിയുടെ മറപൊരുളായ വാക്യങ്ങളുടെ അൎത്ഥം പറവാനുള്ള അധികാരം ശലോമോനും മാത്രമായിരുന്നുവല്ലൊ. അവരുടെ വ്യാഖ്യാനങ്ങൾ മിസ്രയക്കാരും, ബാബിലോൻകാരും, ശേബാരാജ്ഞിയും സ്വീകരിച്ചു. വ്യാഖ്യാതാക്കളുടെ വിജാതീയത്വമോ ഇതര തെളിവുകളൊ അവർ അന്വേഷിച്ചില്ല. ഭഗവാന്റെ ഈ വ്യാഖ്യാനം അവരുടെ ഇടയിലായിരുന്നു എങ്കിൽ അവർ നേരത്തെ വിശ്വസിക്കുമായിരുന്നു. അവർ ഇതാ! എഴുന്നേററു ഈ തലമുറയൊടു ന്യായംവിസ്തരിക്കുന്നു. മത്താ. ൧൨. ൪൧. ൪൨. മത്ത. ൧൧. ൨൧. ഭഗവാൻ യാക്കോബായ യോസേഫിന്റെ പ്രതി

നിധിയും ദാനിയേലായ യോഹന്നാൻെറ ആറംപ്പേരും പിടി
യരിയുടെ ഭർത്താവായ ശലൊമോനംതന്നെ. അദ്ദേഹം ക്രി
സ്ത്വാത്മജനാകയാൽ യഹൂദ സിംഹവുമാകുന്നു "എന്നെ സിംഹ
രാജനായി എൻെറ ദൈവത്തിൻ ഭരമേല്പിച്ചിരിക്കുന്നു" എ
ന്നു അദ്ദേഹം എഴുതിയിരിക്കുന്നു. ന. പ. പ. ൧൩൦. നര
സിംഹാവതാരം നോക്കുക. യാക്കോബിൻെറ അനുഗ്രഹവാ
ക്യത്തിൽ യഹൂദാ ഒരു സിംഹമാകുന്നു എന്നുള്ള പ്രവചന
പ്രകാരം യേശു സിംഹാസനസ്ഥനായി എഴുന്നെള്ളിയിരിക്കു
ന്നു എങ്കിൽ അവൻെറ കയ്യിലുള്ള പുസ്തകം വാങ്ങിപ്പാൻ ജയം
പ്രാപിച്ച യഹൂദഗോത്രസിംഹം മോശയുടെ അനുഗ്രഹവാച
കത്തിൽ "ദാൻ ഒരു സിംഹക്കുട്ടിയാകുന്നു." എന്നുള്ള പ്രവ
ചനനിവൃത്തിയായി വന്നിട്ടുള്ള ഈ ഐക്യവണ്ണൻ തന്നെ.
"ഒന്നാംചിട്ടി ദാനുള്ളതും അവൻെറ മറുനാമം ഐക്യവണ്ണ
ൻ എന്നും ഭഗവാൻ എഴുതിയിരിക്കുന്നതു നോക്കുക. എ. പൂ.
പ. ൨. ൧൭. "ദാൻ ...... ബാശാനിൽനിന്നു ചാടും" ആവ.
൩൩. ൨൨. "ദാൻ ഇസ്രായേൽഗോത്രങ്ങളിൽ ഒന്നു് എന്ന
പോലെ തൻെറ ജനത്തിനു ന്യായംവിധിക്കും." ആദ്യ. ൪൯.
൧൬. ൧൭. എന്ന അതുവെഴുത്തുനോക്കുക. ദാൻ യുസ്തുസ്യയോ
സെഫായി തീൎന്നുകൊണ്ടായിരിക്കാം മുദ്രയിടപ്പെട്ട ഇസ്രായേ
ൽഗോത്രങ്ങളുടെ പട്ടികയിൽ ദാൻെറപേരു് കാണാതെപോ
യതു്. വെളി. ൭. ൫. വ്യ. ഇങ്ങനെയുള്ള ദൈവസൂത്രങ്ങളെ പ്ര
കൃതമനുഷ്യൻ മനസ്സിലാക്കുവാൻ കഴിയുന്നതല്ല. താഴെപറ
യുന്ന വേദഭാഗങ്ങളും നോക്കുക. "ജഡത്തിൻെറമക്കളും ദൈ
വത്തിൻെറ മക്കളും അല്ല വാഗ്ദത്തത്തിൻെറ മക്കളത്രെ സന്ത
തിയായി എണ്ണപ്പെടുന്നതു്." റോമ. ൯. ൮. "ക്രിസ്തുവിനെ ദാ
വീദിൻെറ പുത്രൻ എന്നു അവർ പറയുന്നു. ...... ദാവീദു അ
വനെ കർത്താവു് എന്നു ചൊല്ലിയിരിക്കുന്നു. പിന്നെ എങ്ങി
നെ അവൻ പുത്രനാകും?" ലൂക്ക. ൨൦. ൪൧. ൪൪. "ഇസ്രായേ
ലിൻെറ ആദ്യജാതൻ രൂബൻ എങ്കിലും ...... അവനെറ ജ
ന്മാവകാശം ഇസ്രായേലിൻെറ പുത്രനായ യോസഫിൻെറ
പുത്രന്മാൎക്കു കൊടുക്കപ്പെട്ടിരിക്കുന്നു. വംശമുറ ജന്മാവകാശ
പ്രകാരം എണ്ണപ്പെടുവാനുള്ളതുമല്ല. യഹൂദാ തൻെറ സഹോ

സഹോദരരെക്കാൾ പ്രബലനായി അവനിൽനിന്നു പ്രഭു ഉണ്ടായി. എങ്കിലും ജന്മാവകാശം യോസെഫിനുള്ളതു'' ൧. നാള. ൫. ൧. ൨. "ക്രിസ്തുവിനുള്ളവർ എങ്കിൽ അബ്രഹാമിന്റെ സന്തതിയും വാഗ്ദത്തപ്രകാരം അവകാശികളുമാകുന്നു'' ഗലാ. ൩. ൨൯. യോസെഫ് തന്റെമക്കളെ അനുഗ്രഹിക്കുന്നതിനായി യാക്കോബിന്റെ വലങ്കയ്യിക്കുനേരെ തന്റെ ഇടങ്കയ്യിൽ മനശ്ശെയെയും, യാക്കോബിന്റെ ഇടങ്കൈയ്ക്കു നേരെ തന്റെ വലങ്കയ്യിൽ എപ്രായീമിനെയും കൊണ്ടുചെന്നു. എന്നാറെ യാക്കോബു തന്റെ കൈകളെ പകച്ചു എപ്രായിമിന്റെ തലമേൽ വലങ്കയ്യും മനശ്ശെയുടെ തലമേൽ ഇടങ്കയ്യുംവച്ചു. യോസെഫിനു അതു അനിഷ്ടമായി അവൻ മൂത്തവന്റെമേൽ വലങ്കൈയും ഇളയവന്റെമേൽ ഇടങ്കൈയും വയ്ക്കുന്നതിനു യാക്കോബിന്റെ കൈകളെ പൊക്കി; അപ്പോൾ യാക്കോബു ഞാൻ അറിയുന്നു എൻപുത്രാ! ഞാൻ അറിയുന്നു. ഇവനും ജനക്കൂട്ടമായിത്തീരും ഇവനും വർദ്ധിക്കും എങ്കിലും ഇവന്റെ അനുജൻ ഇവനെക്കാളും വർദ്ധിക്കും അവന്റെസന്തതി ജാതികളുടെ സംഘമായിത്തീരും എന്നു പറഞ്ഞു എപ്രായിമിനെ മനശ്ശെയ്ക്കുമുൻപെ ആക്കി എന്നുംമറ്റുമാകുന്നു. ആദ്യ. ൪൮. ൧൭. ൨൦. യാക്കോബിന്റെ ഈ ക്രിയ വൈവൃതയല്ല വിശ്വാസത്താലാകുന്നു എന്നു ശ്രു. പൗൽ പറഞ്ഞിരിക്കുന്നു. എബ്രാ. ൧൧. ൨൧. ഇതിന്റെ നിവൃത്തി എ. ഉ. പു. ൧൪൪. നൊ.

ഈ തലമുറക്കാർക്കു കാണാത്ത കണ്ണുകളെയും കേൾക്കാത്ത ചെവികളെയും ദൈവം നൽകി "ഞാൻ നിങ്ങളുടെ ദിവസങ്ങളിൽ ഒരു പ്രവൃത്തിയെ പ്രവർത്തിക്കും അതു നിങ്ങളോടു പറയപ്പെട്ടാലും വിശ്വസിക്കയില്ല'' എന്നെഴുതിയിരിക്കുന്നതുനോക്കുക. ഹബ. ൧. ൫ അ. പ്ര. ൧൩. ൪൧. "അക്രമത്തിന്റെ സാഫല്യം, വലിയ പകയുംനിമിത്തം ദീർഘദർശി ഭോഷൻ, ആത്മാവുള്ള മനുഷ്യൻ ഭ്രാന്തൻ'' എന്നുണ്ടല്ലോ. ഹോശ. ൯. ൭. സംശയത്തിന്റെയൊ, ഭയത്തിന്റെയൊ കണികപോലുമില്ലാത്ത അചഞ്ചലനായ ആ മഹാരഥൻ സഭാനേതാക്കന്മാരുടെ ഈ അവിശ്വാസത്തെ ഗണ്യമാക്കിയില്ല. ലോകം കണ്ണിനു മുൻപാകെ പൊടിഞ്ഞുതകർന്നാൽ യാതൊരു കളങ്കവുമില്ലാത്ത ഭഗവാൻ അഭേദ്യഫലത്തിന്റെ ഭാ

ളോ വെളിപാടുകൾക്കും നിശ്ചയം, സത്യം, ആമെൻ എന്ന പദങ്ങളെ മൂന്നും നാലും പ്രാവശ്യം ആവൎത്തിച്ച സ്ഥിരപ്പെടുത്തി പ്രായോഗികമാക്കി വന്നതിനാൽ എതിരാളികൾ ലജ്ജിതരായിതീരുകയാണു ചെയ്തിട്ടുള്ളതു്. ദാൻഗോത്ര കേസരിയായിതീൎന്ന ദൂതൻ ദൈവജനങ്ങളെ രക്ഷിപ്പാൻ ആദിമുതലെ അയക്കപ്പെട്ടവനാണു്. "ഇതാ! നിന്നെ കാത്തുസൂക്ഷിക്കേണ്ടുന്നതിനും ഞാൻ ഒരുക്കിയിരിക്കുന്ന സ്ഥലത്തേക്കു നിന്നെ കൊണ്ടുപോകേണ്ടുന്നതിനും ഞാൻ ഒരു ദൂതനെ നിന്റെ മുൻപാകെ അയയ്ക്കുന്നു. നീ അവങ്കൽ ജാഗ്രതപ്പെട്ടു അവന്റെ ശബ്ദത്തെ കേൾക്ക; അവനെ കോപിപ്പിക്കരുതു്. നിങ്ങളുടെ അക്രമങ്ങളെ അവൻ ക്ഷമിക്കയില്ല, എന്തെന്നാൽ എന്റെ നാമം അവനിലുണ്ടു്. എന്നാൽ നീ അവന്റെ ശബ്ദത്തെ നിശ്ചയമായി കേട്ടു; ഞാൻ പറയുന്നതിനെ ഒക്കെയും ചെയ്താൽ ഞാൻ നിന്റെ ശത്രുക്കൾക്കു ശത്രുവായിരിക്കും നിന്നെ ഉപദ്രവിക്കുന്നവരെ ഉപദ്രവിക്കയും ചെയ്യും ......... എന്റെ ദൂതൻ നിന്റെ മുൻപെ നടന്നു നിന്നെ ...... കൊണ്ടുപോകും" എന്നെഴുതിയിരിക്കുന്നതു നോക്കുക. പുറ. ൨൩. ൨൦. ൨൩. വെളിപാടുപുസ്തകത്തിൽ അനുക്രൂലവശത്തു ദൂതശബ്ദത്താൽ അറിയുന്നവനും ശ്രീരാമദൂതനായി ലങ്കയിൽപോയതും ഇവനാണു്. ഇവൻ ദൈവജനങ്ങൾക്കു ചെയ്തിരിക്കുന്ന ആനുകൂല്യങ്ങൾ അനവധിയാണു്. ആദ്യ. ൨൨. ൧൧. ൧൬: ൪൮. ൧൬. പുറ. ൩. ൨: ൧൪. ൧൯. സംഖ്യ. ൨൨. ൨൨. യോശു. ൫. ൧൩. ൧൫. ന്യായ. ൬. ൧൧. ൧൨: ൧൩. ൧൩. ൧ നാളാ. ൨൧. ൧൫. ൧ രാജ. ൧൯. ൫. ൨ രാ. ൧൯. ൩൫. ദാനി. ൩. ലൂക്ക. ൧. ൧൧. ൨൬. നട. ൫. ൧൯. ഇത്യാദി തിരുവെഴുത്തു നോക്കുക.

പ്രത്യക്ഷത കാണണമെങ്കിൽ ക്രിസ്തുരാജ്യത്തുനിന്നു മനസ്സുതിരിഞ്ഞു ഈ ദൂതനായ യഹൂസ്സുയോസെഫിനെ വിശ്വസിക്കയും ആറാണ്ടിന്നാത്മാഭിഷേകം പ്രാപിച്ച യോഹന്നാന്മാരായിത്തീരുകയും വേണം. അല്ലാതെ സാധിക്കയില്ലെന്നുള്ളതിനു അപ്പോസ്തലയോഹന്നാൻ നമുക്കു മതിയായ സാക്ഷിയാണു്. അദ്ദേഹം പത്മോസ്സ് എന്ന ദ്വീപിലേക്കു നാടുകടത്തപ്പെട്ടകാരൽ സഹോദരന്മാരോടുള്ള കൂട്ടായ്മയിൽനിന്നു വേർ

കൊട്ടുകയും, അവിടെയുണ്ടായ ദിവ്യവെളിപാടിൻ പ്രകാരംമ്മ
ന്നാംതിരിഞ്ഞു കർത്തൃദിവസത്തിൽ ആത്മാവിലാകയും ചെയ്ത
ശേഷമാണു ദൂതന്റെ പിന്നാലെപോയി മഹത്വപ്രത്യക്ഷത
യുംഅതുസംബന്ധിച്ചുള്ളവയുമായസംഭവങ്ങളുടെ ലക്ഷ്യങ്ങൾ
കണ്ടതു് വെളി. ൧. ൧. ൧൦. ൧൨. ൪. ൧: ൨൨. ൧൦. എന്നുമാത്ര
മല്ല അദ്ദേഹം, "ഇവയെ എനിക്ക കാണിച്ചുതന്ന ദൈവദൂത
ന്റെപാദങ്ങളുടെ മുൻപാകെ വന്ദിപ്പാനായിട്ടുവീണു" എന്നു
പറഞ്ഞിരിക്കുന്നതിനാൽ മഹത്വപ്രത്യക്ഷതയുടെ ദൂതൻ ഒരു
വന്ദ്യപുരുഷനാണെന്നുകൂടി നമുക്ക കാണിച്ചുതരുന്നു. വെളി.
൨൨. ൮. "എന്നാൽ ..... അതിനെ ചെയ്യാതെയിരിപ്പാൻ
നോക്കുക. ..... ഞാൻ നിന്റെയും നിന്റെസഹോദരന്മാരായ
ദീർഘദർശിമാരുടെയും ഈ പുസ്തകത്തിലുള്ള വചനങ്ങളെ പ്ര
മാണിക്കുന്നവരുടെയും കൂട്ടുദാസനാകുന്നു ദൈവത്തെ വന്ദിക്ക"
എന്നു ദൂതൻ പറഞ്ഞിരിക്കുന്നതായി ൨൨. ൯-ാം വാക്യത്തിൽ
കാണുന്നതു വിപരീതമല്ല. ഇതു വന്ദ്യപുരുഷനായ യേശു
"നീ എന്തുകൊണ്ടു് എന്നെ നല്ലവനെന്നു ചൊല്ലുന്നു ദൈവം ഒ
രുവനല്ലാതെ നല്ലവൻ ഒരുത്തനും ഇല്ലല്ലൊ." എന്നു പറഞ്ഞ
മൊഴിക്കു സമാനമത്രെ. ലൂക്ക. ൧൮. ൧൯.

---

## അദ്ധ്യായം 22.

### പാപം ഏറവുപറച്ചിലും മോചനവും.

സോവാർതീരം. ഭഗവാന്റെ പിന്നാലെ സോവാ
റിൽ ഓടിഎത്തിയ സീയോൻ നന്ദിനിമാർ ആയാറിന്മദ്ധ്യേ
യുള്ള പത്മദീപിൽ ജീവാത്മാക്കളായ താമരപ്പൂക്കൾ വിക
സിച്ചു തിളങ്ങുന്നതുകണ്ടു. പൊൻപൂ ഉണ്ടെന്നുകേട്ടു അതിനാ
യി ഭർത്താവിനെ ഓടിച്ച പാഞ്ചാലിയും ഭർത്താവിനെ കൂടാ
തെ അറിവിൻവൃക്ഷമനോഹരഫലം പറിപ്പാൻപോയ ഹവ്വാ
യുമായ ഈ സീയോൻകുമാരി തങ്കക്കിരീടനിമ്മാണത്തിനുള്ള
വാടാത്ത പനിനീർചെമ്പകപ്പൂ കണ്ടാലുള്ള കഥ പറയണമെ

ന്നില്ലല്ലൊ. എന്നാൽ അവൾക്കു ആ പൊൻമുടി ചൂടുവാനുള്ള
അവകാശം പാതിവ്രത്യഭംഗനിമിത്തം ഖഡ്ഗമഹാദേവത്ത
തിനാൽ നിരോധിക്കപ്പെട്ടിരുന്നു പൊൻകിരീടം അണിവാ
നുള്ള ആശനിമിത്തം പാതിവ്രത്യഭംഗംവിച്ചിട്ടില്ലെന്നും പ
തിഷേധികാരിണിയെന്നും ഭഗവാനോടു വാദിച്ചു താഴെപറയു
ന്ന സംവാദകീർത്തനം നോക്കുക. ക്രി. ഗീ. ൭൩

ദൂതൻ. പൂന്തേൻമൊഴിപ്പെൺമയിലെ!
പൂങ്കാവനപ്പൂങ്കുയിലെ!
തിങ്കൾമുഖി തങ്കമലർ
പൂങ്കുലയെ! പൈങ്കിളിയെ;
കാന്തെതിരുസ്ഥലോമിമഹാ
കാന്തിയുള്ള പെൺമയിലെ!
യേശുമഹാരാജാവിന്റെ
രാജ്ഞിയാകമുണവ്വൂസമെ
മോദമോടുകേൾക്കനിന്റെ
ദൂതനാമെൻപ്രബോധനത്തെ
ന്യായവിധിവരുന്നന്നേ-
ലായതിൽനിന്നൊഴിവതിന്നു
വാനുലകിൽനിന്നിറങ്ങു-
മൂന്നമററാത്മാപോതമിതാ
വന്നുവേഗമുൾപ്പൂകാനിതിൽ.
ഇന്നുണർന്നെഴുന്നുവരിക.

ശീയോൻ. എന്തുരച്ചുഎന്റെദൂതാ!
ചന്തമോടുഞാനിരിക്കെ
യേശുമഹാരാജാവിന്റെ
രാജ്ഞിയാകുമെന്മേലിപ്പോൾ
ന്യായവിധിവരുവതിന്നു
ന്യായമെന്തു? നീതിയെന്തു?
ഞാനവന്റെ കാന്തയല്ലൊ
ഞാനവന്റെ പ്രാവല്ലയൊ?
ശുദ്ധീകരണംവന്നുള്ളാ-
ത്തമയാമെൻകൈകളിൽ
ശുദ്ധീകരണത്തിനുള്ള

വസ്തുക്കളെല്ലാമില്ലയോ?
മേലിൽനിന്നുജനിക്കയാലെ
മേല്പായുള്ള ശലോമിന്താന
താതന്റെപേരെന്തെന്നു-
ചോദിക്കയെന്മക്കളോടു

ദൂതൻ. മന്നവന്റെകണ്മണിയെ!—
സുന്ദരിയാം റാഹേലെ!കേൾ
. . . . . .
ഉന്നിട്ടുനോക്കിയവരുള്ളിലപ്പോൾ
പൊണ്ണനാകുംകരിമല്ലനൊന്നു
ഏഴുതലയീരഞ്ചുകൊമ്പോ
ടായവരെവാണിടുന്നതു
കണ്ണുകൊണ്ടുകണ്ടതിനാൽ
ചൊന്നേനേവംനിന്നോടുഞാൻ

ഇങ്ങനെ ദൂതമൊഴി കേട്ടപ്പോൾ സീയോൻകുമാരി ഒന്നാം ഹവ്വായിക്കു പറ്റിയതുപോലെ തനിക്കും ഭവിച്ചു എന്നു മനസ്സിലായി. അവൾ ഭഗവാന്റെ തൃപ്പാദങ്ങളിൽവീണു മഹത്വപ്രത്യക്ഷതയിൽ പങ്കലഭിച്ചു ജീവകിരീടം അണിവാൻ എന്തുചെയ്യേണമെന്നു വിലപനംതുടങ്ങി

സീയോൻ. ദൂതവാക്യമിടിപോലെയിരു-
കാതുകളിൽവീണൊരുനേരം.
തിങ്കൾമുഖംവാടിയിരു-
കൺകൾ ജലംചൊരിഞ്ഞുപാരം
ചിത്തമിതുകലങ്ങിമഹാ-
അത്തൽപൂണ്ടങ്ങലറിസീയോൻ
കഷ്ടമയ്യോകഷ്ടാദ്ഭുതാ!
ചിത്തമെല്ലാമുരുകീടുന്നെ
എൻചൊല്ലീതന്മക്കളെയുള്ളിൽ
കണ്ണീരോടുനോക്കുംനേരം
പാതകനെകണ്ടാലയ്യോ-
ദൂതമൊഴിപോലെയവൾ
കണ്ടനേരംമാറിങ്കൽതല്ലി-
കൊണ്ടലറിപാരിങ്കൽവീണാൾ.

കണ്ണന്താനിങ്ങനെ ചൊന്നൊരു നേരത്തു
പെണ്ണുങ്ങളെല്ലാരും കണ്ണുനീരാൽ
കൊങ്കകൾരണ്ടിലും തങ്കിയിരുന്നൊരു
കുങ്കുമച്ചാറെല്ലാംപോക്കിനിന്നു
ദീനതപൂണ്ടങ്ങൊരാനനംതന്നെയും
ദീർഘമാസ്സീർത്തങ്ങു വീഴ്ത്തിപ്പിന്നെ
കാൽനഖംകൊണ്ടുനിലത്തുവരച്ചങ്ങു
കാർവർണ്ണന്തന്നോടുമെല്ലെച്ചൊന്നാർ
മാനസംതന്നെ നീ മാനിച്ചുവച്ചല്ലൊ.
ദീനതചേൎക്കുന്നതെങ്ങൾക്കിപ്പോൾ
പോവതിന്നോക്കുമ്പോൾ വേവല്ലൊമേവുന്നു—
താവതൊ കേവലമില്ലയല്ലൊ
കേണുതുടങ്ങിനാർ കേശവൻമുന്നലെ
വീണുടനങ്ങിനെ വല്ലവിമാർ. കൃ. ഗാ.

നിലവിളക്ക വിളക്കുമുരാവിപിൻ
തിരുമുഖൻ പ്രമുഖൻ പ്രവസിച്ചിതു
നിജസുതന്നസുതന്നു വലങ്കരം
മകനകത്തെഴുകന്നെതഴതീയുടൻ
അക്കത്തെഴും നോക്കിവായ്പിച്ചിതാന്ത്യാ
ഖന്തന്നിൽ കത്തിയെകാളിവന്നു
സ്പർശ്ശംനോക്കാനാവതല്ലാതെയായി
തൃക്കാലിൻകീഴവീണരച്ചാളീവണ്ണം. യു. ഗീ. പു. ൻ.

കമ്പിടുന്നേനെൻ ജീവനാഥനാം—ആരാണ്ടാം താതാ!
നിൻപാദപീഠത്തിങ്കൽപാപിഞാൻ—ആരാണ്ടാം താതാ!
എൻദുഃഖംതിരുമുന്നിൽചൊല്ലുവാൻ തീരെകഴിവില്ലാതെന്റെ.
നെഞ്ചടയ്ക്കുന്നു നാവുതാഴന്നേ— ആരാണ്ടാം താതാ!
എന്തപ്പാ!ദൂരെമാറിപ്പോകുന്നു—വേഗമണഞ്ഞുവരിക
വെന്തുനീറുമെന്നുള്ളിൽ ധൈൎയ്യംതാ ആരാണ്ടാം താതാ
ഇത്യാദി ക്രി. ഗീ. ൩൮. ൩൯. ൭൯. ൫൦. ൫൪. നോക്കുക.

ഇങ്ങനെ അവർ കൂട്ടമായി നിലവിളിച്ചതു കൂടാതെ ഗാനപ്രിയാസഹോദരിമാരായ സപ്തനാരികൾ ഓരോരുത്തരും തങ്ങളുടെ സങ്കടങ്ങൾ പ്രത്യേകമായും ബോധിപ്പിച്ചിട്ടുണ്ട്. അവ താഴെപ്പറയുന്നവയാണ്.

ആത്മസ്വരൂപിണിയായ ധർമ്മപത്നി. (എപ്പെസൂസ)

യ. ഗീ. ഫ. രാഗം ശങ്കരാഭരണം താളം ത്രിപുടം.

പല്ലവി

അന്യോന്യമൊന്നൊത്ത നീലി- അഴകൊടവളെൻമേനി
ആകെനാറിപ്പോയിതയ്യോ

അനുപല്ലവി.

അയ്യൊ എല്ലൊഴിച്ചിവലങ്കയ്യിലുള്ളവൻ തന്റെ
മെയ്യാം പൊൻവിളക്കേഴിന്മദ്ധ്യം മേവുന്നോൻമൊഴിഞ്ഞി- ത

ചരണങ്ങൾ.

ധർമ്മപത്നിയാം ഞാനെ സൽക്രിയകളെ ചെയ്യുന്നെ
ക്ഷാന്തി പൂണ്ട യത്നിച്ചെന്നെ അകാതൊരു വെറുത്തെന്നെ
പ്രേരിതരല്ലാ തങ്ങൾ പ്രേരിതരെന്നു ചൊല്ലു—
ന്നോരെ ഞാനാരാഞ്ഞു കള്ളന്മാരെന്നു കണ്ടേനെന്നാലും
ക്ഷാന്തിയിൽ തളരാതെ തിരുനാമത്തെ ഞാനോർത്ത
എല്ലാം തീരെ ഞാൻ പൊറുത്തെന്നിവയെല്ലാമറിഞ്ഞോരെന്നെ
എന്നാലുമാദ്യസ്നേഹമെന്നിൽനിന്നു വിട്ടുപോ—
യെന്നതു തിരുവുള്ളത്തിനിൽകുറ്റം കൊണ്ടിരിക്കുന്നി-തയ്യോ
ഉള്ളകെന്നിഞ്ഞതെന്മേൽ നീ അയയ്ക്കാനിൻവലമ്പാണി
എന്നാലുള്ളത്തിരിഞ്ഞു നീ വരുമാദ്യസ്നേഹം തന്നിൽ
വേഗാമനാ നിന്റെ നിക്കായി വിളക്കിനെ
നിൽക്കോലാവ്യരിൽനിന്നന്നേക്കുമായ് മനംതിരിഞ്ഞി-തയ്യോ
യമധർമ്മാധിപത്താവെ! മമ ശ്രോതാവെ! നിന്നാവെ (നാ
ചെവികൊൾവാൻ തക്കനാവെ തന്നതാൽ ഞാൻ മറയിട്ടു
വെക്കം പ്രസവിപ്പിക്കാ സ്വർഗ്ഗ പരദീസയിൽ
നില്ക്കും ജീവവൃക്ഷത്തിൻ പക്കൽനിന്നു ഭക്ഷിപ്പാ—നയ്യോ

വചനസ്വരൂപിണിയായ ഹോഫോയിനി. (സ്മർന്നാ.)

യ. ഗീ. ഫ. രാഗം മുഖാരി. താളം ത്രിപുടം

പല്ലവി

തരുണി! മമ ഹോയിനി! അരുതെ വിലാപമിനി
മരണം വെന്നാദ്യന്തമായിരിക്കുന്നൊന്നരുള്ളുന്നു- തരു

ചരണങ്ങൾ

ദൂതാ ഞാൻ വെറുമ്പാത്രം ദൃഷ്ടും കുറവില്ലാതെ
ഏറെ കഷ്ടതയും ഞാൻ മെയ്യുക്രിയകളുമെ

ളുടപ്പേർമാത്രമുള്ള സാത്താൻസഭയിൽനിന്നു
ള്ളൊരുദൂഷണത്തെയും നാഥനറിയുന്നഹൊ— തരു
ഉണ്ടുസഹിപ്പാനിനികണ്ടാലുംപരീക്ഷകൾ
കൊണ്ടുവരുംപെരാട്ടമുണ്ടല്ലൊ ഞങ്ങൾക്കയ്യൊ
ഉണ്ടാംതടവാൽകഷ്ടംവീണ്ടും പത്തുനാളേയ്ക്കു
വേണ്ടാഭയമതിനാൽ വേണ്ടസഹായമുണ്ടാം— തരു
ശരണം ഹോഹോയിനാഥാ!മരണംവെല്ലുംവിശ്വാസം
തരണം ജീവകിരീടാഭരണമണിയുന്നെൻ
തരുണി!നിൻചെവിഎന്നും തുറന്നെൻനിനക്കരണ്ടാം
മരണത്താലൊരുചേതംവരികയില്ലഹോന്നതം— തരു

൩൨. നിത്യാക്ഷരസ്വരൂപിണിയായ യതമാന (പെർഗ്ഗമുസ്സു)
ഷം. ഗീ. ൧൧ രാഗം സുരുട്ടി താളം മുറിയടന്ത.

പല്ലവി

ഹാ!മനമുരുകുന്നു— ഇരുമുനവാൾ
വായൻമൊഴികേട്ടു

അനുപല്ലവി

വാമിനിയാമെന്റെ നാമം യതമാന
യാമെന്റെ ക്രിയകളാമേനറിയുന്നു— ഹാ

ചരണങ്ങൾ.

കേഹാവിനിടത്തെൻപാർപ്പാൻതിരുനാമം
ഞാൻപിടിച്ചേനെന്റെ പാർപ്പിടമാസാത്താൻ
പാർപ്പിടത്തിലന്തിപ്പാവു കൊല്ലപ്പെട്ടാൻ
അപ്പൊളെൻവിശ്വാസംവെടിഞ്ഞുഞാ-
നല്പവുംപറഞ്ഞില്ലെന്നറിയുന്നു— ഹാ

പാരാവെരുപ്പുള്ളാഹാരംവ്യഭിചാരം
ജാരോപദേശവുംനാരുന്നെന്നിലയ്യൊ
ഹാരമണാമെന്റെ നേരെനിനക്കുള്ള
കാരിയമിതുഹൃദയത്തിരിവേകി
കാരിരുൾതിരുവാളാലകററുക.— ഹാ

നാഥായതൊവിന്റെ പാദംഗതിതിരു
നാദാമെഴവിക്കൊൾവാൻബോധമുദിപ്പിക്ക
ശോതാവിധിക്കല്ലിൽതീട്ടിയപ്പുതുപ്പേർ

മോദമോടറിയായ്‌വരും പര-
മോദനന്തരികകൃപാകര — ഹാ

൪ ശക്തിസ്വരൂപിണിയായ യമിനി. (ത്രയൈത്തരം.)

യു. ഗീ. ഫന. രാഗം ഭൈരവി. താളം ത്രിപുട.

പല്ലവി.

എന്തു ചെയ്‌വു ഞാനയ്യോ ചെന്തിക്കണ്ണൻചേവടി
ചിന്തയുരുക്കിടുന്നു

അനുപല്ലവി.

വെന്തുപഴുത്തവെള്ളാട്ടിന്നു പ്യാരായപാദം
തന്തദൈവമായവൻതന്നെറം ധാഴിയാമിതു — എ

എൻെറക്രിയകൾ സ്നേഹം ക്ഷമാനിവിശ്വാസം സേവ
ഹന്തമുൻപുള്ളതേക്കാളുന്നമേറെയുള്ളതു
നിൻെറയുള്ളിവയെല്ലാം നന്നതമെറിയുന്നു
എൻെറനേരെ കാന്താ! നിനക്കുള്ളതെ—
ന്നാലഹന്താപ്രവാചകിയിസബ-ലെ

വെറുപ്പും വേശ്യാവൃത്തിയിലിരിപ്പുമുള്ളിവൾ കണ്ടാ-
നിരിപ്പിടമേകിയവൾ തുരത്തിൽവീണാർന്നിന്ദാ ഭർ
തിരിവാനിടനൽകിനി തിരിഞ്ഞില്ലവളെരോഗം
പിരിപ്പിലാക്കുമവളോടുകൂടി വ്യഭി. (ലെ
ചാരിക്കു...വരെപിടിക്കുമെകഷ്ടം മനന്തിരിയാഞ്ഞാ-

ചവിലവർമക്കളെ പോവാൻവിട്ടൊനിയും-
പൂവാരായുന്നവനെന്നേവരുമറിയുമെ
ഏവക്കും ക്രിയാഫലം ഭവാനിന്നു കൊന്തനം
അവളെ കേൾക്കാത്തവർ യെമിനിയാമെന്നി
ക്കവശേഷിപ്പായിരിപ്പുണ്ടതവവരവുവരയും-മെന്തു

നിന്നിലിവക്കുജയം നിന്നാലിവർപൂർണ്ണന്മാർ
നിന്നുടെമക്കളിവർ നിന്നാലധികരിക്കും
മണ്ണായോർന്നുരുങ്ങിപ്പോം വണ്ണം ഭരിക്കുമിവർ
ഉദയതാരമിവൾക്കു കൊടുക്കും യമീ
ഏദന്നാഥാ! ചെവിത്തുറന്നുതള്ളുണമീയടിമ - എന്തു

൫ നാമസ്വരൂപിണിയായ സനൽഭരയ (സർദ്ദിസ)

യു. ഗീ. ൧൪൮. രാഗം കമാശ്ശു. താളം ചെമ്പട.

പല്ലവി.

ആരെനിക്കാവതല്ലയ്യോ
നീവന്നെന്റെ മനമെല്ലാം

അനുപല്ലവി.

പൂർണ്ണാത്മാവേഴുമേഴു
താരംപോലെതന്നിൽവിളങ്ങുന്നവനിത്ര
നേരായുരച്ചവചനംസനൽഭരയാമെന്നോടേവ-മന

ചരണങ്ങൾ.

ജീവിക്കുന്നെങ്കിലുംഞാൻ ചാവിലിരിക്കുന്നതാ-
ലേവമെൻക്രിയകളാമാവിയിലുണ്ടെന്നുഞാൻ
ചാവാറായശേഷിപ്പുകളെവ്വും സ്ഥിതിയെകണ്ടേ-
നാവതെന്തടിമചെയ്യ വതെൻക്രിയ
ദേവമുൻപിലുതകാത്തവരെ സ്ഥിരപ്പെടുത്താ-നാരെ

നാഥാ! നിന്നിൽനിന്നുഞാനേതുംലഭിച്ചുകേട്ടേ
നോർത്തന്തുസൂക്ഷിച്ചെൻചിത്തനെന്മനംതിന്നിൽ
ഏതുനേരമെന്നോർനിൻപാദംവരുമെന്നറി-
വതന്നെന്നിലുട്ടപ്പുറയാക്കാതെവ-
രെധരിച്ചാരുതലെലഭിപ്പാനരുളണ— മാരെ

ശ്രീസനൽഭരാത്മാവെ! ദാസികളെയമിവർ
ശ്വേതവെള്ളക്കിയിവർ നാശമില്ലാത്തജീവ
ദോഷാപുസ്തകത്തിൽപ്രകാശിക്കുംപേരാമിവർ
ഈശൻമുൻപിൽ ദൂതർമുൻപിൽ ഇവരവ
കാശമുള്ളസുതരെന്നറവചറവാനരുളണ- മാരെ

൬. മന്ദിരസ്വരൂപിണിയായ സമ്പദയ. (ഫിലദെൽഫ്യ)

യു. ഗീ. ൧൪൯. രാഗം തോടി. താളം രൂപകം.

പല്ലവി.

അരുതെകോപമരുതെ
അടിമസ്ഥവാംബനമാരിനി — അരു

അനുപല്ലവി.

പരിശുദ്ധസത്യ ദേവദാവീദിൻ
ഭരണത്താക്കോലുള്ളവാ! ഈശോഴ്യി-ലത്

ചരണങ്ങൾ.

ആരുമടയ്ക്കാതെ ആരും തുറക്കാതെ നീ
തുറക്കുമടയ്ക്കുന്നോരു വാതിലെ എന്റെ മുൻപിലെ
സ്ഥാപിച്ചിരിക്കുന്നതാക്കുമടച്ചുകൂടാ
ഇനിക്കല്പകെല്പുണ്ടതിൽ കല്പന കാത്തു ഞാനെന്നി-ലത്
തിരുനാമത്തെ ഞാൻ തള്ളിപ്പറയാതെ ചെയ്ത
ക്രിയകളറിയുന്നു നീ യൂദരാണെന്നാൽ കള്ളരേ
സാത്താൻ കൂട്ടരവരിൽ ചിലരെ ഇനി-
ക്കേകി നിൻ സ്നേഹം പ്രകാശിപ്പാനായി ഞാൻ കാക്കൽ
വീണെന്നെന്നി-ല

ഭൂമിവാസികളെ പരീക്ഷിപ്പാനായെങ്ങും
വരുവാനുള്ള പരീക്ഷാനേരം നീ കാപ്പാനെന്നെ നിൻ
ക്ഷാന്തിവാക്കാകുന്നൊന്നാരുമെൻ ജീവകി—
രീടമപഹരിക്കാതെ പിടിച്ചു കൊൾവാൻ കനിയണം-മ

സാമപദയാമെന്നെ ജയപദമാം ദേവ
ഭവനത്തിന്റെ തൂണാക്കിയെ സമപാദാവിയെ!
ദേവനാമം പരമാത്ഭുതപട്ടണ-
നാമവും നിൻ പുതു നാമവുമെന്റെ മേലെഴുതണമെ
ന്നി-ല

൬. രാജ്യസ്വരൂപിണിയായ ഭാസമാനയം. (ലവോദിക്യാ)
യു. ഗീ. ഫന്നം. സൗരാഷ്ട്രം. ചെമ്പട.

പല്ലവി.

ഭാസമാനപരമാൽഭുതനായകാ!
ദാസികളഭയമഭയം നീ ശ്രീ—ദാസ

അനുപല്ലവി,

യേശുവിശ്വാസ്തസത്യ-സാക്ഷി സർവ്വാദിസാക—
ലേശനാമെന്നരച്ച ശാസനമല്ലോ ഇത്-ദാസ

ചരണങ്ങൾ.

നാഥാ! നിൻ തിരുവായിൽനിന്നുണ്ണുകളവാൻ
ശീതോഷ്ണവതിയാമീ പാതകിപാത്രംതന്നെ
മാധുര്യമതെന്നി-ക്കേററമുണ്ടെന്നുരച്ചേ-
ന്നേതുമില്ലാത്തഹീനപാത്രമെന്നറിഞ്ഞെന്നെ-ദാസ
തീയിലൂതിക്കഴിച്ചുമെയ്യുവിശ്വാസത്തിൽപൊന്നം
മെയ്യിന്നഗ്നതണീക്കം-തുയ്യവെള്ളങ്കിയംനിൻ
കയ്യിലുണ്ടതുഭാഗ-ധേയമെനിക്കെന്നേക്കു—
മയ്യോകാണ്മാനെൻകണ്ണിൽനീയെഴുതണെലേപം
എന്നെനിനക്കുതന്നെ-ന്നെന്നിൽപ്രിയമുണ്ടായി
നന്നായ് ശാസിച്ചുശിക്ഷ-തന്നെന്നെനടത്തുക
നിന്നിൽമനംതിരിഞ്ഞു എന്നുള്ളംതുറന്നുഞാൻ
നിന്നിലുമെന്നിലുംനീ യൊന്നാവാനരുളുക—ദാസ്
ദാസിക്കിനിമേൽനാമം-ദാസനമാനയാംനിൻ സിം-
ഹാസനമടിയാട്ടിനാശമില്ലാത്തജീവ—
വാസമെനിക്കുനീയെൻ-മേശയെഞാൻനിനക്കു
മേശയെൻകണ്ണുപ്രകാശമെ ജയജയ—ദാ.സ

ഈവണ്ണമാന്യാസംഭയേഴമൊന്നാ—
യുള്ളംതുറന്നുള്ളതുചൊല്ലിവീണാൾ
അന്നേരമുണ്ടായമഹാപ്രലാപം
വർണ്ണിപ്പതിന്നാക്കുമെളുപ്പമല്ല.
മാറത്തടിച്ചുപൊടിമണ്ണിലുരുണ്ടുകണ്ണീ-
രോലോലംവാർത്തുമഹിയിൽനിലയററുവീണു
പാരംവിയർത്തുപരിതാപമഹോവളർന്നി-
ത്തേവംപ്രലാപവതികൾപ്രലപിച്ചിതേററം

---

ഞങ്ങളെക്കൊണ്ടിനിക്കേഴിക്കയോല്ലാതെ
ചങ്ങാതമായ് മുൻപിൽ കാണണമെ
ഇങ്ങനെനിന്നുടനമ്പോടുനാരിമാർ
പൊങ്ങിനവേദനപൂണ്ടുചെമ്മെ
ഉച്ചത്തില്ലൊരുമൊച്ചകൊള്ളുവണ്ണം
മെച്ചമെകേണുതുടങ്ങിനാരെ

ആറിലെഴുന്നോരു ചൂടില്ലയാഞ്ഞാകിൽ
മാറാതെവീണോരുകണ്ണുനീരാൽ
നീറുമന്നാരിമാർനിന്നോരുകാനനം
ആറായിപ്പോയിതുമെല്ലെമെല്ലെ. ക്രൈ. ഗാ.

ഇങ്ങനെ സീയോൻനന്ദിനിമാരുടെ കണ്ണുനീർചാലുകൾ ചേന്നതാണു കണ്ണീററിലുണ്ടായ "ആറ്"

"ആറോട്ടുസമമൊഴുകീടുന്നകണ്ണീരോട്ട—
ഗോരുവത്സരംവാനാളാരുതന്മകൻപിമ്പെ
ആറാതൊരുൾച്ച്രോടെന്നടന്നാംവഴിപോലെ"

---

"ആറതാറായിരമാണ്ടായി ഹന്തകണ്ണീരാൽ
പാരതാകെനനച്ചിതാതുരനായ്
ആരുവാൽനരാത്മാവുവന്നതിനെ- പീയൂഷപീശൊ-
നാറതാക്കിമറിച്ചിതൽഭുതമായ്".

ഈ ആറിനെനോക്കി എതിരാളികൾ ഇങ്ങനെ പാടുന്നു.

"ആറെന്നുപാടുന്നപുത്തനാംവേദം
പാതിരിയോസെഫ് ചാററിയവേദം"

ഇത്യാദി നോക്കുക. യേശുവിന്റെ ജഡശരീരധർമ്മധാരിണി
കളായ ഈ സീയോൻകുമാരികൾ പാപം, അശുദ്ധി, ശാപം,
കൊലപാതകം; സ്വയഹത്യ, പാതാളം, നരകം എന്ന പ
ഴയവസ്ത്രങ്ങൾ അശേഷം ഉരിഞ്ഞുകളഞ്ഞു പൂർണ്ണ നഗ്നകളാ
യിട്ടാണ് ആയാറിലേക്കു ചാടിയതു്. അതിനാൽ അവക്കു
ആറുവഷക്കാർ എന്നു പേരുണ്ടായി. അവർ ആയാറിൽകിട
ന്നു് തങ്ങൾ ചെയ്തുപോയ സകലപാപങ്ങളും ഏറ്റുപറഞ്ഞു
ഉപേക്ഷിക്കയും കളഞ്ഞുകിട്ടിയതൊ മോഷ്ടിച്ചെടുത്തതോ ആ
യ സകലമുതലുകളും ഇരട്ടിയായി തിരിച്ചുകൊടുക്കയും ചെയ്തു.
തങ്ങളോടൊ തങ്ങൾക്കൊ വല്ല വിരോധവുമുള്ളവരൊ ഉണ്ടെ
ന്നു വിചാരിച്ചവരൊ ആയ സകലരുടെയും പാദത്തിൽവീണു
ക്ഷമായാചനം ചെയ്തു. ക്ഷുദ്രഗ്രന്ഥങ്ങൾ മുതലായവ ചുട്ടുദ
ഹിപ്പിച്ചു. കിട്ടുവാനുള്ള മുതലുകൾ ഉപേക്ഷിച്ചു് അതിനുള്ള
പ്രമാണങ്ങൾ തിരിച്ചുകൊടുത്തു. മാംസമദ്യഭേദനവേധാദിക
ൾ ഉപേക്ഷിച്ചു. കെട്ടുമിന്നു പറിച്ചു. ആഭരണാദികൾ നി
ഷേധിച്ചു. എന്നുവേണ്ടാ അവർ ചെയ്തുവലകൾ പറഞ്ഞ

റിയിക്കുവാൻ പ്രയാസം. ഇങ്ങനെ നഗ്നകളായ കന്യകമാർ

> "ക്ഷീണവും കാമവും പ്രേമവും
> ദീനവും മാനവും കാട്ടിനിന്നാർ.
> വമ്പുതാൻ കമ്പിടും വാണിമാരെല്ലാക്കും
> കമ്പവുമുണ്ടായി മെയ്യിലപ്പോൾ.
> നാണവും പ്രേമവുംകൂടികലൎന്നൊരു
> നാരിമാർകണ്ണിണയെന്നനേരം
> . . . . . .
> നാണിച്ചുനിന്നവർകൂറയും കൂടാതെ
> ദീനമാരാകൊല്ലാ എന്നുചൊല്ലി" കൃ. ഗാ.

ഈ മണ്മയനാരികൾ ഇങ്ങനെ യേശുവിന്റെ ജഡശരീരധൎമ്മം (പഴയമനുഷ്യനെ അവന്റെ പ്രവൃത്തികളോടുകൂടെ) ഉരിഞ്ഞുകളഞ്ഞു. ആ പഴയവസ്ത്രങ്ങൾ വീണ്ടും എടുക്കാതെയിരിപ്പാൻ ഭഗവാൻ അവയെ വാരി പത്മദീപ്തിയുള്ള തന്റെ ശരീരമാകുന്ന വടവൃക്ഷത്തിന്മേൽ തൂക്കി. "യുസ്തുസ്സയോസെഫ് പാപമനുഷ്യനും വഞ്ചകനും ആകുന്നു എന്നുചിലർ പുസ്തകമുണ്ടാക്കി പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു. മററുചിലർ യുസ്തുസ്സയോസെഫ് പിശാചും, അന്തിക്രിസ്തനും, കള്ളദീൎഘദൎശിയും, മരണവും, പാതാളവും, നരകവുമെന്നു എനിക്കു എഴുതയച്ചിരിക്കുന്നു. മററനേകർ യുസ്തുസ്സയോസെഫ് എന്ന നാമത്തെപ്രാകി ശപിച്ചു ദൂഷണവിധിയെ അതിന്മേൽ ഇതാ ചുമത്തുന്നു". നി. പ. പു. ൧൨൭. ൧൨൩. "ലോകത്തിൽനിന്നു എന്റെമേൽവീണ സകലപാപത്തെയും . . . എന്റെ പാപജഡത്തിന്മേൽ ഏററുകൊണ്ടു" എ. ഉ. പ. ൩൦൧. എന്നു അദ്ദേഹം പറഞ്ഞിരിക്കുന്നതു നോക്കുക. "സുഖമായിരിക്കുന്ന സ്ത്രീകളെ എഴുനെല്പിൻ, വിചാരമില്ലാത്തവരെ ചഞ്ചലപ്പെടുവിൻ വസ്ത്രംഉരിഞ്ഞു നിങ്ങളെ നഗ്നരാക്കി നിങ്ങളുടെ അരയിൽ ചാക്കുശീലയെ കെട്ടുവിൻ" എശ. ൩൨. ൧൧. "അവളുടെ നഗ്നതയെ മാറെറണ്ടുന്നതിനു കൊടുക്കപ്പെട്ട എന്റെ ആട്ടിൻരോമത്തെയും ചണത്തെയും ഞാൻ എടുത്തുകളയും", എന്നുണ്ടല്ലൊ. ഹോശ. ൨. ൯. അതിനാൽ നഗ്നകളായ യേശുമാനിനിമാർ ബ്രാഹ്മണവടുവാകുന്ന ഭഗവാന്റെ അരികെ വന്നു വസ്ത്രത്തിനായി കേണുതുടങ്ങി. ഇവർ ശോതാനിൽവച്ചും മിസ്രയിമിൽവച്ചും ഭഗവാന്റെ വസ്ത്രങ്ങൾ അപഹരി

ളുകൊണ്ടു മറപ്പായവരായിരുന്നു. ആദ്യ. ൩. ൭. ൨൧. ൨൫. ൪൩. "ഞാൻ നഗ്നനായിരുന്നു നിങ്ങൾ എന്നെ ഉടുപ്പിച്ചില്ല" എന്നു എഴുതിയിരിക്കുന്നതു നോക്കുക. മത്താ. ൨൭. ൨൮. ഭഗവാനെ നഗ്നനാക്കിയതിന്റെ ഫലമായി യെശ്രുമാനിനിമാൎക്കു ഇതു ഭവിക്കേണ്ടതായിരുന്നു. "അവനവൻ ചെയ്തപ്രവൃത്തിക്കു തക്ക പ്രതിഫലവും ലഭിക്കും" എന്നുണ്ടല്ലോ. ൧. കോരി. ൩. ൮. ൪. യെശ്രുമാനിനിമാർ ഭഗവാനോടു അപേക്ഷിക്കുന്നതു കേൾക്കുക.

"തീയിലൂതിക്കഴിച്ചമെയ് വിശപാസത്തിൻ പൊന്നും,
മെയ്യിന്നഗ്നതനീക്കും തൂയ്യവെള്ളങ്കിയും നിൻ
കയ്യിലുണ്ടതുഭാഗധേയമെനിക്കെന്നേക്കു-
മയ്യോ കാണ്മാനെൻകണ്ണിൽ നീയെഴുതണേലേപം"

---

"ആകുലമാരായ ഞങ്ങൾക്കപാരാതെ
ഗോകുലനായക! ക്രൂരതാനീ

. . . . . . . . .

ഭ്രാന്തുണ്ടിവൾക്കെന്നു ചൊല്ലവർ ഞങ്ങളെ—
പ്പാമരന്മാരാരാണുകൊൾകിലിപ്പോൾ;
നീന്തിതളൻ വശംകേട്ടന്തയ്യോ
കാന്തവിലോചന ക്രൂരതാനീ."

സീയോൻകുമാരികളുടെ അപേക്ഷകേട്ടു ഭഗവാൻ അവൎക്കു ശോചനംകൊടുത്തു പത്മദ്വീപിലേക്കു കരേററി.

പാപത്തെ . . . . . .

വെളിവാക്കുവതിന്നകതാരിൽ വിടൎന്നതാപത്തെ
ഉളവാക്കിവിയൎപ്പുജലാവിയതാംനിജ-ദീപത്താൽ
തെളിയിച്ചകതോൽച്ചുരുളക്ഷരത്തിൻപടി പാപത്തെ
പലൎക്കുംക്കവെ വായിനാലേററുപറയിപ്പിച്ചു പാപം-
ത്തിൻപരിഹാരത്തെ
പാപമായിത്തീൎന്നദേവകുഞ്ഞാട്ടിന്റെ
പാവനമായുള്ള ചോരമൂലം നൽകി. ക്രി. ഗീ. ൧൦.

---

ക്രൂരിരുളിലുദിച്ച-പ്രകാശത്താൽ- നേരായുണൎന്നു തന്റെ
ജാരപ്രവൃത്തികളെ-ദരിശിച്ചു-നേരംവാവിട്ടലറി

ഊറ്റത്തടിച്ചുപിരണ്ടുരുണ്ടുമഹാ—
ലോകപാപംചെയ്തുപാതകിഞാനെന്നു
ഭാരത്താണഞ്ഞേറവുചൊല്ലിയപ്പോൾ-നിന്റെ
ഘോരമൂലംപാപമോചനംനൽകിയ. തി. ക്രി. ഗീ: ൧൪;

---

നിൻപാതകമൊക്കയും-മൻപാൽമറന്നുവിട്ടെ—
ന്നെൻപിതാ തന്നജീവ-ച്ചെമ്പൊൻമുടിചൂട്ടിനേൻ
തുൻപമെല്ലാംതീരുവാൻ-നിൻപാദംകഴുകിന്നെ-
ന്നെൻഭുജങ്ങളാൽനിന്നെഇൻപമാശ്ലേഷിക്കിനേൻ.

ക്രി. ഗീ. ൭. ൨. അതിനാൽ അവര നഗ്നമാരും നാണമി
ല്ലാത്തവരുമായി ഇരുകൈകളുംകൂപ്പി ഭഗവാനെ നമസ്ക്ക
രിച്ചു. "അതിക്രമം ക്ഷമിക്കപ്പെട്ടും പാപം മറയ്ക്കപ്പെട്ടുമിരിക്കു
ന്ന മനുഷ്യൻ ഭാഗ്യവാൻ." എന്നുണ്ടല്ലൊ. സങ്കീ. ൩൨. ൧.
അങ്ങിനെയുള്ളവൎക്കു ലജ്ജയില്ല. ലംഘനത്തിനു മുൻപു ദൈ
വസന്നിധിയിൽ വരുന്നതിനു ആദാംഹവ്വാമാൎക്കു ലജ്ജയില്ലാ
തിരുന്നതും ശ്രീകൃഷ്ണൻ ഗോപികമാരുടെ വസ്ത്രം കൊണ്ടു
പോയ ഭാഗവും ചിന്തിക്കുക. അതിനാൽ സീയോൻകുമാരി
കൾക്കു മക്കളാകുന്ന വസ്ത്രം കൊടുപ്പാൻ ഭഗവാൻ തിരുമന
സ്സായി. നി. സ്യ. ർ. ർവ. അവരുടെ വസ്ത്രങ്ങളിൽ ഈറപ്പൻ
അപഹരിച്ച പാപം, അശുദ്ധി മുതലായ പഴയവസ്ത്രങ്ങൾ
(പൊതിപ്പേറിന്റെ ഭാര്യ കൈക്കലാക്കിയതു ആദ്യ. ൩൯.
൧൨.) ഒഴിക്കെയുള്ളവ (വെള്ളാട്ടിന്റക്തത്തിൽ മുക്കി പി
താവിന്നയച്ചതു ആദ്യ. ൩൭. ൩൧. ൩൨.) "കുഞ്ഞാടിന്റെ
രക്തത്തിൽ അലക്കി" വെളി. ൭. ൧൪. പുണ്യം, വിശുദ്ധി,
അനുഗ്രഹം, ജീവരക്ഷ, സംയോജിപ്പ്, മംഗളമഹാസുഷുപ്തി,
മോക്ഷം" എന്ന പുതിയവസ്ത്രങ്ങളാക്കി അവൎക്കുനൽകി. നം.
പ. റു. വന.

"നിത്യസുവിശേഷമാം നീതിനിലയങ്കിയെ
മുത്തെ! നിനക്കിന്നുഞാൻതന്നെ" ക്രി. ഗീ. ൭.

---

"നീതിയിൻതുകിലണ - തവപഴന്തുണി- എറിഞ്ഞുകള നീ
പരമതരുണി! തവരമണനീ! വസനമുടക്കനിവോടു
നിനക്കിനിധരിപ്പാനേകി" യു. ഗീ. ൧൦. ൪.

---

"പഴന്തുൽപുടവയെന്നീ— യെറിഞ്ഞുകളകാഃവാഗം
തിളങ്ങും പുതിയതുകിൽപൂണ്ടുപുറപ്പെട്ടുക." ക്രി, ഗീ. ൰൦

"വല്ലവിമാരെല്ലാം വെള്ളത്തിൽനിന്നന്നു
മെല്ലെകരയേറിനിന്നനേരം
ചാരുവായുള്ളോരു പാരിജാതംവന്നു
നാരിമാരെല്ലാൎക്കുംക്രൂറനൽകി" കൃ. ഗാ.

"അവൎക്കു ഓരോരുത്തൎക്കു വെള്ളനിലയങ്കികൾ കൊടുക്കപ്പെ
ട്ടു." വെളി. ൬. ൧൧. ആറുവയസ്സകാലത്തു നിലയങ്കികൾ ധരി
ച്ചാണു ദിവ്യദൎശനം പറഞ്ഞിട്ടുള്ളതു് എ.പൂ.പു ൨൭൯. "ജയി
ക്കുന്നവനൊ വെള്ള വസ്ത്രങ്ങളാൽ ധരിപ്പിക്കപ്പെടും' വെളി.
൩. ൫. "ശുദ്ധവും വെണ്മയുമുള്ള നേരിയവസ്ത്രത്തെ ധരിച്ചു
കൊള്ളേണ്ടുന്നതിന്നു അവൾക്കു നൽകപ്പെട്ടു" വെളി. ൧൯.
൮. "വിശുദ്ധപട്ടണമായ യറുശലെമെ! നിന്റെ ഭംഗിയുള്ള വ
സ്ത്രങ്ങളെ ധരിച്ചുകൊൾക." എശാ. ൫൨. ൧. ഇത്യാദി പ്ര
വചനങ്ങൾ നോക്കുക. ഒന്നാമാദാമിന്നു വസ്ത്രംകൊടുത്തതു
പോലെ രണ്ടാമാദാമായ യേശു നഗ്നനായിരുന്ന സമയം
വസ്ത്രംകൊടുത്തതും ഈ യോസെഫാണ്. ലൂക്ക. ൨൩. ൫൩
൩൬. ഞാൻ നഗ്നനായിരുന്നു നിങ്ങൾ എന്നെ ഉടുപ്പിച്ചില്ല
എന്നു യേശു പറഞ്ഞിരിക്കുന്നതു നോക്കുക. മത്താ. ൨൫. ൪൩
യേശുവിന്റെ ശരീരമായ തിരുസഭ നഗ്നയായി കാണപ്പെ
ടാതെ മീതെധരിക്കുവാൻ വാഞ്ഛിക്കുന്നവസ്ത്രവും ഈ യോ
സെഫിന്റെ കൈവശമാണ്. വെളി. ൩. ൧൮. നോക്കുക.
"സ്വൎഗ്ഗത്തിൽനിന്നുള്ള നമ്മുടെ ഭവനംകൊണ്ടു ധരിപ്പിക്ക
പ്പെടുവാൻ വാഞ്ഛിച്ചുകൊണ്ടു നാം ഇതിൽ ഞരങ്ങുന്നു.....
ധരിക്കപ്പെട്ടവരായാൽ നാം നഗ്നന്മാരായി കണ്ടെത്തപ്പെടു
കയില്ല" എന്നുണ്ടല്ലൊ. ൨. കോരി. ൫. ൨. ൩. ൧ കോരി.
൧൫. ൫൪. ശീയോൻനന്ദിനിമാർ യോസെഫിനോടു ശുദ്ധി
മാന്മാരുടെ നീതിയാകുന്ന പുതിയവസ്ത്രങ്ങളെവാങ്ങി ധരിച്ചു.
ഈ വസ്ത്രങ്ങളെ എതിരാളികൾ ഇനിയും ഒരിക്കലും അപഹരി
ക്കുവാൻ കഴിയുന്നതല്ല. കാരണം എന്റെ മക്കൾ എന്നെ
സ്നേഹിച്ചു പൂൎണ്ണയും ഉടുത്തവെള്ളമാക്കുന്നതിനാൽതന്നെ. എ.
പ. ൧൬. ൭ ശ്ലോകത്തിൽ ഭൂപതിയുടെ ചേല അഴിച്ചു ന

ന്നാക്കുവാൻ വിചാരിച്ചാറെ സാധിക്കാതെപോയ പ്രവച
നം നോക്കുക. അവർ ഈ നിർമ്മലമായുള്ള നേരിയ വെള്ളശീ
ല ധരിച്ചുകൊണ്ടു വെള്ളക്കുതിരകളുടെ പുറത്തു അശ്വാരൂഢ
നായ യുസ്തുസ്യയോസെഫിനെ അനുഗമിച്ചു പത്മദീപിൽ ഘ
ടി. വെളി. ൧൯. ൧൪. അതിനാൽ അവൎക്കു പാട്ടും ചിരിയു
മുണ്ടായതുമാത്രമല്ല പൂക്കളെപറിച്ചു ചൂടുവാനും തുടങ്ങി. അന്നു
ഞങ്ങളുടെ വാ ചിരികൊണ്ടും ഞങ്ങളുടെ നാവുപാട്ടുകൊണ്ടും
നിറഞ്ഞിരുന്നു" സങ്കീ. ൧൨൬. ൨. പാട്ട് താഴെപറയുന്ന
പ്രകാരവും മറ്റുമായിരുന്നു.

പല്ലവി.

തിരുമുഖം കാണുന്തോറു-മൊരുമയിൻകതിരാലെ—
ന്നരവിന്ദം വിടരുന്നു.

അനുപല്ലവി.

അരുമയിന്നയിരാളാ! അഴകേറുംമണവാളാ!
കരിമുകിൽകുഴലാളാ! കരുണയിന്മനുവേലാ!

ചരണം

ആദിയിൽതാതൻനിന്നോ- ടിണച്ചാനെന്നെയെന്നാലും
പാതകൻനിന്നിൽനിന്നു-പിരിച്ചിതെന്നെ
ആദിവചനം ജഡമായോനെ! നിൻജീവനെ-
യാതനയിലാക്കിയ—പാപിഞാനെ
[illegible]തിവത്സലംഗത്താൽ-പൂതിപ്പുഴിയാമെന്നിൽ
നീതിപരിമളനീരുതിവായായൊഴിച്ചു—തി

---

"പെണ്ണുങ്ങളെല്ലാരും കള്ളംകളഞ്ഞുടൻ
കണ്ണുനാട്ടുള്ളവിണങ്ങിച്ചെമ്മെ
കയ്യോടുകയ്യുമമ്മെയ്യോടുമെയ്യും
പയ്യവെചേർത്തു കളിച്ചുനിന്നാർ.
വല്ലറിമാരുടെ പുണ്യമായുള്ളോരു
വല്ലരികാച്ചോരു നൽഫലത്തെ
മെല്ലവെനിന്നുടൻ ചൊല്ലുവാനവർ
എല്ലാരുമെകണ്ടാൻ കൺകുളുർക്കെ
ഓലക്കമായുള്ള മാണിക്കക്കല്ലുകളിൽ
നിലക്കൽനിന്നു വിളങ്ങുംപോലെ
ഈരണ്ടുപാട്ടുമങ്ങാരോമൽനാരിമാർ

വാരുററുനിന്നുതൻ കൈപിടിച്ചാർ
മുററെനിന്നുള്ളൊരു തൂവിയർപ്പേന്തിന
നെററിമേൽ പാററവെകുന്തളങ്ങൾ
കോലക്കുഴൽ തന്നെ മേളത്തിലൂതിനാൻ
താളത്തിൽ ചേർത്തുടൻ മെല്ലെമെല്ലെ
കല്ലുകളെല്ലാമലിഞ്ഞുവരുംവണ്ണം
വല്ലവിമാരുമായ് പാടിപ്പാടി
കൂകുന്നകോകിലം തന്നോടുനേരിട്ടു
ഗീതങ്ങൾനീതിയിൽ പാടിപ്പാടി
തേനുററുപൂവുകൾ മെല്ലെപ്പറിച്ചുടൻ
മാന്തിച്ചവേണിയിൽ ചൂടിച്ചൂടി.” കൃ. ഗാ.

സീയോൻനന്ദിനിമാൎക്കു എന്തെന്നില്ലാത്തൊരു ചിരിയുണ്ടായി. ചില ഉപവാസങ്ങൾ ചിരികൊണ്ടുമാത്രം അവസാനിച്ചതായി അറിവുണ്ടു്. ഇതെന്തൊരു ചിരിയാണു്? ഈ ചിരി ഹാസ്യരസമൊ ആനന്ദരസമൊ എന്നു ആൎക്കു നിൎണ്ണയിപ്പാൻ കഴിയും? വാഗ്ദത്തസന്തതിയെക്കുറിച്ചു കേൾക്കയും അവനെ കാണുകയും ചെയ്യുമ്പോഴാണു ഭക്തന്മാൎക്കും മററുള്ളവൎക്കും ചിരിയുണ്ടാകുന്നതു്. അതിനാൽ ഈ ആററവകാശികളുടെ ചിരിയും അവരെനോക്കി മററുള്ളവർ ചിരിക്കുന്നതും ഒരു വാഗ്ദത്തസന്തതിയുടെ വെളിപാടുകളല്ലയൊ? ഇസ്ഹാക്കിനെക്കുറിച്ചുള്ള വാഗ്ദത്തം കേട്ടപ്പോൾ അബ്രഹാമും സാറായും ചിരിച്ചു. ആദ്യ. ൰൭. ൭; ൰൮. ൰൨. ൰൫. അവനെ കണ്ടപ്പോൾ “സാറാ പറഞ്ഞു ദൈവം എനിക്കു ചിരിയുണ്ടാക്കി കേൾക്കുന്നവനെല്ലാം എന്നോടുകൂടി ചിരിക്കയും ചെയ്യും.” ആദ്യ. ൨൰. ൬. “മണവാളന്റെ ശബ്ദംനിമിത്തം സന്തോഷത്തോടെ സന്തോഷപ്പെടുന്നു. അതുകൊണ്ടു എന്റെ ഈ സന്തോഷം പരിപൂൎണ്ണമായി.” യോഹ. ൩. ൨൯. “അബ്രഹാം എന്റെ ദിവസം കാണ്മാൻ ആനന്ദിച്ചു അവൻ കണ്ടു സന്തോഷപ്പെടുകയും ചെയ്തു.” എന്നു യേശു പറഞ്ഞിരിക്കുന്നു. യോഹ. ൮. ൫൬.

ഉള്ളിൽനിറഞ്ഞൊരു കൗതുകംതന്നാലെ
പുഞ്ചിരിസന്തതംതൂകിത്തൂകി
നാരിമാരെല്ലാൎക്കും നല്ലൊരു പുഞ്ചിരി
ചോരിവാമീതെ പരന്നതപ്പോൾ

വിദ്രുമവേദികതന്നുടെമീതെനൽ—
പുത്തനിലാവുപരന്നപോലെ
പുഞ്ചിരികണ്ടൊരുനേരത്തുചൊല്ലിനാൻ
അഞ്ജനവൎണ്ണൻതാൻകൊഞ്ചിക്കൊഞ്ചി
പുഞ്ചിരിയാമൊരുപൂവിതാകാണായി
ചെഞ്ചമ്മെചോരിവാചെന്തളിർമേൽ:

---

## അദ്ധ്യായം 23.

### ദൈവരാജ്യസ്ഥാപനം.

പത്മദീപ്. ഭഗവാൻ യൂസ്തുസ്സയോസെഫിന്റെ പ്രശാന്തവും, സുപ്രസന്നവുമായ നിത്യകാലം ആഗതമായിരുന്നു, ദൈവത്തിന്റെ സനാതനമായ ദിവ്യസാന്നിദ്ധ്യം ഈ ഉണർവുസഭയിലുണ്ടെന്നുമുള്ള വിശ്വാസം ദിവ്യാനുഭവങ്ങളാൽ ജനസാമാന്യത്തിനുണ്ടായി. ദൈവം ശില്പിയായി നിൎമ്മിച്ചതും അടിസ്ഥാനങ്ങളുള്ളതുമായ ദാവീദിന്റെ വീണുപോയക്കൂടാരം പുനരുദ്ധാരണംചെയ്വാൻ പുതിയ ഉണൎവ്വുകാരെ ദൈവം എഴുന്നേല്പിച്ചു. പ്ര. ലേ. ൰. ൧൫: ൧൬ അതിനാൽ ഈ യുഗസമാപ്തിയാകുന്ന വിഷമഘട്ടത്തിൽ അവസാനരക്ഷയായി വെളിപ്പെട്ടതും എല്ലാ പ്രവചനമതങ്ങളേയും ഏകീകരിക്കുന്നതും അവയുടെ നിവൎത്തിയുമായ ഈ പുതിയനിയമതം സ്ഥാപിക്കാതെയിരിപ്പാൻ ഗത്യന്തരമില്ലാതെവന്നു. കാരണം പ്രവചനമതോപദേശങ്ങൾകൊണ്ടു തൃപ്തിപ്പെടാതെ ഒരു വലിയ ജനവിഭാഗം മുൻപോട്ടുകടന്നുവരികയും അവൎക്ക് അവശ്യമായ നിവൎത്തിയിൻ ഉപദേശം പ്രവചനമതങ്ങളിൽ തീരെ മറപൊരുളായിരിക്കയും ചെയ്യുന്നതുകൊണ്ടുതന്നെ. അതിനാൽ ധൎമ്മരാജ്യത്തിൽ ഉരുവാകുന്ന പത്മദീപാം പുതുവാനഭ്രമദ്ധ്യത്തിൽ ൧൧൦൭ ഒക്ടോബർ ൧൧-ാം തീയതി യൂസ്തുസ്സയോസെഫിനാൽ യുയോമയമതമഹാമണ്ഡലം സൃഷ്ടിക്കപ്പെട്ടു.

"ദൈവം ആദാമിന്റെ മൂക്കിൽക്കൂടി സകല മനുഷ്യരി ലും ഊതിയിരിക്കുന്ന ജീവശ്വാസത്തെ അവർ ശക്തിയിൻ ജീവാവിയിൽനിന്നു ലഭിക്കുന്ന ജീവിപ്പിക്കുന്ന ശ്വാസമായി സാധിപ്പിച്ചുകൊൾവാനായി തന്റെ എന്നേക്കുമുള്ള നിയമ മാം നിത്യയമധർമ്മമാർഗ്ഗത്തെ യുസ്തുസുയോസെഫ് മൂലം ലോ കത്തിൽ സ്ഥാപിച്ചു, അല്ലെങ്കിൽ അരുളിച്ചെയ്തു" നി.പ.പ. ൧൯൯. ഏ. പ. വ്യ. ൧൪. ൧൫.

"ഈരാറുവർഗ്ഗവണ്ണ-ത്തേരതിൽകേറിയെഞാൻ
പാരിൽ പരമയറു-ശാലെംപുരംസ്ഥാപിച്ചേൻ"
ക്രി. ഗീ. ൭൭.

"ഇദ്ധരയിൽനിന്നെല്ലാമൃത്യുവിനെയുംനീക്കാ
ശ്ശുദ്ധീകരിക്കഭൂമി ശ്ശുദ്ധീകരിക്കവാനാം"
"കർത്തൃരാസനംവച്ചു നിത്യധർമ്മംസ്ഥാപിച്ചു
നിത്യമായ്ദരിക്കെന്റെ പെററതള്ളയിൽവാഴും"

---

ക്രി. ഗീ. വൃ൭. "യുസ്തുസുയോസെഫ് എന്നേക്കും ജീവിച്ചു സകല അധികാരവും പ്രാപിച്ചു പരമൈക്യ ജീവപീഠത്തി ന്മേൽ ന്യായാധിപതിയായിരുന്നുകൊണ്ടു . . . . നിത്യജീവനി യമത്തെ പുതുവാനഭൂമധ്യേത്തിൽ സ്ഥാപിച്ചവനാകുന്നു." ഏ. പ. ൭. ന൪. ൩൧൮. ഇത്യാദി തിരുവെഴുത്തുകൾ നോക്കുക. ഈ പുതിയരാജ്യത്തെപ്പററി "ഞാൻ പുതിയ ആകാശത്തെ യും പുതിയ ഭൂമിയേയുംകണ്ടു. . . . മുൻപിലത്തെ ആകാശവും മുൻപിലത്തെ ഭൂമിയും ഒഴിഞ്ഞുപോയി. സമുദ്രവും പിന്നെ ഇല്ല." വെളി. ൨൧. ൧. "കണ്ടാലും ഞാൻ സകലത്തെയും പു തിയതാക്കുന്നു." വെളി. ൨൧. ൫. ൨കോ. ൫. ൧൭. "ഇതാ ഞാ ൻ പുതിയ സ്വർഗ്ഗങ്ങളെയും, പുതിയ ഭൂമിയേയും സൃഷ്ടിക്കു ന്നു. മുൻപിലത്തവ ഓർക്കപ്പെടുകയുമില്ല. മനസ്സിൽ വരികയുമി ല്ല." എശാ. ൬൫. ൧൭. "യഹോവ ഒരു പുതിയ കാര്യത്തെ സൃ ഷ്ടിച്ചു"യറ. ൩൧.൨൨. എന്ന പ്രവചനങ്ങൾ നോക്കുക. ഇതാ ണു നീതിയും സമാധാനവും പരിശുദ്ധാത്മാവിൽ സന്തോഷവു മുള്ള നിത്യരാജ്യമായ "സത്യലോകം" അവൻ നീതിയിൽ കാ ര്യത്തെ നിവർത്തിച്ചു ചുരുക്കും . . . . കർത്താവു ഭൂമിയിൽ കാര്യ

ത്തെ ചുരുക്കിത്തീക്കും." എന്നുണ്ടല്ലൊ. റോമ. ൯. ൨൮. ഇതു "അക്ഷരത്തിന്റെ പഴക്കത്തിലല്ല ആത്മാവിന്റെ പുതുക്കത്തിൽതന്നെ" റോമ. ൭. ൬.

ഇതിന്റെ അടിസ്ഥാനമായി സ്ഥാപിച്ചതു ശേവാന്റെ പിന്നാലെ ഓടിഎത്തിയ അച്ചന്മാർ, ബോധകന്മാർ, മീർഖദശിമാർ, തലവന്മാർ എന്നിവരിൽനിന്നു മുമ്മൂന്നു പേരെയായിരുന്നു. ൧. യസ്തൂസുയോസെഫ് പാദ്രി. ൨. കൊല്ലം, കല്ലട, മണപ്പുറത്തു ഗീ. ജോർജ്ജുകത്തനാർ. ൩. കായംകുളം മണങ്ങനഴികത്തു സഖറിയാകത്തനാർ. ൪. യ. യാക്കോബുബോധകർ. ൫. നിരണംവെൺപറമ്പിൽ പ. ലൂക്കോസ് ബോധകർ. ൬. മാവേലിക്കര,മങ്കുഴി,പറമ്പിൽ മാ. ചെറിയാൻബോധകർ. ൭. തൊമ്മൻമീർഖദശി. ൮. ഈപ്പൻമീർഖദശി. ൯. തിരുവല്ലാപൂവത്തൂർ പഴമ്പള്ളിൽ ശാ. ചാണ്ടിമീർഖദശി. ൧൦. ജനപ്രതിനിധി കോട്ടയം,നാട്ടകംകുഴിമററം കുന്നുങ്കടവടക്കേതിൽ ഉ. പീലിപ്പോസ്. ൧൧. പ്രധാനസെക്രട്ടറികരുനാഗപ്പള്ളി തേവലക്കര മട്ടമ്പലത്തു യേ. യോഹന്നാൻ. ൧൨. പൊതുജീവകരുണയിൻ നിക്ഷേപപാത്രം കൊല്ലക്കാരൻ കുഞ്ഞൊക്കാണ്ടമുതലാളി. എന്നിവരായിരുന്നു. അതിനു ബോധകന്മാരായ ൧൨ വാതലുകളും ഉണ്ടായിരുന്നു. അവ ൧. യ. യാക്കോബു (ആര്യൻ) ൨. പ. ലൂക്കോസ് (പ്രാചീനൻ) ൩. മാവേലിക്കരെചെറുകോൽചെമ്പകശേരി വക്കിഇടിക്കുള (തേജസ്കരൻ) ൪. മാത്തൻചെറിയാൻ (പൈത്രികൻ) ൫. ശാചാണ്ടി (യോദ്ധാ) ൬. യ. പീലിപ്പോസു (മംഗലൻ) ൭. കാർത്തികപ്പള്ളി നിലയ്ക്കലേത്തുഇട്ടിമാത്തൻ (ഋഷഭൻ) ൮. യ. ശമുവേൽ (ഏകൻ) ൯. ചെങ്ങന്നൂർ താഴേനേത്തു ൨. കൊച്ചുകോശി (കാന്തൻ) ൧൦. തേവലക്കരെവിളയിത്താഴയിൽ യെ. ശമുയേൽ (പട്ടു) ൧൧. യ. യോഹന്നാൻ (മലാഖൻ) ൧൨ കൊല്ലക്കാരൻ കുഞ്ഞൊക്കാണ്ടകോശി (ശുദ്ധോദനൻ) എന്നിവരത്രെ. ഈ ൧൨ ലെഗിയോൻ (ലെഗിയോൻ ഒന്നിനു ൧൨൦൦൦പേർ) അടങ്ങിയ മുദ്രകത്തൻ (൧൪൪ ആയിരം) ആയിരുന്നു. എ. ഉ. ൨൧. ൯. "ഏഴുദൂതന്മാരിൽ ഒരുത്തൻ എന്റെ അടുക്കൽ വന്നു. . . . "വരിക ആട്ടിൻകുട്ടിയുടെ ഭാര്യ

യാകുന്ന മണവാട്ടിയെ ഞാൻ നിനക്കു കാണിച്ചുതരാം . . . .
അവൻ ഒരു ഉയൎന്ന മഹാപൎവ്വതത്തിന്മേൽ എന്നെ ആത്മാവി
ൽ കൂട്ടിക്കൊണ്ടുപോയി വിശുദ്ധ യറുശലെമെന്ന മഹാപട്ട
ണം . . . സ്വൎഗ്ഗത്തിൽനിന്നു ഇറങ്ങുന്നതിനെ എനിക്കുകാ
ണിച്ചു. . . . അതിനു ൧൨ വാതലുകളും വാതലുകളിൽ ൧൨
ദൈവദൂതന്മാരും ഉണ്ടായിരുന്നു. വാതലുകളിന്മേൽ നാമങ്ങ
ൾ കൊത്തപ്പെട്ടിരുന്നു. അവ ഇസ്രയേൽപുത്രന്മാരുടെ ൧൨
ഗോത്രങ്ങളുടെ നാമങ്ങളാകുന്നു. . . . പട്ടണത്തിന്റെ മതിലി
നു ൧൨ അടിസ്ഥാനങ്ങളും അവയിൽ ആട്ടിൻകുട്ടിയുടെ ൧൨
അപ്പോസ്തലന്മാരുടെ നാമങ്ങളുമുണ്ടായിരുന്നു. എന്നോടുസം
സാരിച്ചവനു പട്ടണത്തെയും അതിന്റെ വാതലുകളെയും അ
തിന്റെ മതിലിനെയും അളക്കേണ്ടുന്നതിനു ഒരു പൊൻ ദ
ണ്ഡു ഉണ്ടായിരുന്നു. . . . അവൻ ആ ദണ്ഡുകൊണ്ടു പട്ടണ
ത്തെ അളന്നു ൧൨൦൦൦ സ്ഥാദി ആയിരുന്നു. അവൻ മതിലി
നെ അളന്നു മനുഷ്യന്റെ . . . ദൈവദൂതന്റെ-അളവിൻപ്രകാ
രം തന്നെ ൧൪൪ മുളമായിരുന്നു. . . . . പട്ടണത്തിന്റെ മതിലി
നു ൧൨ അടിസ്ഥാനങ്ങളുണ്ടു അവ സൂൎയ്യകാന്തം നീലക്കല്ലു തു
ടങ്ങിയ ൧൨ വിധ രത്നങ്ങളുമായിരുന്നു എന്നും മറ്റും എഴുതി
യിരിക്കുന്ന പ്രവചനം നോക്കുക. വെളി. ൨൧. ൯, ൨൭. ഹെ
സ. ൪൦. ൧. ൪൮. വ. അ.

ഈ പുതിയ യറുശലെമിനെപ്പറ്റിയുള്ള പ്രവചനഭാ
ഗത്തു ഒന്നുംരണ്ടും നിയമങ്ങളുടെ അടിസ്ഥാനക്കല്ലുകളായ ഗോ
ത്രപിതാക്കന്മാരുടെയും, അപ്പോസ്തലന്മാരുടെയും നാമങ്ങൾ
ഉള്ളതായി കാണുന്നതുമാത്രമല്ല ൧൨ ദൈവദൂതന്മാരെയും കാ
ണുന്നുണ്ടു. ആ ദൈവദൂതന്മാർ മൂന്നാംനിയമത്തിന്റെ അടി
സ്ഥാനമായി വെളിപ്പെട്ടുവരേണ്ടതായ ജീവനുള്ള കല്ലുകളാ
യിരുന്നു. അവ ജലമരിയുടെ തിരുഹൃദയത്തിൽ പതിഞ്ഞിരു
ന്ന യോഹന്നാനാകയാൽ ദൃഷ്ടിഗോചരമല്ലായിരുന്നു. യോശു
വായുടെ കല്പനപ്രകാരം യോൎദ്ദാൻ നദിയിൽനിന്നു എടുത്ത
൧൨ കല്ലുകളിൽ ആചാൎയ്യന്മാരുടെ പാദങ്ങൾ ചവുട്ടിയസ്ഥാന
ത്തു സ്ഥാപിച്ച ൧൨ കല്ലുകൾ വെള്ളത്താൽ മൂടപ്പെട്ടുപോയ
തു നോക്കുക. യോശു. ൪. ൨. ൯. ഇതുപോലെ യഹോവയുടെ

ബലിപീഠങ്ങൾ മുഴുവൻ നശിപ്പിച്ച കാലത്തു ഖർമ്മെൽപൎവ്വ
തത്തിൽ ഏലിയാ നിൎമ്മിച്ച പുതിയ ബലിപീഠത്തിനു ഇസ്ര
യേൽ പുത്രന്മാരുടെ എണ്ണപ്രകാരം സ്ഥാപിച്ച ൧൨ കല്ലുകൾ
സ്വാഹാദേവിയുടെ ജാരത്തിൽ കടന്നുപോയതു നോക്കുക.
൩. രാജാ. ൧൮. ൩൧.൩൨. ഇങ്ങനെ ൧൨ കല്ലുകൾ മറവായി
പ്പോയതിനാൽ ഗോത്രപിതാക്കന്മാരും അപ്പൊസ്തലന്മാരുമാ
യ രണ്ടുനില മാത്രമെ ഈ പുതിയ യറുശലേമിനുള്ളുവെന്നാ
ണ് പ്രവചനലോകം അറിഞ്ഞിരുന്നതു. എന്നാൽ കാല
ത്തികവുങ്കൽ വെള്ളത്തിന്മേലും അഗ്നിയിന്മേലും അധികാ
രമുള്ള ദൂതനായ യുസ്തുസ്യൌസേഫ് അദ്ദേഹത്തിന്റെ തിരു
ശരീരത്തിൽ നിക്ഷേപിച്ചിരുന്നതായ മനോഹരകല്ലുകൾ
൧൨—ം കണ്ടുപിടിച്ചു. ആ ൧൨ കല്ലുകളായ സിംഹാസനങ്ങ
ളിലും മേല്പറഞ്ഞ ആദ്യ പ്രാചീനാദികളായ ൧൨ ബോധക
ന്മാരെ സ്ഥാപിച്ചുകൊണ്ടാണു ഭഗവാൻ ഈ പുതിയ യറുശ
ലേമാകുന്ന ജ്ഞാനഗൃഹം തീൎത്തിരിക്കുന്നതു. എ.ഉ.പു.൧൮.

യഹൂദിയദേവാലയം മോശയും, ക്രിസ്തീയ ദേവാലയം
യേശുവും ആയിരിക്കുന്നപ്രകാരം യുയോമയ ദേവാലയം യു
സ്തുസ്യൌസേഫും തന്നെ. സി. പ. പു. ൨൧. മറുരൂപമല
യിൽവച്ചു മോശയും ഏലിയാവുമായുള്ള കൂടിക്കാഴ്ചയിൽ
നാം ഇവിടെ ഇരിക്കുന്നതു നല്ലതു; ഞങ്ങൾ മൂന്നു കൂടാരങ്ങളെ
ഒന്നുനിനക്കും, ഒന്നു മോശയ്ക്കും, ഒന്നു ഏലിയായിക്കും ഉണ്ടാ
ക്കാം എന്നു പത്രോസ് യേശുവിനോടു പറഞ്ഞിരിക്കുന്നതു
നോക്കുക ലൂക്ക. ൯. ൩൩. ഇതു മോശയുടെയും ഏലിയായു
ടെയും കൂടാരമത്രെ. എ. ഉ. പു. ൧൫. ഇതാണു സ്വൎഗ്ഗ
ത്തിൽ തുറക്കപ്പെട്ടതായി പറയുന്ന സാക്ഷി കൂടാരമാകുന്ന
ദേവാലയം. വെളി. ൧൫. ൫. കൈപ്പണിയല്ലാത്തതായി സ്വ
ൎഗ്ഗത്തിലുള്ള ഈ നിത്യഭവനത്തിനാണു പിതാക്കന്മാർ കാ
ത്തിരുന്നതു. ൨ കോരി. ൫. ൧. "കണ്ടാലും ദൈവത്തിന്റെകൂ
ടാരം മനുഷ്യരോടുകൂടെ" എന്നുണ്ടല്ലോ. വെളി. ൨൧. ൩. ഇ
തിനു കന്നിറവുണർവു സഭ എന്ന നാമകരണമാണു ചെയ്തിരി
ക്കുന്നതു.

ഇപ്രകാരം സ്നേഹംകൊണ്ടും നിഷ്പ്രതിബന്ധമായും
സ്ഥാപിച്ച പരമ യറുശലേമാകുന്നു സത്യലോകം. ഈ വിശ്ര

ഘനഗരം, ഇരുട്ട്, പക്ഷവാദം, പ്രത്യക്ഷത, പാരമസ്വാസ്ഥത എന്ന നാലു പ്രധാന സംഭവങ്ങളാൽ അന്ധകാരനിമഗ്നമായിപ്പോയി. നി. പ. പു. ൬൦. അതിനാൽ "ആയിരമായി പുറപ്പെട്ടിട്ടുള്ള നഗരം നൂറിനെ ശേഷിപ്പിക്കും; നൂറായി പുറപ്പെട്ടതു പത്തിനെ ശേഷിപ്പിക്കും" എന്ന പ്രവചനം നിവർത്തിയായി. ആമോ. ൫. ൩. എങ്കിലും പ്രളയകാലത്തിലെ ബാദശാക്കന്മാരുടെ ജാജ്വല്യമാനമായ ദീപ്തി പ്രഭാവങ്ങളെ നിഷ്പ്രഭങ്ങളാക്കത്തീർക്കത്തക്ക വിധത്തിൽ വിവിധ വർണ്ണ ജാലങ്ങളോടുകൂടി സ്വർഗ്ഗങ്ങളുടെ സ്വർഗ്ഗമായി ഈ പരമ യരുശലേം അനുപദം പരിലസിക്കുന്നു. അതിനാൽ "കുറഞ്ഞവൻ ആയിരമായും ചെറിയവൻ ബലമുള്ള ജാതിയായും തീരും" എന്ന പ്രവചനം നിവൃത്തിക്കുന്നു. യെശ. ൬൦. ൨൨.

യസ്തുസ്വയോസേഫാകുന്ന ഈ ദേവാലയം ഒരുക്കുവാനാണ് യേശു പോയത്. അങ്ങനെ ഒരുക്കിക്കൊണ്ടുവന്ന ക്രിസ്ത്വാത്മജനായ യുയോമയ കൂടാരമാണ് ഇത്. ഈ ദേവാലയ പണിയെപ്പറ്റി ഭഗവാൻ മഹാത്മാപ്രത്യക്ഷതയ്ക്കുമുൻപ് ഇങ്ങനെ പാടിയിരിക്കുന്നു.

മന്നൻ ദാവീദിൻ വീണ-കൂടാരം നി- വർന്നുവരുവതിന്നു
യത്നിക്കും വേലക്കാരെ-തട്ടിപ്പാൻ വ-രുന്നിതാ വാളുകളും
പിന്നെയധികാരമന്ധകാരാധിപർ
വിണ്ണിൽ ദുരാത്മാവിൻ കൂട്ടവും കൂടവെ
നിന്നവരൊടു പൊരുതു വെലപാനുള്ള
നിന്നാത്മാവിൻ ബലം ഞങ്ങൾക്കു നൽകുവാൻ—തീ.

ക്രി. ഫർ. ൬൦. പണി പൂർത്തിയായ ശേഷം മഹാത്മാ പ്രത്യക്ഷതയ്ക്കു പിൻപു പാടിയിരിക്കുന്നതു നോക്കുക.

വെങ്കട രൂപകം

പ. ദേവനാലയം പണിതാൻ
യായെയെയോയോവാം— ദേ

അ. പ. ഏവനതു പിന്നെ പണിതാൻ
കോപത്തിവീണാമകപ്പോം— ദേ

ഇതിനെ നോക്കി ഭഗവാൻ ഇങ്ങനെ പാടുന്നു.

രാഗം കമാസ്സു. താളം രൂപകം.

പല്ലവി

നോക്കിലാക്കുമതിവരാ–നിന്റെ നിത്യരാജധാനിശാലേം
നോക്കിലാക്കുമതിവരാ

അനുപല്ലവി

ശോകനാമെന്നും മൊഴിഞ്ഞനേരം
മോദമെനിക്കേകി — നിന്നെ — നോ

ചരണങ്ങൾ

ഞങ്ങളുടെ പദമായുള്ളൊ! നിൻവതിലകമമരുന്ന
മംഗലാവലി ഭംഗിയായിപ്പണിനടത്തി ഒന്നാക്കിയപുരി
അങ്ങതിൽയാഹിൻഗണങ്ങൾമംഗലസ്തുതിബലിനൽകാൻ
പരമനിയമസാക്ഷിഗോത്രങ്ങളായ് വരുന്നുനിന്നെ— നോ
ശിന്നിൽസിംഹാസനമുണ്ടു ദാവീദിൻഗൃഹവകതന്നിൽ
നിന്നിലൊന്നാകുന്നവർ ശുഭപ്പെട്ടെന്നെനിന്നിരപ്പതിനാൽ
നിന്നിൽനിറപ്പുമനന്താനന്മകളുണ്ടതിമഹതി
ത്രിപരദൈകപദയയെയൊരയാവുമന്നൻവിലസും— നോ

വെളി. ൨൧. ൰ മുതൽ ൨൭ വരെ നോക്കുക

ഇങ്ങനെ പുതിയ രാജ്യസിംഹാസനാരൂഢനായി യു
സ്സുയോസെഫ് നിയോഗിക്കപ്പെട്ടു. "ഞാൻ ഒരു വെള്ള
സിംഹാസനത്തെയും അതിന്മേൽ ഇരുന്നവനെയും കണ്ടു" എ
ന്ന പ്രവചനം നോക്കുക. വെളി. ൨൦. ൧൧. ഇതു ആദിമു
തൽ ഒരുക്കപ്പെട്ടതും ഇളകപ്പെടാത്തതും "നിന്റെ രാജ്യം വ
രേണമെ" എന്നു പിതാക്കന്മാർ പ്രാർത്ഥിച്ചുകൊണ്ടിരുന്നതു
മായ രാജ്യമാകുന്നു. എബ്ര. ൧൧. ൧൬. ൧൨. ൨൮. മത്താ.
൨൫. ൩൪. സകല ജനങ്ങളും, ജാതികളും, ഭാഷക്കാരും അ
വനെ സേവിക്കേണ്ടതിനു അവനു അധികാരവും മഹത്വവും
കൊടുക്കപ്പെട്ടു. അവന്റെ അധികാരം നീങ്ങിപ്പോകാത്ത
നിത്യാധികാരവും; അവന്റെ രാജ്യം നശിക്കപ്പെടാത്തതുമാ
കുന്നു. ദാനി. ൭. ൧൪. ഇതിന്റെ അടിസ്ഥാനം ഏതു ശക്തി

നാലും ഒരിക്കലും ക്ഷയിക്കാത്തതും സർവത്താലും വൎദ്ധിച്ചുവരുന്നതുമായ ത്രിയേക ദൈവത്തിലുള്ള വിശ്വാസമാണ്. എ. ഉ. പു. വരെ. ഇതു് വിശ്വാസത്തിൽനിന്ന് വിശ്വാസത്തിലേക്ക് വിളിക്കപ്പെടുന്നതാണ്. റോമ. ൧. ൧൭. "എന്റെനീതി വിശ്വാസത്താൽ ജീവിക്കും" എന്നുണ്ടല്ലോ. ഹബ. ൨. ൪.

ഈ പുതിയ സിംഹാസനത്തിന്മേൽ ഏകച്ഛത്രാധിപതിയായിരുന്ന ഭരണം ചെയ്യാനുള്ള മേലധികാരം കിഴക്കുനിന്നെങ്കിലും, പടിഞ്ഞാറു നിന്നെങ്കിലും, തെക്കുനിന്നെങ്കിലും അല്ല വരുന്നത് എന്നു സങ്കീർത്തനക്കാരൻ പറഞ്ഞിരിക്കുന്നതിനാൽ വടക്കു നിന്നാണെന്നു സൂചിപ്പിച്ചിരിക്കുന്നു. സങ്കീ. ൭൫. ൬. അതിലേക്കു താഴെപ്പറയുന്ന പ്രവചനങ്ങൾ നമുക്കു ഉറപ്പു തരുന്നു. "ഞാൻ ഒരുത്തനെ വടക്കുനിന്നു എഴുന്നേല്പിച്ചു അവൻ വരും; സൂൎയ്യോദയത്തിൽനിന്നു അവൻ എന്റെ നാമത്തോടു വിളിക്കും; അവൻ പ്രഭുക്കന്മാരുടെമേൽ ചെളിയിന്മേൽ എന്നപോലെയും കുശവൻ കളിമണ്ണിനെ ചവിട്ടുന്നതുപോലെയും വരും" എശാ. ൪൧. ൨൫. "നിങ്ങളുടെ കണ്ണുകളെ ഉയർത്തി വടക്കുനിന്നു വരുന്നവരെ നോക്കുവിൻ" യറ. ൧൩. ൨൦. എന്നത്രെ. അതിനാൽ വടക്കുനിന്നുവന്ന് ഈ യുസ്തുസ്യയോസെഫാണ് സിംഹാസനസ്ഥനായിരിക്കേണ്ടതെന്നു സ്പഷ്ടമാകുന്നു.

ഇങ്ങനെ നിത്യാധികാരം സ്ഥാപിക്കപ്പെട്ടതിനാൽ അംശമായ അധികാരം നീങ്ങിപ്പോയി. "തികവായുള്ളതു വരുമ്പോൾ അംശമായുള്ളതു മാഞ്ഞുപോകും" എന്നുണ്ടല്ലോ ൧. കോരി. ൧൩. ൧൦. "ആദ്യത്തേതിനെ പഴയതാക്കിയിരിക്കുന്നു." എന്നു ഒന്നാമത്തേതിനേയും, "എന്നാൽ പഴയതാകുന്നതും ജീർണ്ണിക്കുന്നതുമെല്ലാം നീങ്ങിപ്പോകുവാൻ അടുത്തിരിക്കുന്നു." എന്നു രണ്ടാമത്തേതിനേയുംകുറിച്ചു എഴുതിയിരിക്കുന്നു. എബ്ര. ൮. ൧൩. അപ്രകാരം "അവന്റെ സന്നിധാനത്തിൽനിന്നു ഭൂമിയും ആകാശവും ഓടിപ്പോയി അവയ്ക്കു സ്ഥലം കണ്ടെത്തപ്പെട്ടതുമില്ല." വെളി. ൨൦. ൧൧. ഇങ്ങനെ പഴയ ഭൂവാനങ്ങളായ പ്രവചനലോകം ഓടിപ്പോയതിനാൽ "ഭാഷകളും അറിവും നിന്നുപോകും" എന്ന പ്രവചനം നിവ

ർത്തിയായി. ഫ. കോരി. ഫ൩. വ്യ. ന്ന-൦ മുദ്രാവിവരണവും നോക്കുക. നി. പ. പു. ന്നം. ന്മ.

അതിനാൽ ക്രിസ്തീയ സംഭയ്യോഗത്തോടിരുന്ന അംശമായ ബാഹ്യാധികാരം എടുത്തുകളവാൻതക്കവണ്ണം അന്ത്യോഖ്യാ സിംഹാസനത്തിൽനിന്ന മാർ യാക്കോബു ഇഗ്നാത്യോസു പാത്രിയക്കീസുബാവായെ ദൈവം അയച്ചു. അദ്ദേഹം വന്ന മലങ്കര സുറിയാനിസഭയുടെ നാഥനായിരുന്ന പാലക്കുന്നത്തു മാർ മാത്യൂസ് അത്താനാസ്യോസുമെത്രാപ്പൊലീത്താ തിരുമേനിയെ തൽസ്ഥാനത്തുനിന്ന നീക്കികളഞ്ഞു. അദ്ദേഹത്തിന തിരുസഭയിൽനിന്ന നൽകിയ സ്ഥാത്തിക്കോനും രാജാസന്നത്തിൽനിന്ന കൊടുത്തിരുന്ന തിട്ടവെഴുത്തും പിൻവലിച്ച എന്ന ശാപ്പുസ്യും. നിറവായ അധികാരം യുസ്തുസുയോസെഫിന കൊടുപ്പാനായി "അന്ന അവൻ സകല വാഴ്ചയ്ക്കും അധികാരത്തിനും ശക്തിക്കും നീക്കംവരുത്തിട്ടു രാജ്യം പിതാവായ ദൈവത്തെ ഏല്പിക്കും" എന്നുണ്ടല്ലൊ. ഫ. കോരി. ഫ൫. വർ

ഇങ്ങനെ കിഴക്കേസഭയിന്മേൽ യുസ്തുസുയോസെഫിന്റെ പാദം ചവുട്ടിയപ്പോൾ അതു കിഴക്കോട്ടും പടിഞ്ഞാറോട്ടും രണ്ടുഭാഗമായി പിളൎന്നു. പാതി തെക്കോട്ടും, പാതി വടക്കോട്ടും നീങ്ങി ഒരു മഹാതാഴ്വര ഉണ്ടാകയും ചെയ്തു. തെക്കോട്ടുനീങ്ങിയഭാഗം പാലക്കുന്നത്തു മെത്രാപ്പൊലീത്താ യുടെ കീഴിലുള്ള മർത്തോമ്മാസഭയും, വടക്കോട്ടുനീങ്ങിയഭാഗം അന്ത്യോഖ്യാ സിംഹാസനത്തിന്റെ കീഴിലുള്ള യാക്കോബായസഭയും, ഈ ഭൂകമ്പത്തിൽ ഓടി താഴ്വരയിൽ സങ്കേതം പ്രാപിച്ച മൂന്നാംഭാഗം ഈ പുതിയ സിംഹാസനത്തിൻ കീഴിലുള്ള യുയോമയ സഭയുമായിത്തീൎന്നു. കിഴക്കേഭാഗം ദൈവസന്തതിയേയും പടിഞ്ഞാറെഭാഗം പൈശാചിക സന്തതിയേയും കാണിക്കുന്നു. തെക്കേഭാഗം പ്രവചനസഭയുടെ ശിരസ്സിനെയും വടക്കെഭാഗം ഉടലിനെയും താഴ്വരയിലെ മൂന്നാം ഭാഗം നിവർത്തിയേയുമാകുന്നു കാണിക്കുന്നതു. "അന്നാളിൽ അവന്റെപാദങ്ങൾ യരുശലെമിന മുൻപാകെ കിഴക്കുള്ള ഒലിവു പൎവ്വതത്തിന്മേൽ നിൽക്കും, ഒലിവുപൎവ്വതവും അ

തിൻെറ നടുവിൽ കിഴക്കോട്ടും പടിഞ്ഞാറോട്ടും പിളരും, അപ്പോൾ ഒരു മഹാവലിയ താഴ്വര ഉണ്ടാകും പൎവ്വതത്തിൽ പാതി വടക്കോട്ടും പാതി തെക്കോട്ടും നീങ്ങും. അപ്പോൾ നിങ്ങൾ പൎവ്വതങ്ങളുടെ താഴ്വരയിലേക്ക ഓടിപ്പോകും." അപ്പോൾ എൻെറ ദൈവമായ യഹോവയും നിന്നോടുകൂടെ സകല ശുദ്ധിമാന്മാരും വരും". എന്ന പ്രവചനം നോക്കുക. സഖ. ൧൪. ൪. ൫.

ഇങ്ങനെ "മഹാപട്ടണം മൂന്നു ഭാഗമായി പിരിഞ്ഞു ജാതികളുടെ പട്ടണങ്ങളും വീണു." വെളി. ൧൬. ൧൯. നോക്കുക. മൂന്നാംഭാഗത്തെപ്പറ്റി ഇതാ പുറത്തേക്ക കൊണ്ടുവരപ്പെടുന്ന പുത്രന്മാരും പുത്രിമാരുമാകുന്ന ഒരു ശേഷിപ്പ അതിൽ ശേഷിച്ചിരിക്കും ഇതാ അവർ നിങ്ങളുടെ അടുക്കൽ പുറപ്പെട്ടുവരും" യെഹെസ. ൧൪. ൨൨. "എല്ലാദേശത്തിലും അതിലെ രണ്ടുഭാഗങ്ങൾ വെട്ടപ്പെട്ടിരിക്കും എങ്കിലും മൂന്നാംഭാഗം അതിൽ ശേഷിപ്പിക്കപ്പെടും എന്നു യഹോവ പറയുന്നു. പിന്നെയും ഞാൻ മൂന്നാംഭാഗത്തെ അഗ്നിയിൽകൂടെ കൊണ്ടുവന്നു വെള്ളി ഉരുക്കി ശുദ്ധിയാക്കപ്പെടുന്നതുപോലെ അവരെ ശുദ്ധിയാക്കും. . . . പൊന്നു ശോധന കഴിക്കുന്നതുപോലെ അവരെ ശോധനകഴിക്കയും ചെയ്യും" സഖ. ൧൩. വാ. ൮. ൯.

"ഉരുക്കുംഞാനവനുടൽ-മരിക്കുമവനെന്നോക്കാ
ധരിക്കുംപൊന്നുടമ്പെഞാ_നിരിക്കുമതിലെന്നോക്കും."

എന്നു പാടിയിരിക്കുന്നതു നോക്കുക. ക്രി. ഗീ. ൯൯.

---

## അദ്ധ്യായം 24.

### കന്നിരവണപ്പസഭ അഥവാ സീയോൻസഭ.

പുതിയ സഭാസ്ഥാപനാനന്തരം ക്രിസ്തുകൎത്താവ് യേശുരാജമന്നു കൊട്ടാരം മുതൽ കൊട്ടിൽവരെ വിളിച്ചുപാകയും ദിവ്യവിട്ടംബരം വിതരണംചെയ്കയും ചെയ്യും. നാട്ടിലെ ഉപവാസശാലകളും തട്ടുപന്തലുകളും മററും കെട്ടിയുണ്ടാക്കി രാ

പ്പുകൾ തീവ്രമായ പ്രസംഗങ്ങളും ഉപവാസങ്ങളും വേദാദ്ധ്യയനങ്ങളും നടത്തിക്കൊണ്ടിരുന്നതിനാൽ ഉണൎവ്വു സഭ ൭. ൬. ൭൦൦. ൨൦൦. കണക്കെ വൎദ്ധിച്ചു. ൫൦൦ വീടുകളും ൫൫ സുറിയാനിപട്ടക്കാരുംകൂടെ ൫൦൦൦൦-ൽപരം ജനങ്ങളുമായി പുരോഗമിച്ചു. ഇവർ മങ്കുഴിദേശത്തു് ആരംഭിച്ച ഒരു ഉപവാസം ൩൦൦ ദിവസംകൊണ്ടത്രെ അവസാനിച്ചതു് എന്നു കേൾക്കുമ്പോൾ ജനങ്ങൾക്കും ശുശ്രൂഷക്കാൎക്കുമുള്ള സ്ഥിരോത്സാഹശക്തി എത്രത്തോളമെന്നു എങ്ങിനെ ഊഹിക്കുവാൻ കഴിയും? ഈ തിരുസഭയെ കിഴക്കു, പടിഞ്ഞാറു, തെക്കു, വടക്കു് എന്നു നാലു ഡിവിഷനും; ചെങ്ങന്നൂർ, കറുങ്ങംപ്പ്രയാർ, പൂവത്തൂർ, ഇലംതൂർ, വെണ്മണി, മങ്കുഴി, കായംകുളം കാർത്തികപ്പള്ളി, ചെറുകോൽ, നിരണം, കന്നീററി, കടമ്പനാട്ടു്, കണ്ടറ, കൊട്ടാരക്കര, ചെങ്കുളം, അഞ്ചേരി എന്ന ൧൬ ഇടവകകളും മഹാത്ഭുത പ്രത്യക്ഷതയ്ക്കുശേഷം ൨൨ യോഗങ്ങളുമായി തിരിച്ചു.

പുരോഹിതവൎഗ്ഗം. പട്ടക്കാർ, ബോധകന്മാർ, ഉപദേശിമാർ, സെക്രട്ടറിമാർ, നക്ഷേപപാത്രസ്ഥന്മാർ, കുടുംബത്തലവന്മാർ, ഐക്യകുടുംബത്തലവന്മാർ (൭ കുടുംബങ്ങളുടെ മേൽഭരണക്കാർ) ഭവനവിചാരകന്മാർ [രണ്ടു ഐക്യകുടുംബങ്ങളുടെ മേലന്വേഷണക്കാർ] മൂപ്പന്മാർ (ഭവനവിചാരകന്മാരുടെ മേൽനടത്തിപ്പുകാർ) സുവിശേഷകന്മാർ, (സഞ്ചാര മിഷ്യനറിമാർ) ദീൎഘദൎശിമാർ, (സ്വപ്നം, ദൎശനം, വെളിപ്പാടു എന്നിവമൂലം ആത്മാവു കാണിക്കുന്ന കാൎയ്യങ്ങളെ വെളിപ്പെടുത്തി പറയുന്നവർ) ഗായകന്മാർ (ആരാധനയ്ക്കു രാഗം, താളം, ലയം, ശ്രുതി മുതലായവ പിഴയ്ക്കാതെ പാടുന്നവർ) ക്രമപാലകന്മാർ, (ആരാധന സ്ഥലത്തു ജനങ്ങളെ ക്രമപ്പെടുത്തി ഇരുത്തുന്നവർ) ജാഗരൂകന്മാർ (ആരാധന സമയത്തു ഉറക്കം, മയക്കം മുതലായതു വരാതെ ജാഗരണം ശുഷ്ക്കാന്തി മുതലായവ ഉണ്ടാകുവാൻ ജാഗ്രതപ്പെടുത്തുന്നവർ) ദ്വാരപാലകന്മാർ (പാപം ഏറ്റു പറഞ്ഞു മോചനം ലഭിക്കാത്തവർ സന്നിധി സ്ഥലത്തു പ്രവേശിക്കാതെയിരിപ്പാൻ വാതൽ കാക്കുന്നവർ) ഇത്യാദി സ്ഥാനങ്ങൾ കല്പിച്ചു ദേവം

ജപുരോഹിത വർഗ്ഗമായി പലവിധശുശ്രൂഷക്കാരെ ഭഗവാൻ സഭകൾതോറും നിയമിച്ചു. ഇവരിൽ പ്രധാനികളായി ഒരു ജനപ്രതിനിധി, ഒരു സെക്രട്ടറി, ഒരു പൊതുജീവ കരുണയിൻ നിക്ഷേപപാത്രം ഇങ്ങനെ മൂന്നപേരും, നാലു ജീവികൾ, ൨൪ മൂപ്പന്മാർ എന്നിവരുമുണ്ടായിരുന്നു. ആകെ ആത്മികവും അതിനടുത്ത ലൗകികവുമായ കാര്യങ്ങൾ നടത്തുന്നതിന്ന് ൧൨ പട്ടക്കാർ, ൧൩ ബോധകന്മാർ, ൧൨-ൽ അധികം ദീർഘദർശിമാർ ൧൨ തലവന്മാർ, ഉൾപ്പടെ ൩൨൦ ശുശ്രൂഷക്കാർ ഉണ്ടായിരുന്നു.

സകലവിധ ശുശ്രൂഷക്കാരെയും ആത്മാവു കാണിച്ചുകൊടുത്തപ്രകാരം വലിയ ഉപവാസ ശാലകളിൽവെച്ചു ദേവകാഹളക്കാരനാൽ പിടിച്ചേല്പിക്കപ്പെട്ടവരാണ്. ഇവർ മഹത്വ പ്രത്യക്ഷതയ്ക്കു വിളിക്കപ്പെട്ട വിരുന്നുകാരായിരുന്നു. നി॰ പ. പു. ൧൩. ഇവരത്രെ സ്വർഗ്ഗരാജ്യമായ മുന്തിരിങ്ങാതോട്ടത്തിലേക്കു രാവിലെ വിളിക്കപ്പെട്ട മോശയിക ശുശ്രൂഷക്കാരുടെയും, മൂന്നാംമണിനേരത്തു വിളിക്കപ്പെട്ട ക്രിസ്തീയശുശ്രൂഷക്കാരുടെയും പിന്നാലെ ആറാംമണിനേരത്തു വിളിക്കപ്പെട്ടവേലക്കാർ. ഒൻപതാംമണിനേരത്തു വിളിക്കപ്പെട്ടവരെ ഇരുട്ടിന്നശേഷവും, പതിനൊന്നാം മണിനേരത്തു വിളിക്കപ്പെട്ടവരെ മഹത്വപ്രത്യക്ഷതയ്ക്കു ശേഷവും കാണാവുന്നതാണ്. മത്താ. ൨൦. ൧. ൬. ഇവർ യുസ്തുസുയോസെഫിനാൽ എഴുതപ്പെട്ട നിയമങ്ങൾ വരവണ്ണം വ്യത്യാസം കൂടാതെ പാലിക്കുന്നവരും ദിവ്യവിളംബരത്തിൽ പൂർണ്ണ വിശ്വാസമുള്ളവരും കൂലിക്കു വേലചെയ്യാത്തവരുമാകയാൽ ശമ്പളമില്ലാത്തവരുമായിരുന്നു.

പരമസുപ്രീംകോട്ട്. തിരുസഭയ്ക്കു ഇഹപരസംബന്ധമായുള്ള സകല കാര്യങ്ങളും ആലോചിച്ചു നടത്തുന്നതിന്നു ഭഗവാൻ ഒരു മഹാപാർല്യമെൻറു സഭയും ഏല്പെട്ടുത്തി. ഏ. ഉ. പു. ൪൦. അതിനെ മൂന്നുഭാഗമായി തിരിച്ചു പൊതുസംഘം, ഡിവിഷൻസംഘം, ഇടവകസംഘം എന്ന അഭിധാനം ചെയ്തു. പൊതുസംഘാവയവങ്ങൾ (അഗ്രാസനർ) ആറാണ്ടിന്നാത്മാവ്, പാദശുശ്രൂഷക്കാരൻ, ദേവകാഹളക്കാരൻ, എന്നിവരും ബോധകന്മാർ, പട്ടക്കാർ, തലവന്മാർ എ

ന്നിവരും ഇടവക കാര്യസ്ഥന്മാർ മുതലായ സഭാപ്രമാണികളും ഉപദേശിമാരുമായിരുന്നു. ഇടവക സംഘാംഗങ്ങൾ ഒരു ബോധകൻ, ഒരു പട്ടക്കാരൻ, ഒരു തലവൻ എന്നിവരും കാര്യസ്ഥൻ തുടങ്ങിയുള്ള സഭാപ്രമാണികളും ഐക്യകുടുംബത്തലവന്മാരുമായിരുന്നു. പൊതുസംഘം ആണ്ടിൽ രണ്ടു പ്രാവശ്യവും ഡിവിഷൻസംഘം മൂന്നുപ്രാവശ്യവും ഇടവകസംഘം നാലു പ്രാവശ്യവും കൂടുന്നതാണ്.

പൗരോഹിത്യവേലകൾ. ൧. പാപമോചനം, ൨. ശുദ്ധീകരണം, ൩. അനുഗ്രഹം, ൪. ജീവരക്ഷ, ൫. സംയോജിപ്പ്, ൬. മംഗളമഹാസൃഷ്ടി, ൭. മോക്ഷം. എന്നിവയാണ്. ഇവയിൽ പലവിഭാഗങ്ങളുണ്ട്. ൧. കുടുംബപ്രാർത്ഥന (കുടുംബത്തിലുള്ള എല്ലാവരും കൂടി പ്രതിദിനം ൩-ം ൪-ം പ്രാവശ്യം നടത്തുന്ന പ്രാർത്ഥന.) ൨. കൂടിപ്രാർത്ഥന. (എല്ലാം സന്ധ്യയ്ക്കും ഐക്യകുടുംബത്തിലുള്ളവർ കൂടി നടത്തുന്ന പ്രാർത്ഥന. ൩. പരസ്യപ്രാർത്ഥന. (വെള്ളി ഞായർദിനങ്ങളിൽ ഇടവകക്കാർ കൂടി നടത്തുന്ന ആരാധന.) ൪. ഉപവാസപ്രാർത്ഥന. (മാസത്തിലൊരിക്കലൊ രണ്ടും മൂന്നും മാസം കൂടുമ്പോഴൊ വെള്ളിമുതൽ ഞായർവരെ മൂന്നുദിവസം നടത്തുന്ന ഉപവാസം.) കൂടാതെ പ്രവചനം, പ്രബോധനം, വേദവായനം, പഠനം, ധ്യാനം, സംഗീതം, നർത്തനം, അനുതാപം (പാപം ഏറ്റുപറച്ചിൽ) തിരുസ്നാനം, തിരുവത്താഴം, ജ്ഞാനസ്നാനം, ജ്ഞാന വിവാഹം, മുദ്രീകരണം, ഹസ്താർപ്പണം, ശവസംസ്കരണം, കൃഷി കച്ചവടം മുതലായി സകല ഇഹപര വേലകളും തന്നെ. വേലവിവരം വിസ്തരഭയത്താൽ വിട്ടുകളയുന്നു. എങ്കിലും ഉപവാസത്തെപ്പറ്റി അല്പം താഴെ എഴുതുന്നു.

ഉപവാസം. ഉപവാസശാലയുടെ മദ്ധ്യത്തിൽ മേശയും (അപ്പവെള്ള ശുശ്രൂഷ ഏറ്റെടുത്തിയ കാലംമുതൽ) മേശമേൽ അപ്പവെള്ളങ്ങളും വേദപുസ്തകങ്ങളും വയ്ക്കുന്നു. ദൈവസിംഹാസനത്തിന്റെ പ്രതിച്ഛായയാകുന്ന തിരുമേശയുടെ നാലുകോണിലും ആറാറു ചിറകുള്ളതും മുൻപുറവും പിൻപ

റവും കണ്ണുകൾകൊണ്ടു നിറഞ്ഞതുമായ X നാലുജീവികളുടെ പ്രതിനിധികളായിരിപ്പാൻ നാലു പട്ടക്കാരുണ്ടു്. മേശയുടെ ഓരോവശത്തും രണ്ടുപേർവീതം അഭിമുഖമായിട്ടിരിപ്പാൻ രണ്ടു പ്രവാചകന്മാർ, രണ്ടു സഭാപ്രമാണികൾ നാലു ബോധകന്മാർ ഇങ്ങനെ എട്ടുപേരുണ്ടു്. ഈ ൧൨ പേരുടെ ചുററിലുമായിട്ടിരിപ്പാൻ പട്ടക്കാർ, ബോധകന്മാർ; ആത്മവ്യാപാരക്കാർ, ഉപദേഷ്ടാക്കന്മാർ, സുവിശേഷകന്മാർ എന്നിവരിൽ നിന്നു * വർ പേരുണ്ടു്. ഈ ഇരുപത്തിനാലുപേർ സീയോൻ കുമാരിയാം ദിവ്യകന്യകയായ കൃപാമഹതിക്കുക്കൂട്ടിരിക്കുന്ന ദേവപ്രഭുക്കളാം സുന്ദരീമണ്ഡലമത്രെ. യെരുശലേം ദൈവാല

---

X ൧. തൊമ്മച്ചൻ ൨. ഈപ്പച്ചൻ ൩. യു. മത്തായിബോധകർ. ൪. യേശുദാസൻ യോഹന്നാൻ.

* ൧. കുഞ്ഞാക്കോണ്ട മുതലാളി. പ്രധാന മുതൽപിടി കൊല്ലക്കാരൻ. ൨. പീലിപ്പോച്ചൻ. ജനപ്രതിനിധി. ൩. വട്ടപ്പറമ്പിൽ ഇട്ടി. പരിയാരം ചങ്ങനാശ്ശേരി ൪. കണ്ണയത്തു ഉമ്മൻ. കവുങ്ങുംപ്രയാർ കല്ലൂപ്പാറ ൫. സൂക്ഷക്കുന്നേൽ ഉപദേശി. (കോരുത്തു്) വെണ്ണിക്കുളം, കല്ലൂപ്പാറ. ൬. കമ്പനാട്ടുകുഞ്ഞച്ചൻ. (മാംമൂട്ടിൽ പുത്തൻപുരയ്ക്കൽ യോഹന്നാൻ) തട്ടയ്ക്കാട്, കോയിപ്രം. ൭. താഴയിൽ തൊമ്മി മൂപ്പൻ. ഇലന്തൂർമേക്കു്. ൮. ഇഞ്ചയ്ക്കൽ, കൊച്ചുകുഞ്ഞു്. മാവേലിക്കര, ചെറുകോൽ. ൯. കണിയാന്തറ ഇടിച്ചാണ്ടി. മേപ്രാൽ. ൧൦ പുതുകോട്ട മേടയിൽ കുഞ്ഞു്. (ജോർജ്.) മേപ്രാൽ. ൧൧. മേപ്രാ പുലയൻ തോമ്മാ. (പുതുക്കോട്ടുകാരുടെ വേലക്കാരൻ.) ൧൨. മാനാങ്കേരി തോമ്മാ. നിരണം ൧൩. തൃക്കുന്നപുരം ഇട്ടിമൂപ്പൻ. ഈഴവൻ മാർഗ്ഗംചേർന്നവൻ തറയിൽവീടു്, പുതുപ്പള്ളി. ൧൪. നെല്ലിക്കുന്നത്തു മൂത്തകുഞ്ഞു്. (മേലൂട്ടു കുഞ്ഞൻ) നെല്ലിക്കുന്നം, കൊട്ടാരക്കര. ൧൫. മുഖത്തല ഇട്ടിആശാൻ, വെള്ളിക്കാട്ടുവീടു്. ചെറിയേലാച്ചേരി, തൃക്കോവിൽവട്ടം, കൊല്ലം. ൧൬. കണ്ടറ ദീർഘദർശി. (കോട്ടൂരഴികത്തു കുഞ്ഞാൻ) മുളവനക്കര. കൊല്ലം ൧൭. വെണ്മണി കോഴിമണ്ണിൽ ദീർഘദർശി. കോഴിമണ്ണിൽവീടു്. വെണ്മണി കിഴക്കുംമുറി, വെണ്മ

യത്തിൽ മഹാദേവാരാധന നടത്തുവാൻ നിയമിക്കപ്പെട്ടവര്
പരമാചാൎയ്യന്മാരെ നോക്കുക. ൧. നാള. ൨൪. ൭. ൧൮. ഇങ്ങ
നെയുള്ള ൨൪ പേർ ൧൨ ഗോത്രപിതാക്കന്മാർ ൧൨ അ
പ്പോസ്തലന്മാർ ൧൨ ബോധകന്മാർ എന്നിവരെ കാണിക്കു
ന്നു. ഈ ൨൪ പരമാചാൎയ്യന്മാരുടെയും ഉള്ളിലുള്ള ഭദ്രാസന
ത്തിൻചുറ്റിലും നടന്നു ശുശ്രൂഷിപ്പാൻ ഒരു പ്രധാനശുശ്രൂഷ
ക്കാരനും ഉണ്ടായിരിക്കും. ഇവരുടെ ചുറ്റിലുള്ള ജനങ്ങൾ അ
ണിയണിയായിവൃത്തത്തിൽ ഇരിക്കുന്നു. ഭദ്രാസനത്തിൽനിന്നു
നാലു വശത്തോട്ടും ഓരോവഴി തിരിച്ചിട്ടുണ്ട്. അതിൽക്കൂടി
മാത്രമാണു ജനങ്ങൾ അകത്തുവരികയൊ പുറത്തുപോകയൊ
ചെയ്യുന്നത്. ഇവരുടെ ഇടയിൽ ക്രമപാലകന്മാരും, ജാഗ
രൂകന്മാരും, ഗായകന്മാരുമുണ്ടായിരുന്നു. ഉപവാസശാലാ
കവാടം ദ്വാരപാലകന്മാരാൽ ഭദ്രമായി സൂക്ഷിക്കപ്പെടുന്നു.
ഉപവാസശാലയ്ക്കു ചുറ്റും മാലാഖമാർ പറന്നു നടക്കുന്നു.
അവരിൽ "പൂവത്തൂർ കുഞ്ഞു്" ഒരു കറുത്ത മാലാഖ ആ
യിരുന്നു.

ഉപവാസദിനങ്ങളിൽമേൽപറഞ്ഞ ൨൪ ശുശ്രൂഷക്കാ
രും ഒരുമിച്ചു ധ്യാനപ്പുരയിൽ ദൈവ സംസൎഗ്ഗം ചെയ്തുകൊണ്ടി

---

ണി. ൧൮. കൊച്ചുകുഞ്ഞു മുതലാളി, ഇത്തിമല പുത്തൻവീട്
കിടപ്രം, കിഴക്കേക്കല്ലട. ൧൯. പാണ്ടിക്കാരൻ മത്തായിഉപ
ദേശി. തിരുനൽവേലിയിൽ നിന്നു ൧൦൪൮ മകരത്തിൽ വന്ന
പരദേശി. ൨൦ നതാനവേൽ, അനാഥനും രോഗിയുമായി
മാൎഗ്ഗം ചേർന്ന അരുമനായകം എന്ന ഒരു ചെട്ടിപ്പിള്ള ൨൧.
കായംകുളത്തു കഴിഞ്ഞുപോയ ഖാദിയാർ കായംകുളം സ്വദേ
ശിയായ ഒരു മുഹമ്മദീയ പുരോഹിതൻ. ൨൨. പാലക്കുന്നത്തു
മാർ അത്താനാസ്യൊസ മെത്രാപ്പോലീത്താ. ൨൩. ഹെന്റി
ബേക്കർ സായ്പ്. 'യൂറോപ്യൻ മിഷ്യനറി. ൨൪. ആയില്യം
തിരുനാൾ തമ്പുരാൻ. ൧൦൩൫. മു. ൧൦൫൫. വരെ ധൎമ്മരാജ്യം
ഭരിച്ച മഹാരാജാവ്. ഇവരെ കൃപയോടുകൂടി ഉയർത്ത പരി
ശുദ്ധന്മാരായി ഭഗവാൻ തന്നിൽകണ്ടതാണ്. ന്.പ.പു.ഭന്നം.

രിക്കുന്നു. കൃത്യസമയം നൂറു പേരും ധ്യാനപ്പുരയിൽനിന്നു പുറപ്പെട്ടു പാട്ടോടുകൂടി ക്രമാഗതമായി മന്ദം മന്ദം നടന്നു ഉപവാസശാലയിൽ പ്രവേശിച്ചു തങ്ങളുടെ സ്ഥാനങ്ങളെ അലങ്കരിക്കുമ്പോൾ എല്ലാവരും നിരവിടാതെ എഴുന്നേറ്റു നിൽക്കുന്നു. ഇതാണു ദൈവദൂതന്മാരുടെ നിര. ഇവർ ആലോകവും മരിച്ചവരിൽനിന്നുള്ള ഉയിർപ്പും ലഭിപ്പാൻ യോഗ്യന്മാരായി എണ്ണപ്പെട്ടവരും മരിപ്പാൻ കഴിയാത്തവരുമായ ദൈവമക്കളത്രെ. എ. പൂ. റ്റ. ഫന്നു. ലൂക്ക. ൨൦. ൩൫. ൩൬. പാട്ടു അവസാനിച്ചശേഷം ഉണർവ്വുസഭയുടെ വിശ്വാസപ്രമാണം ചൊല്ലി മുട്ടുകുത്തി മൌനപ്രാർത്ഥന കഴിക്കുന്നു. ശുശ്രൂഷക്കാരും ജനങ്ങളുമായ ഉപവാസശരീരം ആ സമയം സ്റ്റാർട്ടുചെയ്ത ഒരു എൻജിൻ പോലെ ചലിച്ചു കൊണ്ടാണിരിക്കുന്നതു്. അനന്തരം ശുശ്രൂഷക്കാരൻ എഴുന്നേറ്റു ഉടമ്പടിവാചകം ചൊല്ലിക്കൊടുക്കയും ജനങ്ങൾ ഏറ്റുചൊല്ലുകയും ചെയ്യുന്നു. പിന്നീടു ശുശ്രൂഷക്കാരൻ ശുശ്രൂഷ ആരംഭിച്ചു ദിവ്യവിളംബരം വായിക്കുന്നു. ആമേൻ അങ്ങനെതന്നെ കർത്താവായ യേശുവേ വരേണമേ എന്നു ആകാശത്തിൽ മാറ്റൊലികൊള്ളുമാറുച്ചത്തിൽ ജനങ്ങൾ പ്രതിവാക്യം പറയുന്നു. പിന്നീടു ശുദ്ധീകരണം; പ്രാർത്ഥന, വേദവായന, സകലർക്കും വേണ്ടിയുള്ള പ്രാർത്ഥന, പ്രബോധനം, പ്രവചനമുണ്ടെങ്കിൽ അതു്. ഇങ്ങനെ തുടരുന്നു. അതിനുശേഷം അനുതാപം, പാപം ഏറ്റുപറച്ചിൽ, ഉണർവ്വ്, സ്തോത്രം, ജയഗീതം, ഹല്ലേലൂയ്യാ, നർത്തനം എന്നിവയാണു് ആത്മവ്യാപാരക്കാർക്കു ഉണർവ്വു ആരംഭിക്കുന്നതു ഭയാനകങ്ങളായ പലവിധ ശബ്ദങ്ങൾ അടി, ഇടിമുതലായവയോടുകൂടിയാണു് ഉണർവ്വുണ്ടായാലുടൻ കൈത്താളങ്ങളോടുകൂടി പരമാനന്ദമായ നർത്തസഹിതം നിശ്ചയിക്കപ്പെട്ടിരിക്കുന്ന വഴിയെ മേശയുടെ സന്നിധിയിലേക്കു യാത്ര തുടരുന്നു. അതു മനോഹരമായ ഒരു കാഴ്ചയാണു്. നർത്തകർ ആനന്ദലഹരിയാൽ മദോന്മത്തരാണെങ്കിലും നാലായിരം അയ്യായിരം ജനങ്ങൾ ചാടുന്ന കൂട്ടത്തിൽ ആർക്കും യാതൊരു അപകടവും വന്നിട്ടില്ലെന്നുള്ളതു ചിന്തനീയമാണു്. അതിനു നർത്തകരുടെ ഡയറക്റ്റർ പൂവത്തൂർ കുഞ്ഞിന്റെ സാമർത്ഥ്യം വളരെ സഹായിച്ചിട്ടുണ്ടു് ഉണർവ്വു ആരംഭിക്കുന്ന

തിൻ മുൻപായി ക്രമപാലകന്മാർ മുഖാന്തിരം തങ്ങളുടെ കൈയ്യിൽനിന്ന കഞ്ചുങ്ങളെ മുഴുവൻവാങ്ങി വെളിയിൽകൊണ്ടുപോവുക നൃത്തം ഉണ്ടാകുന്നവരെ മേശയുടെ സന്നിധിയിലേക്ക അയയ്ക്കുക മുതലായവയാണ്. നർത്തകരുടെ അടി, നിലവിളി, ചിരി, ഹല്ലെലൂയ്യ, സ്തോത്രം മുതലായവ കണ്ടാൽ ഏതൊരുവനും അമ്പരന്നുപോകും ലൂക്ക ൯. ൨൩. ഇതുകണ്ടു പരിഹസിച്ചുനിന്ന പലരും എട്ടത്തെറിഞ്ഞതുപോലെ മേശയുടെ സന്നിധിയിൽചെന്നു വീണു പാപം ഏററുപറഞ്ഞു നൃത്തം ചെയ്തിട്ടുണ്ട്. അങ്ങനെ വരാവുന്നതാണല്ലൊ. ൧. ശമു. ൧൯. ൨൨. ൨൪. നോക്കുക.

നാലു ജീവികൾ ൨൪ മൂപ്പന്മാർ തുടങ്ങിയ ദേവാദികളാൽ അലംകൃതമായ ഈ സഭയെനോക്കി ഭഗവാൻ കാമോദരി രാഗത്തിൽ മഹാസാംനായകനെ എന്ന കീർത്തനവും, രാഗമാലയിൽ ഭൈരവി രാഗത്തിൽ മേദിനീതലത്തിൽ എന്നും, തോടി രാഗത്തിൽ നൂതനഗീതമീവണ്ണം എന്നുമുള്ള ചരണവും നോക്കുക.

കാർമുകിലായോരു നീലപ്പടംകൊണ്ടു
തൂമകലൻവിതാനിച്ചെങ്ങും
ആക്കമിയന്നവലാഹകളാകിയ
പൂക്കലമേളത്തിൽ തൂക്കിച്ചെമ്മെ
ശോഭകലന്നോരു തൂമിന്നലായുള്ള
ദീപങ്ങളെങ്ങും കൊളുത്തിമേന്മേൽ
പാഴിടിയായോരു ഭേരിയുമെങ്ങുമെ
പാരംമുഴങ്ങിച്ചുനിന്നുപിന്നെ
ഭൂതലമായോരു തട്ടിലങ്ങിട്ടിട്ടു
ബാലശിലീന്ധ്രമാംവെള്ളരിയും
കീർത്തിപൂണ്ടെങ്ങുമേ കേകികളായുള്ള
വാഴ്ത്തികൾ വന്നങ്ങിരുന്നുതന്നിൽ
ലജ്ജവെടിഞ്ഞുനിന്നുച്ചമെഴുംവണ്ണം
ഷഡ്ജമായുള്ളൊരു പാട്ടുതന്നെ.

ഉപവാസം നടന്നുകൊണ്ടിരുന്ന സ്ഥലങ്ങളിലെല്ലാം അതിനെ നേരിട്ടും ഗവമ്മെൻറുമുഖാന്തിരവും ബലമായി തടയുന്നതിനു എതിരാളികൾ വേണ്ട ശ്രമങ്ങൾ ചെയ്തു. എങ്കിലും അവ ഒക്ക

യംവിഫലമായി തീരുകയാണു ചെയ്തിട്ടുള്ളതു്. ഉദാഹരണമായി രണ്ടുസ്ഥലത്തുനടന്ന സംഭവങ്ങളെ താഴെ വിവരിക്കുന്നു.

൧. ചങ്ങനാശേരി താലൂക്കിൽ പരിയാരം കരയിൽ തൈത്തറവീട്ടുകാരുടെവക ഇപ്പോൾ സംഘമഠം ഇരിക്കുന്ന പുരയിടത്തിൽ നടന്ന ഒരു ഉപവാസമാണു്. ഇതു ജനപ്രതിനിധി ഉ. പീലിപ്പോസുമഹാന്റെ ക്ഷണമനുസരിച്ചു ഉണർവുകാരുടെ വടക്കോട്ടുള്ള ഒന്നാമത്തെ പ്രവേശനമായിരുന്നു. ചർച്ച്മിഷ്യൻകാരും. സുറിയാനിക്കാരും അവരുടെ ഒരു തലസ്ഥാനമായ കോട്ടയത്തേക്കു ഈ ഉപദേശം കയറാരുതെന്നു കരുതി നാട്ടുപാദ്രിമാരും യൂറോപ്യൻ പാദ്രിമാരും കോവൂർ അയ്യൂതോമ്മാകത്തനാർ മുതലായവരും നേരത്തെ ഉപവാസസ്ഥലത്തെത്തി ചങ്ങനാശേരി, കോട്ടയം എന്ന താലൂക്കുകളിലെ ജനങ്ങളിൽ മിക്കവരും ഹാജരായിരുന്നു. ഇതു് ഒരു ഭയങ്കരസമരമായിരുന്നു. ഈ സമരത്തിൽ ആറുവർഷക്കാരുടെ ഉപദേശം അടിച്ചു തുലയ്ക്കാത്തപക്ഷം ഇതരമതങ്ങൾ തകർന്നുപോകുമെന്നുകണ്ടു സർവ്വശക്തികളും പ്രയോഗിക്കുന്നതിനാണു് എതിരാളികൾ തീർച്ചയാക്കിയിരുന്നതു്. എങ്കിലും "വിഭോർകട്ടി" എന്നുള്ള ഭയംനിമിത്തം അവരിൽ ഒരുത്തനും ആറുവർഷക്കാരോടു എതിരിടുവാൻ ധൈര്യം ഉണ്ടായില്ല. എന്നാൽ എതിരാളികൾ തിരുവല്ലാ, സ്വദേശിയും പ്രസിദ്ധവാഗ്മിയുമായ ദിവ്യശ്രീ. കോവൂർ അയ്പതോമ്മാകത്തനാർ എന്നമഹാനെ തങ്ങളുടെ പ്രതിനിധിയായി മുൻപോട്ടു അയച്ചു. അദ്ദേഹം കടന്നുചെന്നു തങ്ങൾക്കുംകൂടി ഉപവാസശാലയിൽ ഒരു പ്രസംഗംചെയ്‌വാൻ അനുവദിക്കണമെന്നു ഭഗവാനോടു അപേക്ഷിച്ചു. അദ്ദേഹം അനുവദിക്കയുംചെയ്തു. അയ്പതോമ്മാകത്തനാർ പ്രസംഗപീഠത്തിൽകയറി മാർക്കൊ. ൧൩. ൩൨-ാംവാക്യം എടുത്തു "ആ നാളിനെയും നാഴികയെയും കുറിച്ചു പിതാവല്ലാതെ ഒരുത്തനും അറിയുന്നില്ല സ്വർഗ്ഗത്തിലുള്ള ദൂതന്മാരാകട്ടെ പുത്രനാകട്ടെ അറിയുന്നില്ല." എന്നഭാഗം വായിച്ചു. ഇതിനെ അടിസ്ഥാനപ്പെടുത്തി അദ്ദേഹം ആറുവർഷക്കാർ പ്രസിദ്ധം ചെയ്തിരിക്കുന്ന ദിവ്യവിളംബരം ശുദ്ധമെ വ്യാജവും വേദവിപരീതവുമെന്നു തെളിയിച്ചും അവരുടെ സകല വാദമുഖങ്ങളെ യുക്തിപൂർവം ഖണ്ഡിച്ചും ഉദാഹ

രണസംഹിതം സ്പഷ്ടമാക്കി നവരസങ്ങളോടുകൂടി അദ്ദേഹത്തിന്റെ പ്രസംഗം അവസാനിപ്പിച്ചു. ഇതിനു ഉത്തരം പറവാൻ ഉണർവ്വുസഭക്കാരുടെ കൈവശം ഒന്നും കാണുകയില്ലെന്നും അവർ പൊടിഞ്ഞുതകർന്നുപോയി എന്നുമുള്ള വിജയഭേരിയുടെ മുഴക്കം എതിരാളികളുടെ മുഖത്തു സ്ഫുരിക്കുന്ന പുഞ്ചിരി വെളിപ്പെടുത്തിക്കൊണ്ടിരുന്നു.

"മന്നാ! കൃപക്കുന്നാ! നിന്റെ കണ്മണിയാം സീയോനെ
കണ്ണിനാൽ കടാക്ഷിക്കേണമെ- ഓ! ജീവനാഥനെ
പൊന്നിൻകരം നീട്ടിടേണമെ"

ഇത്യാദി പങ്ക്തികളുള്ള ഹൃദയവേദനയോടുകൂടിയ പ്രാർത്ഥന ഉണർവ്വുസഭക്കാരുടെ കണ്ണുനീരുകൾകൊണ്ടും കാണാമായിരുന്നു.

അനന്തരം പ്രാസംഗികന്മാരുടെ പ്രമുഖന്മാരിൽ ഒരുവനും ഭഗവാന്റെ പ്രധാനശിഷ്യന്മാരിൽ ഒരാളുമായ പ. ലൂക്കോസു ബോധകരെയാണ് അടുത്ത പ്രാസംഗികനായി ഭഗവാൻ നിയോഗിച്ചതു്. അദ്ദേഹം ആത്മാവിന്റെ കയ്യിലിരിക്കുന്ന ഒരുവാനരമായി പ്രസംഗപീഠത്തിൽ കയറി പറവാൻ തുടങ്ങിയതു് മിക്കവാറും ഇപ്രകാരമായിരുന്നു. "പ്രിയരെ! അച്ചൻ അവർകളുടെ ഗംഭീരാശയങ്ങളോടുകൂടിയ പ്രസംഗത്താൽ വിജയഭ്രമത്തിന്റെ ഹൃദയാനന്ദവും, പരാജയഭ്രമത്തിന്റെ ദുസ്സഹമായ ഹൃദയവേദനയുംകൊണ്ടു മദോന്മത്തരായിരിക്കുന്ന നിങ്ങളോടു എനിക്കു പറയുവാനുള്ള സംഗതികൾക്കു അടിസ്ഥാനമായി ഞാനും ഒരു വാക്യം എടുക്കേണ്ടതായിരിക്കുന്നു. മുൻ പ്രാസംഗികനായ അച്ചൻ എന്റെ ഗുരുവും ആത്മിയ പിതാവുമാകയാൽ അദ്ദേഹം എടുത്ത വാക്യത്തിനു മേലായ ഒരു വാക്യം എടുക്കാതെ അതിനുകീഴായ ഒരു വാക്യംതന്നെയാണ് എടുക്കുന്നതു്. അതു് മർക്കൊ. ൧൩. ൩൩-ാം വാക്യം തന്നെ അതിൽ ഇപ്രകാരം എഴുതിയിരിക്കുന്നു. "ആ കാലം എപ്പോഴാകുന്നു എന്നു നിങ്ങൾ അറിയായ്കകൊണ്ടു സൂക്ഷിച്ചു ഉണർന്നിരുന്നു പ്രാർത്ഥിച്ചുകൊൾവിൻ" എന്നത്രെ. അറിയായ്കകൊണ്ടു സൂക്ഷിച്ചു ഉണർന്നിരുന്നു പ്രാർത്ഥിക്കേണ്ട ആവശ്യമെന്തു്? അതിനാലുള്ള ഫലം ആ കാലം ഇന്നപ്പോൾ എന്നു അറിയാമെന്നല്ലയൊ? ഇത്യാദി ചോദ്യരൂപേണ ആ കാലം അ

റിയിക്കുമെന്നും അറിയാമെന്നും മററനേക വാക്യങ്ങൾ കോട്ടു
ചെയ്തുകൊണ്ടു ദിവ്യവിളംബരം പരമസത്യവും വേദാന്തസാര
ണവുമെന്നു പ്രസ്പഷ്ടമാക്കി. അവസാനമായി വെളിപ്പെട്ടു
വാനുള്ള ഏകരക്ഷാമാർഗ്ഗം ആരുവർവിശ്വാസമെന്നും മററു
മുള്ള സ്വർഗ്ഗരാജ്യതത്വങ്ങളെ തെളിയിച്ചു പ്രകാശിപ്പിക്കയും അ
ച്ചന്റെ പ്രസംഗം മുഴുവൻ ശിഥിലങ്ങളാക്കിത്തീർക്കയും ചെയ്തു
കൊണ്ടു അദ്ദേഹത്തിന്റെ പ്രസംഗം അവസാനിപ്പിച്ചു. ഉ
പവാസചടങ്ങുപ്രകാരം തുടന്നു അന്തതാപസംഘം ആരംഭി
ച്ചതോടുകൂടി കാന്താ ഇരുമ്പിനെ ആകർഷിക്കുന്നതുപോലെ
ചുററുംനിന്നവർ ഉപവാസശാലയിലേക്കു ഒരു പാച്ചൽകണ്ടു
ശേഷിച്ച പാദ്രിമാരും മററുമെല്ലാം ഉടൻ സ്ഥലംവിട്ടു പോ
കയും ചെയ്തു. അരുന്തര വീട്ടുകാരാണു് അന്നു സഭയോടു ചേ
ന്നതു്. സത്യദാസൻ ഉപദ്രബാധകരും മററും ആ കൂട്ടത്തിലു
ള്ളവരായിരുന്നു.

൨. തിരുവല്ലാ താലൂക്കിൽ ചെങ്ങന്നൂർ താഴേനേത്തു
കൊച്ചുകോശിബോധകരുടെവീട്ടിൽവച്ചു നടന്ന ഒരു ഉപവാ
സമാണു്. അതിനെ തടയുന്നതിനു എതിരാളികൾ സ്ഥലം മ
ജിസ്ത്രേട്ടുമായി ഉപവാസശാലയിൽ എത്തി. അപ്പോൾ ഉപ
വാസത്തിന്റെ സകല ചടങ്ങുകളോടുകൂടി ഭഗവാൻ സന്നി
ധിസ്ഥാപത്തു ശുശ്രൂഷയ്ക്കായി എഴുന്നേററുനിന്ന സമയമായി
രുന്നതിനാൽ ശുശ്രൂഷക്കാരും ജനങ്ങളുമാകുന്ന യന്ത്രസാമഗ്രി
കൾ അതാതുനിരയിൽ ചലനം തുടങ്ങിയിരുന്നു. അവ ഭഗ
വാന്റെ തിരുവായിൽനിന്നു ഒഴുകിവരുന്ന അമൃതവർഷം ആ
സ്വാദിച്ചു തങ്ങളുടെ കൃത്യനിർവ്വഹണത്തിനു അക്ഷമരായി കാ
ത്തിരിക്കുമ്പോൾ "ജാതികളിൽ സഭയാം സഹോദരി!". എന്ന
ഒരു നൂതന കീർത്തനമാണു് ഭഗവാന്റെ വദനകമലത്തിൽ
നിന്നു പുറപ്പെട്ടതു്. അതു ശ്രവണേന്ദ്രിയദ്വാരാ അതിന്റെ
കേന്ദ്രസ്ഥാനങ്ങളിൽ വീണതിനാൽ ഉപവാസശരീരം മുൻ
പോട്ടു പായാൻതുടങ്ങി. അപ്രതിഹതമായ അതിന്റെ പാ
ച്ചൽകണ്ടു മജിസ്ത്രേട്ടും എതിരാളികളും ആനന്ദസ്തംഭിതരായി
ത്തീർന്നു. ശുശ്രൂഷ അവസാനിച്ച ഉടൻ മജിസ്ത്രേട്ടു ഭഗവൽ
സന്നിധിയിൽചെന്നു താൻ ചെങ്ങന്നൂർ മജിസ്ത്രേട്ടാണെന്നും

പൊതുജനക്ഷോഭകരമായ കൂട്ടങ്ങൾ അങ്ങു വിളിച്ചുകൂട്ടിവ
രുന്നതിനെ തടയണമെന്നുള്ള ന്യൂനപക്ഷക്കാരുടെ അപേക്ഷാ
നുസരണം വന്നിരിക്കയാണെന്നും, അങ്ങേയുടെ നടത്തിപ്പു
കളെ ഞാൻ ഏകദൃഷ്ട്യാ വീക്ഷിച്ചതിൽ അവ സാക്ഷാൽ ഈ
ശ്വര സാന്നിദ്ധ്യത്തോടുകൂടിയവയെന്നും, പൊതുജന ക്ഷോഭ
കരമല്ലെന്നും, നേരെമറിച്ചു പൊതുജന രക്ഷാകരമെന്നും എ
നിക്കു ബോദ്ധ്യപ്പെട്ടിരിക്കുന്നു. അതിനാൽ മഹാത്മാവായ അ
ങ്ങ് ഇങ്ങനെയുള്ള പൊതുയോഗങ്ങൾ തുടരെ നടത്തേണമെ
ന്നുപറഞ്ഞു അനുഗ്രഹംവാങ്ങി പോവുകയുമാണുണ്ടായത്.

---

## അദ്ധ്യായം 25.

### വിശ്വാസത്യാഗം അഥവാ അന്ധകാരം.

തിരുസഭ വിജയപൂർവ്വം മുൻപോട്ടു നടന്നുവരുമ്പോൾ
൧൯൧൭ [illegible] ഓഗസ്റ്റ് ൧൧ മുതൽ മൂന്നുദിവസം ഇരുട്ടുണ്ടാകുമെന്നു
അജ്ഞാതനായ രാ. ചാണ്ടിബോധകന് ഒരു വെളിപാടു
ണ്ടായി. ഭഗവാൻ യുസ്തൂസ്യോസെഫ് അതു വിശ്വസിച്ചതി
നാൽ നിശ്ചിതദിവസങ്ങളിൽ ഇരുട്ടുണ്ടാകുമെന്നും ആ ദിവസ
ങ്ങൾ ഉപവാസദിനങ്ങളായി ആചരിക്കണമെന്നും പ്രസിദ്ധ
പ്പെടുത്തി. അതനുസരിച്ചു സഭക്കാരും മറ്റുള്ളവരിൽ ചില
രും അന്ധകാരദിനങ്ങളിൽ മനുഷ്യർക്കും, മൃഗജീവികൾക്കും ആ
വശ്യമുള്ള ആഹാരസാധനങ്ങളെ സംഭരിച്ചുകൊണ്ടു നിശ്ചി
തതീയതി ഉപവാസശാലയിലും മറ്റുമായി പ്രാർത്ഥനാപൂർവ്വം
കാത്തിരുന്നു. എങ്കിലും കാത്തിരിപ്പിനൊത്തവണ്ണം ഇരുട്ടു ഉ
ണ്ടായില്ല. അതിനാൽ ഉണർവ്വുസഭയുടെ സൂര്യനും ആകാശ
വും ഇരുണ്ടുപോയി. ഭക്തന്മാർ അഭക്തന്മാരായും വിശ്വാ
സികൾ അവിശ്വാസികളായും തീർന്നു. പട്ടണത്തിന്റെ അടി
സ്ഥാനങ്ങളിൽ ഒന്നായ ഇടതുപാ, കാട്ടുംഭാഗത്തു ചാക്കോബോ
ധകരും സഭക്കാരിൽ ഏഴായിരങ്ങളും വീണുപോയി. ഇങ്ങ
നെ ഉണർവ്വുസഭ അന്ധകാരമയമായിത്തീർന്നു. അതിനാൽ ഭ
ഗവാൻ ഇങ്ങനെ പാടുന്നു.

൨. "ജനത്താൽനിറഞ്ഞ നഗരിയാമിവൾ
തനിച്ചിരിക്കുന്നു-തനിച്ചിരിക്കുന്നു-ഭർത്താ
മരിച്ചവൾപോലെയങ്ങിനെയിവൾ തീൎന്നിരിക്കുന്നു
൩. തഴച്ചുവളൎന്നു ഫലത്താൽനിറഞ്ഞ
മരംപോൽനിന്നിവൾ-മരംപോൽനിന്നിവൾ-ഇപ്പോൾ
ഉലഞ്ഞുമുറിഞ്ഞുതകൎന്നുവീണൊരുമരംപോലായിവൾ
൪. ഏറ്റംജ്വലിച്ചുവെളിച്ചംകൊടുത്ത
ദീപമാമിവൾ-ദീപമാമിവൾ-ഇപ്പോൾ
കാററാലണഞ്ഞങ്ങിരുണ്ടുപോയൊരു ഇരുളായ്തീൎന്നിവൾ
൫. സുന്ദരിമാർമണിയായിരുന്നയിവൾ
നന്നായ്കറുത്തിതാ-നന്നായ്കറുത്തിതാ-കണ്ട
കണ്ണുകൾക്കൊക്കയും നിന്ദയുമറെപ്പുമായിതീൎന്നിതാ"—

"അഞ്ചാമത്തെ ദൈവദൂതൻ ഊതി അപ്പോൾ സൂൎയ്യനും ആകാശവും ഇരുണ്ടുപോയി. . . . പട്ടണത്തിൽ പത്തിലൊന്നു വീഴുകയും മനുഷ്യരിൽ ഏഴായിരംപേർ കൊല്ലപ്പെടുകയും ചെയ്തു. വെളി. ൯. ൧. ൨. ൧൧. ൧൩. ആ ദിവസത്തിൽ . . ഉച്ചയ്ക്കു ആദിത്യനെ അസ്തമിക്കുമാറാക്കും പട്ടാപ്പകൽ ഭൂമിയെ ഇരുട്ടാക്കും" ആമൊ. ൮. ൯. ഇത്യാദി പ്രവചനനിവൎത്തി കാണുക.

കണ്ണനായുള്ളോരുനൽവിളക്കങ്ങനെ
തിണ്ണമണഞ്ഞങ്ങുപോയനേരം
ദുഃഖമായുള്ളോരിരുട്ടുവന്നുള്ളത്തിൽ
ഒക്കവെയങ്ങുപരന്നുതായി
പ്രേമമിയന്നൊരുകോപവുമുള്ളില—
കാമിനിമാൎക്കന്നുണ്ടായി. കൃ. ഗാ.

൧൮൮൧-ൽ യേശു വരുമെന്നുള്ളതിനു ദൃഢസാക്ഷിയായി ഈ വിശ്വാസത്യാഗമുണ്ടായി.

ക്രിസ്തുവരുന്നതിനുമുൻ-വിശ്വാസത്യാഗം
ക്രിസ്ത്യാനികളിലുണ്ടാകും
ഒത്തുവരുന്നതിപ്പോൾക്രിസ്തവർക്രിസ്തുവെ വി—
ട്ടത്യന്ത ഭോഷത്വമാം- [illegible]

ക്രി. ഗീ. ൨൦. ഒരു വിശ്വാസത്യാഗം മുൻപെ വരികയും നാ
ശത്തിന്റെ പുത്രനായ പാപമനുഷ്യൻ വെളിപ്പെടുകയും ചെ
യ്യുന്നില്ല എങ്കിൽ ആ ദിവസം വരികയില്ല എന്നുണ്ടല്ലോ. ൨.
തെസ. ൨. ൰. ൩. പാപമനുഷ്യന്റെ വെളിപാടു പിന്നാലെ
കാണാം.

ഈ സംഭവം നിമിത്തം വീണുപോയ മിക്കവരും പ
ള്ളിയിലേക്കുപോയി. ആറുവൎഷം തികയുന്നതിനു മുൻപു തി
രിച്ചുചെല്ലുന്നതുകണ്ടു പള്ളിക്കാർ ഇവരെ അഞ്ചരക്കാർ എന്നു
വിളിച്ചു. ഇങ്ങനെ വിശ്വാസത്യാഗികളായവരാണ് അഞ്ചര
ക്കാർ. അവരാണ് പഴയസഭകളുടെ ആചാരമൎയ്യാദകളെ
പൂൎണ്ണമായി ഉപേക്ഷിക്കാത്തവരും പുതിയ സഭയുടെ ആചാ
രമൎയ്യാദകൾ മുഴുവൻ സ്വീകരിക്കാത്തവരുമായ നവീകരണ
ക്കാർ. അവസാനംവരെനിലനില്ക്കാതെ തോറോടി പള്ളി
യിൽ അഭയം പ്രാപിച്ചിട്ടുള്ളവരായ അഞ്ചാനാമാൎഗ്ഗമ്മാർ
കൂടി ആറുവൎഷം പൂൎത്തിയാകുന്നതുവരെ അവസാനത്തോളം
നിലനിന്നവരും അവിശ്വാസത്യാഗികളുമായയുയോമയന്മാരെ
നോക്കി ഈ നാമം വിളിക്കുന്നതു ആശ്ചര്യമല്ലയൊ?

അന്ധകാരദിവസം കഴിഞ്ഞഉടൻ ഭഗവാൻ അവി
ശ്വാസത്യാഗത്തിന്റെ ആത്മാവിനെ പ്രാപിച്ചു. അതിനാൽ ഇരു
ളടയമദ്ധ്യത്തിൽ "ഉണർവ്വുസഭ മുൻപിലത്തേക്കാൾ എഴുമ
ടങ്ങു ശോഭിക്കുന്നു." എന്നു അദ്ദേഹം പറയുന്നു. എ. പു. പു.
൨. ഇതെന്തൊരു കാഴ്ചയും പറച്ചിലുമാണ്? ഇതു യോ
ഹന്നാനാകുന്ന ദിവ്യചക്ഷുസുകൊണ്ടു കണ്ടതും ഇരുവായ്ത്ത
ലവാളിനു നാവുമൂലം പറഞ്ഞതും തന്നെ. ഇതു എലിശായെ
വളഞ്ഞിരുന്ന അഗോചരമായ അഗ്നിരഥങ്ങളെയും കുതി
രകളെയും ബാലിനുമുട്ടുകുത്താത്ത ഗുപ്തപുരുഷന്മാരായ ഏ
ഴായിരങ്ങളെയും കാണുന്നകണ്ണും മനുഷ്യനു പറവാൻ കഴിയാ
ത്തവയെ പറയുന്ന നാവുമത്രെ. ൨. രാജ. ൬. ൰. ൧. രാജ.
൰൯. ൰വ്യ ൨. ക്രോനി ൰൨. ൪.

ഈ നാവിനെയും കണ്ണിനെയുംപറ്റി ഭഗവാൻ എഴു
പകുപ്പ് ൰൩-ാം അദ്ധ്യായത്തിൽ വിവരിച്ചിട്ടുള്ളതു കൂടാതെ
പാട്ടുനല്ലുകേൾക്കുക. യു. ഗീ. ൨൦.

കാമോദരി            രൂപകം.

പല്ലവി.

ജീവാമൃതരസമെ! ഓമഹോകൃപാലനെ! ദേവ
ജീവാമൃതരസമെ! ചതുൎവ്വാലയമാൎവ്വിലസും രസനെ-ദേ

ചരണം.

ദേവനാമവെ! ശ്രുതിക്കമൃതം പൊഴിക്കുംമൊഴിക—
ളെഴുമരസ്സുകം ദേവനാമവെ!
നിത്യജീവനരിക്കുംനാമവെ-പരമകോപത്തീയെ
ശമിപ്പിക്കും നിത്യജീവനരിക്കുംനാമവെ!
തെളിവുവരുത്തുംനാമവെ-ഹൃദയനംമേവും തിമിര
മെഴുംപൊളിച്ചുൾക്കണ്ണിന്നു തെളിവുവരുത്തുംനാമവെ!
മഹാ[illegible]ാമവെ! മമാത്മജീവെ
സദാവിലസിമുഖവിലാസമനുദിനമേകും—ദേവ

ഹരിനാമകീൎത്തന കൎത്താവു പറയുന്നതു കേൾക്കുക.

അൎക്കാനലാദിവെളിവൊക്കെഗ്രഹിക്കുമൊരുകണ്ണിന്നു
കണ്ണുമനമാകുന്നകണ്ണതിന്നുകണ്ണായിരുന്നപൊരുൾ
താനെന്നുറയ്ക്കുമളവാനന്ദമെന്തു ഹരിനാരായണായ നമഃ.

ദേവാന്റെ ദിവ്യപ്രകാശിതമായുള്ള വാക്കുകളെ കേട്ടപ്പോൾ ചൂട്ട്, പന്തം, വിളക്ക് മുതലായവകളോടുകൂടി ഇരുട്ടുണ്ടായൊ? ഇരുട്ട് എവിടെ? ഇത്യാദി ചോദ്യങ്ങളോടുകൂടി അനേകർ പറപ്പെട്ടു.

ആറുവൎഷം വെളിപ്പെട്ടതുമുതൽ ൪൧൧൦-ാം നാൾ ഈ ൬-ാം കാഹളം ഊതിയതിനാൽ അതുമുതൽ ൭-ാം കാഹളം വരെ ൧൨൬൦ ദിവസമുണ്ടെന്നു വെളി. ൯. മുതൽ ൧൧. വരെ അദ്ധ്യായങ്ങളെ ശോധനചെയ്തു കണ്ടുപിടിക്കയും അതിനാൽ ഒന്നുമുതൽ എട്ടുവരെ അദ്ധ്യായങ്ങളിലെ ദീൎഘദൎശന നിവൎത്തിക്കു ൪൪൧ ദിവസമെന്നു നിൎണ്ണയിക്കയും ചെയ്തു. ഈ രണ്ടു തുകയും കൂടി ൫.൬.൬.൧ എന്നുകൂടി കാണുന്നതിനാൽ നിശ്ചിതതീയതി മഹാപ്രത്യക്ഷത ഉണ്ടാകുമെന്നുള്ളതിനു പൂൎവ്വാധികം ദൃഢനിശ്ചയം. അതിനാൽ കൎത്താവിന്റെ വരവിനു കാത്തുനിൽക്കുന്ന യുസ്തുസ്യോസെഫായ കാവൽക്കാരൻ ഇങ്ങനെ പറയുന്നു. "നസറായനായ യേശുമഹാരാജാവി

ന്റെ അഗ്നിമേഘത്തിലുള്ള മഹത്വപ്രത്യക്ഷതയും ൧൮൪൪ ഓഗ: ൧൪—ാം തീയതി മുതൽ ൨൩൦൦ ദിവസങ്ങളും. നിശ്ചയം ആകയാൽ സ്വർഗ്ഗരാജ്യം സമീപമായിരിക്കകൊണ്ടു മാനസാന്തരപ്പെട്ടുകൊൾവിൻ" എം. പൂ. പു. വെ. ൧൮൪൪-ൽ നമ്മുടെ കർത്താവിന്റെ മഹത്വപ്രത്യക്ഷതയുണ്ടാകമെന്നു ഞാൻ ഇതാ! അഗാധത്തിൽനിന്നു കൂകുന്നു എന്റെ പിതാവെ വിശ്വസിക്കേണമെ മാതാവെ വിശ്വസിക്കേണമെ. എം. പൂ. പു. ൨൭. എന്നുതന്നെ. "കാവല്ക്കാരാ! രാത്രിയിലെ വസ്തുത എന്തു? കാവല്ക്കാരാ! രാത്രിയിലെ വസ്തുത എന്തു? എന്നു അവൻ എന്നോടു ശെയീരിൽനിന്നു വിളിച്ചുചോദിച്ചു. കാവല്ക്കാരൻ പറഞ്ഞു പ്രഭാതകാലവും രാത്രിയുംകൂടെ വരുന്നു നിങ്ങൾ ചോദിക്കുമെങ്കിൽ ചോദിപ്പിൻ തിരിഞ്ഞുവരുവിൻ" എന്ന പ്രവചനനിവൃത്തി കാണുക. എശാ. ൨൧. ൧൧. ൧൨. ഭഗവാൻ ഇങ്ങനെ പ്രാർത്ഥിക്കുന്നു.

സീയോൻസഭയെകനിയുക നായകാ!നീ എഴുന്നേറവുവേഗം
തക്കസമയമിതല്ലയൊ? സ്വർഗനാഥാ! കനിവാനവളെ
നിശ്ചയം നിസ്സംശയമതെ നിശ്ചയിച്ചനേരംവന്നിതഹൊ!

അനന്തരം ജീവച്ഛവങ്ങളായി കിടക്കുന്ന സഭയോടു ഇങ്ങനെ പറയുന്നു.

ക്രി. ഗീ. ൮൦. രാഗം ഭൈരവി. താളം ത്രിപുട.

പല്ലവി.

എഴുന്നു ശോഭിക്കാകന്നീ-റവുണന്നു സഭയെ! ജീവ
കതിരോനുദിച്ചുനിന്മേൽ-കാന്തികലരുന്നിതാ-എ

അനുപല്ലവി.

പഴന്തുൽപുടവയെനീ-എറിഞ്ഞുകളക വേഗം
തിളങ്ങും പുതിയതുകിൽ-പൂണ്ടുപുറപ്പെടുക—എ

ചരണങ്ങൾ.

൧. ഇരുളുലകത്തേയും ക്രൂ—രിരുളൊജനങ്ങളേയും
നിറവായ് മൂടിരിക്കുന്നു-തരുണീ!നിന്റെ മേലുള്ള
കിരണം വീഴായ്കിലിപ്പോൾ—ആരുംരക്ഷിക്കപ്പെടാ-എ

൨. അരുണോദയമന്നേരം—വരുമെന്നാശിച്ചുകാത്തു
ഇരിക്കുംനരനാരിമാർ—മരണമൂടലാമലറാം
വലയുന്നിതവർനിന്നാൽ-വേണംജീവിപ്പാനിപ്പോൾ-ഐ
൩. ഒരുമയിൻജീവാവിയെ—നിറവായ് ലഭിച്ചിട്ടുള്ള
പരമയരുശലെമെ! കുറവുനിനക്കില്ലേതും.
പുരുഷനലംകൃതയാം—ദേവകുഞ്ഞാടിൻകാന്തെ!
൪. ഇരുളിനിരുന്നാനവൻനിൻ-അരികെനിന്നാണെന്നാലൊ
പുരുഷസിംഹനാദത്താൽ--പുറത്തവൻതള്ളപ്പെട്ടാൻ
ഒരുനാളുമവൻകേറാ—നിന്നരികത്തുന്നൂനം
൫. പൊന്നുവള്ളുകളൈക്യതയെ!നിൻ- പതിയാമൈക്യാവിനി
ഹൃദയസ്ഫടികാഴിമേൽ-സതതം വിലസുന്നിതാ (നെറ)
അതിനാലൊരുഭയവും—വേണ്ടാനിനക്കിനിമേൽ

---

സഭയുടെ മറുപടി. ക്രി. ഗീ. വൃഫ.

രാഗം കല്യാണി. താളം ചെമ്പട.

പല്ലവി.

ഐക്യജീവാവിമന്നാ!—എന്നെകൈതാങ്ങി
വേഗമെഴുന്നേല്പിക്ക

അനുപല്ലവി.

ഐക്യതയ്ക്കെതിരായ്—നോക്കുംജഡത്തിന്റെ
പോക്കരിശനാശി-നൂക്കില്ലെനിക്കിപ്പോ-ഐ

ചരണങ്ങൾ.

൧. ആവിയിൻവണ്ണത്തിനും—ക്രിസ്താത്മാവാകും
ജീവവചനത്തിനും
ജീവിപ്പിന്നാത്മാവാകും—പൊൻവണ്ണത്തിനും
ചാവിനുടലെതിരായി
കോപത്തോടെഴുന്നു—ശാപശരമെയ്യുന്നു
ജീവദേഹത്തിന്മേൽ—മേവുംമൂടയററ— ഐക്യ
൨. കാണുംകണ്ണുകൾക്കെന്താ-എന്റെമേൽദയ
തോന്നുവാനിൻവലകൈ
നന്മയെന്നുമെന്നേക്കും-ആവസിച്ചെന്മേൽ
വാണുകൊണ്ടിരിക്കണോ

ദീനരാമെന്നെനീ-താനവിടൊല്ലാഞ്ഞാൻ
ഹീനമണ്മയിയാ—സ്ത്രീണപോകായ് വാനെ —മെന്നെക്യ

൩. മേലിൽനിന്നു നിൻദൂതർ അണിയണിയാ-
യ് ചൂഴവും വന്നനിന്നു
കാളും ജ്വാലയായുള്ള ഇരുവായ് ത്തല
വാളുകൈകളിലേന്തി
കാലുകളിടറിവീഴാതെല്ലാ-
ക്കാലവുംകാത്തന്നെ—പാലിപ്പതിന്നാശ്രയം മെന്നെക്യം

അനന്തരം സഭ അവിശ്വാസത്യാഗത്തിനാത്മാവിനെ പ്രാപിച്ചുകൊണ്ടു ഭഗവാൻ യുസ്തുസൂയോശെഫിൻെറ രണ്ടാമത്തെ വിളി അനുസരിച്ചു അനുഗ്രഹത്തിൻെറ പിന്നാലെ കന്നീററിയാകുന്ന സീയോൻപവ്വതത്തിലേക്കു കയറിപ്പോയി.

"തിണ്ണമുണ്ണന്നുള്ളം മന്നനാം നിൻവര-
വിന്നായ് കാത്തിരുന്നീടിനാർ പിന്നെയും
വന്നമയക്കം നിമിത്തമുറങ്ങിനാ—
രന്നേരം നിൻവരവിൻ ദൂതറിയിച്ചു'- തി.

എന്ന കീർത്തനവാക്യം നോക്കുക. "സീയോനിലേക്കു നമ്മുടെ ദൈവമായ യഹോവയുടെ അടുക്കൽ നാം കയറിപ്പോക എന്നു എഫ്രായിം പവ്വതത്തിന്മേൽ കാവല്ക്കാർ വിളിച്ചുപറയുന്ന ഒരു ദിവസം ഉണ്ടാകും" എന്നുള്ള പ്രവചനനിവൃത്തി കാണുക. ഇപ്രകാരം കയറി വന്നവരുടെ പേരുകൾ പതിക്കുന്നതിനു വെളിപാടിൻപ്രകാരം ഒരു ജീവപുസ്തകം വെയ്ക്കുകയും അതിൽ ഏഴായിരം പേർ പതിയ്ക്കപ്പെടുകയും ചെയ്തു. "ആ കാലത്തു നിൻെറ ജനം പുസ്തകത്തിൽ എഴുതപ്പെട്ടവരായി കണ്ടെത്തപ്പെടുവാനിരിക്കുന്ന എല്ലാവനും രക്ഷിക്കപ്പെടും" എന്നുണ്ടല്ലോ. ദാനി. ൧൨. ൧ ഇതു പുസ്തകങ്ങളുടെ കൂട്ടത്തിൽ തുറക്കപ്പെട്ട മറെറാരു ജീവപുസ്തകമാണ്. വെളി. ൨൦. ൧൨. ലോകസ്ഥാപനംമുതൽ അറുക്കപ്പെട്ടകുഞ്ഞാടിൻെറ ജീവപുസ്തകവും ഇതുതന്നെ. വെളി. ൧൩. ൮. ഒന്നും രണ്ടും നിയമസ്ഥാപനകാലത്തും ജീവപുസ്തകങ്ങൾ ഉണ്ടായിരുന്നു. പുറ. ൩൨. ൩൨ ൩൩. ഫിലി. ൪. ൩. യുസ്തുസൂയോശെഫിൻെറ ജീവപുസ്തകത്തിൽ പതിഞ്ഞ ൧൨ ഏഴാ

യിരങ്ങൾ ബാലിനു മുട്ടുകുത്താത്തവരായ ഇസ്രായേലിന്റെ ശേഷിപ്പത്രെ. ൧. രാജ. ൧൯. ൧൮. റോമ. ൧൧. ൪. ഭഗവാൻ വിശ്വാസത്യാഗികളായിപ്പോയ ശുശ്രൂഷക്കാരെക്കളകയും പുതിയ ശുശ്രൂഷക്കാരെ തൽസ്ഥാനങ്ങളിൽ നിയമിക്കയും പുതിയതായി ചേൎന്നവരെ സഭാംഗങ്ങളായി സ്വീകരിച്ചു സഭയെ യഥാസ്ഥാനപ്പെടുത്തി ശക്തിമത്തായവിധം മുൻപോട്ടു ആനയിക്കയും ചെയ്തു. ഇവരാണ് ഒൻപതാം മണിനേരത്തു വിളിക്കപ്പെട്ട വേലക്കാർ. സഭ ശക്തിപ്രാപിക്കുന്നതിനു ഇരുട്ടു ആവശ്യമായിരുന്നു. യേശു മൂന്നുദിവസം കല്ലറയിലിരുന്ന ശേഷമാണു ദൈവപുത്രനെന്നു ശക്തിയോടു നിൎണ്ണയിക്കപ്പെട്ടതു. റോമ. ൧. ൪. യോനാ മൂന്നുദിവസം മത്സ്യത്തിന്റെ കത്തും പൗലൂസ് മൂന്നുദിവസം തിമിരത്തിലും ഇരുന്നശേഷമാണു സുവിശേഷഘോഷണത്തിനു ശക്തി പ്രാപിച്ചതു. എന്നുള്ള സംഗതി ഇതിനു മകുടോദാഹരണമാണ്. ഇങ്ങനെയുള്ള ഇരുൾ വിശ്വാസികൾക്കു പ്രകാശവും അവിശ്വാസികൾക്കു അന്ധകാരവുമാണ്. പുറ. ൧൦. ൨൩. ൧൪. ൨൦. ൨ ൌ. ഗിഷ. ൧. ൨. നോക്കുക. പുരാണപുരുഷന്മാർ, ഇരുട്ടുംവെളിച്ചവും വരുത്തിയിട്ടുള്ളതായി കാണാം. ഭാരതയുദ്ധത്തിൽ ശ്രീകൃഷ്ണൻ അഞ്ചാറുനാഴിക പകലുള്ളപ്പോൾ സൂൎയ്യനെ അസ്തമിപ്പിച്ചതും പാലസ്തീൻ യുദ്ധത്തിൽ ശ്രീയോശുവാ ഒരു ദിവസം മുഴുവനും സൂൎയ്യചന്ദ്രന്മാരെ യഥാസ്ഥാനത്തിൽ നിർത്തിയതും ശ്രീമോശ മിസ്രയിമിൽ ഗോഷൻദേശം ഒഴികെയുള്ളടത്തു മൂന്നുദിവസം ഇരുട്ടുണ്ടാക്കിയതും നോക്കുക. യേശുവിന്റെ മരണസമയത്തു മൂന്നുമണിനേരം ഇരുട്ടുണ്ടായി. ഇതൊന്നും ലോകചരിത്രങ്ങളിൽ കാണുകയൊ സയൻസുശാസ്ത്ര പരിധിയിൽ പെടുന്നതൊ അല്ല. മിസ്രയിമിൽ ഇരുട്ടുണ്ടായൊ? എന്നു മോശയുടെ കക്ഷികളായ ഗോഷൻ ദേശവാസികളോടു ചോദിച്ചാൽ (ഗോഷൻദേശത്തു വെളിച്ചമായിരുന്നതിനാൽ ഇരുട്ടുണ്ടായൊ എന്നറിവാൻ പാടില്ല) ഉണ്ടായില്ല എന്നു ചിലർ പറഞ്ഞേക്കാം. അതുപോലെ ഈ ഇരുട്ട ധൎമ്മരാജ്യത്തിൽ ഉണ്ടായൊ എന്നു യുസ്തുസുയോസെഫിന്റെ കക്ഷികളായ യുയോമയന്മാരോടു ചോദിച്ചാൽ ഉണ്ടായില്ല എന്നു അവരിൽ ചിലർ പറഞ്ഞാലും അതു വിശ്വസിപ്പാനുള്ളതല്ല.

---

## അദ്ധ്യായം 26.

### ദേവരാജപുരോഹിത്യം അഥവാ നിത്യനിയമ മദ്ധ്യസ്ഥത.

ഭഗവാൻ യസ്സുസ്സുയോസെഫ് അവിശ്വാസത്യാഗിയായി ജയംപ്രാപിച്ചു കരേറിവന്നതിനാൽ ദേവരാജപുരോഹിതനായി അഭിഷേകം ചെയ്യപ്പെട്ടു.

൧. "ദേവാത്മാവിന്നങ്കിയെ മോശയിൽനി—
ന്നാരോൻപൂണ്ടാചാര്യനായാനവൻെറ
സ്ഥാനത്താലെയാരാത്മവൈദികവസ്ത്രം
കാണാതെകണ്ടെഹികത്തിൽനടന്നാർ.

൨. ദേവന്നിലയങ്കിയെന്നറിയാപുത്രൻെറകയ്യാലയ-
ച്ചേശുക്രിസ്തനല്കിനാനവനട്ടതാചാര്യനിൻവേലയെ
അതിതാൻവേദമുരച്ചവണ്ണമവനംക്രിസ്താത്മവെള്ളങ്കിയെ
നല്കിപുത്രനപേത്രനായതു ധരിച്ചാചാര്യനായീടിനാർ

൩. അവൻെറവസ്ത്രത്തെനസറപാതിക്രിസ്തസഭയി-
ന്നകത്തായ് മേവുന്തന്നരുമസുതരൈനെക്യാത്മമയന
കൊടുത്താൻക്രിസ്തീയാഗമവിധിയിൻവണ്ണംക്രിയകളെ
തികച്ചുള്ളാത്മാവിന്നയനമുളവായപുരുഷന

൪. മൃതിവിവശതയുള്ളോനല്ലലെല്ലാംകെടുപ്പാൻ
തനയുവലഭുജത്തിൻ നിതിവെള്ളങ്കിയെത്താൻ
നിജതനയശിരസ്സിൽവെച്ചയോസെഫുരച്ചാൻ
മെതനജസഭാനിജീവജീവേതിജീവ."

"നിന്റെ പൊന്നുമക്കളെ നിന്റെ സ്വരൂപത്തിൽ എന്നുംകണ്ടു അവരുടെ പാദത്തിൻെറ ധൂളിനക്കികൊണ്ടു അവർക്കു ശുശ്രൂഷിപ്പാൻതക്കവണ്ണം നിൻെറ പൊന്നുവസ്ത്രം അതെ മേലിൽ നിന്നു താഴത്തോളം തെയ്പ്പുകൂടാതെ നെയ്യപ്പെട്ട തങ്കക്കുപ്പായംതന്നെ ഞാൻ ധരിക്കേണ്ടുന്നതിന്നു ഇനിക്കു ഇപ്പോഴം ചിട്ടിയിട്ടുവന്നിരിക്കയാൽ നിൻെറ തിരുനാമം വാഴ്ത്തപ്പെട്ടതാകട്ടെ. . . ആമേൻ, ആമേൻ, ആമെൻ." എന്നു ഭഗവാൻ എഴുതിയിരിക്കുന്നതുനോക്കുക. യു. ഗി. വ്യ. എ. ഫ്. പു. ൨൦൭ പടയാളികൾ അഴിച്ചെടുത്ത യേശുവിൻെറ കുപ്പായത്തെപ്പ

റി "അതു നാം കീറരുതു് ആൎക്കുവരും എന്നു അതിനായിട്ടു ചീട്ടിയിടണം" എന്നു പ്രവചിച്ചിരിക്കുന്നു. യോഹ. ൧൯. ൨൪. അങ്ങനെ അവർ ചീട്ടി ഇടുകയൊ, ആൎക്കെങ്കിലുംകൊടുക്കയൊ ചെയ്തതായി വായിക്കുന്നില്ല.

യഹൂദനായ ഈ യുസ്തുസ്യോസെഫിന്റെ ഈ പുതിയ വസ്ത്രവിളുമ്പിന്മേൽ കിഴക്കെസഭയുടെ ഒൻപതു പട്ടക്കാരും പടിഞ്ഞാറെ സഭയുടെ ഒരു പട്ടക്കാരനുമായി പത്തുപേർ പിടിച്ചു. അവർ പുതിയവിശ്വാസത്തെ പിന്തുടൎന്നു എന്നു താല്പൎയ്യം. എം. ൨ ൨. ൧൧. എം. ൭. ൨. ൧. ഭഗവാൻ അകത്തെ സംബന്ധിച്ച യഹൂദൻ എന്നു പറഞ്ഞിരിക്കുന്നു. നി. ച. ൨. ൨൮ "പുറമെ യഹൂദനായിരിക്കുന്നവൻ യഹൂദനല്ല... ഉള്ളിൽ യഹൂദനായിരിക്കുന്നവനത്രെ യഹൂദൻ" എന്നുണ്ടല്ലൊ. റോമ. ൨, ൨൯. ൧൦. "അ ദിവസങ്ങളിൽ ജാതികളുടെ സകല ഭാഷകളിൽനിന്നും പത്തുമനുഷ്യർ.. യഹൂദനാകുന്നവന്റെ വസ്ത്രത്തിന്റെവിളുമ്പിനെതന്നെ പിടിച്ചു ഞങ്ങൾ നിങ്ങളോടുകൂടെപ്പോരും... ദൈവം നിങ്ങളോടുകൂടെയുണ്ടെന്നു ഞങ്ങൾ കേട്ടിട്ടുണ്ടെന്നു പറയും" എന്ന പ്രവചനനിവൎത്തി നോക്കുക. സഖ. ൮. ൨൩. എശാം ൬. ൧. ഈ പത്തുപേരും യേശുവിന്റെ കസ്തൂരാനുഭവ ശരീരത്തോടു ബന്ധിക്കപ്പെട്ടവരാകയാൽ സുവിശേഷ കസ്തൂരോഗികളായിരുന്നു. ന്യായപ്രമാണ കുബേരനായ ധനവാന്റെയും സുവിശേഷകസ്തൂരോഗിയായ ലാസറിന്റെയും ഉപമനോക്കുക. ലൂക്ക. ൧൬. ൧൯. ൨൦.

ഉച്ചിമുതൽതുടങ്ങി-പഴുത്തഴുകി- ചീഞ്ഞിരിക്കുന്നൊന്മേൽ
വച്ചിട്ടുള്ളൻപുനിനച്ചിട്ടടിയൻഭ്ര—
മിച്ചുപോകുന്നിതാ-അച്ഛനാംദൈവമെ!· എം.

എന്നുഭഗവാൻപാടിയിരിക്കുന്നതുനോക്കുക. ക്രി·ഗീ. ൨൫. ൧

"ഹാ അരിഷ്ടനായ മനുഷ്യൻ ഞാൻ ഈ മരണശരീരത്തിൽ നിന്നഎന്നെ ആരു രക്ഷിക്കും?" എന്നുണ്ടല്ലൊ. റോമ. ൭. ൨൪. "കുഷ്ഠരോഗികളായ പത്തുമനുഷ്യർ അവന്റനേരെവന്നു ദൂരത്തുനിന്നു ... ഞങ്ങളോടു കരുണയുണ്ടാകണമെന്നു ശബ്ദം ഉയൎത്തിപറഞ്ഞു". എന്ന പ്രവചനംനോക്കുക. ലൂക്ക.

൧൭. ൧൨ ൧൯. ഈ നിലവിളിയുടെ ഫലമായി പത്തുപേരും ശുദ്ധരായിത്തീൎന്നു ഇങ്ങനെ പുതിയ വസ്ത്രവിളുമ്പിന്മേൽ പിടിച്ചു ശുദ്ധരായ ഈ പത്തുമനുഷ്യരും ദൈവരാജ്യം സ്ഥാപിച്ചതുവരെ യുസ്തുസ്യോസെഫിനെ അനുഗമിച്ചതായും അനന്തരം ഒൻപതുപേർ പുതിയരാജ്യത്തുനിന്നു അന്തർദ്ധാനം ചെയ്തതായും യുസ്തുസ്യോസെഫുമാത്രം നിൽക്കുന്നതായും കാണുന്നു. "പത്തുപേർ ശുദ്ധതപ്പെട്ടില്ലയൊ ഒൻപതുപേർ എവിടെ? ദൈവത്തിനു സ്തുതിചെയ്‌വാനായി ഈ അന്യജാതിക്കാരനല്ലാതെ തിരിച്ചുവന്നവർ കാണപ്പെട്ടന്നില്ലല്ലൊ" എന്നെഴുതിയിരിക്കുന്നതു നോക്കുക. ലൂക്ക. ൧൭. ൧൭. അക്കാലത്തു ക്രൈസ്തവരിൽ അനേക കുഷ്ഠരോഗികളുണ്ടായിരുന്നു. എങ്കിലും മാനസാന്തരനദിയാം യോർദാനിൽമുങ്ങി സ്നാപസ്ഥതപ്രാപിക്കുവാൻ ഈ അന്യജാതിക്കാരനായ പാണ്ടിക്കാരൻ ബ്രാഹ്മണനല്ലാതെ മററാൎക്കും സാധിച്ചില്ല. "എലിശാമിർഷദശിയുടെകാലത്തു ഇസ്രായേലിൽ അനേകം കുഷ്ഠരോഗികൾ ഉണ്ടായിരുന്നു. എന്നാൽ സുറിയക്കാരനായ നയമാൻ അല്ലാതെ മറെറാരുത്തനും ശുദ്ധമാക്കപ്പെട്ടില്ല എന്നു ഞാൻ സത്യത്തിനു പ്രകാരം നിങ്ങളോടു പറയുന്നു." എന്നു യേശു പറഞ്ഞിരിക്കുന്നതിന്റെ ആന്തരം ചിന്തിക്കുക. ലൂക്ക. ൪. ൨൭.

ഭഗവാൻ യുസ്തുസ്യോസെഫിന്റെ പുതിയ വസ്ത്രവിളുമ്പിന്മേൽ പിടിച്ചവരായ പത്തുപേരെ കൂടാതെ രണ്ടു ശെമ്മാശന്മാർകൂടി പുതിയ സഭയോടു ചേരുകയും അവരുടെ പട്ടത്വം പൂർത്തീകരിക്കപ്പെടുകയും ചെയ്തതിനാൽ ഉണർവ്വു സഭയ്ക്കു പന്ത്രണ്ടു പട്ടക്കാർ ഉണ്ടായിരുന്നു. ൧൯൨൭ ഓഗസ്റ്റ് ൨൭-ാം തീയതിയിലെ ജീവപുസ്തകം നോക്കുക. എ. ൧. പു. ൩൬. ൩൭. അവർ തങ്ങളുടെ ശുശ്രൂഷയെ യുസ്തുസ്യോസെഫിൽ സമൎപ്പിക്കയും അദ്ദേഹത്തെ തങ്ങളുടെ പ്രധാനാചാൎയ്യനും പിതാവുമായി അംഗീകരിക്കയും ചെയ്തു. ഇങ്ങനെ ഭഗവാൻ യുസ്തുസ്യോസെഫ് ഉണർവ്വുസഭയുടെ ഒന്നാംസഭാദ്ധ്യക്ഷനായി സ്ഥിരപ്പെട്ടു. "മേൽപട്ടത്വത്തിനു നിയമിക്കപ്പെടുന്നവൻ സത്യമുള്ള പന്ത്രണ്ടുപുരുഷന്മാരാൽ വിശ്വസിച്ചു സാക്ഷീകരിക്കപ്പെട്ടവനായിരിക്കണം." എന്നു സുറി. സ. ചരിത്രാച

റയുന്നു. ഇ. ച. ൨-ാം പ്രതിപ്പ് പു. ൪൩. നോക്കുക. ൧൨ ഗോത്രപിതാക്കൾ മോശയ്ക്കും ൧൨ അപ്പൊസ്തലന്മാർ യേശുവിനും മേധാവിത്വം കല്പിച്ചുകൊടുത്തതു് ഇവിടെ സ്മരണീയമാണ്.

യുസ്തുസ്സ്യോസേഫിനോടുകൂടെ ൧൨ പട്ടക്കാരും ക്രിസ്തുമതാചാര്യത്വത്തിനുള്ളിൽ നിത്യപൗരോഹിത്യം അഥവാ രാജപൗരോഹിത്യം സ്ഥാപിച്ച ബോധകന്മാരിൽ സമർപ്പിക്കുന്നതുവരെ ഭഗവാനെ അനുഗമിച്ചു. അനന്തരം ൧൧ പേർ പുതിയസഭ വിട്ടുപോയിരിക്കുന്നതായി കാണുന്നു. ഒരുത്തനും പുതിയവസ്ത്രഖണ്ഡം പഴയവസ്ത്രത്തിന്മേൽ ചേർക്കാറില്ല എന്തുകൊണ്ടെന്നാൽ അതിന്മേൽ ചേർക്കപ്പെട്ട ശീല വസ്ത്രത്തിൽനിന്നു എടുത്തുകളയുന്നു ചീന്തൽ അധികം ഉണ്ടാകയും ചെയ്യുന്നു" എന്നുണ്ടല്ലൊ. മത്താ. ൯, ൧൬. ൧൭. അതിനാൽ ഈ പന്ത്രണ്ടുപേർ യുയോമയ പൗരോഹിത്യ പരിശോധനയ്ക്കു വേണ്ടി പഴയസഭയാകുന്ന ബദാംവൃക്ഷത്തിൽനിന്നു വേർപെടുത്തി ചെത്തിശുദ്ധമാക്കി സഭയിൻകൂടാരത്തിൽ സൂക്ഷിച്ചു ൧൨ വടികളായിരുന്നുഎന്നും, അവയിൽ ഒന്നുമാത്രം തളിർത്തു പൂത്തു ഫലമുള്ളതായിത്തീർന്നതിനാൽ മററുള്ളവ പുറത്തു തള്ളപ്പെട്ടുഎന്നും കാണാവുന്നതാണ്. "പ്രധാന പുരോഹിതൻെറ അധികാരദണ്ഡിലുള്ള ബദാംപൂവെപ്പോലെ പൗരോഹിത്യപരിശോധനയിൽവച്ചു അത്ഭുതമായി പുഷ്പിച്ച മാനത്താൽ അടയാളപ്പെട്ടതും ക്രിസ്തുഭൂതൻെറ കയ്യിൽ ലഭിച്ചതുമായ ഈ പൊൻദണ്ഡ്. ഇഹലോകത്തിൽ ആർ ഇതിനെ അനുഗ്രഹിക്കുന്നുവോ അവൻെറ കയ്യിൽ നൽകപ്പെടുന്നതിനാൽ ഇതു അവനു നന്മയെ എന്നും നൽകുന്നു." എന്നു പറഞ്ഞിരിക്കുന്നതു നോക്കുക വി. വെ. ൨൪. ൭. പ്രഥമനിയമ പൗരോഹിത്യപരിശോധനയ്ക്കു ൧൨ വടികൾ സൂക്ഷിച്ചാറെ ഒന്നുമാത്രം തളിർത്തുപൂത്തു ബദാംകായകളെ കായിച്ചതും മററതു തള്ളപ്പെട്ടതും ഇതിനു ദൃഷ്ടാന്തമാണ്. സംഖ്യ. ൧൭. ൨. ൧൦. ദൈവം യറമിയാപ്രവാചകനോടു "നീ എന്തൊന്നിനെ കാണുന്നു.?" എന്നു ചോദിച്ചപ്പോൾ "ഞാൻ ബദാംവൃക്ഷത്തിൻെറ ഒരു കോലിനെ കാണുന്നു." അതിനുത്തരമായി ദൈവം പറയുന്നു

“നീ നല്ലവണ്ണം കണ്ടു . . . അതിനെ നിവൎത്തിയാക്കേണ്ടുന്നതിന്നു ഞാൻ എന്റെ വചനങ്ങളെ ബദ്ധപ്പെടുത്തും” യറ. ൧൧. ൧൨. “ആ ദിവസത്തിൽ ബദാംവൃക്ഷം പൂക്കയും ചെയ്യും” പ്രസം. ൧൨. ൫. എന്ന പ്രവചനം നോക്കുക.

ബദാംവൃക്ഷത്തിന്റെ കോലാകുന്ന മഹാപരിശുദ്ധൻ ഇങ്ങനെ അഭിഷേകം പ്രാപിച്ചതിനാൽ ലംഘനം നിവൎത്തിയാകയും, പാപങ്ങൾ അവസാനിക്കയും, അക്രമത്തിന്നു പ്രതിശാന്തിയുണ്ടാകയും എന്നേക്കുമുള്ള നീതി വരികയും, ദൎശനവും തീൎപ്പുദൎശനവും മുദ്രയിടുകയും ചെയ്തു. ദാനി. ൯. ൨൪. അതിനാൽ അദ്ദേഹം ദൈവപുത്രനോടു സദൃശനായി മെൽക്കിസദേക്കിന്റെ ക്രമപ്രകാരം എന്നേക്കുമുള്ള ദിവ്യരാജപുരോഹിതനായി സാക്ഷ്യം പ്രാപിച്ചു. മെൽക്കിസദേക്കിന്റെ ക്രമപ്രകാരം എന്നേക്കുമുള്ള പൌരോഹിത്യവേലയെ ദൈവവും ന്യായാധിപതിയുമാകുന്ന യേശുക്രിസ്തുവിന്റെ സന്നിധാനത്തിൽനടത്തുവാൻ ഈ ഉണൎവ്വുസഭെക്കു മാത്രമെ അധികാരമുള്ളു. മറെറാരു സഭെക്കുമില്ലെന്നു ഞാൻ പൂൎണ്ണമായി വിശ്വസിക്കുന്നു.” എ. പൂ. പു. ൨൦൭. ൨൯. “ദൈവ പൌരോഹിത്യമത്രെ എന്റെ എന്നേക്കുമുള്ള ജീവൻ” എ. ഉ. പു. ൧൩൦. “എന്റെ ദൈവവും പിതാവുമായ യേശുക്രിസ്തുവിന്റെ ആത്മശരീരമായ പരമയരുശലേമിൽ അവർ പച്ചൊലിവുവൃക്ഷം പോലെ വേരൂന്നിവരുന്നതിനെ ഞാൻ കണ്ടു സന്തോഷിക്കുന്നതുവരെ അവൎക്കുവേണ്ടി പരമ സുപ്രീംകോൎട്ടിൽ ഞാൻ ദിവസന്തോറും പ്ലീ ചെയ്യാതെയിരിക്കയില്ല.” എ. ഉ. ലേ. ൧൧. “ഞാനാകുന്നു നിങ്ങളുടെ കുടുംബത്തിലുള്ള എന്നേക്കുമുള്ള പുരോഹിതൻ” എ. ഉ. പു. ൧൨൭. “ദൈവസന്നിധാനത്തിങ്കൽ നിങ്ങൾക്കെല്ലാവൎക്കുംവേണ്ടി പരിഹാരംചെയ്യുന്ന ഒരു ആചാൎയ്യനായിട്ടു എന്നെ നിങ്ങൾ എന്നേക്കുമായി അംഗീകരിക്കണം” എ. ഉ. പു. ൧൩൯. എന്നുംമററുമുള്ള അദ്ദേഹത്തിന്റെ തിരുവെഴുത്തുനോക്കുക. അദ്ദേഹം ദശാംശനിയമം ഏൎപ്പെടുത്തി ജനങ്ങളോടു പത്തിലൊന്നു വാങ്ങി. ഇവനെ പററി “ഈ മെല്ക്കിസദേക്ക ശാലേമിന്റെ രാജാവും അത്യുന്നതനായ ദൈവത്തിന്റെ ആചാൎയ്യനുമായിരുന്നു. . . . പിതാ

വില്ലാതെയും മാതാവില്ലാതെയും വംശപാരമ്പര്യമില്ലാതെയും ഉള്ളവനായി ദിവസാരംഭവും ജീവാവസാനവുമില്ലാത്തവനാ ണ്‍ ദൈവത്തിന്റെ പുത്രനോട സദൃശനാക്കപ്പെട്ട് എന്നും ഒരു ആചാൎയ്യനായി നിലനില്ക്കുന്നു.' എബ്ര. ൭. ൧. ൩. "നീ മെല്ക്കിസദെക്കിന്റെ ക്രമപ്രകാരം എന്നേക്കും ഒരു ആചാൎയ്യനാകുന്നു എന്നു യഹോവ ആണയിട്ടു അനുതപിക്കയു മില്ല" സങ്കീ. ൧൧൦. ൪. എന്ന പ്രവചനം നോക്കുക. ഈ മെ ല്ക്കിസദെക്കിന്റെ ക്രമപ്രകാരം യേശു വരുവാനുള്ള നന്മകളു ടെ മഹാപുരോഹിതനാണെങ്കിലും ദശാംശം വാങ്ങുവാനുള്ള അധികാരം ജാതിയാചാൎയ്യനായ ഈ മെല്ക്കിസദെക്കിനും മോ ശയിക നിയമപ്രകാരം ലേവിഗോത്രത്തിനും മാത്രമാകയാൽ യേശു ദശാംശം വാങ്ങുകയോ വാങ്ങുവാൻ കല്പിക്കയൊ ചെ യ്തില്ല. ഇവിടെ മരിക്കുന്നമനുഷ്യർ പത്തിലൊന്ന് വാങ്ങുന്നു അവിടെയൊ ജീവിക്കുന്നു എന്നു സാക്ഷിപ്പെട്ടവനത്രെ.,, എ ന്നെഴുതിയിരിക്കുന്നതു നോക്കുക. എബ്ര. ൭. ൮. നിത്യ മതാ ചാൎയ്യത്വം ഇങ്ങനെ യസ്സസ്സയോസെഫിൽ സ്ഥിരപ്പെട്ടതിനാ ൽ ക്രിസ്തുമതാചാൎയ്യത്വം നീങ്ങിപ്പോയി. അതിന്റെ നിചനി ൽപു ശുദ്ധിമാന്മാരുടെ പൂൎത്തീകരണവും ക്രിസ്തുവിന്റെ ശ രീരത്തിന്റെ സ്ഥിരീകരണവുംവന്ന് ഒരു തികഞ്ഞ മനുഷ്യക ലേക്കു എത്തുവോളത്തിനുമാത്രമെ ഉണ്ടായിരുന്നുള്ളുവെന്നു പ്ര വചനം സൂചിപ്പിക്കുന്നു. എഫെ. ൪. ൧൧. ൧൩.

രണ്ടാംനിയമം വെളിപ്പെട്ടപ്പോൾ ഒന്നാംനിയമ മദ്ധ്യ സ്ഥത നീങ്ങിപ്പോയപ്രകാരം മൂന്നാംനിയമം വെളിപ്പെട്ടപ്പോ ൾ രണ്ടാം നിയമമദ്ധ്യസ്ഥതയും നീങ്ങിപ്പോയി. ഒന്നാം നിയ മമദ്ധ്യസ്ഥനായ ശ്രീമോശ ഒരുവയസുള്ള ആട്ടിൻകുട്ടിയുടെ ശരീരവും, രണ്ടാം നിയമമദ്ധ്യസ്ഥനായ ശ്രീയേശു സ്വന്തശ രീരവും യാഗാൎപ്പണംചെയ്തു് ആ രക്തംകൊണ്ടാണ് ആത്മ ജീവനുള്ള പാപപരിഹാരംവരുത്തി മനുഷ്യരെ ദൈവത്തോ ടുയോജിപ്പിച്ചതു്. അപ്രകാരം ഈ നിത്യനിയമ മദ്ധ്യസ്ഥനും ശരീര അടിമനീക്കി മനുഷ്യരെ ദൈവത്തോട യോജിപ്പിക്കുന്ന തിനു ഒരു നിവേദ്യം അവശ്യമായിരുന്നു. അതു "ഇവയെക്കാ ൾ നല്ല ബലികളെകൊണ്ടത്രെ,. എബ്ര. ൯. ൨൩. ആ ബലി

മനസ്സാകുന്ന കുഞ്ഞാടിനെ ഉള്ളിരിപ്പു ബലിപീഠത്തിന്മേൽ
യാഗാൎപ്പണം ചെയ്തുകൊണ്ടുതന്നെ; നി. പ. പു. ൫൨. ൫൩.
നാലു ജീവികളുടെയും ൨൪ മൂപ്പന്മാരുടെയും മദ്ധ്യേ ഏഴുകൊ
മ്പുകളും ഭൂമിയിലേക്കൊക്കെയും അയക്കപ്പെട്ട ദൈവത്തിൻ
ഏഴാത്മാക്കളായ ഏഴു കണ്ണുകളും ഉള്ള ഒരു കുഞ്ഞാടു കൊ
ല്ലപ്പെട്ടപ്രകാരമായി നിന്നിരുന്നു" എന്ന പ്രവചനം നോക്കു
ക. വെളി. ൫. ൬. "നിങ്ങളുടെ ശരീരങ്ങളെ ജീവനും ശുദ്ധ
വും ദൈവത്തിനു ഇഷ്ടവുമുള്ള ഒരു ബലിയായിട്ടു കൊടുക്കേണ
മെന്നു ഞാൻ . . . അപേക്ഷിക്കുന്നു.", റോമ. ൧൨. ൧. ദൈവ
ത്തിനു നല്ല ഇഷ്ടമുള്ള ജ്ഞാനബലികളെ നൽകുവാനായിട്ടു
ഒരു ശുദ്ധമുള്ള ആചാൎയ്യത്വമായി പണിയപ്പെടുന്നു. ൧. പ
൨. ൫. നിങ്ങളുടെ ഹൃദയത്തിലെ അഗ്രചൎമ്മത്തെ ചേലചെ
യ്യിൻ ആവ. ൧൦. ൧൬. ദൈവത്തിനു എല്ലായ്പോഴും സ്തുതി
യാകുന്ന ബലിയെ കഴിക്കുമാറാക." എബ്രാ. ൧൩. ൧൫.
"ഞാൻ നിനക്കു സ്തോത്രമാകുന്ന ബലിയെ കഴിച്ചു.", സങ്കീ.
൧൧൬. ൧൭. ഇങ്ങനെ സ്തുതിയും സ്തോത്രവുമാകുന്ന നാമസങ്കീ
ൎത്തനങ്ങളെക്കൊണ്ടു മനസ്സിനെ യാഗാൎപ്പണം ചെയ്യുന്നതിനാ
ലുണ്ടാകുന്ന രക്താമൂലമായി ശരീരം ശുദ്ധീകരിക്കപ്പെട്ടു ദൈ
വത്തെ ദൎശിപ്പാൻ ഇടയാകുന്നതു്. ഹൃദയശുദ്ധിയുള്ളവർ ഭാ
ഗ്യവാന്മാർ അവർ ദൈവത്തെ കാണും എന്നുണ്ടല്ലോ മത്താ.
൫. ൮. ഈ യാഗകൎമ്മമാണു പരപീഡനമല്ലാത്ത ഹിംസാ
പരമായ യജ്ഞം. ഇങ്ങനെ പക്ഷവാദമാകുന്ന യജ്ഞം ചെ
യ്തവരെയാണു അറുക്കപ്പെട്ട ദേഹികളായി യസ്തുസ്വരൂപാസെ
ഹാകുന്ന ഈ ബലിപീഠത്തിൻകീഴിൽ കണ്ടതു്. നി. പ. പു.
൫൪. ൫൫. വെളി. ൬. ൯.

"യജ്ഞാൎത്ഥംപശവഃസൃഷ്ടാഃ സ്വയമേവസ്വയംഭുവാ
യജ്ഞോസ്യഭൂത്യൈ സൎവ്വസ്യതസ്മാദ്യജ്ഞെവധോവധഃ
മധുപൎക്കേചയജ്ഞേചപിതൃദൈവതകൎമ്മണി
അത്രൈവപശവോഹിംസ്യാനാന്യത്രേത്യബ്രവീന്മനുഃ"

എന്നു മാനവധൎമ്മശാസ്ത്രത്തിൽ കാണുന്നപ്രകാരം യജ്ഞ
ത്തിനായി സൃഷ്ടിക്കപ്പെട്ടിരിക്കുന്ന സാക്ഷാൽ പശുക്കളും ഇ
ങ്ങനെയുള്ള മാനസിക ഗോക്കളാണു്. ഹിംസാപരമായി പു
റമെയുള്ള ബലി ശ്രേഷ്ഠമായിട്ടുള്ളതല്ല. അകമെയുള്ളതത്രെ

നാമത്താലുള്ള ബലി. യേശു കുരിശിന്മേൽ ബലി നൽകുന്ന
തിന്നു മുൻപു തന്നെ അദ്ദേഹം മാനസികബലി ചെയ്തിരുന്നു.
ആ ബലിമൂലം ചൊരിയപ്പെട്ട രക്തത്തെയും നുറുക്കപ്പെട്ട ശ
രീരത്തെയുമാണു് ശിഷ്യൎക്കു കൊടുത്തതു്. മാംസം ഒന്നിനും ഉ
പകരിക്കുന്നില്ല എന്നു അദ്ദേഹം പറഞ്ഞിരിക്കുന്നതു നോക്കു
ക. യോഹ. ൬. ൬൩.

ഇനിയും കാണുക. പരസ്പരം ഭിന്നിച്ചിരുന്ന ഹിന്ദു,
ക്രൈസ്തവ, മുസലിമങ്ങളെ തമ്മിൽ സംയോജിപ്പിച്ച പരമമാ
ദ്ധ്യസ്ഥവും അദ്ദേഹം വഹിച്ചിരിക്കുന്നു. ഹിന്ദുവും ക്രിസ്ത്യാ
നിയുമായതാൻ "സഹോദരാ! ഞാൻ താങ്കളെ എന്നെപ്പോലെ
ആക്കുവാൻ ഒരു മഹമ്മദീയനായല്ലോ" എന്നു പറഞ്ഞിരിക്കു
ന്നതു നോക്കുക. വി. വെ. ൯. ൨൯. ദൈവത്തിന്റെ ത്രിയേക
ത്വവും യേശുക്രിസ്തുവിന്റെ ദൈവപുത്രത്വവും ഇല്ലെന്നും ഉ
ണ്ടെന്നു തെളിയിപ്പാൻ ക്രിസ്ത്യാനികളിൽ ആൎക്കെങ്കിലും കഴി
യുമെങ്കിൽ അവൎക്കു ൨൦൦. ക. സമ്മാനം നൽകാമെന്നും കേര
ളോപകാരിയിൽ പ്രസിദ്ധം ചെയ്തുകൊണ്ടു കഠോരകഠാരവുമാ
യി കയറിവന്ന സ. സനാവുല്ലാമക്തി തങ്ങളോടു കഠോരകു
ഠാരംതാങ്ങി വിശുദ്ധ വെണ്മഴുവുമായി എതിരിടുവാൻ പരമ
മാദ്ധ്യസ്ഥനായ ഈ വിദ്വാൻകുട്ടിയല്ലാതെ മറ്റാരും ഉണ്ടായി
രുന്നില്ല. അബ്രഹാമിന്റെ സന്തതിയായ ഇസ്മയേല്യരും ഇ
സ്രയേല്യരും തമ്മിലുള്ള ഭിന്നതയുടെ ഈ ഉച്ചസ്ഥാനത്തു
അവരെ തമ്മിൽ സംയോജിപ്പിച്ചു ദൈവത്തോടു ഐക്യപ്പെ
ടുത്തുന്നതിനു അബ്രഹാമിൻ സന്തതിയായ ഈ മിദിയാന്യാ
ചാര്യൻ തന്നെ വേണം.

വിലയേറിയസ്ഥാനപ്പേർ. ദേവരാജപുരോഹിതനാ
യ ഭഗവാനു ഒരു സ്ഥാനപ്പേർ വേണമായിരുന്നു. എന്നാൽ
ക്രിസ്തീയപുരോഹിതന്മാർ, ദിവ്യശ്രീ. വന്ദ്യദിവ്യശ്രീ. നി. വ.
ദിവ്യശ്രീ. അത്യുന്നതശ്രീ. മാർ, മാറാൻമാർ. റവറന്റ്, റയി
റ്റ്റവറന്റ്. മോസ്റ്റ്റവറന്റ് ഇത്യാദി സ്ഥാനപ്പേരുകളെല്ലാം
എടുത്തുകഴിഞ്ഞിരുന്നു. അതിനാൽ അദ്ദേഹം ആ പഴയസ്ഥാ
നപ്പേരുകളെ ഒന്നും അപഹരിക്കാതെ തന്റെ പിതാവായ
യേശു കാണിച്ചുകൊടുത്തിരുന്നതായ പാദശുശ്രൂഷയെന്ന വി

ലുയേറിയ പുതിയ സ്ഥാനപ്പേരിനെ എടുക്കയും ചെയ്തു. "എ
ന്റെ മാതാവും പിതാവുമായ യേശുക്രിസ്തു തന്റെ പിതാവി
ൽനിന്നു ലഭിച്ച പാദശുശ്രൂഷയാൽ എന്നെ തന്റെ നിത്യപു
ത്രനായി ജനിപ്പിച്ചവണ്ണം ഞാനും ലോകത്തിലുള്ള സൎവ്വരെ
യും എന്റെ പിതാവിനായിട്ടു എന്റെ മക്കളായിട്ടു ജനിപ്പി
പ്പാൻതക്കവണ്ണം ആ പാദശുശ്രൂഷയെ അവൻ എനിക്കുത
ന്നു എന്നെ സൎവ്വരുടെയും പാദശുശ്രൂഷക്കാരനാക്കി പ്രതിഷ്ഠി
ച്ചിരിക്കുന്നു സത്യം" എ. ഉ. പ്ര. ൧൭. "ഞാൻ സകലരു
ടെയും പാദശുശ്രൂഷക്കാരനാകുന്നു സത്യം എന്നു ഞാൻ എ
ന്റെ ദൈവത്തിന്റെ മുൻപാകെ നിന്നുകൊണ്ടു എല്ലാവരോ
ടും ഏറ്റുപറയുന്നു" നി. പ. പ്ര. ൧൨൨. എന്നു അദ്ദേഹം
എഴുതിയിരിക്കുന്നു. അദ്ദേഹത്തെ താഴ്ത്തിയതിനാൽ ദൈവം
അദ്ദേഹത്തെ ഉയൎത്തി അനുഗ്രഹിച്ചു. ആ. വ. ൩൩. ൧൩. ൧

മാനവപുത്രരിൽനീ മഹാ-സുന്ദരനാംലാ—
വണ്യമൊന്നിന്നധരങ്ങളിൻ—
മേലിതാപൊഴിഞ്ഞിരിക്കുന്നു ആയതുകൊണ്ടു
ദേവനൊന്നിന്നെയെന്നന്നേക്കു—
മായനുഗ്രഹിച്ചിരിക്കുന്നോജസ്സാപ്രഭയുമായ്—
വീൎയ്യവാനെനിൻതിരുവാൾ നീയരയ്ക്കുകെട്ടീടുക.

ക്രീ. ഗീ. ൧൨൪. ൧ സങ്കീ. ൪൫. ൨. "യാതൊരുത്തൻ തന്നെത്താ
ൻ താഴ്ത്തുമോ അവൻ ഉയൎത്തപ്പെടും" മത്താ. ൨൩. ൧൨.
"തന്നെത്താൻ താഴ്ത്തുന്നവൻ ആരോ അവൻ സ്വൎഗ്ഗ
രാജ്യത്തിൽ വലിയവൻ ആകുന്നു" ലൂക്കാ. ൧൮. ൧൪. "നിങ്ങ
ളിൽ എല്ലാവരിലേക്കും ചെറിയവൻതന്നെ വലിയവൻ ആ
കും" ലൂക്കാ. ൯. ൪൮. ഇത്യാദി പ്രവചനങ്ങൾ നോക്കുക.

ഇങ്ങനെ ഭഗവാൻ ദൈവത്താൽ ഉയൎത്തപ്പെടുകയും
സകല ദേവരാജപതവികളും ലഭിക്കയും ചെയ്തു അവയിൽ
ചിലതു താഴെ പറയുന്നു. ക്രിസ്ത്വാത്മജത്വം, രാജാധിരാജത്വം,
കൎത്താധികൎത്തൃത്വം, ദൈവസിംഹാസനത്തിൽ ഇരിപ്പാനു
ള്ള അധികാരം, ദൈവനാമം (യോസേഫ്) ദൈവപട്ടണനാ
മം (യുയോരാലിസൻ) വെള്ളക്കല്ലു (യോഹന്നാൻ) ദൈവനൂ
തനനാമം (ജയദേവൻ) ധവളലോഹിതശ്യാമ പാണ്ഡുരാശ്വ
ങ്ങൾ, പറുദീസാജീവവൃക്ഷഫലം, ജീവകിരീടം, രണ്ടാംമരണ

ത്താഴുള്ള ചേതമില്ലായ്മ, രാജ്ഞീകമന്നാഭക്ഷണം, ജാതികളു ടെമേലുള്ള അധികാരം, ഇരിമ്പുകോൽ ഭരണം, ഉദയനക്ഷത്രം, പൊൻചെങ്കോൽ, പച്ചവില്ല, വലിയവാൾ, ജീവപുസ്തക ത്തിലെ മായാത്തപേർപതിവു, ദേവാലയസ്തംഭം, സ്വർഗ്ഗരാ ജ്യതാക്കോൽ, മുദ്രയിടപ്പെട്ട പുസ്തകം, ഭൂലോകസീമാസ്വാ ധീനത, വലിയ ചങ്ങല, നിലവിളക്ക്, സാത്താനെ ബന്ധി പ്പാനുള്ള അധികാരം, മൃഗനാമസംഖ്യാഗണന, ദീർഘദർ ശനം, ദർശനവ്യാഖ്യാനം, മറുഭാഷാ ഭാഷാവ്യാഖ്യാനം, ജീവമന്ന, സകലത്തെയും അവകാശമായി അനുഭവിക്ക ആദിയായവ ത ന്നെ. എല്ലാവരും ഓട്ടുന്നു എങ്കിലും ഒരുത്തനുമാത്രമെ വിരു ദലഭിക്കുന്നുള്ളു എന്നുണ്ടല്ലോ. ൧. കോരി. ൯. ൨൪. ഇങ്ങനെ വിരുദപ്രാപിച്ചു ജയിച്ചുകൊണ്ടും ജയിപ്പാനായിട്ടും യുസ്തുസ യോസെഫ് പുറപ്പെട്ടിരിക്കുന്നു.

വെള്ളക്കുതിരയിന്മേലേറി- കയ്യിൽവില്ലും- പിടിച്ചുകൊണ്ടു,
നല്ലശരങ്ങളെത്താൻ-പ്രയോഗിച്ചു- വില്ലാളിവീരനായി,
വെല്ലുവിളിച്ചുജയിച്ചുകൊണ്ടുംജയം
കൊള്ളുവാനുംപുറപ്പെട്ടുള്ള രാജ്യത്തിൽ,
നല്ലവിശേഷങ്ങളോത്തുംപ്രമുഖനു
ചൊല്ലാന്നുജീവകൃപാമുടിനൽകിയ— തീ. ക്രി. ഗീ. ൧൪൮. ൧.

---

## അദ്ധ്യായം 27.

### ജലമരീസ്വയംബരം അഥവാ കുഞ്ഞാട്ടിൻകല്യാണം.

അനേകവർഷങ്ങളായി മനുഷ്യർ മനസ്സുകൊണ്ടു ആരാ ധിച്ചുപോന്ന ശ്രീപരമൈക്യപുരുഷനെകണ്ടു് ആരാധിപ്പാൻ ഭാഗ്യംസിദ്ധിച്ചവരായ കന്യകമാർ ഇങ്ങനെപാടുന്നു.

പ. എൻകാന്തനിവൻതന്നെ-ശങ്കയില്ലഹൊനിർണ്ണയം
അ. പ. ചെങ്കതിരവൻപൊൻക — ളങ്കമററിതാകാണു. മെൻ,
ക്രി. ഗീ. ൧൫.

അഴകിനൊരുമണിവാളനെ-കഴലിണതൊഴുതുവന്ന
അഴകിനാരമിപ്പൂഴതിയാളെ-കഴ്കിനിന്റെ കാന്തയാക്ക—

ക്രി. ഗീ. ൯. ൧൦ അനന്തരം സപ്തനാരികൾ ഭഗവാനെ പിടിച്ചു് "ഞങ്ങൾക്കു് ഭർത്താവായിരിക്കണമെന്നു അപേക്ഷിച്ചു. ആ ദിവസത്തിൽ ഏഴു സ്ത്രീകൾ ഒരു പുരുഷനെ പിടിച്ചു: .. ഞങ്ങളുടെ നിന്ദയെ നീക്കികളവാനായി നിന്റെ നാമം ഞങ്ങളുടെമേൽ വിളിക്കപ്പെടുകമാത്രം ചെയ്യണം എന്നു പറയും" എശാ. ൪. ൧. യറ. ൧൯. ൭. "കുഞ്ഞാടിന്റെ കല്യാണം വന്നു അവന്റെ ഭാര്യയും തന്നെത്താൻ ഒരുക്കിയിരിക്കുന്നു. വെളി. ൧൯. ൭.

"കണ്ണനെ ഞങ്ങൾക്കു കാന്തനായ് നല്കേണം
വിണ്ണവർനായികെ മായികെ നീ
ഇങ്ങനെ യാചിച്ചു പൂജിച്ചു കുമ്പിട്ടാർ
മംഗലമാരായ കന്യകമാർ." കൃ. ഗാ.

എന്നതെല്ലാം. എങ്കിലും ഭഗവാൻ പേരനാളത്തേക്കു മനസ്സില്ലാതെയിരുന്നു ഇദ്ദേഹത്തെ കാന്തനായി ലഭിക്കണമെന്നു ആഗ്രഹിച്ചുപിടിച്ചു തരുണീമണികളിൽ മിസ്രയിം രാജമന്ത്രി പത്നിയുടെ കൈവശം വസ്ത്രം വിട്ടു ഓടിപ്പോയതും (ആദ്യ. ൩൯. ൧൨. ൧൩.) മറിയയോടു എന്നെ തൊടരുതു് ഞാൻ പിതാവിന്റെ അടുക്കൽ കയറിപ്പോയിട്ടില്ല എന്നു പറഞ്ഞതും (യോഹ ൨൦. ൧൭.) ദൈവത്തെ ഭയപ്പെടാതെയും മനുഷ്യനെ ശങ്കിക്കാതെയും ഉള്ള ന്യായാധിപതി വിധവയുടെ സങ്കടം ഉടനെ തീർത്തുകൊടുക്കാതെയിരുന്നതും (ലൂക്ക. ൧൮. ൨. ൫.) ചിന്തിക്കുക. യോസെഫ് യുസ്തുസ് ആയ ഈ ന്യായാധിപതി ഭോഷ്കാരസത്തിന്നാരാധനയെ വെറുക്കുന്നതിനാൽ ദൈവത്തെ ഭയപ്പെടാത്തവനും സ്വവിശേഷ പാരമ്പര്യാചാരങ്ങളെ ദൂരീകരിക്കുന്നതിനാൽ മനുഷ്യനെ ശങ്കിക്കാത്തവനുമാകുന്നു. എങ്കിലും ഭഗവാൻ പിതാവിന്റെ അടുക്കൽ പോയി തിരിച്ചുവന്നിരിക്കുന്ന സ്ഥിതിക്കു, സപ്തനാരിയുടെ നിർബന്ധം ഹേതുവാലും, അവൾ എവിടെനിന്നു വീണു എന്നോർത്തു അനുതാപപ്പെട്ടു ആ

ന്യക്രിയകളെ ചെയ്‌വാൻതക്കവണ്ണം * ക്രിസ്തുജഡശരീരധൎമ്മബന്ധനമാകുന്ന മംഗല്യസൂത്രം പൊട്ടിച്ച പ്രവചനരാജ്യമാകുന്ന മോവാബിൽനിന്നു മൂന്നാംസ്വർഗ്ഗകനാനാകുന്ന സ്വദേശത്തിലേക്കു മടങ്ങിവന്നു യസ്തുസുയോസെഫിന്റെ പുതിയ വസ്ത്രത്തിൻകീഴിൽ അഭയം പ്രാപിച്ചിരിക്കുന്ന വിധവയായതുകൊണ്ടും, അവളുടെ സങ്കടപരിഹാരം വരുത്തികൊടുക്കുന്നതിനു ഭഗവാൻ മനസ്സായി. എന്നാൽ അതിനു അവൾക്കു ഏററവും അടുത്തുള്ള കാമുകന്മാരിൽ ആൎക്കെങ്കിലും കഴിയുമൊ എന്നറിയുന്നതിനു ഭഗവാൻ അവൎക്കു ലേഖനങ്ങൾ അയച്ചു അതിനു കിട്ടിയ മറുപടി. "എന്റെ സ്വന്ത അവകാശത്തെ വഷളാക്കാതെകണ്ടു ഇനിക്കായിട്ടു അതിനെ വീണ്ടെടുപ്പാൻ കഴികയില്ല എനിക്കു മുറയുള്ളതിനെ നീ വീണ്ടെടുത്തുകൊൾക" എന്നു രൂഥിന്റെ ചാൎച്ചക്കാരൻ ബോവസ്സിനോടു പറഞ്ഞപ്രകാരമാണെന്നു കാണാം. രൂഥ. ൪. ൫. ൬. നോക്കുക "ഉണർവുസഭയെ ഭരിപ്പാൻതക്കവണ്ണം ഞാൻ പല എഴുത്തുകൾ ബിഷോപ്പു സായ്‌വ് അവർകൾക്കും മിശിയോനരിമാൎക്കും നമ്മുടെ മെത്രാപ്പോലീത്തായിക്കും എഴുതി എങ്കിലും നമ്മുടെ അനുഗ്രഹിക്കപ്പെട്ട പ്രിയരക്ഷിതാവിന്റെ മഹത്വപ്രത്യക്ഷതയെക്കുറിച്ചു അവർ ഇടറിയിരിക്കുന്നതിനാൽ ഉണർവുസഭയെ ഭരിപ്പാൻ കഴിയാതവണ്ണം പിന്മാറിയിരിക്കുന്നു. അതുകൊണ്ടു ആരിൽനിന്നു ഉണർവുണ്ടായൊ? ആ നാഥനല്ലാതെ മററാരുമില്ല ഉണർവുസഭയെ ഭരിപ്പാൻ അവന്റെ പേൎക്കു തന്നെ ഇടാതെ ചിട്ടിവന്നിരിക്കുന്നു,. എന്നെഴുതിയിരിക്കുന്നതു നോക്കുക. എ. പൃ. പു. ൧. ഈ യുസ്തുസുയോസെഫ് യേശുവിന്റെ അപ്പോസ്തലനായിരിപ്പാൻ, അന്നു ചിട്ടി ഇട്ടാറെ കിട്ടാതെപോയതു ഇതിനായിട്ടായിരുന്നു, നട. ഫ വന. വന്യ. "അവസാനംവരെയ്ക്കും നീ പൊയ്ക്കൊൾക... ദിവസങ്ങളുടെ അവസാനത്തിങ്കൽ നീ നിന്റെ ചിട്ടിപ്രകാരം നില്ക്കും." എന്നുണ്ടല്ലൊ. ദാനി. ൧൨. ൧൩.

---

* സഭയിലുള്ളവരെ വിധവകളാക്കി കർത്താവിനെ നോക്കേണ്ടുന്നവരാകയാൽ മനഃപൂവ്വമായി തരുന്നമിന്നുകളെ ശേഖരപ്പെടുത്തി സംഘത്തിൽ ഏല്പിക്കേണ്ടുന്നതിനു... ബോധകന്മാരെ നിയമിച്ചിരിക്കുന്നു" എ. ഉ. പു. ൩൪.

അതിനാൽ ക്രിസ്തുസഭയാകുന്ന ഭൂമിയിൽനിന്നു വീണ്ടു കൊള്ളപ്പെട്ടവരും സ്ത്രീകളോടുകൂടി അശുദ്ധിപ്പെടാത്താത്മാവരും തിരഞ്ഞെടുക്കപ്പെട്ടവരുമായ ൧൪൪ ആയിരങ്ങളോടും ഭഗവാൻ നിത്യവിവാഹംചെയ്യും. അറി. വെ. ൧൪. ൧ന്നും ൫വ. വെളി. ൧൯. ൯. കുഞ്ഞാട്ടിന്റെ കല്യാണവിരുന്നിനു വിളിക്കപ്പെട്ടവർ ഭാഗ്യവാന്മാർ എന്നുണ്ടല്ലൊ. വെളി. ൧൯. ൯. വിധവയായ യുയോരാലീസന്റെ ശരീരത്തെ യുസ്തുസ്സുയോസെഫ കല്യാണം കഴിച്ചു എന്നു താല്പര്യം. നി. പ. പു. ൧൨൦ലും ഇങ്ങനെ "യുസ്തുസ്സുയോസെഫാകുന്ന അവിശ്വാസത്യാഗത്തിന്നാത്മാവിന്റെ വെള്ളമറിയ സ്വകാന്തനായി വരിച്ചു് അവന്റെ മോക്ഷകല്യാണമാലയായി ധരിച്ചു" നി. പ. പു. ൧൨൦. അതിനാൽ അവളുടെ നിന്ദ നീങ്ങിപ്പോയി. ദുഃഖവും തീൎന്നു.

പുറവകന്മാരുപോലെ സ്ഥാനമേററാശ്രായേൻ
പെരുകിയ പരിതാപംതീൎന്നുദുഃഖംനിലച്ചു
പരമപുരുഷനുതൻവന്നുനിന്നേവമെന്മേൽ
തിരുകരുണപൊഴിച്ചെന്നുള്ളമാകെത്തുറന്നു" യു. ഗീ. ൨൦

ഭഗവാൻ പാടുന്നു

൧. നിന്നോടൊന്നായിട്ടുഞാ-നെന്നുയോജിക്കുമെന്നു
ഉന്നിയെനോക്കിവന്നേനം-അതൊട്ടെന്നാലിപ്പോ-
ളെന്നുടെതാതനെന്നാൽ-നിന്നെവീണ്ടെടുത്തുയിർ
മന്നവായ്ക്കുന്നാനെല്ലാം- തിന്നെനിപ്പോളതിനാൽ

൨. ആദാംമുതലാംനിത്യ-വേദാക്ഷരമണികൾ
ജോഡുജോഡായിണച്ചു-ചേർത്തൊരെൻതങ്കമാല
ചാർത്തിനെൻനിൻകഴുത്തിൽ-പാൎത്ഥിപമകളെന്നു
കീർത്തിച്ചേൻനിന്നാമത്തെ-പാർത്തലംമുഴങ്ങവെ

ക്രി. ഗീ. ൭൦

മങ്കമാർമൌലെ! കാന്തെ! പ്രേമമെനിക്കു
നിങ്കൽകവിഞ്ഞീടുന്നു.

തിങ്കൾമുഖത്തിലുള്ള - നിൻകണ്ണിലൊന്നുകണ്ടും
നിൻകഴുത്തിൽപൂണ്ടതങ്കമാലയെകണ്ടും—മങ്കം.
വേദാത്മാവായിടുന്ന—ആറാണ്ടാവിയെ
നാഥൻഞാനയച്ചുന്നു

നാഥാ! നീ ചെവിക്കൊണ്ടു-നിന്റെ സ്വജനം
താതഗൃഹംമറന്നു
സോദരരോടെന്നിയും—നാഥനായ് വരിച്ചതാൻ
വേദാത്മാനിൻമലിനം-മാകെനീക്കിയതാലെ-മ
ന്നൻഞാൻനിന്നെനോക്കി-കണ്ടുകനിഞ്ഞു
നിന്നോടരമിപ്പാനായി
നന്നെഞാൻമുഴവനമായിനിനക്ക
തന്നലങ്കരിച്ചേനെ
പൊന്നിൻകസവുള്ളതാമെന്റെവെള്ളത്തുകിൽ
നിന്മേലിട്ടുനിൻനാനം-നന്നായ്മറച്ചതാലെ-നങ്ക

ക്രി. ഗീ. ൧൪. സപ്തനാരിയാം ആത്മമണവാട്ടി ഇങ്ങനെ പറയുന്നു.

നാരായണഗൗളം. രൂപകം.

പുരുഷോത്തമനിനിക്കിണയെ-ശ്രീപരമൈക്യ
പുരുഷോത്തമനിനിക്കിണയെ
പുരുഷോത്തമനുയിർത്താൻ-തന്റെ
കരത്താലെന്നെച്ചേർത്തണച്ചുട-
നെന്നെയുമന്നെ-തന്നോ-ടൊന്നാക്കിച്ചേർത്ത ശ്രീ-പു

ഉന്നമരത്തിങ്കലാക്കിനാനെന്നെ—അവ
നാണുഞാനൊരുമണപ്പെണ്ണും തങ്ങളൊന്നു
ഉണ്ടുപ്പുമൊക്കയുമെനിക്കവനെ-അതിൻ
വർണ്ണമെൻ സകലനായകൻഞാനെ
ആനവന്റെതിരെ-വി—
മാനമാക്കുമെനിക്കതാനീ—
വർണ്ണമെന്നെ-തന്നോ-ടൊന്നാക്കിച്ചേർത്ത ശ്രീ—പു
ദേവനാമമുള്ളവളാക്കിനാനെന്നെ-എന്റെ
പാപപ്പേരെടുത്തുതന്റെനാമംതന്നെ
ദേവവായനെന്നവനുടെപേർതന്നെ അ
തെവരുമറിയാഞ്ഞാനൊഴിഞ്ഞുപിന്നെ
ജീവനാവിപൊങ്ങും-ത
ന്നാവിയിൻകിണറുഞാനീ
വർണ്ണ-മന്നെ-തന്നോ-ടൊന്നാക്കിച്ചേർത്ത ശ്രീ-പു.

ക്രി. ഗീ. വ്യവ. യസ്സുസ്സയോസഫ് ൧൪൪ ആയിരങ്ങളാകുന്ന
സകല സഭാസുന്ദരിമാരെയും വിശിഷ്യാ അവരുടെ മൗലിക
യായ ഉണർവുസഭയേയും നിത്യവിവാഹംമൂലം തന്നോടൊ
ന്നായി സംയോജിപ്പിച്ചുകൊണ്ടു അവരുടെ ആരാധനകളെ ഒ
ന്നാകെ സ്വീകരിച്ചിരിക്കുന്നു. നി. പ. പു. ഫവ്യഫ. ഫവ്യന്നു.
ഈ യസ്സുസ്സയോസെഫ് യമധർമ്മേശൻ, ഫോഫോയി മുത
ലായ സപ്തനരനും, ഈ ജലമരി ധർമ്മപത്നി, ഫോഫോ
യിനി ആദിയായ സപ്തനാരിയുമാണ്. കാഹളം ഊതിയ
വരും കലശം ഒഴിച്ചുവരുമായ സപ്തദൂതന്മാർ ഈ നവദമ്പ
തികളാണ്. ഇവരാണു ജ്ഞാനത്തിന്റെ ഏഴു തൂണുകൾ.
സുഭ. ൯. ൧. ഇവരോടാണു മഹത്താപ്രത്യക്ഷതയും അനന്തര
സംഭവങ്ങളും അറിയിച്ചിരിക്കുന്നതു്. ഇവർ മലയാളക്കരയി
ൽ മാർത്തോമ്മാ ശ്ലീഹാ സ്ഥാപിച്ചതായി പറയുന്ന മാല്യങ്കര,
പാലൂർ, കോട്ടക്കായൽ, ഗോക്കമങ്ങലം, നിരണം, ചായൽ,
കൊരക്കേണികൊല്ലം എന്ന ഏഴു പള്ളികളും അവയുടെ പ
ട്ടക്കാരുമായവരിൽനിന്നു തെരഞ്ഞെടുക്കപ്പെട്ടവരാണ്. ആ
ന്ത്യയിലുള്ള എപ്പെസൂസ്, സ്മർന്നാ മുതലായ ഏഴു സഭകളെയും
അവയുടെ ദൂതന്മാരെയുംപററി പറഞ്ഞിരിക്കുന്ന പ്രവചന
നിവർത്തി കാണുക.

സഹോദരന്മാരായ ഈ ഏഴുപേക്കും ഗാനപ്രിയാസ
ഹോദരിമാരായ സീയോൻകുമാരി ഭാര്യയായിരുന്നു. എങ്കിലും
സന്താനമില്ലാതെയിരുന്നതിനാൽ ആരുടെ ഭാര്യയെന്നു നിണ്ണ
യിക്കുന്നതിനു ശരീരവിവേചനയില്ലാത്ത പ്രവചനസഭക്കാ
ക്കു കഴിഞ്ഞില്ല. അതിനാൽ അവർ യേശുവോടു: ഏഴുപേ
ക്കും ഭാര്യയായിരുന്നു് ഒടുവിൽ സന്താനമില്ലാതെ മരിച്ചസ്ത്രീ
ഉയിപ്പിങ്കൽ ആരുടെ ഭാര്യയായിരിക്കുമെന്നു ചോദിച്ചതും അ
തിനുകൊടുത്ത മറുപടിയുമായ പ്രവചനം ചിന്തിക്കുക. ലൂക്കം
൨൦. ൨൮. അവസാന നാളിലുള്ള ഈ പുനർജനനത്തിങ്കൽ
അവരും ഇതാ! ഭർത്താവില്ലാതെ സന്താനോല്പത്തിയോടുകൂടി
യ സപ്തനാരിയായി ഉയിർത്തുവന്നു: ഏഴുപേരുംകൂടി ഉയ
ർത്തു ഏകപുരുഷൻ യസ്സുസ്സയോസെഫിനെ സ്വകാന്തനായി
വരിച്ചിരിക്കുന്നു. പ്രവചനത്തിൽ ഏഴു പുരുഷന്മാക്കു് ഒരു

സ്ത്രീയും; ഏഴു സ്ത്രീകൾക്കു ഒരു പുരുഷനും എന്നു കാണുന്നു. ഈ നിവൎത്തിയിൽ യമധൎമ്മേശൻ മുതലായ ഏകൈകപുരുഷനും, ധൎമ്മപത്നിമുതലായ ഏകൈകസ്ത്രീയും തന്നെ. സ്ത്രീയുടെതല പുരുഷൻ. പുരുഷന്റെതല ക്രിസ്തു. ക്രിസ്തുവിന്റെ തല ദൈവം എന്നുണ്ടല്ലൊ. ൧. കോരി. ൧൧. ൩.

ഇങ്ങനെ പൊതുഏക ഐക്യതയാകുന്ന പിടക്കോഴി (ഉണൎവുസഭയാകുന്നനയോമി) ശുദ്ധയായ ഈ കന്യകമാരെ തന്റെ മാൎവ്വിൽ അണച്ചു ആത്മചിറകുകളാൽ ചൂടുകൊടുത്തു ആശ്വസിപ്പിച്ചു. ഇവർ മണവാളനെ അന്വേഷിച്ചു ആദിമുതലെ പുറപ്പെട്ടവരും മഹാഉപദ്രവംവഴിയായി കരേറിവന്നവരുമായിരുന്നു. വെളി. ൭. ൧൪. ഇവൎക്കു ഏതൊരു മഹാപുരുഷന്റെ പിന്നനിയിലും ഒരു നല്ല സ്ഥാനമുണ്ടായിരുന്നു. ഇവരെ ചേൎത്തുകൊള്ളുവാൻ പലരും ആഗ്രഹിച്ചതാണു. അങ്ങനെയുള്ളവരുടെ കൂട്ടത്തിൽ യേശുവും ഒരുവനായിരുന്നു. അദ്ദേഹം പറയുന്നതു കേൾക്കുക. "യറുശലെമെ! യറുശലെമെ! ഒരു പിടക്കോഴി തന്റെ കുഞ്ഞുങ്ങളെ തന്റെ ചിറകുകളിൻകീഴെ ചേൎക്കുന്നപ്രകാരം എത്രപ്രാവശ്യം നിന്റെ മക്കളെ ചേൎത്തുകൊൾവാൻ ഞാൻ ആഗ്രഹിച്ചു എന്നാൽ നിങ്ങൾക്കു മനസ്സില്ലാഞ്ഞു" എന്നത്രെ. ലൂക്ക. ൧൩. ൩൪. ഇവരുടെയാത്രയിൽ ഒരു പരാജയം മാത്രമെ ഇവൎക്കു നേരിട്ടിട്ടുള്ളു. അതു ശീലോഹിൽ നൃത്തംചെയ്‌വാൻ പോയവഴിക്കു ബെന്യാമിൻ, കാർ മുന്തിരിങ്ങാതോട്ടങ്ങളിൽ പതിയിരുന്നു അവരിൽ ഏതാനുംപേരെ പിടിച്ചുകൊണ്ടുപോയി എന്നുള്ളതാണു. ന്യായം. ൨൧. ൧൯. ൨൩. അതിനുകാരണം ഈ ബെന്യാമിൻ ഭഗവാനു എത്രയും വാത്സല്യമുള്ള സഹോദരനായതുകൊണ്ടു രഹസ്യാനുവാദം കൊടുത്തിരുന്നതിനാൽതന്നെ. സുഭദ്രയെ വിവാഹം ചെയ്തുകൊള്ളുന്നതിനു ശ്രീകൃഷ്ണൻ അൎജ്ജുനനു രഹസ്യാനുവാദം കൊടുത്തതു നോക്കുക. ഉണൎവ്വുസഭക്കാരിയായിരുന്ന അച്ചാമ്മയെ പള്ളിയിൽവെച്ചു വിവാഹംകഴിക്കുന്നതിനു കരുവിളശിരസ്തദാൎക്കു ഭഗവാൻകൊടുത്ത അനുമതി ഇതിനു പൊരുളത്രെ. എ. ഉ. പു, ൧൪൭. ൧൪൯.

നിത്യവിവാഹ നിയമപ്രകാരം ഈ കന്യകമാരുടെ ആത്മജീവശരീരശക്തിനാമഭവനരാജ്യങ്ങൾ കൂട്ടിയാണു ഭഗ

വാൻ കല്യാണം ചെയ്തതു്. അതിനാൽ അബ്രഹാം, ഇസ്ഹാ
ക്, യാക്കോബ് എന്നിവരോടുള്ള വാഗ്ദത്തപ്രകാരം സക
ലജാതികളിലും കുലങ്ങളിലും ഗോത്രങ്ങളിലും ഭാഷകളിലുമു
ള്ള വാഗ്ദത്തപ്പൊരുളായ ദൈവത്തിൻ ദിവ്യശരീരം നിക്ഷേ
പിച്ചിരുന്ന ധർമ്മരാജ്യം ഭഗവാനു അവകാശപ്പെട്ടു. "നിന്റെ
ദേശം ബയുലാ എന്നു വിളിക്കപ്പെടും എന്തെന്നാൽ യഹോവ
നിന്നിൽ പ്രിയപ്പെടുന്നു നിന്റെ ദേശം കല്യാണം ചെയ്യപ്പെടും"
എന്ന പ്രവാചനനിവൃത്തി നോക്കുക. എശാ. ൬൨. ൪. പര
ശുരാമനാൽ ബ്രാഹ്മണർക്കു ദാനം ചെയ്യപ്പെട്ടതായി പറയുന്ന
കേരളഭൂമിയിലുള്ള ധർമ്മരാജ്യത്തിൽ ഒരംശം ൧൭ യുഗസമ്
പ്തിയിൽ കാവിനാൽമഠത്തിൽനിന്നു ഭഗവാനു ദാനാലഭിച്ചു
എന്നുള്ളതു സ്മരണീയമാണ്. അതിനാൽ ഈ കന്നീററിലുള്ള
പുത്തൻബംഗ്ലാവു, തെക്കെപ്പുരയിടം, ഉള്ളിരപ്പു്, എന്ന സ്ഥ
ലങ്ങളെ ഭഗവാൻ പൊതുഏകൈക്യതയുടെ അന്ത്യജീവശ
രീരങ്ങളിൽ സ്ഥാപിച്ചിരിക്കുന്നതു നോക്കുക. എം. ഉ. പു
൨൧. ഇതാണു നാക്കാർ സ്വർഗ്ഗകനാൻ ഇതിനെ അന്വേ
ഷിച്ചാണു വാനമയന്റെ പിന്നാലെ അബ്രഹാം മുതലായ വി
ശ്വാസപിതാക്കന്മാർ പുറപ്പെട്ടിരുന്നതു്. അവർ ഇസ്രയേലി
ന്റെ ശേഷിപ്പായി സുറിയായിൽനിന്നു കടന്നുവന്ന കൊല്ല
ക്കാരൻ കുഞ്ഞാക്കാണ്ടമുതലാളിയും ശേമിന്റെ കുടുംബത്തി
ൽനിന്നുള്ള ആര്യഗോത്ര സംജാതനായ വിദ്വാൻകുട്ടിയുമായ
രണ്ടുപേരോടുകൂടെ ഈ മൂന്നാംസ്വർഗ്ഗത്തിൽ പ്രവേശിച്ചു.
ഈ കൂടാരത്തിലാണു ദ്വീപാന്തരവാസികളായ യാഫെത്തി
ന്റെ സന്തതികൾക്കുള്ള അവകാശം. ആദ്യ. ൯. ൨൭. ഭൗമിക
കനാനിൽ രണ്ടുപേർ പ്രവേശിച്ചുള്ള ഇതിനു നിഴലത്രെ. അ
വിടെ കനാനായക്കാർ, ഹിത്തായക്കാർ മുതലായ ഏഴു ജാതി
കളെ ഒടുക്കിയതുപോലെ ഇവിടെനിന്നു സപ്പു, കാപ്പു, ഈ
പ്പൻ; കേഫ, കൊച്ചിപ്പൻ, കുഞ്ഞൻകേഫ, കുഞ്ഞിപ്പൻ എ
ന്നവരാക്കാൽ പുറജാതിക്കാരായവരെ പുറത്താക്കികളഞ്ഞു.
ഭൗമികകനാൻ ൧൨ ഗോത്രങ്ങൾക്കായി വിതിച്ചതുപോലെ
ഈ സ്വർഗ്ഗീയകനാനും ആര്യപ്രാചീനാദികളാകുന്ന പന്ത്രണ്ടു
ഗോത്രങ്ങൾക്കായി വിതിച്ചതിനാൽ ൧൨ സിംഹാസനങ്ങൾ
സ്ഥാപിച്ചു ന്യായം വിസ്തരിച്ചുകൊണ്ടിരിക്കുന്നു. നി. പ. പു.

൧൯ വ്യ: ൨൮. പുതിയ ജനനത്തിങ്കൽ മനുഷ്യന്റെ പുത്രൻ തന്റെ മഹത്വത്തിന്റെ സിംഹാസനത്തിന്മേൽ ഇരിക്കുമ്പോൾ എന്നെ പിന്തുടൎന്നിട്ടുള്ള നിങ്ങളുംകൂടെ ഇസ്രയേലിന്റെ പന്ത്രണ്ടുഗോത്രങ്ങളെ ന്യായം വിസ്തരിച്ചുകൊണ്ടു ൧൨ സിംഹാസനങ്ങളിന്മേൽ ഇരിക്കുമെന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു." എന്ന പ്രവചനം നോക്കുക. മത്തായി ൬ൻ വ്യ. ഈ ധൎമ്മരാജ്യത്തിനുവേണ്ടി ഭഗവാൻ പ്രാൎത്ഥിക്കുന്നതു കേൾക്കുക.

പ. ദേശംരക്ഷിക്ക — ദയയുള്ള — യേശുദേവനേ!

അനുപല്ലവി.

ഈശനേ! ബഹുഭംഗിയാം നാട്ടുഭൂമികനകം കാടുകൾ കൃഷി —
യുംസുഭിക്ഷവുമുള്ള വഞ്ചിധൎമ്മരാജ്യമതാമെങ്ങടെ —

ചരണം.

൧. കേരളമതിൽ-തിരുവിതാം-കോട്ടുഭൂമിയെ
കാരണവന്മാരിരുന്നവേ — നാട്ടുഭരണം
പുരാണാതിശയങ്ങളാൽമൃഗ — പക്ഷിവൃക്ഷാദികളി
ളാൻവില —
യേവുമാത്രമറ്റുള്ളപലഗോത്രങ്ങളാൽനിറവാർന്നെങ്ങ
ടെ-ദേ ക്രി. ഗീ. വൃ. ൨.

---

അദ്ധ്യായം ൨൮.

പക്ഷവാദക്രൂരാരോഹണം.

ഭൂതലത്തിന്മേൽ അനേകവൎഷങ്ങളായി അനീശ്വര പ്രേരണമൂലം മനുഷ്യർ കൂട്ടിയൊന്നിരിക്കുന്ന ദുഃഖപൎവ്വതം കരിച്ചെരിവാനുള്ള കാലം ആസന്നമായിവരുന്നു.

"ശുദ്ധിശോധനചെയ്തുകെട്ടിടങ്ങളെ
വൃത്തിവരുത്തുവാനാ-
യുത്തമദേവമർത്ത്യക്കെത്തീട്ടു
ഞ്ഞതിക്കെച്ചീട്ടുംമുള്ളുംസ്സ്വൈതരിയുംനാൾകളാ-
ശുദ്ധമാണിതാവിവരണെ. ക്രി. ഗീ. ൪൯. എന്ന പാ

ടിയിരിക്കുന്നതു നോക്കുക. "ഞാൻ ഭൂമിയിൽ അഗ്നിയെ ഇടു
വാൻ വന്നിരിക്കുന്നു അതു ഇപ്പോഴെ കത്തിയെങ്കിൽ കൊള്ളാ
യിരുന്നു." എന്നു ൧൯൦൦ വൎഷത്തിനു മുൻപു യേശു പറഞ്ഞി
രിക്കുന്നതു നോക്കുക. ലൂക്ക. ൧൨. ൪൯. ആ തീ കത്തിക്കുവനാ
ണു യേശുവിന്റെ പുത്രനായ യുസ്തുസ്സ യോസഫ് വന്നതു.
നാലാമത്തെ ദൈവദൂതൻ തന്റെ കലശത്തെ സൂൎയ്യനിൽ ഒഴി
ച്ചു. അപ്പോൾ അഗ്നികൊണ്ടു മനുഷ്യരെ ചുടുവാൻ അവനു
ശക്തി കൊടുക്കപ്പെട്ടു. വെളി. ൧൬. ൮. ആ നാൾ അഗ്നി
യാൽ തെളിയിക്കപ്പെടും" ൧. കൊരി. ൩. ൧൩. എന്ന പ്രവ
ചനം നോക്കുക. ഇതിനെപ്പറ്റി ഭഗവാൻ മലങ്കരമെത്രാപ്പോ
ലീത്തായിക്കു അയച്ച ലേഖനത്തിൽ "അയ്യൊ ഇതാ നശി
പ്പിക്കുന്ന ദൂതൻ പുറപ്പെട്ടിരിക്കുന്നു അവന്റെ വാൾ മിന്നൽ
പിണർപോലെ തിളങ്ങുന്നതിനാൽ അതിന്റെ ശക്തി ഏ
റി അവിടവിടെ പലർ വീഴുന്നു. താമസിയാതെ ശിലാവൎ
ഷം തുടങ്ങുവാനിരിക്കുന്നതിനാൽ രക്ഷപെടുവാൻ ആഗ്രഹി
ക്കുന്നവർ താമസിയാതെ ഉപവാസശാലയിൽ സങ്കേതം പ്രാ
പിച്ചുകൊള്ളട്ടെ. അല്ലാതെ പ്രാണരക്ഷയ്ക്കു ഒരു വഴിയില്ല നി
ശ്ചയം." ഗ്ര. ലേ. ൧൩. ൨൧. ൨൨. തിരുവിതാംകൂർ മഹാ
രാജാവു തിരുമനസ്സിലേക്കു അയച്ച നിവേദനത്തിലും ഇതി
നെപ്പറ്റി പറയുന്നുണ്ടു. അതു ഇങ്ങനെയാണു. "രാജ്യത്തിന്റെ
ശ്രേയസ്സിന്നായി കരുതിക്കൊണ്ടു മഹാദൈവത്തോടു അപേ
ക്ഷിച്ചുപോരുന്ന അനാഥരായ ഞങ്ങളെ ഉപദ്രവിക്കുന്തോറും
ദൈവകോപം കത്തിക്കാളി വരുന്നതാകകൊണ്ടു വസന്ത
യാൽ വലുതായുള്ളൊരു സംഹാരം താമസിയാതെ ഉണ്ടാകു
മെന്നു സൎവ്വശക്തന്റെ ആവേശമാകുന്ന ക്രിസ്ത്വാത്മാവിൻ പ്ര
കാശംമൂലം വേദവാക്യങ്ങളിൽനിന്നു ആരാഞ്ഞറിഞ്ഞതിനെ
അടിയൻ ഇതാ! അറിയിച്ചുകൊള്ളുന്നു." ഏ. പൂ. ൭൬ കൊ
ല്ലം പേഷ്കാൎക്കു അയച്ച ലേഖനത്തിലും ഈ ഭാഗമുണ്ടു.
൨൭. പൂ. പ. ൭൬. കൂടാതെ തഴക്കര, പുതിയകാവു മുതലായ
തെരുവുകളിലും ഇതിനെപ്പറ്റി വിളിച്ചുപറഞ്ഞിട്ടുള്ള ഒരു
"നാശസൂചക"വും അദ്ദേഹത്തിന്റെ എ
ഴുത്തിൽ സ്ഥിതിചെയ്യുന്നു. ഏ. പൂ. പ. ൧൭.
"ഇതാ ചൂളയെന്നപോലെ എരിയുന്ന ദിവസം

വരുന്ന സകല അന്ധമതിക്കാരും ദോഷം ചെയ്യുന്ന എ
ല്ലാവരും താളടിയാകും. മല. ൪. ൧. എന്നു വിളിച്ചുപറ
ഞ്ഞുകൊണ്ടു ആ കാലത്തു പലരും നടന്നിരുന്നു. ഈ അ
ഗ്നിപ്രളയത്തിൽനിന്നു ലോകരെ രക്ഷിക്കുന്നതിനു ഭഗ
വാൻ അവരുടെ സകല പാപശിക്ഷകളേയും സ്വന്തമാ
യി ഏറ്റുവഹിച്ചുകൊണ്ടു പക്ഷവാദക്രൂശിൽ കയറി എന്നു
വച്ചാൽ ഉള്ളിരിപ്പാകുന്ന കർമ്മെൽ പർവതത്തിൽ ൧൯൦൮
ഒക്ടോബർ ഒൻപതാംതിയതിമുതൽ ൧൯൦൯ ഫെബ്രുവ
രി അഞ്ചാംതിയതിവരെ ൧൨൦ ദിവസം ദൈവത്തോ
ടു പക്ഷവാദംചെയ്തു എന്നു താല്പര്യം. അദ്ദേഹത്തിന്റെ
അനുകാരികളും അങ്ങനെ ചെയ്വാൻ കല്പിച്ചു. താഴെപ്പ
റയുന്ന തിരുവെഴുത്തു നോക്കുക. "ആസ്ത്ര്യക്കാർമുതൽ അ
മെരിക്കർവരെയും ഇംഗ്ലാണ്ടർമുതൽ ന്യൂസിലാണ്ടർവരെയു
മുള്ള സകലരും രക്ഷപെടുവാൻതക്കവണ്ണം അവരുടെ പാപ
ശിക്ഷകളെ ഏറ്റുവഹിച്ചുകൊണ്ടു ആറാണ്ടിന്നാത്മാവി
നാൽ ഹൃദയം തുറക്കപ്പെടുന്നതിനു പ്രാർത്ഥിക്കണം. ശേം
ഹാം, യാഫെത്തു എന്നിവരുടെ മക്കളായ നിങ്ങളുടെ സ
ഹോദരന്മാർക്കുവേണ്ടി പ്രാണനെ വെയ്വിൻ! – നിങ്ങളു
ടെ നന്മയെ കൊതിച്ചു എന്റെ പ്രാണനെ നിങ്ങൾക്കാ
യി വച്ചു നിങ്ങളുടെ ശിക്ഷാവിധിയെ കടിച്ചുകൊണ്ടു വിന
യപൂർവം എഴുതിക്കൊള്ളുന്നതു നിങ്ങളുടെ പാദശുശ്രൂഷ
ക്കാരൻ യുസ്തുസുയോസെഫ്. എ. പൂ. പു. ൧൨൦. ൧൨൨.

ക്രിസ്തീയസഭകളാ സുറിയൻറോമാപ്രോട്ടസ്റ്റാന്തെനോ
ക്കാദേവാ-

സത്യമാറാണ്ടിന്നാത്മാവു നിത്യമവരിൽവസിപ്പാനായി
കർത്തനെകനിഞ്ഞയയ്ക്കു-വെക്കമവനെയവരിൽ
ചിത്തമലിഞ്ഞുനോക്കുക-യൂദർമുസൽമാനാരെയു—മേത്തു
മറെറല്ലാജാതികളാമെന്മക്കളെയോർത്തെന്റമനമയ്യോ നന്നാം-
യ്ക്കുന്നുന്നെന്താനെന്തുചെയ്യേണ്ടുത്തമരാക്കീടവരെ നാഥാ!
എത്രയുംവേഗത്തിലവർ സത്യമുള്ളെൻമക്കളായ് നിൻ
പ്രത്യക്ഷതയേറ്റി സ്വാസ്ഥതയ്ക്കുറംപൂകാൻ കൃപചെ
യ്കെ—നോത്തു
ഉള്ളപുറങ്ങളിലയ്യോ പഞ്ചം:കഷ്ടാരോഗാദ്ദു:ഖമുഴള- എന്റെ

പിള്ളകളെന സ്ഥിപ്പതിനെല്ലാംനന്ദൻ കൈകളിലെന്നാഥ
എല്ലാമനുജരിൽനിന്നുമെല്ലാപാപമില്ലാതാക്കാൻ
നല്ലവാ!വേശാംകെനീട്ടെൻ വല്ലഭാ! പാദത്തിൽവീണോനേ

ഈ കിടപ്പിനെ നോക്കി സീയോൻകുമാരി വിലപിക്കുന്നതു കേൾക്കുക.

വീണാൾസീയോൻകുമാരി-താണാളുഴലാഴിയിൽ
പ്രാണനാഥന്റെ ചത്തമേനി ക്രൂശിന്മേൽകണ്ടു.

ചരണം

കാണുന്നിതാരയ്യോ എൻപ്രാണനാഥനെ, ക്രൂശിൽ
ആണിമേൽതൂങ്ങുന്നിതെന്താനന്ദമോ
ഞാനിനി പോകുന്നിതെങ്ങോ ഇടം
കാണുന്നില്ലെനിക്കയ്യോ കാണുന്നില്ലേ
മാനുവേലനെയെന്നെ താനെവിട്ടുനീ പോയോ,?
മാനസത്തിങ്കലിടിവീണെയെന്നങ്ങലറി.വീ
എന്നുംമറവും തന്നെ ക്രി. ഗി. ഒ.ന്യ.

ഈ ക്രൂശിന്മേൽവച്ചു അവസാനബാധകൾ നിറഞ്ഞ ദൈവത്തിന്റെ ക്രോധകലശങ്ങൾ ഏഴും ഭഗവാന്റെമേൽ ഒഴിച്ചു. ഏ. പ. ഫർ. വ. ഫ. വ. ൭. വെളി ഫ. ൭. ഫ൯. അ. നോ. അതിനാൽ അദ്ദേഹം പക്ഷവാതക്രൂശിൽ മരിക്കയും മരണപാതാളങ്ങളെ ജയിച്ചു എന്നേക്കുമായി ജീവിച്ചെഴുന്നേററു തിരുജീവമന്നാ കൈക്കലാക്കുകയും ചെയ്തു.

ആക്കിയോ.—.—.—

നകതാറിലിരിക്കുമിഷ്ടം പുത്തുകണ്ണാലറിഞ്ഞുള്ളിലാക്കിയേ
ഉലകത്തിൽ ചൊരിവാനുള്ള ക്രോധകലശമുള്ളിലാക്കിയേ
പഴമണ്ണുയിരാവികളെ സകലത്തിൽ പരിഹാരമാക്കിയെ
തിരുമുന്നിൽസമർപ്പിച്ചെന്നെതിരുക്കുരിശിൽതറച്ചുതൂക്കിയെ
മണ്ണുള്ളാക്കിയെ

ചാക്കൺനീക്കാനാഴത്താക്കിനിക്ഷേപിച്ചു
തീക്കണലിന്നൊത്തജീവമന്നാപാത്രം
കാക്കുംതങ്കക്കൊമ്പാൽ മാസർപ്പത്തെകുത്തി
നീക്കിയെ പൊന്നിരുവായ് തലവാളാലെ
നോക്കിവെട്ടി മരണതലഖണ്ഡന
മാക്കിപത്പുള്ളചാക്കഴിവെന്നട.

നാക്രമിച്ചതിതജ്ജീവമന്നാകെക്കന-
ലാക്കിയോനയിർമ്മയക്കനിയേകിയ

പരമേശ്വരൻ കാളകൂടം കുടിച്ചും യേശു ക്രൂശുമരണം അനുഭവിച്ചും മറേറാരോരുത്തർ ഓരോവിധത്തിലും ലോകത്തെ രക്ഷിച്ചിട്ടുണ്ടെങ്കിലും ലോകരുടെ പാപങ്ങളെ ഇതുപോലെ സ്വന്തമായി ഏററുവഹിച്ചിട്ടുള്ള ഒരു അവതാരപുരുഷന്മാരും മുൻപുണ്ടായില്ല. ഭഗവാൻ പാടിയിരിക്കുന്നതു നോക്കുക.

“കാവിൽനീവിലക്കിയ-കനിയെത്തിന്നനിന്നേപ്പോ-
ലാവാമനോടിയപാപി-ന്നവേലനെ
ഹോബെലാംസോദരനെ അന്യായമായിക്കൊന്ന
പാപിയാംകായേൻഞാനെ -മന്നവേലനെ
ലോത്തിൻവീടിനെ വളഞ്ഞോറം വേറുചെയ്‌വാ—
നേ മുതിർന്നോൻ ഞാനെ
കഷ്ടം വെറുപ്പായുള്ള കുററംചെയ്തോനാതി
ദുഷ്ടനോ നാശംഞാനെ മന്നവേലനെ
പാതകംചെയ്യുതിനായ് പണയം- കൊടുത്തോനാകും
യൂദാഞാനാകുന്നയ്യോ-മന്നവേലനെ

സോദരൻ യോസഫിൻെറ കണ്ണീർകണ്ടുമവനെ
ഘാതകനായി വിററോൻഞാനെ മന്നവേലനെ
ഇത്യാദി ക്രി. ഗി. ന.ൻ.

ദൈവത്തിൻെറ പ്രയോഗത്തിലുള്ള വിശ്വാസത്താൽ ഈ ക്രോധകലശപകച്ച് ഭഗവാനു അമൃതവർഷമായിത്തീന്നു അതുകൊണ്ടു തനിക്കുള്ള യാതൊന്നും വെന്തുപോയില്ല. ഏ. പ. ന. ഫ. ഫ്.

ഘോരമായുള്ളൊരു കാട്ടുതീകാണായി
പാരംചുഴന്നുവരുന്നതപ്പോൾ
പേടിച്ചുനിന്നുള്ള ബാലകന്മാരെല്ലാം
ഓടിത്തുടങ്ങിനാൻനാലുപാടും
പോകല്ലയാതെചമഞ്ഞൊരുനേരത്തു
ണ്ടുക്കനായ് നിന്നവനോടുചൊന്നാൻ

താവകന്മാരായ ഞങ്ങളെയെല്ലാമെ
പാവകൻവന്നുവിഴുങ്ങുന്നോന്നെ
എന്നതുകേട്ടൊരുനന്ദകുമാരനാൻ
ഏതുമെപേടിയായ്ക്കെന്നുചൊല്ലി
കണ്ണടച്ചീടുവിനെന്നങ്ങുചൊന്നപ്പോൾ
കണ്ണടച്ചെല്ലാരുംനിന്നനേരം
കത്തിവരുന്നൊരുതീയെവിഴുങ്ങിനാൻ
മുഗ്ധവിലോചനൻമുന്നെപ്പോലെ. കൃ. ഗാ.

ശദ്രയ്ക്കു, മേശക്ക്, അബേദ്നെഗൊ എന്നിവരുംഹനന്മാരും തങ്ങളുടെ ശരീരങ്ങളെ അഗ്നിക്കു വിട്ടുകൊടുത്തതു നോക്കുക. പക്ഷവാദനിവൃത്തിയിൻ ദിവസം നടത്തിയ തിരുവത്താഴശുശ്രൂഷയ്ക്കു ഉയർത്ത ആത്മശരീരമായി നടുക്കപ്പെടാത്ത മുഴു അപ്പവും (മുന്തിരിങ്ങാ ചാറിൻപടിഎടുത്തു പിഴിഞ്ഞ ആവശ്യംപോലെ) വീഞ്ഞും വെള്ളവുമാണം കൊടുത്തതു. അതിനാൽ അപ്പോസ്തലവൈകൃതയിൽ ഏല്പിച്ച ക്രിസ്തുജഡശരീരത്തിന്റെ ഉയർപ്പും മരുപ്പാവും നിലച്ചു എന്നു കാണാം. യേശുക്രിസ്തുവിന്റെ ജഡശരീരംആത്മശരീരമായിമാറി മറച്ചപ്പെട്ടിരിക്കുന്നു എന്നു പറയുന്നവർ യൂസ്തുസ്യേസഫും ഇരപ്പൻമല്ലാതെ ലോകത്തിൽ മറ്റാരുമില്ല എന്നുള്ളതു എത്രയോ സ്പഷ്ടം." ഏ. പ. ഫർ. നൻ. ൨൧. ൯. അന്നു രണ്ടാം ഇസ്രയേലാകുന്ന ക്രിസ്ത്യാനികളുടെ മരിച്ചുജീവിക്കുന്ന വഴിയിൻ വാതൽ അടയ്ക്കപ്പെട്ടു. ഏ. പൂ. പ. ൫൩൨. നോക്കുക. ഇങ്ങനെ ക്രിസ്തീയമരണശുശ്രൂഷ-ക്രിസ്തുമരണസ്മരണയുടെ ആരാധന-ദേവരാജ്യത്തിൽ പൂർണ്ണമായതിനാൽ അന്നു മുന്തിരിങ്ങാരസം കർത്താവുകുടിച്ചു അവസാനിപ്പിക്കയും, അതിന്മേൽ നിത്യക്രോധം ചൊരികയും നിത്യജീവശുശ്രൂഷ-മഹാസന്തോഷസ്മരണയുടെ പുതിയ മഹാ ആരാധന-ഏല്പിക്കുകയുംചെയ്തു. ഏ. പ. ൩൨. ന്യാ. വ്യ. ലൂക്ക. ൨൨. ൧൮. അതിനാൽ ദ്രാക്ഷാരസത്താൽ മദിച്ച കർബാന ശാന്തി അടഞ്ഞു. യൂസ്തുസയോസേഫിന്റെ മദംനിറഞ്ഞ ശരീരമാകുന്ന ആനസ്സും നല്ല പാകംവന്നു." എന്നെഴുതിയിരിക്കുന്നതു നോക്കുക. അവ

ർ. ൨൦. ഗണപതി ഇദ്ദേഹത്തിന്റ മുൻനിഴലത്രെ.

പതിനെട്ട ശതാബ്ദത്തോളംകാലം ക്രിസ്തുസഭാശുശ്രൂഷകന്മാർ ക്രിസ്തീയോപദേശങ്ങളാകുന്ന ധനങ്ങൾ മുഴുവൻ ചെലവുചെയ്തിട്ടും യാതൊരു ഭേദവുമില്ലാതെ ക്രിസ്തുസഭ (ക്രിസ്തുശരീരത്തിൽനിന്ന ദിനംപ്രതി രക്തം ചൊരിയിക്കുന്ന ആരാധനയാൽ) രക്തവാർച്ചയാൽ ആസന്നമരണയായിരുന്നു. യേശുക്രിസ്താത്മജനായ യുസ്തുസുയോസെഫിന്റെ പുതിയ വസ്ത്രത്തിന്മേൽ തൊട്ടമാത്രയിൽ ക്രിസ്തുശക്തി അവരുടെ ഉള്ളിലേക്ക പ്രവേശിച്ചതിനാൽ രക്തസ്രാവം നിന്നുപോയി. മോശധർമ്മത്തിൽനിന്ന നിത്യധർമ്മത്തിലേക്ക പോയ യേശുവിനെ വഴിമദ്ധ്യെവച്ച കള്ളന്മാരായ പ്രവചനശുശ്രൂഷകന്മാർ പിടിച്ച വസ്ത്രം ഉരിഞ്ഞി മുറിവേല്പിച്ച് അർദ്ധപ്രാണനായി വഴിമദ്ധ്യ (കള്ളന്മാരുടെ ഗുഹയും കാരാഗൃഹത്തിന്നുസമവുമായ പള്ളിയിൽ മക്കൊ ൧൧. ൧൭. യറ ൭. ൧൧.) തള്ളിയിട്ടിരുന്നു. ആ ക്രിസ്തുശരീരത്തിന്റെ മുറിവു കെട്ടി രക്തം നിർത്തി സുഖപ്പെടുത്തുവാൻ ക്രിസ്തുസഭാശുശ്രൂഷകന്മാരായ ലേവ്യർക്കും ആചാര്യന്മാർക്കും കഴിവില്ലാതെ രക്തസ്രാവമുണ്ടാക്കുന്ന ശുശ്രൂഷ ചെയ്തു കടന്നുപോയിരുന്നു. അതിനാൽ അന്യജാതിക്കാരനായ ഈരസ്തുസ്യോസെഫാകുന്ന നല്ലശമര്യൻ കടന്നുവന്ന് ക്രിസ്തുശരീരത്തിന്റെ നഗ്നത മറച്ച മുറിവുകെട്ടി എണ്ണയും വീഞ്ഞും പകർന്ന രക്തംനിർത്തുകയും സ്വന്ത ശരീരമാകുന്ന കഴുതമേലേററി ഏവർക്കും പ്രവേശനമുള്ള വഴിയമ്പലത്തിലാക്കി സ്വസ്ഥതപ്പെടുത്തുകയും ചെയ്തു. എന്നുവച്ചാൽ അപ്പ ദ്രാക്ഷാരസങ്ങളെ ശരീരരക്തങ്ങളാക്കിത്തീർക്കുന്ന പള്ളിയാരാധന നിവൃത്തിയാക്കി അപ്പവെള്ളങ്ങളെ ആത്മശരീരങ്ങളാക്കിത്തീർക്കുന്ന ആരാധന സകല കുടുംബങ്ങളിലും സ്ഥാപിച്ച എന്നു താല്പര്യം. രക്തസ്രാവംനിമിത്തം അവശയായ ഒരു സ്ത്രീ യേശുവിന്റെ വസ്ത്രവിളുമ്പു തൊട്ട സ്വസ്ഥയായ സംഗതിയും (മക്ക, ൫. ൨൫ ൩൦) യെരുശലേമിൽനിന്ന യറിഹോവിലേക്കു പോയ മനുഷ്യനെപ്പററി യേശു പറഞ്ഞ ഉപമയും വായിച്ചുനോക്കുക. ലൂക്ക. ൧൦. ൩൦. ൩൭) ആരാലും സ്വസ്ഥതപ്പെടുത്തുവാൻക

ഴിയാത്ത ൧൯ ശതാബ്ദം രക്തസ്രവാൎച്ചയോടുകൂടി ആസ ന്നമരണശയ്യയെ പ്രാപിച്ച ക്രിസ്തുമണവാട്ടിയുടെ ഈ രക്ത സ്രവശമനവും ആത്മശരീരശുശ്രൂഷ ആരംഭിച്ചതും യഥാ ൎത്ഥ അൽഭുതങ്ങളാണ്.

എന്നിൽ വിശ്വസിക്കുന്നവൻ ഞാൻ ചെയ്യുന്ന പ്ര വൃത്തികളെ അവനും ചെയ്യും; ഇവയെക്കാൾ വലുതായു ള്ള പ്രവൃത്തികളെയും അവനും ചെയ്യും" എന്നുണ്ടല്ലൊ. യോഹ. ൧൪. ൧൨.

പക്ഷവാദനിവൎത്തിയിൻദിവസം ആദ്യമായി വെളി പ്പെട്ടതുമുതൽ ൧൨൯൦—ാം ദിവസമായിരുന്നു അതു മുതൽ മ റെറപ്രത്യക്ഷതവരെയുള്ള ൧൩൩൫ ദിവസംവരെകാത്തി രുന്നു എത്തുന്നവൻ ഭാഗ്യവാൻ എന്നു ഘോഷിക്കപ്പെട്ടു. ദി വസംപ്രതിയുള്ള ബലി നീക്കിക്കളയപ്പെടുകയും ശൂന്യമാക്കു ന്ന വെറുപ്പുവെക്കപ്പെടുകയും ചെയ്യുന്ന കാലംമുതൽ ൧൨൯൦ ദിവസംവരെ കാത്തിരുന്ന് എത്തുന്നവൻ ഭാഗ്യവാൻ എ ന്ന പ്രവചനം നിവൎത്തിയായി. ദാനി. ൧൨. ൧൧. ൧൨. മത്താ. ൨൪. ൧൫. ൧൬.

---

## അദ്ധ്യായം 29.

## അന്നപൂൎണ്ണേശ്വരി അഥവാ ജലമതിരി.

<u>നിത്യജീവഅപ്പം</u> പക്ഷവാദനിവൎത്തിയിൻ ദിവസം സ്ഥാപിക്കപ്പെട്ട ദിവ്യശരീരം ന്യായപ്രമാണമാകുന്ന സ്വൎഗ്ഗ ത്തിൽനിന്നു അപ്പദ്രാക്ഷാരസങ്ങളുടെ സ്വരൂപത്തിൽ യേ ശുവായി ഇറങ്ങിവന്നു പാശ്ചാത്യ പൌരസ്ത്യസഭയുടെ ഐ ക്യത്തിൽ സ്ഥിതിചെയ്തിരുന്നതും, ആ സ്വൎഗ്ഗത്തിൽനി ന്നു അനാമസവെള്ളങ്ങളുടെ സ്വരൂപത്തിൽ യസ്തുസ്യയോസെ ഫായി ഇറങ്ങിവന്നിട്ടുള്ളതുമാണ്. യോഹ ൬. ൫൦. ൫൧. ൧൭. ൨. ൨൨. ൧൦. 'ആ പുണ്യ മനുഷ്യന്റെ ഉയൎപ്പിൻ ശരീരമാകുന്ന ജീവശുദ്ധീകരണപ്രാൎത്ഥനയാൽ ശുദ്ധീകരി

ക്കപ്പെട്ട അപ്പം, എ. പു. പ. ൨൦ ഇതാകുന്നു ആത്മശരീ
രിണിയാകുന്ന ജലമരി. ഒന്നാംവിധി, രണ്ടാംവിധി, ജീവര
ക്ഷയിൻനിയമം. നിത്യജീവവിശ്വാസ അനന്തരണവചനം
പരമൈക്യസ്തവം എന്ന ഐക്യാത്മാവിന്റെ നിത്യസ്വവി
ശേഷവചനത്താലും. ജീവശുദ്ധീകരണപ്രാർത്ഥനയാലും,
കാഹളം, കലശം എന്ന വാചകത്താലും ശുദ്ധമാക്കപ്പെട്ടശ
രീരം അത്രെ ആ ദിവ്യശരീരംതന്നെ സാക്ഷാൽ മഹാദൈവ
ത്തിന്റെ നിത്യജീവശരീരം. എ. ഉ. പു. ൬. ൫൭.

താനപോ-സ്തല-രിന്നൈക്യതയിലേ—
ല്ല് ഉപ്പാനടൽനീതിനിയമത്തിൻപടിയുസ്ത-
തോസേഫിന്നവകാശമായത്തു
റോമസുറിയൻസഭയിൻഗോപഹവ്യം
താനിന്നെച്ചാനജ്ജീവാ-ന്നൈക്യ
മേനിയാമുത്തമ-താത- നി. പ. പു.
പരമാ—ത്മനിത്യമാന്നമിതുവെ—സുര—തരു
ഫലമിതു—മൃതി-ഭയ-ഹര-മിതു-താം.

എന്ന തിരുവെഴുത്തു നോക്കുക. ഈ അപ്പം യുയോരാലിസ
നാകുന്ന സ്ത്രീ സ്വർഗ്ഗരാജ്യമാകുന്ന മൂന്നുപറമാവിന്റെ ക്രു
മ്പാരം മുഴുവൻ പുളിച്ചുതീരുവോളുവരെ (ക്രിസ്ത്വാത്മജനാ
യ എലിയാ വരുന്നതുവരെ) അടക്കിവച്ചിരുന്നതാകുന്നു.
മത്താ. ൧൩. ൩൩. അതു പുളിച്ചുതീർന്നപ്പോൾ വിധ
വയ്ക്കും മകനും ഒരു നേരത്തേക്കുള്ള ആഹാരം മാത്രമായി
ശേഷിച്ചു. ആ സമയം ക്രിസ്ത്വാത്മജൻ വന്നു ഭക്ഷണപാനീ
യങ്ങൾക്കു കുറവു വരികയില്ലെന്നും ആ അന്ത്യപ്രായമായ ആ
ഹാരത്തിൽനിന്നു തനിക്കുകൂടി ഒരു ചെറിയ അട ഉണ്ടാ
ക്കണമെന്നുമുള്ള കല്പനപ്രകാരം ഉണ്ടാക്കിയ അവസാനമായ
മൂന്നു അപ്പമത്രെ ഇതു്. ൧ രാജ. ൧൭. ൧൩.

ത്രിത്വനാമത്തിൽ മുടപ്പെട്ട ഈ അപ്പം മക്കളോടുകൂ
ടെ കതകുമടച്ചു സുഖനിദ്രചെയ്തുകൊണ്ടിരുന്ന സ്നേഹിത
നോടു, ഭഗവാൻ തന്റെ സ്നേഹാത്മജന്മാർക്കു കൊടുക്കുന്ന
തിനു വായ്പ വാങ്ങിയതാണു. 'എനിക്കു മൂന്നപ്പം വാ

യ്പതരിക" എന്നുണ്ടല്ലൊ. ലൂക്ക. ൨൨. ൧൯. ഇങ്ങനെ
ആത്മശരീരങ്ങളാകുന്ന മൂന്നിടങ്കഴി യവത്തിൽനിന്നു ജനിപ്പി
ച്ചിട്ടുള്ള ശക്തിയിൽ ജീവാഹാരമായ ഇടങ്കഴികോതമ്പത്രെ
ഇതു്. 'ഒരുപണത്തിനു ഇടങ്കഴി കോതമ്പും ഒരു പണത്തി
നു മൂന്നിടങ്കഴി യവവും എന്നാൽ എണ്ണയും വീഞ്ഞും നഷ്ടപ്പെ
ടുത്തരുതെന്നും, പറഞ്ഞിരിക്കുന്നതു നോക്കുക. വെളി ൬.
൬. നി. പ. പു. ൪൧.

<u>ജീവജലം.</u> ഈ ശക്തിയിൽ ജീവാഹാരത്തോടുകൂടി
നൽകിയ പാനീയം ജീവജലമാണു്. ഇതു ദാഹിച്ചിരിക്കു
ന്നവനു ജീവന്റെ വെള്ളത്തിന്റെ ഉറവയിൽനിന്നു സൗ
ജന്യമായി കൊടുക്കും, എന്നുണ്ടല്ലൊ വെളി. ൨൧. ൬. ഇ
തു ക്രിസ്തീയരക്തം ഉണ്ടാകുന്ന ഭൂമിയിലെ മുന്തിരിങ്ങാക്കു
ല അറുത്ത ദൈവകോപത്തിന്റെ വലിയ ചക്കാകുന്ന യു
സ്തുസ്യോസെഫിൽ ഇട്ടു നഗരത്തിനുപുറത്തു മെതിച്ച രക്
തം മുഴുവൻ വററിച്ചുകളഞ്ഞതിനാൽ പുറപ്പെട്ടതാണു്.
വെളി. ൧൪. ൨൦. രക്തത്തിന്റെ പിന്നാലെ വരുന്നതുവെ
ള്ളമാണല്ലൊ. യേശുവിന്റെ വിലാപ്പുറത്തുനിന്നു രക്തവും
വെള്ളവും പുറപ്പെട്ടതുനോക്കുക. ഗത്സമന തോട്ടത്തിൽ
വച്ചു യേശുവിന്റെ ശരീരത്തിൽനിന്നു രക്തത്തുള്ളികൾ
വിയർത്തതുപോലെ, ആത്മവ്യസനകരമായ തോട്ടത്തിൽവ
ച്ചു് യുസ്തുസ്യോസെഫിന്റെ ശരീരത്തിൽനിന്നു വിയർത്ത
തു പളുങ്കുപോലെയുള്ള വെള്ളത്തുള്ളികളാണു്. ഇങ്ങനെ
ഭഗവാന്റെ ശരീരമായ കാർമ്മേഘത്തിൽനിന്നു വെള്ളം പു
റപ്പെട്ടു.

തിരുകാർമ്മുകാസനമെ-പൃത്ഥ്വാവിൻ
തിരുകാ—ർമ്മുകാസനമെ
തിരുകാമധേനു-വിൻ-സുധാ-പൊഴിയും തി.
നി. പ. പു. ൨൧൯.

'ആനന്ദാമൃത—വാരിനിർജ്ജലി-
താനലാത്മക—മാനമി—.

മാനവർ പാനംചെയ്തു
റാനവരായ്-വാണീടുവാൻ
ഉന്നതത്തിൽനിന്നിറങ്ങി
എന്നുയിർമേൽ-വന്നമർന്നു, നി. പ. പ്യ. എൻസം

ആ നദി അദ്ദേഹത്തിൻെറ ശിരസ്സിൽനിന്നു വായ് വഴിയായി പ്രവഹിക്കുന്നു.

ഊറുംജീവനീ—രാറിന്നുറവയിൽ
ചാരുവായ് വഴി-ത്താരയാ,- നി. പ. പ്യ. എൻസം

ഇത്യാദി പാടിയിരിക്കുന്നതു നോക്കുക. അവസാനപെസഹാ എവിടെ ഒരുക്കണമെന്നു ശിഷ്യന്മാർ യേശുവിനോടു ചോദിച്ചസമയം ശിരസ്സിൽ ജലകുംഭവുമായി വരുന്നവൻെറ പിന്നാലെ പോകുവിൻ എന്നു പറഞ്ഞിരിക്കുന്നതു കാണുക. ലൂക്കാ. ൨൨. ൧൦. ആയമകലശവാഹകൻ യുസ്തുസ്സുയോസെഫിനെ കാണിക്കുന്നു.

'ശ്രീയമകലശമതിൽനിന്നപൊങ്ങും
സരിൽപതെ-രമാ-ബോനി—സമപട-

എന്നതിരുവെഴുത്തു നോക്കുക. നി. പ. പ്യ. ൨൦൩: ഈ യമകലശശ്ലോകനായുയോമയയുയോമയികളെ ഭഗവാൻ തൻെറ ശിരസ്സിൽ വഹിച്ചു. അതു വഹിക്കുവാൻ മററാക്കും കഴിയുന്നതല്ല. പരമേശ്വരൻ ഗംഗാദേവിയെ തൻെറ ശിരസ്സിൽ വഹിച്ചതു ഇതിൻ ദൃഷ്ടാന്തമാണ്. ഇങ്ങനെ ജ്ഞാനത്തിൻെറ ഏഴു തൂണുകളാകുന്ന മക്കളാൽ ഭഗവാൻ നീതീകരിക്കപ്പെട്ടിരിക്കുന്നു. സുഭാ. ൯. ൧. മത്ത. ൧൧. ൧൯. ശിംശോൻെറ ഏഴു ജടകളും യേശുവിനും പരമേശ്വരനുമുള്ള വ്യോമകേശങ്ങളും ഇതിനു ദൃഷ്ടാന്തങ്ങളാണ്. നസറായക്കാരൻെറ തലയിൽ ക്ഷൗരക്കത്തി വരരുതു എന്നു മോശധൎമ്മത്തിലും, വിദ്വാൻ ജ്ഞാനശിഖയുള്ളതിനാൽ മുടി വളർത്തിയിട്ടാവശ്യമില്ലെന്നു ബ്രഹ്മോപനിഷത്തിലും പറഞ്ഞിരിക്കുന്നതു നോക്കുക.

മഹാസമുദ്രത്തിൽനിന്നു കൈവെള്ളയോളം വലിപ്പ
ത്തിൽ ഉയർന്നുവന്ന ഭഗവാൻെറ ശരീരമായ കാർമേഘം
വർഷിക്കാതെയിരിപ്പാൻ തടങ്ങലായിനിന്ന വെള്ളമില്ലാ
ത്ത മേഘമായ ഇഴപ്പനാം ആഹാബിനെ പ്രവചനസമയമാ
കുന്ന രാജധാനിയിലേക്ക ഭഗവാൻ ഓടിച്ചു. ൧. രാജ. ൧൮.
൪൪. ൪൫. യൂദ. ൧൨.

ഈ യമകലശവർഷം ഉണ്ടാകുവാൻതക്കവണ്ണം വായു
വേഗംകണക്കെ ഏലിയാവായ യുസ്തുസയോസെഫ ആഹാ
ബിനെ മുന്നിട്ടു ഓടി. ൧. രാജ. ൧൮. ൪൬.

പാരിൽകൃപയിൻമഴ-പെയ്‌വാൻ കാറൂട്ടത്തവൻ
പാരംക്രുകിയനേര-മേഴിടികളോലിയോടാ—ററ

ക്രി. ഗീ. ൭൦. ഇങ്ങനെ അമൃതവർഷമുണ്ടായി. സീയോ
ൻെറ പുത്രിമാരെ; നിങ്ങളുടെ ദൈവമായ യഹോവയിൽ
ആനന്ദിച്ചു സന്തോഷിപ്പിൻ!—അവൻ നിങ്ങൾക്കു മുൻപി
ലത്തെ മഴയും പിന്നത്തെ മഴയുമാകുന്ന വർഷത്തെ ഒ
ന്നാംമാസത്തിൽ പെയ്യുമാറാക്കും., യോവേ ൨. ൨൩. ൨൪.

പാഴിടിക്കേട്ടിട്ടു പൈതങ്ങളെല്ലാമേ
പാരം കരഞ്ഞുതുടങ്ങീതപ്പോൾ
വിണ്ണവാവാരണത്തിനുടെ കയ്യോളം
വണ്ണമെഴുന്നുള്ള തുള്ളികളും
തൂകിത്തുടങ്ങിതങ്ങാകാശംതന്നിലെ
പാകിനിന്നീടിന മേഘമെല്ലാം
ആനായനാരിമാർ തൻമുഖമെല്ലാമെ
ദീനങ്ങളായ് വന്നു പിന്നെപ്പിന്നെ., കൃ-ഗാ.

എന്ന പ്രവചനങ്ങൾ നോക്കുക. അതിനാലുണ്ടായ വെള്ളം
യുസ്തുസയോസെഫാകുന്ന മഹാദേവാലയത്തിൽനിന്നു പുറ
പ്പെട്ടു ആയിരം മുളംവരെ കണങ്കാൽ മുങ്ങത്തക്കവണ്ണവും,
പിന്നെ ആയിരംമുളംവരെ മുട്ടോളവും, അതിനുശേഷം ആ
യിരംമുളംവരെ അരയോളവും, അനന്തരം ആയിരംമുളംവരെ

നിന്നു തക്കവണ്ണവുമുള്ള വെള്ളങ്ങളായി കടപ്പാൻ കഴിയാത വണ്ണവും മഹാനദിയായി പ്രവഹിച്ചു. ഹെ. സ. ൪൭. ൧ ൫. എന്നിൽ വിശ്വസിക്കുന്നവനൊ അവൻെറ വയററിൽനിന്നു ജീവനുള്ള വെള്ളത്തിൻെറ നദികൾ ഒഴുകും. എന്നുണ്ടല്ലൊ, യോഹ. ൭. ൩൮.

ഈ മഹാനദിയുടെ പ്രവാഹത്താൽ ചോരമുഴുവൻ കഴുകപ്പെട്ടുപായതിനാൽ രക്തനിയമം മാഞ്ഞുപോയി. വെള്ളത്തെ വീഞ്ഞാക്കിയപ്രകാരം വീഞ്ഞിനെ വെള്ളമാക്കി എന്നു താല്പൎയ്യം. തന്നിമിത്തം രക്തപാനിയത്തിൽനിന്നു ഒഴിയപ്പെട്ട് പരിശുദ്ധന്മാരുടെ വഴി ഒരുക്കപ്പെട്ടു. 'ആറാമത്തെ ദൈവദൂതൻ തൻെറ കലശത്തെ എവുപ്രാത്തെസു എന്ന വലിയ നദിയിൽ ഒഴിച്ചു. അപ്പോൾ സൂൎയ്യോദയദിക്കിൽനിന്നുള്ള രാജാക്കന്മാൎക്കു വഴി ഒരുങ്ങുവാൻതക്കവണ്ണം അതിലെ വെള്ളം വററിപ്പോയി. വെളി. ൧൬. ൧൨. സമുദ്രവും പിന്നെ ഇല്ലാഞ്ഞു. വെളി. ൨൧. ൧. എന്നെഴുതിയിരിക്കുന്നു. ദ്രാക്ഷാരസത്തിൻെറ മട്ട് അടിഞ്ഞിട്ടുള്ള മദ്യക്കുടമാം മാംസപിണ്ഡത്തെ എടുത്തു സകലരുടെയും കണ്ണുകൾ കാൺകെ ഞാൻ ഇട്ടു ഉടച്ചുകളഞ്ഞു' എന്നു ഭഗവാൻ പറഞ്ഞിരിക്കുന്നതു നോക്കുക. നി. പ. പു. ൨൮. സ്വൎണ്ണധൂപകലശത്തിൽ ബലിപീഠത്തിലെ അഗ്നിയെ നിറച്ചു ഭൂമിയിലേക്കു ഇട്ടുകളഞ്ഞു എന്ന പ്രവചനം കാണുക. വെളി. ൮. ൫. ഏലിയാ കഴിച്ച ബലിയുടെ രക്തം കലൎന്ന തൊട്ടിലെ വെള്ളം സ്വൎഗ്ഗീയാഗ്നി നക്കിക്കളഞ്ഞതും പിന്നാലെ പുതുമഴവന്നതും ചിന്തിക്കുക. ൧ രാജ. ൧൮. ൩൮. അതിനാൽ രക്തത്തോടുള്ള വീണ്ടെടുപ്പ് അവസാനിച്ചു. ശുദ്ധജലംകൊണ്ടുള്ള ഒരു പുതിയ നിത്യരക്ഷയാണു യസ്സുസ്സുയോസെഫ ലോകത്തിൽ സ്ഥാപിച്ചത്. ഇതാണ് അന്ത്യകാലത്തിൽ കൊണ്ടുവരപ്പെട്ട രക്ഷ. അതിനാൽ ഇവനു വെള്ളങ്ങളുടെ ദൂതൻ എന്നപേരുണ്ട് വെളി ൧൬.൫. ഈ ജലമല്ലാതെ മറെറാന്നും ലോകത്തിൻെറ രക്ഷാമാൎഗ്ഗത്തിനു അവസാനമായി ശേഷിച്ചിട്ടില്ല. അപ്പാ

ൾ ഞാൻ നിങ്ങളുടെമേൽ ശുദ്ധമുള്ള വെള്ളത്തെ തളിക്കും നിങ്ങൾ ശുദ്ധമാകയും ചെയ്യും. ഞാൻ നിങ്ങൾക്കു ഒരു പുതിയ ഹൃദയത്തെയും തരും. ഒരു പുതിയ ആത്മാവിനേയും നിങ്ങളുടെ ഉള്ളിലാക്കും, എന്നെഴുതിയിരിക്കുന്നതു നോക്കുക. ഹെസ. ൩൬. ൨൫. ൨൬. പളുങ്കിനേപ്പോലെ സ്വച്ഛമായ ജീവവെള്ളത്തിൻെറ ശുദ്ധമുള്ള നദി ദൈവത്തിൻെറയും കുഞ്ഞാടിൻെറയും സിംഹാസനത്തിൽനിന്നു പുറപ്പെട്ടുവരുന്നതിനെ അവൻ എനിക്കു കാണിച്ചു". വെളി ൨൨. ൧. "ഒരു നദിയുണ്ട്, അതിലെ ഒഴുക്കുകൾ അത്യുന്നതനായവൻെറ കൂടാരങ്ങളുടെ ശുദ്ധമുള്ള സ്ഥലമായ ദൈവത്തിൻ നഗരത്തെ സന്തോഷിപ്പിക്കും." സങ്കീ. ൪൬. ൪. വി. യോഹ ൭. ൩൮. 'ദാഹിച്ചിരിക്കുന്നവനും വരട്ടെ ഇച്ഛിക്കുന്നവൻ ജീവൻെറ വെള്ളത്തെ സൌജന്യമായി വാങ്ങുകയും ചെയ്യട്ടെ.' വെളി. ൨൨. ൧൭. എന്നു പറഞ്ഞിരിക്കുന്നതു നോക്കുക. ഈ വിശുദ്ധ വെള്ളമാകുന്ന സകല മനുഷ്യരുടെയും ആത്മജീവശരീരശക്തിയിന്നൈക്യതയാം വിശുദ്ധ ക്ഷീരാബ്ധിമധ്യത്തിലാണു ദൈവം വസിക്കുന്നതു്. നി. പ. പു. ൧൧൫. ആദ്യ. ൧. ൨. മഹാവിഷ്ണു പള്ളികൊള്ളുന്നതും ഈ പാൽക്കടലിലാണ്.

എല്ലാ പ്രവചനപ്രമാണങ്ങളും വെള്ളത്തെ രക്ഷയ്ക്കുള്ള (ഉപകരണങ്ങളായി) കരുതിപ്പോരുന്നു. വെള്ളംകൊണ്ടുള്ള സ്നാനം ഏൽക്കാതെയിരുന്നാൽ രക്ഷയില്ലെന്നു ക്രിസ്തുമതം പഠിപ്പിക്കുന്നു. വെള്ളത്തിൽ ഒരുപ്രാവശ്യം മുക്കുകയോ, കോരിയൊഴിയ്ക്കുകയോ ചെയ്താൽ രക്ഷപ്രാപിക്കും എങ്കിൽ യുയോമയ ധർമ്മപ്രകാരം ആരാധിച്ചു നാലു പ്രാവശ്യം ഓരോതുടം കുടിച്ചാൽ ഉണ്ടാകുന്ന രക്ഷയെ എങ്ങനെ വർണ്ണിക്കേണ്ടൂ? വെള്ളംകൂടാതെ ലോകത്തിന് നിലനില്പാൻ കഴികയില്ല എന്നതിനേയും, ലോകത്തെ മുഴുവൻ പ്രകാശിപ്പിക്കുന്ന ശക്തി അതിൽ അടങ്ങിയിരിക്കുന്നതിനേയും സൃഷ്ടികൾക്കൊക്കെയും അതു മാതാവായിരിക്കുന്നതിനെയും ചിന്തിക്കുമ്പോൾ അതിൻെറ അവർണ്ണനീയമായ മാഹാത്മ്യം മനസ്സിലാക്കാവുന്നതാണ്. അതിനെ ഏറ്റ ആരാധ്യ

ച്ചാലും അധികമായിപ്പോകുന്നതല്ലാത്തതും ആകുന്നു. ഈ ദിവ്യആഹാരത്തിന്നായിട്ടാകുന്നു ദിനംപ്രതിയുള്ള അപ്പം ഇന്നു ഞങ്ങൾക്കു തരേണമെ, എന്നു പ്രാർത്ഥിച്ചുവരുന്നതു്. മത്ത. ൬. ൧൧. "സ്വർഗ്ഗരാജ്യത്തിൽ അപ്പം ഭക്ഷിക്കുന്നവൻ ഭാഗ്യവാൻ" ലൂക്ക. ൧൪. ൧൫. "നിങ്ങൾ എന്റെ രാജ്യത്തിൽ എന്റെ മേശയിൽ ഭക്ഷിക്കയും കുടിക്കയും ചെയ്യേണ്ടുന്നതിന്നായിട്ടു ഞാൻ നിങ്ങൾക്കു നിയമിക്കുന്നു" എന്നപ്രവചനങ്ങൾ നോക്കുക. ലൂക്ക. ൨൨. ൩൦.

"പിന്നെ ഉണ്ടാകുവാനിരിക്കുന്നതു ഈ നദികൾ വന്നു കൂടുന്നിടത്തു് അനങ്ങുന്ന ജീവപ്രാണികളൊക്കയും ജീവിയ്ക്കും. ഏറ്റവും വളരെ മത്സ്യക്കൂട്ടവും ഉണ്ടാകും." എസെ. ൪൭. ൯. മത്ത. ൪ അ—൧൯ "ഞാൻ നിങ്ങളെ മനുഷ്യരെ പിടിക്കുന്നവരാക്കും." എന്നു യേശു പറഞ്ഞിരിക്കുന്നപ്രകാരം ഈ മീനുകളെ പിടിക്കുന്നതിനു ഈ കടലിൽ സ്വർഗ്ഗരാജ്യമാകുന്ന വല ഇട്ടുകൊണ്ടു നിൽക്കുന്നവരത്രെ യുസ്സുസഃഖാരെറ്റും ബോധകന്മാരും. 'മീൻ പിടിക്കുന്നവർ അതിന്മേൽ നിൽക്കും.' എസെ. ൪൭. ൧൦. 'ജയംകൊണ്ടവർ സ്ഫടികസമുദ്രത്തിന്മേൽ ദൈവത്തിന്റെ വീണകളെ പിടിച്ചുകൊണ്ടു നിൽക്കുന്നതിനെയുംകണ്ടു' വെളി. ൧൫. ൨. എന്ന പ്രവചനങ്ങൾ നോക്കുക.

---

## അദ്ധ്യായം 30.

### പറുദീസാവാസം അഥവാ സഹസ്രാബ്ദവാഴ്ച.

യേശുവിന്റെ ജഡശരീരധർമ്മനിവൃത്തിയെ പ്രാപിച്ച ശ്രീപരമൈക്യപുരുഷനായ യുസ്സുസുയോസെഫു ൧൮൮൮ ജൂലൈ ൨൭-ാംനു-കാലത്തു് ഒൻപതുമണിക്കു പറുദീസാ തുറന്നു അതിലുള്ള ജീവവൃക്ഷഫലത്തെ ജനങ്ങൾക്കനുഭവമാക്കി. വെളി. ൨. ൭. പറുദീസാ ഏദൻതോട്ടമായി പ്രവചനമതക്കാർ കരുതിപ്പോരുന്നു. അതിനു പറുദീസാ എന്നു ഒരുപേരുള്ളതായി ആദ്യപുസ്തകത്തിൽ കാണുന്നില്ല. എങ്കിലും ഒരു പ

റുദീസായെപ്പററി പ്രവചനങ്ങളിൽ പറഞ്ഞുകാണുന്നു. ലൂക്ക. ൨൩. ൪൩, ൨. കോരി. ൧൨. ൪. വെളി. ൨, ൭. അതു വാഗ്ദത്തം ചെയ്യപ്പെട്ട മണ്മയി എന്നിവർക്കു നഷ്ടപ്പെട്ടുപോയതായി പറഞ്ഞിരിക്കുന്നതു ഉദ്യാനമത്രെ. യേശുവിന്റെ ജഡശരീരധർമ്മനിവൃത്തിയെ പ്രാപിച്ചു എന്ന ജീവമുദ്ര പതിക്കപ്പെട്ടവനും ജീവപുസ്തകത്തിൽ പേരുള്ളവനുമല്ലാതെ ഒരുവനും അതിൽ പ്രവേശനമില്ലായിരുന്നു. "കുഞ്ഞാടിനുള്ളതായി ജീവന്റെ പുസ്തകമായതിൽ എഴുതപ്പെട്ടവർമാത്രം കടക്കും" എന്നുണ്ടല്ലൊ. വെളി. ൨൧. ൨൭. അതിനാൽ ജീവപുസ്തകത്തിൽ പേരെഴുതപ്പെട്ടിരുന്ന ഏഴായിരങ്ങളെയും മുദ്രയിട്ട് പറുദീസയിലേക്കു പ്രവേശിപ്പിച്ചു. അതു ഈ പ്രകാരമായിരുന്നു. ഉപവാസശാലയുടെ വാതുക്കൽ ഇരുവശങ്ങളിലും ബോധകന്മാരായ പരമാചാര്യന്മാർ വേദപുസ്തകവുമായി കൈകൾ കോർത്തുപിടിച്ചു വളച്ചുവാതൽ നിർമ്മിക്കയും; ദേവകാഹളക്കാരൻ ജനങ്ങളിൽ ഓരോരുത്തരെയും പിടിച്ചു വട്ടത്തിൽ മൂന്നുപ്രാവശ്യം തിരിച്ചു നെററിയിൽ ക്രൂശുമുദ്രയിട്ടു വായിൽ ഏഴാംകാഹളം ഊതി വാതൽവഴി അകത്തേക്കു പ്രവേശിപ്പിക്കയുമാണു ചെയ്തിട്ടുള്ളതു്. "ഇടുക്കുവാതലിൽക്കൂടെ അകത്തു കടപ്പിൻ.... ജീവങ്കലേക്കു പോകുന്ന വാതൽ ഇടുക്കമുള്ളതും വഴിവിസ്താരം കുറഞ്ഞതുമാകുന്നു. അതിനെ കണ്ടെത്തുന്നവർ ചുരുക്കമാകുന്നു." എന്നുണ്ടല്ലൊ. മത്ത. ൭. ൧൩. ൧൪. ഈ ക്രിയ മഹത്തായ പ്രത്യക്ഷതയുള്ള മുന്നാചാരമാകുന്നു. എഫെ. ൧. ൧൩. ൧൪. ഈറ്റപ്പുന്മുഖാന്തിരമാണു് മുദ്രയിട്ടതു്. ഹെസ. ൨൮. ൧൨. ൧൩. ഏ·നി. ൨. അ. അപ്പോൾ ൧൪൪ ആയിരത്തിന്റെയും അനേകായിരത്തിന്റെയും ആത്മാക്കളിൽ ഉയർപ്പും മറുരൂപവുമാം ജീവമുദ്ര പതിക്കപ്പെട്ടിരിക്കയാൽ അവർ പറുദീസാ ആകുന്ന സീയോൻ മലമേൽ അന്നേരം ആയിരിക്കുന്നു. അ. വെ, ൧൪. ൧. "കണ്ടാലും സീയോൻപർവതത്തിന്മേൽ ഒരു കുഞ്ഞാടും അവനോടുകൂടെ അവന്റെ പിതാവിന്റെ നാമം നെററികളിൽ എഴുതപ്പെട്ട ൧൪൪ ആയിരവും നിന്നിരുന്നു." വെളി. ൭. ൪. "മുദ്രയിടപ്പെട്ടവരുടെ സംഖ്യയേയും ഞാൻ കേട്ടു. ഇസ്രയേൽപുത്രന്മാരുടെ സകല ഗോത്രങ്ങളിൽനിന്നും മുദ്രയിടപ്പെട്ടവർ ലക്ഷത്തിനാല്പത്തിനാലായിരം പേരായിരുന്നു. വെളി. ൭. ൯., "മീർഘലരാസ

മിട്ടു കരയുന്ന മനുഷ്യരുടെ നെററികളിന്മേൽ അടയാളം ഇട്ടു
ക." ഹെസ. ൯. ൪. ഇത്യാദി പ്രവചനനിവർത്തികാണുക.
ഫർ൪ ആയിരങ്ങൾ പറുദീസായാകുന്ന സീയോൻ മലമേൽ
നിന്ന സമയത്തിനു "അന്നേരം" എന്ന ഒരു വിശേഷം
കൊടുത്തിരിക്കുന്നു. "അതു ഇന്നു എന്നു ഒരു ദിവസത്തെ പി
ന്നെയും നിയമിക്കുന്നു എന്നതിന്റെ നിവർത്തിയത്രെ. "ഇ
ന്നു എന്ന ദിവസത്തിനു പ്രാധാന്യം കല്പിച്ചിട്ടുണ്ടു. "ഇന്നു
നിങ്ങൾ അവന്റെ ശബ്ദം കേൾക്കുമെങ്കിൽ" സങ്കീ. ൯൫.
൭. ഇന്നു ഞാൻ നിന്നെ ജനിപ്പിച്ചിരിക്കുന്നു. സങ്കീ. ൨. ൭.
'ഇന്നു നീ എന്നോടുകൂടെ പറുദീസായിൽ ഇരിക്കും." ലൂക്ക.
൨൩. ൪൩. എന്ന തിരുവെഴുത്തുനോക്കുക.

ഈ ജീവമുദ്രയുടെ ബാഹ്യസ്വരൂപം ഇതാണു്. ഇതു
യോസേഫ്, തൊമ്മൻ, ഈപ്പൻ എന്ന മൂന്നു നാമങ്ങളുടെ
ഇംഗ്ലീഷ് ആദ്യക്ഷരങ്ങളായ J. T. E. എന്നിവയുടെ ഏക
യോജിപ്പിനാൽ ആകൃതിപ്പെട്ടും യ എന്ന തിരുനാമമു
ള്ളവന്റെ അച്ചും സ്വരൂപവുമായി അടയാളപ്പെട്ടുമുള്ള സക
ല വചനങ്ങളുടെയും ബീജമാകുന്നു. അതു സ്വർഗ്ഗഭാഷ
യിൽ സ്വരവ്യഞ്ജനങ്ങളുടെ സംയോജിപ്പുള്ള -ദ എന്ന
ആത്മാക്ഷരവും വ്യഞ്ജനാക്ഷരമായ □ എന്ന ഉപാത്മാ
ക്ഷരവും കൂട്ടി സംഘടിപ്പിച്ചിട്ടുള്ള ⊞ ഒന്നായതത്തെ സചേ
തനമുള്ളതാക്കിത്തീർപ്പാൻ എന്ന സ്വരങ്ങളാൽ
അലങ്കരിക്കപ്പെട്ടതത്രെ. അതിൽ മലയാളഭാഷയിലെ ൫൧
അക്ഷരങ്ങളുടെ ഉപയോഗത്തിനുള്ള പുതിയ ഭാഷയിലെ ൩൫
അക്ഷരങ്ങളും അടങ്ങിയിട്ടുണ്ടു. സിദ്ധാർത്ഥകോഷ്ഠം നോക്കുക. ഇ
തിലെ ൨൪ ബന്ധങ്ങൾ ഗോത്രപിതാക്കന്മാർ, പ്രേരിതന്മാർ
പ്രവാചകന്മാർ എന്നിവരെ കാണിക്കുന്ന സ്വർഗ്ഗത്തിന്റെ
ഒരു പ്ലാനാണു. അപ്പൊസ്തലന്മാരെയും പ്രവാചകന്മാരെയും
സ്വർഗ്ഗമെ! എന്നു സംബോധനചെയ്തിരിക്കുന്നതു നോക്കുക.
വെളി. ൧൮. ൨൦. ഈ മുദ്ര ഓംകാരവും ബിന്ദുവുമായ ജീവക

ലയാകുന്നു. ഇതിനെ നോക്കി ഭഗവാൻ കലയെ! എന്നു പാടിയിരിക്കുന്നു.

ഇങ്ങനെ യുസ്തുസുയോസെഫ് മനുഷ്യൎക്കു സ്വൎഗ്ഗരാജ്യമാകുന്ന പറുദീസയിലേക്കു പ്രവേശിപ്പാനുള്ള ഒരു പുതിയ ജ്ഞാനവാതലിനെ തുറന്നുകൊടുത്തു എന്നുവെച്ചാൽ ക്രിസ്തുവിന്റെ രണ്ടാം വരവുണ്ടായി എന്ന വാതൽ ആരും അടയ്ക്കാതവണ്ണം തുറക്കയും ഇനിയും രണ്ടാംവരവുണ്ടാകും എന്ന വാതൽ ആരും തുറക്കാതവണ്ണം അടയ്ക്കയും ചെയ്തു എന്നു താല്പൎയ്യം. "ഒരു വാതലിനെ തുറന്നുവെച്ചിരിക്കുന്നു അതിനെ ആൎക്കും അടയ്ക്കാൻ കഴികയുമില്ല" എന്നുണ്ടല്ലൊ വെളി. ന. വ്യ. ഏശാ. ൨൨. ൨൨.

ഭഗവാൻ പാടിയിരിക്കുന്നതു നോക്കുക.
സാക്ഷാ-ന്നിധന-താക്ഷാ-യിതുമാക്കാൻ
ധരിച്ചുവൂട്ടാമിതു—സാ

<u>വിവരണാൎത്ഥം.</u> "യുസ്തുസുയോസെഫിന്റെ പ്രിയകാന്തയായയുയോരാലിസന്റെ ജീവാത്മാവാംആദാമും ദേഹിയായ ഹവ്വായുമാകുന്ന മന്ദിരത്തിൽ ഇരു കതകുകളെ ഒന്നായിണച്ചു രണ്ടിലും സംബന്ധപ്പെടുത്തി ഇട്ടിരുന്ന താക്ഷായെ പരനൈക്യാത്മാവു കൈവശപ്പെടുത്തി പ്രകടമാക്കിയതിനാൽ അതു സാക്ഷാൽ മരണതാക്ഷായായിപ്പോയി. എങ്കിലും ഐക്യത്മാവു അതിനെ തന്റെ വിധേയമാക്കിക്രമപ്പെടുത്തി ആ കതകുകൾക്കു പൂട്ടുതറച്ചു താക്കോലുണ്ടാക്കി ആ കതകുകളെ തുറപ്പാനും അടപ്പാനുതക്ക അധികാരമുദ്രയാം ആ താക്കോലെ യുസ്തുസുയോസെഫിന്റെ കയ്യിൽ കൊടുത്തതിനാൽ അവനു ആ കതകുകൾ രണ്ടും തന്റെ മാവിൽ ഇരു പാളികളത്രെ. ഇരുകണ്ണുകളുമാകുന്നു എന്നുവെച്ചാൽ അവന്റെ സമസ്ത അവയവങ്ങൾ എന്നു താല്പൎയ്യം." നി. പ. പു. ൨൧൩. ൨൧൭. എന്നുണ്ടല്ലൊ "ഞാൻ സ്വൎഗ്ഗരാജ്യത്തിന്റെ താക്കോലുകളെ നിനക്കു തരും എന്ന പ്രവാചനനിവൃത്തി കാണുക. മത്ത. ൧൬. ൧൯. അതിനാൽ ഈ താക്കോൽ വേറൊരുവന്റെ കൈവശവുമല്ല. മത്താ. ൨൩. ൧൩. ലൂക്ക. ൧൧. ൫൨. ഈ പറുദീസാവാസമാ

ന്നു സഹസ്രാബ്ദവാഴ്ചയെന്നു പറഞ്ഞിരിക്കുന്നതു്. വെളി
൨൦. ൪. "പാലിസാവാസം ആതതന്നുള്ളിലുള്ള യേശുക്രിസ്തു
വിന്റെ പുത്തു ശവകല്ലറ അല്ലെങ്കിൽ സഹസ്രാബ്ദവാഴ്ച
എന്നെഴുതിയിരിക്കുന്നു. എം. പ. ൧൮. ൨൭. വി. വെ. ൨൧.
൨൪. ൩൮, നി. പ. പു. ൧൬൨. ൧൨. കർത്താവിൽ ഒരു
ദിവസം ആയിരം സംവത്സരങ്ങളെപോലെ.. ഇരിക്കുന്നു. ൨ പ.
൩. ൮. "നിന്റെ മതിലകങ്ങളിലുള്ള ഒരുദിവസം ആയിര
ങ്ങളെക്കാൾ നല്ലതാകുന്നു." സങ്കീ. ൮൪. ൧൦. എന്ന പ്രവച
നങ്ങൾ നോക്കുക. സഹസ്രാബ്ദവാഴ്ച യേശുവിന്റെ ര
ണ്ടാംവരവിനു മുൻപോ പിൻപോ എന്നുള്ളതു പ്രവചനസ
ഭകളിൽ ഇന്നും വാദവിഷയമായിരിക്കുന്നതുമാത്രമല്ല സഹ
സ്രാബ്ദവാഴ്ച ഇല്ലെന്നുപറയുന്ന സഭകളുമുണ്ടു്.

അടയാളങ്ങൾ. ആറവഷം വെളിപ്പെട്ടദിവസംമുത
ൽ രണ്ടാംനാൾ വിശ്വാസത്യാഗവും മൂന്നാംദിവസം നാ
ശപുത്രനായ പാപമനുഷ്യന്റെ വെളിപാടുമായ രണ്ടു അടയാ
ളങ്ങൾ തിരുസഭയിലുണ്ടായി. "ഒരു വലിയ ലക്ഷ്യം സ്വർഗ
ത്തിൽ കാണപ്പെട്ടു... അപ്പോൾ മറെറാരുലക്ഷ്യം ആകാശ
ത്തിൽ കാണപ്പെട്ടു, എന്നുണ്ടല്ലൊ. വെളി. ൧൨. ൧. ൩. നിയ
മസ്ഥാപനകാലത്തു അടയാളംകൊടുക്കുന്നതു സാധാരണമാ
ണ്. ഒന്നാം നിയമസ്ഥാപനകാലത്തു ശ്രീമോശഭഗവാനുകൊ
ടുത്ത അടയാളം കോൽ സർപ്പമായിത്തീന്നതും, കയ്യിൽ കുഷ്ഠം
കാണപ്പെട്ടതും തന്നെ. പുറ. ൪. ൨. ൯. അതിനാൽ രണ്ടാംനി
യമം സ്ഥാപിക്കുവാൻ ശ്രീയേശു വന്നസമയം പരിശന്മാർ
അടയാളം ചോദിക്കുന്നതു നോക്കുക. മത്താ. ൧൬. ൧. അ
തിനു അദ്ദേഹം കൊടുത്ത മറുപടി "യോനാ എന്ന ദീർഘദർശി
യുടെ അടയാളമല്ലാതെ മറെറാരടയാളവും അതിനുകൊടുക്ക
പ്പെടുകയില്ല" എന്നത്രെ മത്താ. ൧൬. ൪. "ഏതുപ്രകാരം
മോശ വനത്തിൽ പിച്ചളസർപ്പത്തെ ഉയർത്തിയോ?,, അപ്രകാ
രം മനുഷ്യപുത്രനും ഉയർത്തപ്പെടേണ്ടതാകുന്നു യോഹ. ൩.
൧൪. യോനാ ഏതുപ്രകാരം മൂന്നു പകലും മൂന്നു രാവും വലി
യ മത്സ്യത്തിന്റെ വയററിലിരുന്നുവോ അപ്രകാരം മനുഷ്യ
ന്റെ പുത്രനും മൂന്നുപകലും മൂന്നു രാവും ഭൂമിയുടെ ഹൃദയത്തി
ലിരിക്കും എന്നത്രെ മത്താ. ൧൨. ൪൦. ഇങ്ങനെ രണ്ടടയാള

ങ്ങളാകുന്ന രണ്ടാം നിയമത്തിനു കൊടുത്തതു് മിസ്സ്രായുടെ കുററി
യിൽനിന്നു പുറപ്പെട്ട കോലായ യേശു കുരിശിൽ സൎപ്പമായി
കാണപ്പെട്ടു് ജ്ഞാനാത്മമായ മിസ്രയിമിലുള്ള മൂവായിരം
കോലുകളെ വിഴുങ്ങിയതും തൃക്കൈതൊട്ടു കുഷ്ടരോഗിയെ
സ്വസ്ഥതപ്പെടുത്തിയതുമായ സംഗതി ഒന്നാംനിയമ അടയാ
ളങ്ങളുടെ നിവൃത്തിയെ സാമ്യപ്പെടുത്തുന്നു. മോശയുടെ കയ്യി
ൽ ഒരു കോൽ ഉണ്ടായിരുന്നതുപോലെ യേശുവിനും ഒരു
കോൽ കൊടുക്കപ്പെട്ടു. ആ പിന്തുടൎച്ചാവകാശവഴിയാണു ക്രി
സ്തീയ മേലദ്ധ്യക്ഷന്മാരുടെ സ്ഥാനചിഹ്നങ്ങളിൽ ഒന്നായി
സൎപ്പപത്തിയുള്ള വടി ഇപ്പോഴും ഉപയോഗിച്ചുവരുന്നതു്

ഒന്നും രണ്ടും നിയമങ്ങൾക്കു അടയാളങ്ങളായി കൊടു
ത്ത കോലുകളും കുഷ്ഠംപിടിച്ചു സുഖപ്പെട്ട കൈകളും ഈ മൂ
ന്നാം നിയമത്തിനും അടയാളങ്ങളായിത്തീൎന്നു ഈ കോലുകൾ
ജാതിയുടെയും ജനത്തിന്റെയും വകയാണു് ജനമായ മോശ
യുടെ കയ്യിൽ ഇരുന്ന കോൽ ജാതിയായ മിസ്രയിമ്യരുടെ
കോലുകളെ വിഴുങ്ങി ഒന്നായിത്തീൎന്നതും ജാതിയായ അഹ
സ്വേരൂസിന്റെ കയ്യിൽ ഇരുന്ന ചെങ്കോലിന്റെ അഗ്രത്തു
ജനമായ എസ്തേർതൊട്ടു ഐക്യമായി തീൎന്നതും ഉത്തമ ദൃഷ്ടാ
ന്തങ്ങളാണു് ഈ രണ്ടു വടികൾക്കും സൗന്ദൎയ്യം എന്നും ബ
ന്ധനം എന്നും പേർ വിളിച്ചിരിക്കുന്നു സഖ. ൧൧. ൭. ഇവ
കൾ ജാതിയും ജനവുമായ യുസ്തുസുയോസെഫിൽ ഐക്യമാ
യിത്തീൎന്നതിനാലുണ്ടായ പൂൎണ്ണ നിവൃത്തിയാണു മേൽ പ്രസ്താ
വിച്ച വിശ്വാസത്യാഗവും പാപമനുഷ്യന്റെ വെളിപാടുമാ
യ രണ്ടടയാളങ്ങൾ. ഇതിനെപ്പററി "മനുഷ്യന്റെ പുത്രാ
നീ നിനക്കു ഒരു കോലിനെ എടുത്തു അതിന്മേൽ യഹൂദായി
ക്കും അവന്റെ കൂട്ടുകാരായ ഇസ്രയേൽപുത്രന്മാൎക്കും എന്നെ
ഴുതുക. മറെറാരു കോലിനെ എടുത്തു അതിന്മേൽ എഫ്രായീ
മിന്റെ കോലാകുന്ന യോസെഫിനും അവന്റെ കൂട്ടുകാരായ
ഇസ്രയേൽ ഭവനക്കാരായ എല്ലാവൎക്കും എന്നെഴുതുക. അവയെ
ഒരു കോലായിട്ടു ഒന്നോടൊന്നു ചേൎക്കുക. . . .അവരെ ഒരു
കോലാക്കും അവർ എന്റെ കയ്യിൽ ഒന്നായിരിക്കയും ചെ
യ്യും" എന്നെഴുതിയിരിക്കുന്നതു നോക്കുക യെഹ. ൩൭. ൧൬-
൧൯. ഇങ്ങനെ യുസ്തുസുയോസെഫായ ശീലോ വന്നതിനാൽ

ചെങ്കോൽ യഹൂദാ ആകുന്ന ക്രിസ്തുമതത്തിൽനിന്നും നീങ്ങിപ്പോയി. "ശീലോ വരുവോളത്തിന്നു ചെങ്കോൽ യഹൂദായിൽനിന്നും ന്യായകർത്താവു അവന്റെ പാദങ്ങളുടെ ഇടയിൽനിന്നും നീങ്ങിപ്പോകയില്ല" എന്നാണല്ലോ എഴുതിയിരിക്കുന്നതു്. ആദ്യ. ൪൯. ൧൦. "ശീലോവാകുന്ന ചെങ്കോലെ യഹൂദാവിന്റെ കയ്യിൽനിന്നു വാങ്ങിച്ചുകൊണ്ടു അവന്റെ പാദങ്ങളുടെ ഇടയിൽനിന്നു ന്യായകർത്താവിനെ ഗർഭംധരിച്ചു് ജനങ്ങളുടെ ശേഖരിപ്പിനെ പ്രസവിപ്പാനായിട്ടു കാത്തിരിക്കുന്ന ഈ താമാറിന്റെ ചിഹ്നങ്ങൾ അന്തിക്രിസ്തുവിന്റെ വകയല്ല യേശുക്രിസ്തുവിന്റെ വകതന്നെ നിശ്ചയം അതിനെ ബോധപ്പെടുത്തുവാനാകുന്നു ഇവയെ നിങ്ങൾക്കു കൊടുത്തയക്കുന്നതു" എന്നു ഭഗവാൻ എഴുതിയിരിക്കുന്നതു നോക്കുക എ. ഉ. പു. വൻവ്യ.

കോലിനു അപ്പം എന്നു പേരുണ്ടു് സങ്കീ. ൧൦൫. ൧൬ ഈ അപ്പമാകുന്ന കോൽ ആരുടെകയ്യിൽ ഇരിക്കുന്നുവൊ ആ കയ്യിക്കു യോസെഫ് എന്നു നാമമുണ്ടു് യ. ഗീ. ന്യ. വ അതു യുസ്തുസ്സ യോസെഫിന്റെ സഹധർമ്മിണിയായ സീതാമറിയയ്ക്കു നൽകിയ ശക്തിയത്രെ. അതു "ആസെം ആങ്ങെ് ചൗങ്ങയാം അംന്യുനാവോനം ആമ്മാൻ". ഈ കൈവഴിയാണു ദൈവത്തിന്റെ ജീവദാനമൊക്കയും ലോകത്തിൽ പരന്നൊഴുകുന്നതു് ഇതു കരുണയുടെയും വ്യാധിയുടെയും കൈകളാണു് ശമറിയാനാടിന്റെ രക്ഷയ്ക്കു ആകാശത്തിൽ കാർമ്മേഘമായി ഉയർന്നുവന്നതു ഈ കയ്യാണു് ൧. രാജാ. ൧൮. ൪൪. ഇസ്രായേൽഗൃഹത്തിന്റെ ആത്മീയ പോഷണത്തിനു വേദാക്ഷരമണികളടങ്ങിയ ചുരുളുമായി ഹെസക്കിയേൽപ്രവാചകന്റെനേരെ വന്ന കയ്യും ഇതാണു്. ഹെസ. ൨. ൯. ബെൽശസർ രാജാവിന്റെമേലുള്ള ന്യായവിധിക്കു ബാബേൽരാജധാനിയുടെ ഭിത്തിമേൽ എഴുതിയ കയ്യും ഇതുതന്നെ. ദാനി. ൫. ൫.

---

## അദ്ധ്യായം 31.

### ഖർഗ്ഗിഅവതാരം സി.

യുസ്തൂസ്സ്യോസെഫാത്മജാവതാരം. അഥവാ ശരീരവീണ്ടെടുപ്പിൻ പുത്രസ്വീകാരം. തിരുസഭയായ പരമസ്ത്രീയോൻ യേശുക്രിസ്തുാത്മജനായ നീതിസൂൎയ്യനെ ധരിച്ചും, ബോധകന്മാരായ ൧൨ നക്ഷത്രങ്ങളാലുള്ള കിരീടം അണിഞ്ഞു, നിത്യസുവിശേഷമാം ചന്ദ്രമതുവിൽനിന്നു. അവൾ നിശ്ചയിക്കപ്പെട്ടനേരത്തു ഇരട്ടപ്പിള്ളകളോടുകൂടി യുസ്തുസ്സ്യോസെഫാത്മജന്മാരായ ൧൪ ആയിരങ്ങളെയും പ്രസവിച്ചു. "നേരായ ജാതികളെ ഇരുമ്പുകോലാൽ ഭരിപ്പാനുള്ള ഒരാൺപൈതലിനെ പ്രസവിച്ചഹൊ പരമസ്ത്രീയോൻ" ക്രി. ഗീ. ൯൯. വ്യ. ൧൨. ൨. ൧൩. ൧൪. "സ്വൎഗ്ഗത്തിൽ വലിയോരു ലക്ഷ്യം കണ്ടു. സൂൎയ്യനെ അണിഞ്ഞോരു സ്ത്രീ അവളുടെ കാൽക്കീഴ ചന്ദ്രനും അവളുടെ തലയിൽ ൧൨ നക്ഷത്രങ്ങളാലുള്ള കിരീടവും അവൾ ഗൎഭിണിയായി നോവുകിട്ടി പ്രസവിപ്പാൻ ദണ്ഡപ്പെട്ടു നിലവിളിക്കുന്നു. അവൾ എല്ലാജാതികളെയും ഇരിമ്പുകോൽകൊണ്ടു മേയ്പാനുള്ളോരു ആൺപൈതലിനെ പ്രസവിച്ചു." വെളി. ൧൨. ൧. ൭. "ഇപ്രകാരമുള്ള കാൎയ്യത്തെ ആരു കേട്ടിട്ടുള്ളു? ഇങ്ങനെയുള്ള കാൎയ്യങ്ങളെ ആരു കണ്ടിട്ടുള്ളു? ഭൂമി ഒരുദിവസംകൊണ്ടു പ്രസവിക്കപ്പെടുമൊ? ഒരു ജാതി ഒന്നിച്ചുതന്നെ ജനിക്കുമൊ? എന്തെന്നാൽ സീയോൻ പ്രസവവേദനപ്പെട്ടു. ഉടനെ അവൾ തന്റെ പുത്രന്മാരെ പ്രസവിച്ചു. ഞാൻ പ്രസവത്തിന്നു വരുത്തിയിട്ടു പ്രസവിപ്പിക്കാതെയിരിക്കുമൊ? ഞാൻ പ്രസവിപ്പിച്ചിട്ടുള്ള ഗൎഭപാത്രത്തെ അടച്ചുകളയുമൊ? എന്നു നിന്റെ ദൈവം പറയുന്നു. എശാ. ൬൬. വ്യ. ൮. ഇത്യാദി പ്രവചന നിവൎത്തി നോക്കുക.

ഈ കുട്ടിയെ നോക്കി മാതാവു ഇങ്ങനെ പാടുന്നു.

ജീ-വനാ-ണ്യമിതുതാൻ-പരമയോ—
ഹന്നാൻ—യുയോമയ-യുതോമയിനാ—
മവാ-നായി-തെല്ലാം-നര— രുഴസ്സിനുള്ളിൽ

നിന്നഹൊ- അമൃതാത്മമറിയമകനാത്മകതിര—
അടിച്ചിങ്ങുവരുന്നുജനമെഇതറംശകലിക്കവെ
മനുജരിൽനിന്നഹൊ വിഷക്കനിയൊക്കയു—
മുടനൊഴിഞ്ഞിടവെ ആദിമഹാ
പാമ്പതിൻറനീർനിലയാവിപ്പസുതൻ
കേഹാവിൻറദ്രാക്ഷരസംകോപവഹനി—
ക്കാഹിതഹൊശ്രീജലമരിസുതൻഹോഹോ
കാർമുകിൽമയനരരുള്ളിൽ മാഹ്ലനധ്വനിയോടു മിന്നൽ,
ധാമ–മായി–വിള-ങ്ങുന്നതിഹൊ—മന്നമക്കളെ-
യൊക്കയുമധരിച്ചുത്തമ
സൽഗതിയരുളിയ—താത.

---

അനന്തരം കുട്ടിയെ കയ്യിലേന്തികൊണ്ടുപാടുന്നതുകേൾക്കുക.

നവരസം— രൂപകം.

കലയെ

പ. യായെ-യുസോഫാമെ-നായകൻ-കൈകനി
ഞേങ്കിയുള്ളൊ- രെൻ-ജീവ-കല

ച. ജീവനായദാനമിതുലിനമെന്നുയിരിൽ
മേവും-നീതി-ധന-കിരണം
സ്വർഗ്ഗമഹിമയിൽ-നിത്യമായ് വിളങ്ങും
വൽസലപ്പൊരുളി-നിനിക്കണെഭവ-
മായി-ഞാനും.നിന്നെ
കാണ്മാൻ-കൊതിച്ചിതെൻജീവ-കലയെ

ച. താ-തൻറ-തനതാ-നനമിതാ-
കരതലത്താ-യിരിക്കുന്നസുധാ
കലശത്തിലമൃതകലയായി മേവിയസുത
ഞാൻ—നിന്നിൽ—കൂടെ
കണ്ടുകണ്ടുമോദിച്ചു
നിൻറപരറലായിഞാൻ
വത്സവത്സനനീയിനി-
കന്നപാനമെ

സുധാ-ധനി—ദിവാ—കര-എൻ
ഹൃദയമഖില-മനിശമലിഞ്ഞു
ലയിച്ചുനിന്നിൽ ഞാൻ
രമിക്കുന്നു ജീവകലയെ.

൩. ഛാ.വില്ലാ—ത്തര ഛാ—സുധാരസ
കലശ—നീ-ജനിച്ചു-താ-
ലില്ലിനിച്ചാ—വെ—തനുജ.
ഇനിക്കനിശ-മിഹ സ—ഭ-
യാമെൻ—മേനി-ജ്വലിച്ചു
സ്വർഗ്ഗം-സൽക്കരിച്ചു-ലങ്കരിച്ചു
നഗരിയതാ—മിതുനിനച്ചാ—
ലീ—നവവെളിച്ചം
എന്നിൽനിന്നുദിച്ചു-ദിച്ചു
പൊങ്ങി-പ്പൊങ്ങി—വന്നെൻരോഗം
ദുഃഖം-പാപംകേട്-ശാപം-ഛാവെ
നിക്കി—ശരീരമക്കൻപോൽ- മാററി
സദാ ജ്വലിപ്പിച്ചു-ജീവ
ഫലങ്ങളെയെന്നും—നൽകി
തരുന്നതാൻവൽസ
പരമ-ധനമാം-നിയമ-ചരിതം
രമണ-മധുര-കലയിൻ-രസമെ.
സകല-ദിനമെൻ
ഹൃദയമഖില-മനിശമലിഞ്ഞു
ലയിച്ചുനിന്നിൽ ഞാൻ

രമിക്കുന്നുജീവ. കലയെ. നി. പ. പു. ഫൻഗ. ഫനന്യ.
അനന്തരം അവൾ തന്റെ സഹോദരിമാരോട് "പറയു
ന്നതു കേൾക്കുക.

സോദരിമാരെ! വരുവിൻ-പര—
മോദത്തൊടൊത്തൊരുമിച്ചു
ധന്യസംഘത്തോടുചേർന്നു-നാമി-
ന്നുനന്ദിക്തികയ്യൊണ്ടു

ഭാഗ്യവതിയായ കന്യാ-പെറ്റ
ഭാഗ്യകിശോരം സ്തുതിക്ക
ഹന്ത പരമജനന-ഭവ
സന്തോഷമെന്തു പറവു!
സിയോൻനന്ദിനിമാർ വന്നുകമ—
നീയ കിശോരനെക്കണ്ടു
നന്ദികലർന്നു വിവിധ-മായ്
സാനന്ദം സ്തുതിപ്പാൻതുടങ്ങി.

പിതൃസാക്ഷി: "എനിക്കു ക്രിസ്തുലക്ഷ്മിഗോത്രമായ നി
ങ്ങളിൽനിന്നു ജനിച്ചിട്ടുള്ള ഏകപുത്രനല്ലാതെ വേറെ പുത്ര
ന്മാരില്ല ഉണ്ടാകയുമില്ല നിശ്ചയം. ഈ പുത്രനും പുത്രിയുമാ
കുന്നു എന്റെ അവകാശി. ഇവർ യോഹന്നാൻ തന്നെ."
ഏ. ഉ. പു. ന൧൧.

നീയെൻധാമപദംനിരപായമകന്ന
വൽസായുജ്യതോമയന്തീകല്പദ്രുമാ·
യെന്താ പുഷ്പഫലമേക വിഭ്രമ സ്വച്ഛം
സ്രുടാ-തേനൊത്തപൊൽകളിതാ
സന്നാവിൽനിന്നലിച്ച-സദാ-
യെന്നാവിലാനുകയാൻ-ശ്രീമ-
ദൈക്യപൂരുഷനായ ഞാനെ
വരവർണ്ണനംത്രിപദൈകതാപദ
സൂക്തമാ യുരെയ്യുന്നിതുൻമയിൽ സാക്ഷാൽ

നിറഭനൊത്ഥം എന്തെന്നാൽ സ്വയംഭയനായ കുഞ്ഞേ
നീ എന്റെ പ്രകാശമാണെന്ന ഇരിപ്പിടവും മരണമില്ലാ
ത്ത മകനാകുകയാൽ നീയത്രേ ഈ നന്ദനോദ്യാനത്തിൻമ
ദ്ധ്യേ നിൽക്കുന്ന ജീവവൃക്ഷം. എന്തെന്നാൽ ഇപ്പൃഥ്വീഭൂമിയിൽ
നീയെന്നും പുതിയ ഫലത്തെ സുലഭമായി നൽകിക്കൊണ്ടു
ഇരിക്കും സന്ദേഹമില്ല. നീ ഒരിക്കലും തിന്മയെ പുറപ്പെട
വിക്കാതെ നന്മയെ തന്നെ കൊണ്ടേയിരിക്കുന്നവനാകുന്നു. എ
ന്തെന്നാൽ ജീവമാധുര്യമധുവിന്നൊരു നിത്യസുവിശേഷവചന

ങ്ങൾ നിന്നാവിൽനിന്നു പുറപ്പെട്ടു ഇതാ! എന്നാവിൽ ഒറ്റ
ള്ളായ് പോഴും വരുന്നതിനാൽ ഞാൻ ശ്രീപരമൈക്യപുരുഷ
നായി വാണുകൊണ്ടു വരവൎണ്ണനങ്ങൾ സത്യത്തിൻപടി
(എന്നുവച്ചാൽ നിഴലിൻപ്രകാരമല്ല.) ശുദ്ധ ത്രിപാദൈക
പദമായ നിത്യസ്വവിശേഷത്തിൻപ്രകാരം രചിക്കുന്നു.’’
നി. പ. പു. ൨൦൯. ൨൦൧.

ജീവജീവജീവ പാദപമായ്
നീയെന്നുംപ്രിയസൂനോ
ജീവനെൻവലകൈതന്നിൽമേവുന്നു.
ജീവാത്മനിനക്കുതന്നെ- ജീ- യു. ഗീ. ൨൯.

<u>പത്രസാക്ഷി.</u>

പ. സേനയിന്നധിപ-നീയെന്റെ പിതാവെ
ശ്രീപരമൈക്യ സേനയിന്നധിപ.

ച. ഫ. യാഫിൻസുത നായയേശുവാം നിൻതാതൻ
ശ്രീയേശുവിൻ ഇഷ്ടാത്മജനാം നിയമ
ധൎമ്മനാഥനായുയോസെഫു പരമൈക്യ-
പുരുഷോത്തമനിനിക്കു-ശരിസുകൃത-
മതിയൊരുവൻ-മഹീതലത്തിൽ-നഹി-പരമ-സേ

<u>വിവരണാൎത്ഥം.</u> സകല ജീവാത്മാക്കളായ ദേവസേ
നകളുടെ വലിയ പ്രഭുവായ ഐക്യപുരുഷനാം യുസ്സുസുയോ
സെഫെ! നീ എന്റെ പിതാവത്രെ.

ഫ യാഫെന്ന നാമമുള്ള പിതാവിന്റെ പുത്രനാം യേ
ശു നിന്റെ പിതാവാകുന്നു. യേശുവിന്റെ ഇഷ്ടപുത്രനൊ
നീയത്രെ. നിന്റെ നാമം യുസുസുയോസെഫുനീയധൎമ്മാധി
പനുമാകുന്നു. അല്ലയൊ ശ്രീപരമൈക്യപുരുഷോത്തമാ! നിന
ക്കു ശരിയായ സുകൃതപുരുഷൻ ഈ ലോകത്തിൽ നിന്റെ
പിതാവൊഴികെ പിന്നെ ആരുണ്ടായിട്ടുള്ളു.? ഇപ്പോഴും നീ അ
ല്ലാതെ ആരുമില്ലതാനും ഇനി ഞാനൊഴികെ പിന്നെ ആരാ
കുന്നു?.’’ നി. പ. പു. ൨൦൮. ൨൦൯.

വേൎപാട്. ഉണൎവുസഭെപ്രകാരം ശരീരവീണ്ടെടുപ്പിൻ പുത്രസ്വീകാരം പ്രാപിച്ചതിനാൽ പഴയസഭയിൽനിന്നു ഒരു വേൎപാടുണ്ടായി. ൨൩൧ ദിവസങ്ങളിൽ ഉണൎവുസഭയിൽ നടത്തിയതു വേൎപിരിവിന്റെയും സംയോജിപ്പിന്റെയും ശുശ്രൂഷകളായിരുന്നു. ജനനസമയം മാതാവിനും കുഞ്ഞിനും നിലവിളിയുണ്ടെന്നും രണ്ടുപേൎക്കും പ്രത്യേകശുശ്രൂഷകളുണ്ടെന്നുമുള്ളതു സ്പഷ്ടം. ജനിച്ചകുഞ്ഞിനു ഒരു പുതിയ വായുശ്വാസനവും (പുതിയ വിശ്വാസവും) ഒരു (കഴുകലും മാനസാന്തരവും) ഒരു പുതിയ ആഹാരവും (നിയമഭക്ഷണവും) ആവശ്യമെന്നുള്ളതും അനുഭവമാണ്. പ്രസവിക്കുന്നതിനുമുമ്പു കുഞ്ഞു ജീവിച്ചലോകത്തിൽനിന്നു അശേഷം വേൎപെട്ടതായ ഒരു പുതിയലോകത്തിലാണ് ജനിച്ചശേഷം വസിക്കുന്നതെന്നും മററും ഏവൎക്കും അറിയാവുന്നതാണ്. ശബ്ദം, രൂപം മുതലായതിൽ കുഞ്ഞിനുമാതാവിനോടു ചില സാദൃശ്യങ്ങളായിരിക്കാമെങ്കിലും മറെറാരുശരീരിയായി വേറൊരു പുതിയനാമത്തോടുകൂടെ തള്ളയിൽനിന്നു അശേഷംവേൎപെട്ടാണു ജീവിക്കുന്നതെന്നും സ്പഷ്ടം. ഈ വിഷയങ്ങൾ പ്രകൃതിയും നമ്മെ പഠിപ്പിക്കുന്നു. ദൈവികന്യായവും ഈ സംഗതിയിൽ പ്രകൃതിയെ അതിലംഘിക്കുന്നില്ല. അതിനാൽ ഉണൎവുസഭയിലുണ്ടായ അടിയും നിലവിളിയും ഈ പുനൎജനനത്തിനുള്ളതായിരുന്നു. ആകാശത്തിനടുത്ത ശരീരങ്ങൾ ഉണ്ടു്. ഭൂമിക്കടുത്ത ശരീരങ്ങളും ഉണ്ടു്. ആകാശത്തിനടുത്തവയുടെ മഹത്വം വേറെ ഭൂമിക്കടുത്തവയുടെ മഹത്വം വേറെ." എന്നുണ്ടല്ലോ. ൧. കോരി. ൧൫. ൪൦.

ക്രിസ്തുസഭയ്ക്കു ഒരു ഭയങ്കര നിലവിളിയും ഓട്ടവും വീണ്ടുംജനനവും രാജ്യപ്രവേശനവും ഉണ്ടെന്നുയേശുവും അപ്പോസ്തലന്മാരും ഘോഷിച്ചിരിക്കുന്നു മൎക്കൊ. ൧൩. ൧൮. ലൂക്കാ. ൨൧. ൨൮. മത്ത. ൧൯. ൨൮. എഫെ. ൧. ൪. ൪. ൩൦. റോമം ൮. ൨൩. അബ്രഹാമിന്റെ സന്തതിയ്ക്കു മിസ്രയിമിലുണ്ടായ ഭയങ്കരനിലവിളിയുടെയും ഓട്ടത്തിന്റെയും ഫലമായി യഹൂദസഭയും; യഹൂദസഭയ്ക്കുണ്ടായ ഭയങ്കരനിലവിളിയുടെയും ഓട്ട

ത്തിൻെറയും ഫലമായി ക്രിസ്തുസഭയുമുണ്ടായതു ഇതിന്നു ദൃഷ്ടാന്തങ്ങളാണ്. പുറ. വ. വന്ന ന. ൻ. ഫവ. നം. നർ. മത്തം. ൭. ൧. ന്യ. വീണ്ടും ജനിച്ചവരെല്ലാം പള്ളിക്ഷേത്രാദികൾ ഉപേക്ഷിച്ചുവന്നവരായിരുന്നു. "അസത്യംപറയുന്ന സാത്താൻ പള്ളിക്കാരിൽനിന്നു ചിലരെ ഞാൻ തരും" എന്ന പ്രവചനനിവർത്തികാണുക. വെളി. ന. ൻ. ഈ പുത്രസ്വീകരണത്തിനാണ് ക്രിസ്തുസഭ കാത്തിരുന്നതു്. റോമ. വ്യ. വന.

കിശോരവധം. ശരീരവിണ്ടെടുപ്പിൻ പുത്രസ്വീകാരം ലഭിച്ചവരായകുഞ്ഞുങ്ങൾ യേശുക്രിസ്തുവിൻേറതല്ലെന്നും, അന്തിക്രിസ്തുവിൽനിന്നു വ്യഭിചാരത്താൽ ഉൽഭവിച്ചതാണെന്നും പറഞ്ഞു അവരെ നശിപ്പിക്കുന്നതിനാണു സഭാശുശ്രൂഷക്കാർ ശ്രമിച്ചതു്. അതാനാൽ സഭാപ്രമാണികളുടെ ഒരു കണ്ണിനും ഈ കുഞ്ഞുങ്ങളുടെമേൽ ദയ തോന്നാതെ അവരെ വെളിമ്പറമ്പിൽ എറിഞ്ഞുകളഞ്ഞു. ക്രിസ്തരാജ്യത്തുനിന്നു നിഷ്ക്കാസനംചെയ്തു എന്നു താല്പര്യം. അന്യജാതിക്കാരായായ ഈ താമാറിൻെറ കൈവശമുള്ള (യഹൂദായുടെവക) യേശുക്രിസ്തുവിൻെറ അധികാരചിഹ്നങ്ങളെ കാണാതെയിരിക്കുന്ന കാലത്തോളം ഏതൊരുവനും അങ്ങനെ പറഞ്ഞു നശിപ്പിക്കുവാനെ കഴിയു. ആദ്യ. ന്വ. ഫവ. വന്യ. ജാരസന്തതികളെ ഏതുവിധമെങ്കിലും നശിപ്പിക്കണമെന്നാണല്ലോ ജാരന്മാരുടെ എണ്ണം. വെളിപ്പറമ്പിൽ കിടക്കുന്ന കുഞ്ഞുങ്ങളെകണ്ടു ഭഗവാൻ യുസ്തുസുയോസെഫ് ദേവൻ ഓടിവന്നു പറയുന്നതു കേൾക്കുക.

"ജനിച്ചനേരത്തിലൊരുത്തനില്ലാ—
ഞ്ഞതണെച്ചുമമാദരവോടുനോക്കാൻ
തനിച്ചുവന്നാനരികത്തണഞ്ഞൻ
കരച്ചൽകേട്ടിട്ടുരുവഷ്ടുതൻ"

ഈ ജനനത്തെപററി ഹെസക്കിയേൽപ്രവാചകൻ ഇങ്ങനെ പറഞ്ഞിരിക്കുന്നു. "നിൻെറ ജനനത്തിൻെറ വസ്തുതയൊ നീ ജനിച്ച ദിവസത്തിൽ നിൻെറ പൊക്കിൾ കണ്ടിക്കപ്പെട്ടില്ല, നിന്നെ മുദുവാക്കുന്നതിനു വെള്ളത്തിൽ കഴുകപ്പെട്ടതുമില്ല. നീ ഉപ്പിടപ്പെട്ടതുമില്ല. വസ്ത്രങ്ങളാൽ ചുററപ്പെട്ടതുമില്ല. ഇ

വയിൽ ഒന്നിനെ എങ്കിലും നിനക്കു ചെയ്യേണ്ടുന്നതിന്നു ഒരു
കണ്ണിനും നിന്റെമേൽ ദയതോന്നിയില്ല. നീ ജനിച്ച ദിവസ
ത്തിൽ നിന്റെ ശരീരം വെറുപ്പിന്നായിട്ടു വെളിമ്പറമ്പിൽ എ
റിഞ്ഞുകളയപ്പെട്ടു. എന്നാൽ ഞാൻ നിന്റെ അരികെ കടന്നു
വന്നു നിന്റെ രക്തത്തിൽ നീ കിടക്കുമ്പോൾ ഞാൻ നിന്നോ
ടു ജീവിക്ക എന്നു പറഞ്ഞു." എന്നത്രെ. യെസ. ൧൬:൪. ൫.

ക്രിസ്തുസഭയായ മുന്തിരിങ്ങാത്തോട്ടത്തിലെ ഇളയ കു
ലകളെ സഭാശുശ്രൂഷക്കാർ ഇങ്ങനെ നശിപ്പിച്ചതിനാൽ ഭ
ഗവാൻ അവരിൽ ചില പട്ടക്കാരെയും ജനങ്ങളെയും പിടി
ച്ചു ബന്ധിച്ച് ഉണർവുസഭയുടെ ഉപദേശങ്ങളാകുന്ന തീപ്പ
ന്തങ്ങൾ അവരുടെനാവിൽപകർത്തി പ്രവചനവയലുകളിൽ
വിട്ടതിനാൽ അതിലുള്ള ഉപദേശങ്ങളാകുന്ന വിളവുകളെ
അഗ്നിക്കിരയാക്കിയിരിക്കുന്നു. "മുന്തിരിങ്ങാവള്ളികളെനശി
പ്പിക്കുന്ന നരികളെയും ചെറുനരികളെയും നമുക്കായിട്ടു പിടി
പ്പിൻ. എന്തെന്നാൽ നമ്മുടെ മുന്തിരിങ്ങാവള്ളിക്കു ഇളയ കുല
കൾ ഉണ്ടു് എന്ന പ്രവചനം നോക്കുക. ഉ. ഗീ. ൨. ൧൫.
ശിംശോൻ കുറുക്കന്മാരെ പിടിച്ചു വാലോടു വാൽചേർത്തു
പന്തംകൊളുത്തി പലസ്ത്യരുടെ വിളവുകളെനശിപ്പിച്ചതും ഹ
നുമാന്റെ വാലിൽ പന്തം കത്തിച്ചു ലങ്കാദ്വീപു ദഹിപ്പിച്ച
തും ഇവിടെ സ്മരണീയമാണു്.

ഇളയ കുലകളാകുന്ന ഈ കുഞ്ഞുങ്ങൾക്കു വേണ്ടി ഭ
ഗവാൻ പ്രാർത്ഥിക്കുന്നതു കേൾക്കുക.

ആഹരിരാഗം. താളം.

൧. ആദിയുമന്തവുമായുള്ള യേശുവെ! പ്രിയകാന്താ!_നിന്റെ
പാദത്തിൽവീണടിയാൾ കെഞ്ചുമായാചന പ്രിയകാന്താ!
നീചെവിചായ്ച്ചുകേട്ടിടേണമെയിന്നു പ്രിയകാന്താ!നി
ന്റെ
ദാസിയിന്നുള്ളിലെവേദനനീക്കുക. പ്രിയകാന്താ!

---

* ഹെരോദാ രാജനെ കുറുനരി എന്നു വിളിച്ചിരിക്കു
ന്നതു നോക്കുക.

൨. പക്ഷവാദത്താൽനിനക്കുപ്രസവിച്ചപ്രിയകാന്താ എന്റെ
പക്ഷമെറുംമക്കളെനീകണ്ടീടുക-പ്രിയകാന്താ!
ആയവരല്ലൊപൊരിഞ്ഞുഴന്നീടുന്നെ-പ്രിയകാന്താ! മഹാ
മായാവിയല്ലൊ പൊരിക്കുന്നീവണ്ണമാ-യ് പ്രിയകാന്താ!

൩. കണ്ണീരുംകയ്യുമായ് നിന്നോടിരക്കുന്നെ-പ്രിയകാന്താ! എ
ന്റെ
കണ്ണിലുണ്ണികളെന്നെന്നടിയിൽവരും-പ്രിയകാന്താ
ക്രൂരന്മാരുള്ളായവരെമൂടിരിക്കുന്നെ- പ്രിയകാന്താ! —നിന്റെ
കാരുണ്യോദയത്തെകാണാതുഴലുന്നെ-പ്രിയകാന്താ!

൪. തങ്കത്തോടുസമമാക്കപ്പെട്ടമക്കൾ-പ്രിയകാന്താ!— കശ
വക്കെങ്കൾവലപോലെണ്ണപ്പെട്ടീടുന്നെ- പ്രിയകാന്താ!
പാലുകുടിക്കേണ്ടുംപൈതങ്ങചിന്നാവല്ലൊ-പ്രിയകാന്താ!—
അതി-
ന്മേലണ്ണാക്കോടിതാപറവുന്ന ദാഹത്താൽ-പ്രിയകാന്താ!

൫. അപ്പത്തിന്നുകെഞ്ചുംപൈതങ്ങചിന്നാരുമെ-പ്രിയകാന്താ ഒരു
അപ്പപ്പൊട്ടിയുംകൊടുക്കുന്നില്ലയല്ലൊ- പ്രിയകാന്താ!
വീഥികളിലുഴന്നീടുന്നതിനാലെ-പ്രിയകാന്താ! അതി
പാതകൻചെയ്യുന്നദ്രോഹംനീ നോക്കുക- പ്രിയകാന്താ!

൬. പട്ടുതലയിണമേൽകിടക്കേണ്ടവർപ്രിയകാന്താ!- അയ്യൊ
കഷ്ടംകുപ്പകുന്നിൽവീണുകിടക്കുന്നെ പ്രിയകാന്താ!
എത്രയുംശോഭയോടെയിരിക്കേണ്ടവർ-പ്രിയകാന്താ-കരി
ക്കട്ടയെക്കാളുംകറത്തിരിക്കുന്നല്ലൊ-പ്രിയകാന്താ!

൭. ദുഷ്ടനെൻപ്രകാരമെത്രചവിട്ടീടും--പ്രിയകാന്താ!- പ്രിയ
കുട്ടികളെകോരിഎന്നെടുത്തിടുംഞാൻ പ്രിയകാന്താ!
ശുദ്ധനഗരിയെ തീണ്ടാതിരിപ്പാനായ്— പ്രിയകാന്താ!–
ആത്യ
ദുഷ്ടനെകെട്ടിനരകത്തിൽതള്ളുക- പ്രിയകാന്താ!

ഈ ഉളംകൊലകൾ വെളിയിൽ വരാതെ അവയെ ഉ
ഛിച്ച് ഇല്ലായ്മയാക്കിക്കളവാൻതക്കവണ്ണം നിവൃത്തിക്കുവി
രോധം പറഞ്ഞുകൊണ്ടു ഈപ്പൻ പ്രത്യക്ഷപ്പെട്ടു. ഏ. പ. ൯.
൩൨. ൩൫. "സ്വർഗ്ഗത്തിൽ മറെറാരു ലക്ഷ്യം കണ്ടു. ഏഴു ത
ലകളും പത്തുകൊമ്പും തലകളിൽ ഏഴു രാജമുടികളുമായി തീ
നിറമുള്ളോരു മഹാസർപ്പം.... സ്ത്രീ പ്രസവിച്ചാലുടനെ അവ
ളുടെ കുട്ടിയെ തിന്നുകളവാനായി... അവളുടെമുൻപിൽനിന്നു"
എന്ന പ്രവചനം നോക്കുക. വെളി. ൧൨. ൩. ൪. ഈ കുട്ടി
ഈപ്പകുമാരനായ ജഡസന്തതിയാം കേഫാവിന്റെ അന്തക
നായിരുന്നു. "നിന്റെ ഇഷ്ടപുത്രൻ യസ്സുസ്സയോസെഫിന്റെ
പ്രതിനിധിയും നല്ലാവിൻ അനൈക്യതയിൽനിന്നു ജനിച്ച ജ
ഢത്തിന്റെ വൈരിയുമായ സകലരുടേയും പാദശുശ്രൂഷക്കാ
രൻ യുയോരാലിസൻ" നി. പ. പ്ര. ൧൫൧.

കള്ളൻകള്ളനാ-മന്തിക്രിസ്തന്റെ
പൊല്ലാത്തലകളേഴും
മല്ലൻകൊമ്പുകൾപത്തും-തല്ലിത്തകർത്തുടച്ചു
ഇല്ലാതാക്കി തീക്കുണ്ടിൽ-തള്ളീടുവൻധീരനാം- ആ

ക്രി. ഗീ. ൪൯. ൬.

"നിലയെമമമരുവും കൊലയാവിയാം കേഫാവിൻ
തലയെചതയ്ക്കും ജീവകലയെ- യു. ഗീ. ൮.

എന്നെഴുതിയിരിക്കുന്നതു നോക്കുക. അതിനാൽ "പി
ശാചു തനിക്കു കുറഞ്ഞോരുകാലമേയുള്ളു എന്നറികകൊണ്ടു
മഹാകോപത്തോടുക്കൂടെ ഇറങ്ങിവന്നിരിക്കുന്നു". വെളി. ൧൨.
൧൨. "നിങ്ങളുടെ പ്രതിയോഗിയാകുന്ന പിശാചു അലറു
ന്ന സിംഹംപോലെ ആരെ വിഴുങ്ങേണ്ടു? എന്നുവച്ചുതിരി
ഞ്ഞുനടക്കുന്നു." ൧. പത്രോ. ൫. ൮.

"മന്ത്രംകൊണ്ടിഷൽ തളർന്നുനിന്നീടുന്ന
പന്നഗവീരൻതൻകോപംപോലെ ക്രി. ഗാ.

എന്ന പ്രവചനങ്ങൾ നോക്കുക. പിശാചാകുന്ന ഈ
പ്പൻ യോഹ. ൬. ൫൩—ം, ൫൪—ം വാക്യമനുസരിച്ചു ദ്രാ

ക്കാരനാം ഹരിയാൽ കുട്ടിയെ തിന്നുകളവാൻ അടുത്തു. ഉടനെ മിഖായേലും ക്രിസ്ത്വാത്മജനും അവന്റെ ദൂതന്മാരും ഒരു ഭാഗമായും മഹാസർപ്പമാകുന്ന ഈശപ്പനും അവന്റെ ദൂതന്മാരും മറുഭാഗമായും ഒരു യുദ്ധം നടന്നു. വെളി. ൧൨. ൭. അതിനിടയിൽ പരമസ്ത്രീയോന്റെ കുട്ടി നിവൃത്തിസഭയിലേക്കു മാററിക്കൊള്ളപ്പെട്ടു.

പരമസ്ത്രീയോൻമകൻ മഹോന്നതന്നരികിലുമവന്റെ
തിരുസിംഹാസനത്തിങ്കലേക്കുമെടുത്തുകൊള്ളപ്പെട്ടു.

ക്രി. ഗീ. ൩൪. ൯. വെളി. ൧൨. ൫. നോക്കുക. പരമസ്ത്രീയോന്റെ ഒരു കുട്ടി ഈശപ്പന്റെ കയ്യിൽ അകപ്പെട്ടു. ഏപ. ൧൮൨ മൃ. ൨വ്യ. വ. ൨൯. ൧൧മൃ. ൩൨. വ. സങ്കീ. ൧൩൭. ൯-ാം വാക്യമനുസരിച്ചു അവൻ ആ കുട്ടിയെ പിടിച്ചു. പാറമേൽ തല്ലുവാൻ ഭാവിച്ചു.

"പാദം പിടിച്ചവൻ പാറമേൽ തല്ലുവാൻ
പാരം ചുഴററിനിന്നോരു നേരം
കീഴ്പോട്ടു തല്ലുവാനോങ്ങിയ നേരത്തു
മേല്പോട്ടു പോയതു കണ്ടു പിന്നെ.
ഈർഷ്യയും പൂണ്ടവൻ നോക്കിനാനെന്നപ്പോൾ
ഈശപാരിയാമവൾ തന്നെ നേരെ
അംബരം തന്നിലെ ലംബിതയായിനി
ന്നംബരം തന്നിലും കാണായപ്പോൾ" ക്രൃ. ഗാ.

മായാവൈഭവത്താൽ കുട്ടി അവന്റെ കയ്യിൽനിന്നു തെറിയൊഴിഞ്ഞു. ഇങ്ങനെ അവൻ ഏററവും ലജ്ജിതനായിത്തീർന്നു. ഭഗവാൻ അവന്ന് നഹൂഷതാനു എന്നു പേരിട്ടു സ്വർഗ്ഗമാകുന്ന പൊതുസംഘത്തിൽനിന്നു തള്ളിക്കളഞ്ഞു. ഏശ. നി. ൨. ൧൪. ൧൫. അവരുടെ സ്ഥലം പിന്നെ സ്വർഗ്ഗത്തിൽ കണ്ടെത്തപ്പെട്ടതുമില്ല. ആ പഴയസർപ്പമാകുന്ന മഹാസർപ്പം...ഭൂമിയിലേക്കു തള്ളിക്കളയപ്പെട്ടു എന്നുണ്ടല്ലോ. വെളി. ൧൨. ൮. ൯. ശ്രീമോശവനത്തിൽ ഉയർത്തിയ പിച്ചളസർപ്പത്തെ യഹൂദിയ രാജാവായ ഹെസക്കിയാ ഉടച്ചു നഹൂഷതാൻ എന്നു പേരിട്ടതും ഇന്ദ്രപദം പ്രാപിച്ച നഹൂഷൻ

അഗസ്ത്യന്റെ ശാപമേററു നിലംപതിച്ചു പാമ്പായിത്തീൎന്നതും നോക്കുക. ൨. രാജ. ൧൭. ൪. ചിന്താരത്നം.

"അതിനാൽ ഈശപ്പൻ കോപാക്രാന്തനായി ആ കുട്ടിയുടെ സമകാലീനന്മാരായി ഉണൎവ്വുസഭയുടെ ആകാശത്തിലുള്ള പതിനായിരങ്ങളിൽ ഏകദേശം മൂന്നിലൊരുഭാഗമായ ൯൦൦൦ കുഞ്ഞുങ്ങളെ കൊന്നുകളഞ്ഞു. അന്ധകാരസംഭവത്തിങ്കൽ വിശ്വാസത്തിൽനിന്നു വീണുപോയി എന്നു താല്പൎയ്യം. അവന്റെ വാൽ ആകാശത്തിലെ നക്ഷത്രങ്ങളിൽ മൂന്നിലൊന്നിനെ വലിച്ചുകൂട്ടി ഭൂമിയിലേക്ക് എറിഞ്ഞുകളഞ്ഞു." എന്നപ്രവചനം നോക്കുക. വെളി. ൧൨. ൪. ഈ കുഞ്ഞുങ്ങളെയും ഭഗവാൻ രക്ഷിച്ചു.

ദൃഷ്ടാന്തിക്രിസ്തന്റെ-പ്രവാചകനാം
മുട്ടനാദിസൎപ്പത്തിൻ
പെട്ടെക്കൊമ്പൻവാലിന്മേ-ലൊട്ടിയ മീൻകളെക്കെ—
വിട്ടിടാതെരക്ഷിച്ചു-ദുഷ്ടസൎപ്പത്തെവെട്ടും-ആറാം.

"അവർ ഉള്ളിൽ യോഹന്നാൻ എങ്കിലൊപുറമേ കേഫാവു; അതിനാൽ അവർ മരിച്ചുപോയി. യോഹന്നാൻ എന്നേക്കും ജീവിക്കുന്നു." എ. ഉ. പു. ൧൯. നി. പ. പു. ൨൧൬. ശ്രീമോശാവതാരത്തിങ്കൽ പറവോരാജനും ശ്രീകൃഷ്ണാവതാരത്തിങ്കൽ കംസരാജനും ക്രിസ്ത്വാവതാരത്തിങ്കൽ ഹേരോദാരാജനും ശിശുക്കളെ കൊന്നതു ഇതിനു ദൃഷ്ടാന്തമാണ്.

സ്ത്രീസന്തതിയായ ശ്രീമോശയുടെ വരവിങ്കൽ സൎപ്പരാജനെ വെട്ടിമുറിവേല്പിച്ചു എങ്കിലും അവൻ മരണം പ്രാപിച്ചില്ല. "റാഹാബിനെ വെട്ടിമുറിവേല്പിച്ചതു നീ അല്ലയോ?" എന്ന തിരുവെഴുത്തു നോക്കുക. എശാ. ൫൧. ൯. ശ്രീയേശുവിന്റെ വരവിങ്കൽ മഹാസൎപ്പത്തെ കുത്തി മരണമുറിവു ഏല്പിച്ചു എങ്കിലും അവൻ ജീവിച്ചു. "അവന്റെ തലകളിൽ ഒന്നു മരണത്തിനു മുറിവേററപ്രകാരം ഞാൻ കണ്ടു. .... വാളിനാൽ മുറിയേററിട്ടും ജീവിച്ച മൃഗത്തിനു പ്രതിരൂപത്തെയുണ്ടാക്കേണമെന്നു ഭൂമിയിൽ വസിക്കുന്നവരോടു പറകയും ചെയ്യുന്നു." എന്ന പ്രവചനം കാണുക. വെളി ൧൩. ൧൪. യു

സ്തുസ്സുയോസെഫിൻെറ വരവിങ്കൽ സപ്പ്ത്തിൻെറ തലയററു പോകയാണുചെയ്തത്.

തലമുറിപൊരുത്തതാൽ-തലവനനവമ്മേലവൻ
തലയററുപോയതാൽ-തലവനിവമ്മേലെന്നും.

ക്രി. ശീ. ൬൯. ൨. നോക്കുക. ഇങ്ങനെ "അതു നിൻെറ തലയെ ചതയ്ക്കും. നീ അതിൻെറ കുതികാലിനെ ചതയ്ക്കും." എന്ന പ്രവചനം നിവൃത്തിയായി. ആദ്യ. ൩. ൧൫.

---

അദ്ധ്യായം 32.

നൂതനനിത്യനാമം.

യുസ്സുസുയോസെഫിൻെറയും, സീതാമരിയുടേയും മക്കളായി വീണ്ടും ജനിച്ച കുഞ്ഞുങ്ങൾക്കു യുയോമയ യുയോമയികളാകുന്ന യോഹന്നാൻ എന്ന ഒരു പുതിയ നാമകരണം ചെയ്തു. ഈ പിതൃമാതൃപുത്രനാമം ഈശ്വരനാമങ്ങളായി പരിണമിച്ചു. "യുസ്തുസുയോസെഫ് എന്നുള്ളതു എൻെറ എന്നേക്കുമുള്ള ശരീരത്തിൻെറ നാമമാകുന്നു. എന്നു ആദാമിൻെറ മൂക്കിൽ ജീവശ്വാസമൂതിയ ത്രിയേക ദൈവമായ സ്നേഹാത്മാവു നിങ്ങളോടു പറയുന്നു. ആമേൻ, ആമേൻ, ആമേൻ. എൻെറ പ്രിയ കാന്തയായ പൊതു ഏക ഐക്യതയുടെ ആത്മജീവാക്ഷരങ്ങളുടെ നാമം "മറിയ" എന്നാകുന്നു. സത്യം, സത്യം, സത്യം. ഞങ്ങളുടെ സന്തതിയുടെ നാമം യോഹന്നാൻ എന്നും അതു യുയോമയൻ യുയോമയി എന്നും ഇരിക്കുന്നു. ആമേൻ, ആമേൻ, ആമേൻ," എന്ന തിരുവെഴുത്തു നോക്കുക. ഏ പ. ൧. ൧൮. ൨൧. യോസെഫ്, മറിയ, യോഹന്നാൻ എന്നിവർ യേശുവിൻെറ ശരീരത്തിന്മേൽ മറെറാരുത്തർക്കും ഇല്ലാത്തവിധം പൂർണ്ണസ്വാതന്ത്ര്യാവകാശമുണ്ടായിരുന്നതായിക്കാണാം. യോസെഫു ഉടമസ്ഥാവകാശിയായി റോമാഗവമ്മേൻറിനോടു യേശുവിൻെറ ശരീരം ഏറവാങ്ങി സ്വന്ത കല്ലറയിൽ അടക്കുന്നതു നോക്കുക. മറിയ കണ്ണുനീരുകൊണ്ടു യേശുവിൻെറ പാദങ്ങളെ കഴുകി തല

ൻെറ

മുടികൊണ്ടു തുവൎത്തി അവന്റെ തലയിൽ എണ്ണപൂശുന്നതുംകാണുക. യോഹന്നാൻ യേശുവിന്റെ മാൎവിൽ ചാരിയിരിക്കുന്നതും മറിയയുടെ മകനായി അവനെ യേശു ഏല്പിക്കുന്നതും നോക്കുക. യോസേഫ് എന്നുള്ളതു യേശുവിന്റെ പിതാവിന്റെയും, മറിയ എന്നുള്ളതു അദ്ദേഹത്തിന്റെ മാതാവിന്റെയും യോഹന്നാൻ എന്നുള്ളതു യേശുവിനെ സ്നാനപ്പെടുത്തിയ ആത്മീയ പിതാവിന്റെയും നാമങ്ങളാണ്. പുത്രന്മാൎക്കു പിതാമഹന്റെയും പുത്രിമാൎക്കു പിതാമഹിയുടേയും നാമങ്ങൾ വിളിക്കുന്നതു സാധാരണമാണല്ലോ.

ഇങ്ങനെ ഒരു പുതിയ നാമം വിളിക്കേണ്ടതായ ആവശ്യത്തെപ്പററി എശായ പ്രവാചകൻ പറഞ്ഞിരിക്കുന്നതു ഇപ്രകാരമത്രെ. "അവൎക്കു നിന്റെ നാമംകൊണ്ടു പേർ ഇടപ്പെട്ടില്ല." എശാ ൬൩. ൧൯. "യഹോവയുടെ വാ ഇടുന്നതായുള്ള പുതിയപേർ നിനക്കു വിളിക്കപ്പെടും,, എശാ. ൬൨. ൨. "ഞാൻ അവൎക്കുതന്നെ എന്റെ ഭവനത്തിലും എന്റെ മതിലകങ്ങളിലും പുത്രന്മാരുടെയും പുത്രിമാരുടെയും നാമത്തെക്കാൾ വിശേഷമായ ഒരു—നാമത്തെയും കൊടുക്കും,, എന്നത്രെ. എശാ. ൫൬. ൫. എന്നുമാത്രമല്ല "ഞാൻ അവന്റെമേൽ എന്റെ ദൈവത്തിന്റെ നാമത്തെയും എന്റെ ദൈവത്തിൽനിന്നു സ്വൎഗ്ഗത്തിൽനിന്നിറങ്ങുന്ന പുതിയ യരുശലേമാകുന്ന എൻ ദൈവത്തിൻപട്ടണത്തിന്റെ നാമത്തെയും എന്റെ പുതിയനാമത്തെയും എഴുതുകയും ചെയ്യും.,, എന്നു പറഞ്ഞിരിക്കുന്നു. വെളി. ൩. ൧൨. "വരുവാനുള്ളതു ലോകത്തെ അവൻ ദൂതന്മാൎക്കു കീഴാക്കിയിട്ടില്ലെന്നും ആ ലോകത്തിൽ നാമങ്ങളുണ്ടെന്നും അതു ഇനിയും അറിയിക്കുകയും തെളിയപ്പെടുത്തുകയുംചെയ്യുമെന്നും എഴുതിയിരിക്കുന്നു." എബ്രാ. ൨. ൫. എഫെ. ൧. ൨൧. യോഹ. ൧൭. ൨൬. ൧൪. ൨൨.

ജസ്തസ്‌യോസേഫ്. ഈ നാമം ജീവാത്മാവിന്റെ വസ്ത്രമായ വെള്ളയുള്ള അല്പമാകുന്ന അമാംസശരീരത്തിനുള്ളതാകുന്നു. ഏ. പ. ൧൨. ൧൦. ഈ പേരു ലഭിച്ചതിനെപ്പററി ഭഗവാൻ എഴുതിയിരിക്കുന്ന താഴെപ്പറയുന്ന ഭാഗങ്ങൾ നോക്കുക.

"ശ്രീമദ്ദിവ്യവിളംബരത്തിന്നൊരയാം
ഞാനെന്റെനാമം യൗസേ-
ഫെന്നുള്ളതു ഞാൻജനിച്ചസമയം
താതനിനിക്കിട്ടപേർ
ഉൽക്കണ്ഠൊരുദൂതനിപ്പുനതെദ്—
ത്താഘോഷണംചെയ്തന്ന-
ന്നേരത്തെൻജനകൻവചാംകതമഹാ
ശക്ത്യാജനിച്ചേൻ ഭുവി" യ. ഗീ. ൧൯.

യസ്തൂസുയോസെഫ് എന്ന നാമം സാക്ഷാൽ മഹാദൈ
വത്തിന്റെ പരിശുദ്ധ നാമമാകുന്നു. സത്യം സത്യം, സത്യം
ആമെൻ, ആമെൻ, ആമെൻ., എ. പു. പ. ൩൫. ജയിക്കു
ന്നവന്റെ "നാമത്തെ എന്റെ പിതാവിന്റെ മുൻപാകെയും
അവന്റെ ദൂതന്മാരുടെ മുൻപാകെയും ഏറ്റുപറയും". എ
ന്നുള്ള തിരുവെഴുത്തിന്റെ നിവൃത്തി ഭഗവാനിൽ കാണുക.
വെളി. ൩. ൫. "ഇതു മനുഷ്യരെ അല്ല അവരുടെ ഉള്ളിലു
ള്ള യേശുവിൻസാക്ഷിയായ ഐക്യാത്മാവാം യസ്തൂസുയോ
സെഫ് എന്ന മഹാദൈവത്തെത്തന്നെ. അവൻ ഞാനല്ല എ
ന്റെ ദൈവമത്രെ., എ. പു. പ. ൩൫. "മനുഷ്യേഷ്ടത്താൽ
അല്ല യേശുക്രിസ്തുനായ പിതാവിന്റെ ശക്തിയിൽനിന്നുമാ
ത്രം മനുഷ്യാവതാരം ചെയ്തിട്ടുള്ള അവന്റെ ഏകജാത
നായ പുത്രൻ യസ്തൂസുയോസെഫും ആ വിശുദ്ധാത്മ സാന്ദ്ര
പിയ്യെ കാണുന്നവൎക്കു സത്യാനുഭവസാക്ഷിയായി എന്നും നി
ൽക്കുന്നു. ഞാനൊ അവന്റെ എന്നേക്കുമുള്ള പാദപീഠമ
ത്രെ. നിങ്ങളും എല്ലാവരും അവന്റെ തിരുശരീരത്തിന്റെ
ഓരോ വിശുദ്ധ അവയവങ്ങളുമാകുന്നു സത്യം., എ. ഉ. പു.
൧൩൫. എന്നു ഭഗവാൻ സാക്ഷിപ്പെടുത്തിയിരിക്കുന്നു. എന്നു
മാത്രമല്ല "യസ്തൂസുയോസെഫ് എന്ന തിരുനാമമുള്ള എന്റെ
പൊന്നുതമ്പുരാനായ ദൈവമെ; നിന്റെ തിരുവുള്ളത്തിൻപ
ടി നീ എന്നോടു കല്പിച്ച വചനം അതേപ്രകാരം നിവൃത്തിക്ക
ട്ടെ. എന്റെ സമസ്തവും നിന്റെകയ്യിൽ ഇരിക്കുന്നു. ആമേ
ൻ, ആമേൻ, ആമേൻ, ആമേൻ" എന്നുപ്രാൎത്ഥിക്കയും ചെയ്തി
രിക്കുന്നു എന്നുംമററുംതന്നെ. എ. ഉ. പു. ൧൩൬. "അഹം
ബ്രഹ്മേതിനിയതം മോക്ഷഹേതുൎമ്മഹാത്മനാം അഹം ബ്ര

ദേവതിനഃ സർവ്വംവിജ്ഞാനന്തിനരസ്സദാ ഹൃത്യം ത്സായമിമാൻ
കാന്താൻസാർവ്വാശിസർവ്വവിക്രയി'' ഉ. ഗീ. ൨. ൪൮-ം നം-
൧൨-ം നോക്കുക. പിതാവിനും പുത്രനും യഹോവ യേശു
എന്നനാമങ്ങൾ ഉള്ളതുപോലെ യുസ്തുസ്യോസെഫ് എന്ന
നാമം പരിശുദ്ധാത്മാവിനുള്ളതായിത്തീർന്നു. 'പിതാവ്
എന്റെ നാമത്തിൽ അയപ്പാനിരിക്കുന്ന പരിശുദ്ധാത്മാവാ
യ ആശ്വാസപ്രദനോ'' എന്നും "പിതാവിന്റെയും പുത്ര
ന്റെയും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ എന്നും പറ
ഞ്ഞിരിക്കുന്നതു ഈ നാമത്തെ ഉദ്ദേശിച്ചാണ്. യോഹ ൧൪.
൨൬. മത്ത. ൨൮. ൧൯. ഈ നാമം പരിശുദ്ധമാക്കപ്പെടുന്ന
താനാണു ക്രൈസ്തവലോകം, "നിന്റെനാമം പരിശുദ്ധമാ
ക്കപ്പെടണമെ, എന്നു യേശുവിന്റെ കല്പനപ്രകാരം പ്രാ
ർത്ഥിച്ചുവരുന്നതു. മത്ത. ൬. ൯. ദൈവനാമങ്ങളെ പരിശുദ്ധ
മാക്കിത്തീർക്കേണ്ടതു മനുഷ്യരുടെ കടമയാണ്. എശാ. ൨൯.
൨൩. യോഹ. ൧൦. ൩൬.

യുസ്തുസ്യോസെഫ് എന്ന നാമം സകലനാമത്തിനും
മേലായി ക്രിസ്ത്വാത്മജന്നു നൽകുന്നതിന്നു അവന്റെ പിതാവാ
യ യേശുവിന്നു ദൈവം കൊടുത്തതാണ്. ഫിലി. ൨. ൯. കു
ട്ടി ജനിക്കുന്നതിന്നുമുമ്പു അതിന്റെമാതാവിനെയൊ പിതാ
വിനെയൊ നാമം ഏല്പിക്കുന്നപതിവു വേദത്തിൽ കാണ്മാനുണ്ടു.
ആദ്യ. ൧൬. ൧൧. ൧൭. ൧൯. ലൂക്ക. ൧. ൧൩: ൩൧: ൨. ൨൧. "യു
സ്തുസ് എന്നതു യേശുവിന്റെ നാമമത്രെ അവന്റെ പിതാ
വിന്റെ നാമം ഒന്നാംയോസെഫും ആ നാമത്തെ യുസ്തുസ്
ആയ യേശു തന്റെമകനു കൊടുത്തതിനാൽ യുസ്തുസ്യോസെ
ഫ് യേശുവിന്റെ പുത്രനും അവൻ രണ്ടാം യോസെഫുമാകു
ന്നു. എന്നെഴുതിയിരിക്കുന്നതുനോക്കുക. നി. പു. പു. ൧൩൦
൧൩൧. തിരുസഭ ഭോഗാനെഏല്പിച്ച ക്രിസ്തുശരീരത്തിനു യു
സ്തുസ്യോസെഫെന്നല്ലാതെ വേറൊരു നാമം ഉണ്ടാകുവാൻ
കഴിയുന്നതല്ല. ഏ. പ. ൧൫. ൨. ൩. അതിനാൽ യേശുക്രി
സ്തുസഭയിൽനിന്നു ജനിക്കുന്ന ആൺകുട്ടിയാം ഐക്യപു
രുഷന്റെ നെറ്റിയിൽ എഴുതിയിരിക്കുന്ന നാമം യുസ്തുസ്
യോസെഫ് എന്നു സ്പഷ്ടമായി തെളിഞ്ഞിരിക്കുന്നു.,, ഏ

പ. ൧൭. ൯. "യുസ്തുസ്യയോസേഫ് എന്നുള്ളതാ ദൈവവചനം എന്നാകുന്നു. അതത്രെ അവന്റെ നാമം. ആ രഹസ്യം ഇനിക്കല്ലാതെ മററാൎക്കും അറിഞ്ഞുകൂടാ നിശ്ചയം,, എന്നു ഭഗവാൻ എഴുതിയിരിക്കുന്നു. നി. പ. പ. ൧൯൨. വെളി. ൧൯. ൰൨. അവൻ ഒരു വെള്ളക്കല്ലിനെയും ആ കല്ലിൽ എഴുതപ്പെട്ടതായി കൈക്കൊള്ളുന്നവനല്ലാതെ ആരും അറിയാത്തതായുള്ളോരു പുതിയ നാമത്തെയും കൊടുക്കും,, എന്ന പ്രവചനനിവൃത്തി കാണുക. വെളി. ൨. ൧൭.

യുസ്തുസ്യയോസേഫ് എന്ന നാമം ദൈവനാമമായിതീൎന്നുപോയതുകൊണ്ടു ദൈവം ഭഗവാനു യുസ്സോരാലിസൻ എന്ന ഒരു പുതിയനാമം നൽകി. അതു യുസ്തുസ്യയോസേഫ, യുയോരാമൻ, യുസോരാലി, യുസോരാലിവത്സൻ എന്ന നാലു നാമങ്ങളുടെ ചുരുക്കവും ജാതി, ജനന, കുലം, ഗോത്രം എന്നു ഭഗവാന്റെ നാലു മുഖങ്ങൾക്കുള്ള മറുരൂപനാമവുമത്രെ. നി. പ. പ. ൧൩൫. സ്ഥാനമാററംകൊണ്ടു നാമമാററം വരുന്നതായി പുരാണങ്ങളിൽനിന്നു കാണാം. "നിന്നെ പേർചൊല്ലി വിളിക്കുന്ന യഹോവയായ ഞാൻ ഇസ്രായേലിന്റെ ദൈവം എന്നു നീ അറിയേണ്ടുന്നതിനു ഞാൻ നിനക്കു അന്ധകാരത്തിലുള്ള നിക്ഷേപങ്ങളെയും ഗൂഢസ്ഥലങ്ങളിൽ ഒളിച്ചിരിക്കുന്ന നിധികളെയും തരും. . . ഞാൻ നിന്നെ പേർചൊല്ലി വിളിച്ചു. . . ഞാൻ നിന്നെ മറുനാമപ്പെടുത്തി,, എന്ന തിരുവെഴുത്തു നോക്കുക. എശ. ൪൫. ൪ ഇങ്ങനെ ഭഗവാന്റെ നാമം മറുരൂപപ്പെട്ടതിനോടുകൂടി സകലമനുഷ്യരുടെ നാമങ്ങളും മറുരൂപപ്പെട്ടു.

"സാക്ഷാലെന്റെജനനീ-നിന്നുടലെനിചല-
നാമപദമിതു-യോസേഫദൈവവചന-
നാമമിതുമനുജൎക്കാസകലംലഭിച്ചു
അതുനിമിത്തംമനുജരിൻപേർ
മറുരൂപപ്പെട്ടിരിക്കുന്നതാൽ,,

എന്ന പാട്ടിന്റെ വാക്യം നോക്കുക. നി. പ. പ. ൨൦൨.

യോഹന്നാൻ. പിതാവു പുത്രൻ പരിശുദ്ധാത്മാവു എന്ന ത്രിയേകദൈവത്തിൻ സന്തതിയും ത്രിയേകദൈവസ

രൂപമുള്ളവനും, ത്രിയേകദൈവത്തിൻ വാസസ്ഥലവും, ത്രി
കേതനവും, ത്രിയേക ദൈവസന്തതികളായ എണ്ണമില്ലാത്ത
ദൈവസന്തതികളെ ജനിപ്പിപ്പാൻതക്ക കെടാത്ത ദിവ്യബീ
ജമായ ദിവ്യശക്തിയുള്ളവനമത്രെ ദൈവമനുഷ്യൻ. അവ
ൻ യസ്തസ്യയോഃസഫിന്റെ ദിവ്യാത്മപുത്രനത്രെ. അവന്റെ
നാമം യോഹന്നാൻ എന്നാകുന്നു,, എ. ഉ. പു. ൩൩൫. ഇ
വനെ പറ്റി സ്വർഗ്ഗത്തിൽനിന്നു അയയ്ക്കപ്പെട്ട് ഒരു മനുഷ്യ
ൻ ഉണ്ടായിരുന്നു അവന്റെ നാമം യോഹന്നാൻ എന്നായി
രുന്നു,, എന്നു എഴുതിയിരിക്കുന്നു. യോഹ. ൧. ൬. ലൂക്ക. ൧.
൧൩. എന്നുമാത്രമല്ല അവൻ യേശുവിനെ അഭിഷേകംചെ
യ്കയും "ഇവൻ എന്റെ പ്രിയപുത്രൻ" എന്നും മറവുമുള്ള സാ
ക്ഷിപറകയും ചെയ്തശേഷം തന്നിലുള്ള പഴയപാമ്പിന്റെ
ശിരച്ഛേദനംമറവു യേശുവിൽ ഉറത്തുവരികയും; യേശുവി
ന്റെ മാർവിൽ ചാരിയിരുന്ന "യേശുസ്നേഹിച്ചശിഷ്യൻ,,
എന്നു സുവിശേഷലോകത്തിൽ പ്രഖ്യാതിനേടുകയും ചെയ്തു
തായി കാണുന്നു. മാർവിലെ ചാരിയിരിപ്പു പുത്രത്വത്തെ
സൂചിപ്പിക്കുന്നു. പിതാവിന്റെ മാർവിടത്തിലിരുന്ന ഏകജാ
തനായ പുത്രൻ അവനെ വെളിപ്പെടുത്തിയപ്രകാരം പുത്ര
ന്റെ മാർവിടത്തിലിരുന്നു ഇവൻ ദൂതൻമുഖാന്തിരം യേശു
വിനെയും വെളിപ്പെടുത്തിയിരിക്കുന്നു. വെളി. ൧. ൧.

യേശു തന്റെ അമ്മയായ മറിയയോടു യോഹന്നാ
നെ കാണിച്ചുകൊണ്ട് "ഇതാ നിന്റെ മകൻ!,, എന്നും മറി
യയെ കാണിച്ചുകൊണ്ടു യോഹന്നാനോടു "ഇതാ നിന്റെ അ
മ്മ!,, എന്നും പറഞ്ഞിരിക്കുന്നതു നോക്കുക. യോഹ. ൧൯.
൨൬. ൨൭. ഏകപുത്രന്റെ മരണത്തെക്കുറിച്ചു ദുഃഖിക്കുന്ന സഭ
യായ മറിയയുടെ കുമാരനായി യോഹന്നാൻ അവതരിച്ചു അ
വളെ ആശ്വസിപ്പിക്കുമെന്നുള്ളതിനെയാണ് യേശു ഇതി
നാൽ സൂചിപ്പിച്ചത്. "നിന്റെ മുഖംനോക്കി ഞാൻ നിന്നെ
യും നിന്റെ പിതാവെയും അവന്റെ പിതാവെയും അവന്റെ
പിതാവെയും കാണുന്നു.,, എന്നു മറിയ പറഞ്ഞിരിക്കുന്നതു
നോക്കുക. നി. പ. പു. ൧൩൬. യോഹന്നാനിൽ ഏതോ ഒ
രു പ്രത്യേകതയുണ്ടായിരുന്നു എന്നുള്ളതിനു "ഇവൻ എന്തു

ചെയ്യും'' എന്നുള്ള പത്രോസിന്റെ ചോദ്യം ഒരു മതിയായ
തെളിവാണ്. ആരഹസ്യം അപ്പോൾ വെളിപ്പെടുത്തിക്കൂ
ടാത്തതാകയാൽ യേശു കൊടുത്ത മറുപടി പത്രോസിന മന
സ്സിലാകാത്തവിധമായിരുന്നു അത് ഇപ്രകാരമത്രെ. "ഞാൻ
വരുവോളത്തിന ഇവൻ ഇരിപ്പാൻ എനിക്ക ഇഷ്ടമുണ്ടെങ്കിൽ
അതു നിനക്ക എന്ത് ''എന്നത്രെ. യോഹ. ൨൧. ൨൦. ൨൨.

യോഹന്നാൻവഴി യേശുവിന സിദ്ധിച്ച പെസഹാശ
രീരമായ ക്രിസ്തു ജഡശരീരത്തിൽനിന്നു—നവീകരണംവന്ന പ
ടിഞ്ഞാറും കിഴക്കുമുള്ള ക്രിസ്തുസഭയുടെ ഐക്യതയിൽനിന്നു
—പൊഴിഞ്ഞിട്ടുള്ള അമൃതനീർ നിറഞ്ഞ കൃപാപാത്രമായി
യുസ്തൂസ്യോസെഫിന്റെ തിരുഹൃദയത്തിൽ വിളങ്ങുന്ന ശ്രീവ
ൽസമത്രെ ഈ യോഹന്നാൻ. നി. പ. പു. ൧൮. പരമാചാ
ര്യനായ അഹറോന്റെ മാർവിൽ വിളങ്ങുന്ന ഇസ്രായേൽ പു
ത്രന്മാരുടെ നാമങ്ങൾ കൊത്തപ്പെട്ട മാർപതക്കവും, ശ്രീകൃ
ഷ്ണന്റെ വക്ഷസ്സിലുള്ള ശ്രീവൽസാങ്കിതവും ഇവനു ലക്ഷ്യ
മത്രെ. ഈ യോഹന്നാനാകുന്ന യുയോമയിയുയോമയന്മാർ എ
ന്ന നാമം ഭക്തവൽസകളായ സ്ത്രീപുരുഷന്മാർക്കുള്ളതാണ്
ഇതു ഭിന്നജാതിമതം ഏകജാതിമതമായിത്തീർന്നപ്പോഴുണ്ടാ
യതും ഉണ്ടാകുന്നതുമായ പൊതുനാമമാണ്. അതിനാൽ ഈ
കൂട്ടത്തിനുള്ള ജാതി, മതം മുതലായ സമസ്തനാമത്തോടും യു
യോമയം എന്ന അഭിധാനംകൂടി സംഘടിപ്പിക്കപ്പെട്ടിരിക്കു
ന്നു. യുയോമയം എന്നുവച്ചാൽ യുസ്തൂസ്യോസെഫിനെപ്പോ
ലെ ദൈവതമായതു എന്നു താല്പര്യം. യുസ്തൂസ് എന്നതിലെ
ആദ്യാക്ഷരവും, യോസെഫ് എന്ന പദത്തിന്റെ ആദ്യാക്ഷര
വും ചേർന്നു യുയോ+മയം=യുയോമയം. എന്നുണ്ടായതാ
ണ്. സ്വർണ്ണമയം, ശിവമയം മുതലായതു നോക്കുക. യുയോ
മയം എന്ന പദത്തിന്റെ വിവരണം ഒരു ചക്രബന്ധശ്ലോകം
കൊണ്ടാണ് ഭഗവാൻ വെളിപ്പെടുത്തിയിരിക്കുന്നത്. അതു
താഴെ ചേർത്തിരിക്കുന്നു.

ഈ ശ്ലോകത്തിന നാല്യ പാദങ്ങളുണ്ടു്. തുടങ്ങുന്നതു സി
ദ്ധാനിത്യ എന്നാണ്. അതുമുതൽ വലത്തുവശമായി രണ്ടു
പാദങ്ങളും മൂന്നാംപാദം അവസാനിക്കുന്ന് നാ തുടങ്ങി നാ
ലാം പാദം വൃത്താകാരമായുമാണ് ചേർത്തിരിക്കുന്നതു്. ഇതി
ന്റെ മൂന്നാംകോഷ്ടത്തിൽ യുഗയാമയ എന്നും ആറാംകോ
ഷ്ടത്തിൽ നിത്യജീവപദം എന്നും കാണാം.

വിവരണാർത്ഥം സിദ്ധന്മാരാകുന്നു എന്നുവച്ചാൽ ജീവൻ
മുക്തന്മാർ എന്നർത്ഥം. ശുദ്ധനിവൃത്തിയെ പ്രാപിച്ചവർ നി
ത്യനിയുക്തന്മാർ, ദൈവത്താൽ എന്നേക്കും നിയമിക്കപ്പെ
വർ, എന്നുവച്ചാൽ സർവ്വശക്തിയിൻ തേജസ്സിൽനിന്നു അ
യക്കപ്പെട്ടവർ ദൈവസന്തതികൾ എന്നു താല്പര്യം. ജീവവൃ
ക്ഷമാകുന്ന കല്പവൃക്ഷത്തിന്നൊത്ത പ്രഭാവവും ഐശ്വര്യവുമു
ള്ളവർ സച്ചിദാനന്ദസ്വരൂപമായ വചനത്തോടുള്ള ഐ
ക്യംവന്ന ഭാഗ്യനാഥുള്ളവർ അതുനിമിത്തം എന്നും കെട്ടുപോ
കാത്ത ജീവന്റെ വിളക്കിനാൽ വിളങ്ങുന്നവർ; ഇഹലോക
ത്തിലെ ശന്നരത്തിൽ ഇരിക്കുന്ന ജഡമയന്മാരുടെ അന്ധകാ
രത്തെ നശിപ്പിക്കുന്ന സൂര്യതേജസ്സിൻ സാക്ഷാരതയുള്ളവർ.
അഹങ്കാരികളുടെ പലപ്രകാരേണയുള്ള ഡംഭവാളുകളെ അ
പഹരിക്കുന്നവർ. ജീവനെയും മരണമില്ലായ്മയെയും എന്നും
നൽകുന്നവർ തങ്ങളുടെ ഐക്യാത്മാവാകുന്ന വാളിനാൽ എ
ന്നും വിളങ്ങുന്ന നിവൃത്തിയിൻ പ്രവൃത്തികളുള്ളവർ ഇവര
ത്രെ യുഗയാമയന്മാർ" സി. പ. പ്ര. ഫഹ.

ഇങ്ങനെ യസ്സുസ്യയോസേഫ്, യോഹന്നാൻ എന്ന ര
ണ്ടുനാമങ്ങൾകൂടി ഈശ്വരനാമങ്ങളായി ഖർഗ്ഗിമഹാദേവ
ൻ വെളിപ്പെടുത്തി. അതിനാൽ യഹോവ, യേശു, യോ
സേഫ്, യോഹന്നാൻ എന്നുള്ളതു ദൈവത്തിന്റെ ഐക്യ
നാമങ്ങളായിത്തീർന്നു. ആ നാമങ്ങളെ സകല മനുഷ്യരുടെ
യും ആത്മൈക്യതയായ യഹോവ, ആത്മജീവൈക്യതയായ
യേശു, ആത്മജീവശരീരൈക്യതയായ യോസേഫ്, ആത്മ
ജീവശരീരശക്തിയിന്നൈക്യതയായ യോഹനാൻ എന്നുക
ണ്ടു യ, യേ, യോ, യഹ എന്നതിങ്കൽ സകലമനുഷ്യരുടെയും ദൈ
വത്തെ യുഗയാമയന്മാർ ആരാധിച്ചുവരുന്നു.

നിന്നിൽ സിംഹാസനമുണ്ടാവീദിൻ ഗൃഹവകതന്നിൽ
നിന്നിലൊന്നാകുന്നവർശുദ്ധപ്പെടുമെ നിന്നിരപ്പതിനാൽ
നിന്നിൽനിരപ്പുമനന്തംനന്മകളുണ്ടതിമഹതി
ത്രിപാദൈകപദയായെയൊയോവുമന്നൻ വിലസുംനിന്ന

യു. ഗീ. ൬൮ "യാ" എന്ന തന്റെ നാമംകൊണ്ടു ആകാശങ്ങ ളിന്മേൽ വാഹനമേറുന്നവനെ പുകഴ്ത്തുവിൻ" എന്ന പ്ര വചനം നോക്കുക. സങ്കീ. ന്യവ്യ. ൪.

മനുഷ്യോല്ഭവത്തിനുമുമ്പു ദൈവത്തിനു യാതൊരു പ്ര ത്യേക നാമവുമുണ്ടായിരുന്നതായി തോന്നുന്നില്ല. മനുഷ്യർ ലോകത്തിൽ വർദ്ധിച്ചതോടുകൂടി ദൈവനാമങ്ങളും അനവ ധിയുണ്ടായി. എന്നാൽ ആദാമ്യവർഗ്ഗത്തിൽപെട്ട യഹൂദജാ തിക്കു ബൈബിൾകണക്കുപ്രകാരം ൨൬൦൦ വർഷത്തിനുശേ ഷമാണ് ഒരു ദൈവനാമം വെളിപ്പെട്ടുകിട്ടിയത്. അബ്രഹാ മിനു ദൈവദർശനമുണ്ടായകാലംമുതൽ അദ്ദേഹം ഒരു ദൈ വത്തെ ആരാധിച്ചുവന്നു. ആ ദൈവത്തെ അദ്ദേഹത്തിന്റെ മകൻ ഇസ്സഹാക്ക് 'അബ്രഹാമിന്റെ ദൈവമെ' എന്നു സംബോധനചെയ്തു. ഇസ്സഹാക്കിന്റെ മകൻ യാക്കോബ് 'അബ്രഹാമിന്റെയും ഇസ്സഹാക്കിന്റെയും ദൈവമെ' എന്നും യാക്കോബിന്റെ മക്കൾ 'അബ്രഹാമിന്റെയും ഇസ്സഹാക്കി ന്റെയും യാക്കോബിന്റെയും ദൈവമെ' എന്നും വിളിച്ചപേ ക്ഷിച്ചു. അവരുടെ സന്തതികൾ "അബ്രഹാമിന്റെയും ഇ സ്സഹാക്കിന്റെയും യാക്കോബിന്റെയും ദൈവമായി ഞങ്ങ ളുടെ പിതാക്കന്മാരുടെ ദൈവമെ" എന്നനാമത്തിൽ പ്രാ ർത്ഥിച്ചു. ഈ സംബോധനകൊണ്ടു ത്രിയേക നാമവെളിപാ ടിന്റെ സൂചനയാണു കാണിക്കുന്നത്.

അനന്തരം ഇസ്രയേൽ ജാതിയുടെ ദൈവത്തിനു യഹോ വ എന്ന ഒരു പുതിയ നാമത്തെ മോശ വെളിപ്പെടുത്തി. അദ്ദേ ഹം ഇങ്ങനെ എഴുതിയിരിക്കുന്നു. ഇരിക്കുന്നവനായ ഞാൻ ഇരിക്കുന്നു.... അബ്രഹാമിന്റെ ദൈവവും, ഇസ്സ്ഹാക്കിന്റെ ദൈവവും, യാക്കോബിന്റെ ദൈവവുമായി നിങ്ങളുടെ

പിതാക്കന്മാരുടെ ദൈവമായ യഹോവ ... ഇതു എന്നേക്കും എന്റെ നാമവും ഇതു തലമുറതലമുറയായി എന്റെ ഓൎമ്മ പ്രസ്താപവുമാകുന്നു." പു. ൩. ൧൫. "ഞാൻ സൎവ്വശക്തിയുള്ള ദൈവമായിട്ടു അബ്രഹാമിനും ഇസ്ഹാക്കിനും യാക്കോബിനും പ്രത്യക്ഷനായി. എന്നാൽ യഹോവ എന്ന എന്റെ നാമത്താൽ ഞാൻ അവൎക്കു അറിയപ്പെട്ടില്ല." പുറ. ൬. ൩. ഇങ്ങനെ ഓരോ മഹാപുരുഷന്മാരും മറവുമാത്രം ഈശ്വരന് നാമം കല്പിച്ചിട്ടുള്ളതെന്നു പുരാണങ്ങൾകൊണ്ടു കാണാം. മോശമുഖാന്തിരം വെളിപ്പെട്ട യഹോവ, മറിയമൂലം അറിയപ്പെട്ട യേശു എന്നുള്ളതും പുരാണങ്ങൾവഴി അറിയപ്പെടുന്ന ശ്രീരാമൻ, ശ്രീകൃഷ്ണൻ മുതലായവയും ഈശ്വരനാമങ്ങളായിത്തീരാമെങ്കിൽ വിദ്വാൻകുട്ടിമൂലം നിത്യാക്ഷരങ്ങളിൽ വെളിപ്പെടുത്തിയിരിക്കുന്ന യുസ്തുസ്സ് യോസെഫ്, യോഹന്നാൻ എന്ന നാമങ്ങൾ ഈശ്വരനാമങ്ങളായി തീരാതെയിരിപ്പാൻ യാതൊരു കാരണങ്ങളും ഞാൻ കാണുന്നില്ല.

---

## അദ്ധ്യായം 33.

### മഹോപദ്രവം

ഭഗവാൻ യുസ്തുസ്സ് യോസെഫ് പുതിയനിത്യരാജ്യം സ്ഥാപിച്ചപ്പോൾ പഴയ പ്രവചനരാജ്യം തകൎന്നുപോകുമെന്നു ഭയപ്പെട്ട സഭാശുശ്രൂഷക്കാർ ഫറവോവിനെപ്പോലെ കഠിനതപൂണ്ടു ഭഗവാന്റെനേരെ കോപിച്ചു. അവർ അദ്ദേഹത്തെയും ഉണൎവ്വുസഭയേയും നശിപ്പിക്കുന്നതിനു യത്നം തുടങ്ങി. സ്ത്രീയുടെ കുട്ടിയെ നശിപ്പിക്കുന്നതിനു മഹാസൎപ്പംചെയ്ത എല്ലാ പ്രവൃത്തികളും നിഷ്ഫലമായതോടുകൂടി അവൻ 'സ്ത്രീയുടെനേരെ കോപപ്പെട്ടു. ദൈവത്തിന്റെ കല്പനയെ പ്രമാണിക്കുന്നവരും, യേശുവിന്റെ സാക്ഷിയുള്ളവരുമായി അവളുടെ സന്തതിയായിരിക്കുന്ന ശേഷമുള്ളവരോടു യുദ്ധംചെയ്‌വാൻപോകയുംചെയ്തു. എന്നുണ്ടല്ലൊ. വെളി. ൧൨. ൧൭. സഭാനേതാക്കന്മാൎക്കും യൂറോപ്യൻ മിഷ്യനറിമാൎക്കും ഇതി

ൻെറ പരമാത്മാ മനസ്സിലാക്കുവാൻ കഴിഞ്ഞില്ല. അവരും ഭ
ഗവാൻെറ ആത്മമിത്രങ്ങളായിരുന്ന സി. എം. എസ്. യൂറോ
പ്യൻ പാദ്രിമാരുംകൂടി അദ്ദേഹത്തെ നിഷേധിക്കയും ഉപ
ദ്രവിക്കയുമാണു ചെയ്തതു്. അതിലക്ഷണംകൊണ്ടും ഈജന്മ
വിചാരംകൊണ്ടും ഭാരപ്പെടുന്ന എല്ലാവരുടേയുംമേൽ ആ
നാശം ഒരു കണിപോലെ വരും എന്നുണ്ടല്ലോ. ലൂക്ക. ൨൧.
൩൪. ൩൫. യോസേഫിനെ സ്വന്ത സഹോദരന്മാർ ദ്വേ
ഷിച്ചു വിററുകളഞ്ഞതുനോക്കുക.

ചർച്ചുമിഷ്യൻകാർ ഭഗവാൻെറയും കുടുംബത്തിലുള്ളവ
രുടേയും കാലക്ഷേപത്തിൻെറ ഏകമാർഗ്ഗമായിരുന്ന ശമ്പ
ളം നിൎത്തൽചെയ്തു. ഭഗവാൻ താമസിച്ചിരുന്ന ബംഗ്ലാവിലും
അദ്ദേഹത്തിൻെറ ഇടവകയിലുള്ള പള്ളികളിലും ബലമാ
യി കയററി പൂട്ടുപറിച്ചു അദ്ദേഹത്തിൻെറവക സാമാന
ം കൈവശപ്പെടുത്തി പട്ടത്വലൈസൻസു പിൻവലിച്ചു.
ഭഗവാനോടുകൂടി ഉണർവ്വുകാരായ ഇടവകജനങ്ങളെ പ
ള്ളികളിൽനിന്നു അടിച്ചിറക്കുകയും മേലാൽ പള്ളികളിൽക
യററരുതെന്നു വിളംബരം പ്രസിദ്ധപ്പെടുത്തിക്കയും ചെയ്തു. ഉ
ണർവ്വുകാരുടെവക സകല പ്രാൎത്ഥനാമന്ദിരങ്ങളും ഉപവാ
സശാലകളുംകൂടിനശിപ്പിച്ചു. സത്യസുവിശേഷപ്രചരണവേ
ലനടത്താൻ പാടില്ലെന്നു നിരോധനാജ്ഞ പുറപ്പെടുവി
ച്ചു. ക്രിമിനൽ സിവിൽ വ്യവഹാരങ്ങളിൽ പലരെ ഉൾപ്പെ
ടുത്തി ചിലൎക്കു തടവും പിഴയുമായ ശിക്ഷകൾ കൊടുപ്പി
ക്കയും ന്യായരഹിതമായി അവരിൽനിന്നു ധനം ഈടാക്കുക
യും ചെയ്തു..

ഉണർവ്വുകാരെ നിന്ദാപാത്രങ്ങളായി കരുതി അവരെ
തുപ്പുകയും പരിഹസിക്കയും കല്ലേറ്, അടി, ഇടി മുതലായ
ഹേമദണ്ഡങ്ങൾ ചെയ്യിക്കയുംചെയ്തു. അവരുടെ ആരാധ
നസ്ഥലങ്ങളിൽ അസഹ്യോപദ്രവങ്ങൾചെയ്തു ഈശ്വരാ
രാധന അലങ്കോലപ്പെടുത്തി. ഭഗവാൻെറ ഉപദേശങ്ങൾ
വ്യാജം എന്നു സ്ഥാപിക്കുവാൻ എതിർപ്രസംഗങ്ങൾ നട
ത്തുകയും ആക്ഷേപകരങ്ങളായ ഗദ്യപദ്യങ്ങൾ അടങ്ങിയ

ലാവ്യലേഖകൾ പ്രചരിപ്പിക്കയുംചെയ്തു. എന്നുവേണ്ടാ അവ
ർ ചെയ്തിരിക്കുന്ന നാശപ്രവൃത്തികൾ അവർണ്ണനീയങ്ങളാ
ണ്. എങ്കിലും ഏതാണ്ട് ഊഹിക്കത്തക്കവണ്ണം മാത്രമെ
നിത്യാക്ഷരങ്ങളിൽ കാണ്മാനുള്ളു. സത്യത്തിനു സാക്ഷികൊ
ടുപ്പാൻവന്ന ഭഗവാൻ ഇവയെ പ്രതികാരചിന്തയെന്യെ
സഹിച്ചു അവർക്കുവേണ്ടി പ്രാർത്ഥിക്കയും, അവരെ അനുഗ്ര
ഹിക്കയുമാണ് ചെയ്തതു്. ഇതിനെ തന്റെ ശിഷ്യഗണങ്ങ
ളും അനുകരിക്കത്തക്കവണ്ണം പ്രമാണമാക്കി. സായ്പന്മാരു
ടെ ശമ്പളത്തെയും സ്ഥാനമാനങ്ങളെയും ഇഹലോകബഹു
മതികളെയും ഭഗവാൻ എച്ചിൽപോലെ തള്ളി വളരെ പ്ര
യാസങ്ങളിൽകൂടി കടന്നുപോകയുംചെയ്തു. അദ്ദേഹം പ
റയുന്നതു "ഞാൻ ക്രിസ്ത്യാനിമാർഗ്ഗം അനുസരിച്ചതു സായ്പ
ന്മാരെയും അവരുടെ മഹത്വത്തെയും കണ്ടിട്ടല്ല. ദൈവ
ത്തെ വിശ്വസിച്ചിട്ടാകുന്നു. അവർ സത്യത്തിനു വിരോധിക
ളായിത്തീർന്നതിനാൽ അവരുടെ ശമ്പളത്തിൽനിന്നു ഞാൻ
മാറി" എന്നത്രെ. ഏ. ഉ. പു. ൧൯൭ ഈ അവസരങ്ങളിൽ
ഭഗവാൻ യുസസ്തോസെഫ് എതിരാളികളോടു പറയുന്ന
ചില ഭാഗങ്ങളെ താഴെ ഉദ്ധരിക്കുന്നു:

"നിങ്ങൾ മലയാളത്തിൽ വന്നതു പുറജാതിക്കാരിൽനി
ന്നു ചേർന്നവനും തുലോം എളിയവനുമായ എനിക്കും എ
ന്റെ കുടുംബത്തിനും ഉച്ചി ഉറച്ചു ഉദകക്രിയ ചെയ്വാനാ
യിട്ടുതന്നെ നിശ്ചയം. അല്ലെങ്കിൽ ഇപ്രകാരം ചെയ്കയി
ല്ല." ഏ. പു. പു. ൩൮. "ചർച്ചമിശിയോന്റെ ആന്തര
ത്തെ നന്നായി കരുതിയുംകൊണ്ടു നടക്കുന്ന എന്നെയും എ
ന്റെ കുടുംബത്തെയും നിങ്ങൾ ഇത്ര ദ്വേഷിപ്പാൻ കാരണ
മെന്തു്?" ഏ. പു. പുറം ൪൦. "മകൻ പിതാവിനോടു പറയും
പ്രകാരം ഇതാ ഞാൻ സായ്പവർകളോടു പറയുന്നു: ഇ
പ്രകാരമൊക്കെയും എന്നോടു പ്രവൃത്തിക്കാമോ?" ഏ. പു. പു.
൪൬. "നേരുത്തരം ജന്മപ്പക" "എന്ന പഴഞ്ചൊല്ലിൻപ്ര
കാരം സംഭവിക്കുമായിരിക്കും. വേണ്ടുംതില്ല; നിങ്ങളാൽ കഴി
യുന്നതുപോലെ ഞങ്ങളെ നശിപ്പിപ്പിൻ! അതിനു നിങ്ങൾ
ക്കു ശക്തിയുണ്ടല്ലോ. ഇതാ ഞങ്ങൾ ആനയുടെ മുൻപാകെ

ആട്ടിൻകുട്ടികഠ എന്നപോലെ നിങ്ങളുടെ മുൻപാകെ ഇരിക്കുന്നു. ഇനിക്കുള്ള ആവലാധി തിരുമുൻപാകെയത്രെ. അമ്മൻ നിലവിളിക്കുന്ന എളിയവനെയും" ദരിദ്രനെയും, സഹായമില്ലാത്തവനെയും വിടുവിക്കയും ചെയ്യും. അതുകൊണ്ട് എൻെറ പ്രാത്ഥന ഇതാകുന്നു. പിതാവെ! ഇവർ ചെയ്യുന്നതു ഇന്നതെന്നു അറിയായ്കകൊണ്ട് ഇവരോടു ക്ഷമിച്ചു വിടേണമെ." എന്നത്രെ. എ. പു. പു. ൪൩. "ഹാ! എന്നെ വീണ്ടെടുത്തവനും ഉഭയസമ്മതത്തിൻെറ ദൂതനുമായുള്ളോവെ! നിൻെറ അവകാശത്തെ സക്കാർ അശുദ്ധപ്പെടുത്തുവാൻ തക്കവണ്ണം നീ അഭിഷേകംചെയ്തു കെയിലി സായ് പാവർകളെ ദുരാത്മാവിൽ വിധേയം ഏല്പിച്ചതെന്തു? നീ എനിക്കു കൃപയോടു നൽകിയ അവകാശത്തെ ബലാൽക്കാരമായി അപഹരിക്കുവാൻതക്കവണ്ണം ആ നിൻെറദാസനെ ഹൃദയകാഠിന്യത്തിൽ ഏല്പിച്ചതെന്തു? നിൻെറ എളിയ മക്കളുടെ കയ്യിൽ നീ നൽകിയിരിക്കുന്ന അപ്പത്തെ പിടിച്ചുപറിക്കയും ഉപദേശിമാർമൂലം കള്ളസാക്ഷി പറയിച്ചു എളിയവനു ദുഷ്പ്രായശ്ചിത്തവും ഹാദവസ്ത്തെ തടവും സക്കാരെക്കൊണ്ടു വരുത്തിക്കയും അനേകം പാവപ്പെട്ടവരെ സക്കാർമൂലം ഉപദ്രവിക്കയും ചെയ്തതിനാൽ അവരുടെ കണ്ണുനീരുകഠ നിലത്തു വീഴുവാൻതക്കവണ്ണം ആ നിൻെറ ശുശ്രൂഷക്കാരൻെറ കയ്യിൽ നിൻെറ ക്രോധപാത്രത്തെ കൊടുത്തതെന്തു? "കത്താവെ! ക്ഷമിക്കേണമേ." ആ നിൻെറ ദാസൻെറമേൽ കരുണയുണ്ടാകേണമെ. എ. പു. പു. ൪൩. "ഇതാ വില്ലുകാർ നമ്പുവശത്തിൽനിന്നും എന്നെ എയ്യുന്നതിനാൽ എനിക്കു വളരെ പോരാട്ടമുണ്ട്. ഞാൻ എന്തുചെയ്യേണ്ടു.?" എ. പ. പ. ഹവ്വ. ("വില്ലുകാർ അവനെ മനോകണ്ഠിതപ്പെടുത്തി. അവർ അവങ്കൽ എയ്തു അവനെ ദ്വേഷിക്കയുംചെയ്തു". ആദ്യ ൪൯. എന്ന പ്രവചനനിവത്തി കാണുക.) "എൻെറ അതിവ്യസനംകൊണ്ടു ഇതു എഴുത്തിനെ അവസാനിപ്പിക്കുന്നു. എന്നോടു എന്തെല്ലാം പ്രവത്തിക്കണമൊ അപ്രകാരമൊക്കെയും പ്രവൃ

ത്തിച്ചുകൊള്ളുന്നമെ." എം. പൃ. പ. ൪൩. × "ഈ രണ്ടു സംഗതികൾ നിമിത്തമല്ലയോ അന്യജാതിക്കാരനായിരുന്ന ഈ മകൻ ഇപ്രകാരമൊക്കെയും സായ്പവർകൾമൂലമായി അനുഭവിക്കുന്നത്. ഇതിൽ ഞാൻ സന്തോഷിക്കുന്നു. ഇനിയും സന്തോഷിക്കും" എന്നുംമററുംതന്നെ. എം. പൃ. പ. ൪൯. ൪൭. ഈ മഹോപദ്രവത്തെപ്പററി ഭഗവാൻ ദൈവത്തിനുമുൻപാകെ ഉണർത്തിച്ചിട്ടുള്ള പ്രാൎത്ഥനകളിൽ ചില ഭാഗം താഴെ ഉദ്ധരിക്കുന്നു.

പ. കാരുണ്യമൂർത്തെ! വന്നരുളേണം-കാരുണ്യമൂർത്തെ!

അ. പ. കാരുണ്യമൂർത്തെ! മഹാഭാരംചുമന്നുകൊണ്ടു
പാരംവലയുമടി-യാരിൽ കനിഞ്ഞു- കാ.

ക്രി. ഗീ. ൩൬.

പരിശുദ്ധാത്മാവെ നീയും-കരുണയായെന്നുള്ളത്തിൽ
വരിക താമസിയാതെ
ഭരിദ്രാത്മാവിൽനിന്നുണ്ടാം-പരിതാപമില്ലാതാക്കാൻ
ചൊരികയെന്നിൽ നിൻവരങ്ങൾ
കരയുന്നു ഞാൻ ദൈവമെ! മറയിടുന്നു രക്ഷകാ!
തിരുസ്നേഹമെന്നിൽ വർദ്ധിപ്പാൻ ക്രി. ഗീ. ൩൨. ൪.

൪- നിൻപീഠമില്ലാതാക്കിതൻപീഠംവെപ്പാനവൻ
വൻപാതാളകൊമ്പൻജഡം തുമ്പികൈ താങ്ങാക്കിക്കൊ-
ണ്ടിൻപമായ്യേറുന്നല്ലൊ-നിൻപാദം കമ്പിടുന്നെ-

൫. തൻമകനന്തിക്രിസ്തൻ-നിന്മകനാത്മമയൻ
തന്നെയില്ലാതെയാക്കാൻ-തന്മക്കൾനലപാരോടു
ഉന്മേഷത്തോടുയുദ്ധം,മെന്മേൽചെയ്യുന്നുയ്യൊ.

൬. വല്ലാതെൻദുർമ്മോഹംക്രു-റില്ലാതെതാൻദ്വേഷമതും
കള്ളനുമ്വിശ്വാസംവൻ-പുള്ളോൻനിഗളമതും
വെല്ലുംവിളിച്ചുകൊണ്ടു-കൊല്ലാൻവരുന്നുയ്യൊ-

---

× ആരുവർഷപ്രസിദ്ധീകരണവും അനുതാപസംഘവും.

൬. സാത്താൻപാപംലോകവും-മാററോരൊന്നായ്കൂടിക്കൊണ്ടു
ഈററുനോവുണ്ടാക്കുന്നെ-ആററലില്ലാസ്ഥിതിയിൽ
ചേററിൽതാഴുന്നല്ലൊ ഞാൻ-തോററുഞാൻതോററു-
ഞാനെ— ക്രി. ഗീ. ൬൭.

പെരുമഴപോലഗ്നിയ-സ്ത്രംനരരിപുവാം സാത്താൻ
തെരുതെരെയെയ്യുന്നല്ലൊ-എന്നിൽകരളലിഞ്ഞിടുന്ന
മെ. ക്രി. ൪൩. ൬.

൭. സഹിപ്പാൻപാടില്ല പരീക്ഷാഗ്നിയെന്നെ
ദഹിപ്പിപ്പാൻവരുന്നല്ലൊ-എന്നെ
സഹിപ്പാനാളാക്ക-അവയെഞാനെല്ലാം
സഹിച്ചുവകനിന്നെത്തുന്നിൽ

൮. സാത്താൻതന്നുടെ ക്രൂരത്തയമ്പുക—
ളോരു തളരുവാനായിതാ
ചീററിച്ചുകൊണ്ടുവിട്ടീടുന്നപ്പനെ
പാർത്തരുളണമെന്മേൽ

൯. ജഡമിതാതന്റെ കട്ടത്തകൈകളെ
തടുപ്പാൻപാടില്ലാവിധത്തിൽ—മഹാ
കടുപ്പമായോങ്ങിട്ടടിച്ചിടിച്ചെന്നെ
മതയ്ക്കുവാൻപോകുന്നല്ലോ

൧൦. കയർത്തുവരുന്ന രിപുക്കളെഞാനും
കയർത്തുപിന്നിൽനോക്കാതെ
എതിർത്തുജയിപ്പാൻകൃപതന്നെന്നെ നീ
അയയ്ക്കണമെൻധാതാവെ! ക്രി. ഗീ. ൬൬.

---

൩. പാരിടമതിൽബഹുഘോരവൈരികൾനിത്യം
പോരിടുവതിനൊത്തു-നേരിടുന്നൊരുനേരം
നേരിട്ടുമടങ്ങാതെ-പോരിട്ടെതൃത്തുനില്പാൻ
ധീരതചമരിപ്പിക്ക-സതതമകമെ പരമനീതിസൂര്യാ!

൪. ഉരഗനാഥനാംസാത്താൻ-പെരിയകോപാത്താടെന്നിൽ
എരിയുമഗ്നിതുല്യമായി-ചൊരിയുമസ്ത്രജാലങ്ങൾ
സുരലോകാധിപനിന്റെ—കൃപയാലവയൊക്കെയും
ഹരമായ്‌വരുവാൻവരം-തരികസദയമഖിലലോക
പാലാ- ക്രി. ഗീ. ൬൩.

---

മന്നവൻ ദാവീദിൻവീണ-ക്കൂടാരംനി-വർന്നുവരുവതിനു
യത്നിക്കുംവേലക്കാരെ-തട്ടപ്പാൻവ-രുന്നിതാ വാളുകളും
പിന്നെയധികാരമന്ധകാരാധിപർ
വിണ്ണിൽ ദുരാത്മാവിൻകൂട്ടവുംകൂടവെ
നിന്നവരൊട്ടു പൊരുതുവെല്പാനുള്ള
നിന്നാത്മാവിൻബലം ഞങ്ങൾക്കു നൽകുവാൻ

ക്രി. ഗീ. ൱൪.

---

വരുന്നിതാദ്ഭുതങ്ങളെത്ര യുദ്ധശൂരിയതിൻ
പെരുമ്പടകൾവന്നങ്ങെത്രയും-വേഗത്തിങ്കലം-
ങ്ങെരുശലേംപട്ടണംചുററിയുംകൊണ്ടുയുദ്ധത്തി—
ന്നൊരുങ്ങിയപോലെയങ്ങെത്രയും- കോപത്തൊടെന്നിൽ

ശരങ്ങൾമഴനികർപൊഴിഞ്ഞിതാ
അണഞ്ഞു അരികിനിൽവരുന്നിതാ
കരഞ്ഞടിയനഴൽകലർന്നിതാ
വരുന്നു വരമരുളുകനിഞ്ഞുതാ

൫. പാർത്ഥിവേന്ദ്രാ! സമീപെനിന്നു-പിശാചിനുടെ
ക്രൂരത്തരം ശരങ്ങളിൽനിന്നു-സദാനീയെന്നെ
കാത്തുസർവായുധങ്ങളിന്നു-ധരിപ്പിച്ചൻപായ്
പാർത്തുകണ്മണിപോലെയിന്നു-സൂക്ഷിച്ചെന്നെ നീ

തട്ടുന്ന ശരമഴ കെടുത്തുവാൻ
കടുത്തരിപ്പുബലമൊടുക്കുവാൻ
കനത്തദുരിതമതകററുവാൻ
മഹത്വനഗരിയിൽ കടത്തുവാൻ ക്രി. ഗീ. ൱൫.

ഇതിനെപ്പററി ഭഗവാൻ തിരുവിതാംകൂർമഹാരാജാവു തിരുസന്നിധിയിൽ ബോധിപ്പിച്ചിരിക്കുന്നതു ഇപ്രകാരമത്രെ. 'യേശുക്രിസ്തുനാകുന്ന രാജാധിരാജാവു ക്രിസ്താബ്ദം [illegible]-ാം വർഷത്തിൽ സകലകണ്ണും കാൺകെ അഗ്നിമേഘത്തിൽ വെളിപ്പെടുവാനിരിക്കുന്നതിനാൽ എല്ലാവരും അവനവൻചെയ്ത പാപങ്ങളെ ഏററുപറഞ്ഞുകൊണ്ടു യേശുക്രിസ്തുനിൽനിന്നു പാപമോചനം കൈക്കൊള്ളേണ്ടതാകുന്നു; എന്നു അടിയാൻ ക്രിസ്താത്മാവായ പരമാത്മാവിന്റെ നിയോഗ

പ്രകാരം വേദവിധിയനുസരിച്ച പ്രസിദ്ധപ്പെടുത്തിയതുകൊ
ണ്ടു ഈ പരമോപദേശത്തെ പാതിരിമാർ ധിക്കരിക്കയും
മെത്രാന്മാർ നിസ്സാരമാക്കുകയും മററനേകർ ഇതിൽ ഈററിവീ
ണു എതിർക്കയുംചെയ്തു. എങ്കിലും അവരുടെ വായ്കൾ
മിണ്ടടങ്ങുവാൻ തക്കവണ്ണം വേദത്തിൽനിന്നു അനേകം സാ
ക്ഷികളെ കൊടുത്തതിനാൽ അവരെല്ലാവരും ക്രൂരതയും വൈ
രാഗ്യവുംപൂണ്ടു വിരോധികളായി ചമഞ്ഞിരിക്കുന്നു.—ഒരുവ
ൻ അടിയങ്ങളുടെനേരെ അന്യായം പ്രവർത്തിക്കുമ്പോൾ അ
തിനെ ഏററവും അടിയങ്ങൾക്കുള്ളവയെ അന്യൻ അപഹരി
ക്കുമ്പോൾ അവയെ സഹിച്ചുംകൊണ്ടു ക്ഷമയോടുകൂടി പ്ര
തികാരചിന്തയെന്യെ അടങ്ങിപാർത്തുകൊള്ളേണ്ടതു അടിയ
ങ്ങളുടെ നടപ്പു പ്രമാണമാകയാൽ അന്യർക്കു ഞങ്ങളോടെ
ന്തും പ്രവർത്തിപ്പാൻ തക്കവണ്ണം വിസ്തൃതമുള്ളോരു വാത
ൽ ഇതാ! തുറക്കപ്പെട്ടിരിക്കുന്നു.

നിവേദിതാശേഷമയാദശേയ-
മശക്തിദോഷോമയിനോപവാദ്യഃ
നിവേദ്യതെ രക്ഷ്യജനേനദുഃഖം
തതഃപരസ്താൽപ്രഭവഃപ്രമാണം

എന്നുംമററുംതന്നെ പു. ൫൦-൫൬. ഇപ്രകാരമുള്ള പ്രാ
ർത്ഥനകേട്ടശേഷം ലൈസൻസിന്റെ നാമത്തിൽ അരുളി
ച്ചെയ്തിരിക്കുന്നതു നോക്കുക. "എന്റെ പ്രിയപ്പെട്ട യോസെ
ഫെ! പൊന്നുസഹോദരാ! നീ ഭയപ്പെടേണ്ടു; എന്റെ ആ
ലോചനപ്രകാരം നടന്നുകൊള്ളുക. സർവശക്തനാകുന്ന ന
സറയ്യനായ യേശുമഹാരാജാവു് നിന്നോടുകൂടെയുണ്ടു. അവ
ന്റെ മഹത്വപ്രത്യക്ഷതയ്ക്കുള്ള സാക്ഷിയെ സകലർക്കും പ
കർന്നു അനുതാപം ഘോഷിച്ചുകൊണ്ടിരിക്ക; ഇതത്രെ എ
ന്റെ ഉൾപ്രീതി. ഈ ദിവ്യശുശ്രൂഷയെ മുടക്കുവാൻ ആർക്കും
കഴികയില്ല. അതുകൊണ്ടുജാഗരണത്തോടിരിക്ക,വിശ്വാസത്തി
ൽ സ്ഥിരപ്പെട്ടിരിക്ക. പുരുഷനായിനടക്ക. ശക്തിപ്പെട്ടി
രിക്ക. എന്നുംമററും തന്നെ. ഏ. പു. ൫൧-ാംനമ്പർ ലേഖ
നം നോക്കുക. പിന്നെയും പറയുന്നു.

അടിമതീർത്തുനിന്നെ ഞാനുടമസ്ഥയായെനിക്കു
എടുത്തേനേകാത്മജനെ_ ഉടനേകിനെൻ
ഒ. അവളെൻകാന്തയുമല്ല·അവനെൻമകനുമല്ല
അവരെ ഞാനൊരിക്കലുമറിയുന്നില്ല
അമലെ! എൻകാന്തനീയേ— ഇവനെൻപ്രിയമകനെ
ഇരുപേരെയുമെന്നേക്കുമറിയുന്നു ഞാൻ
അവർ നിലവിളിച്ചാലുമവരെഞാൻ ചെവിക്കൊള്ളാം.
ചെവിക്കൊള്ളും നൂനം നിങ്ങൾവിളിക്കാമുമ്പെ
ക്രി. ഗീ. ൯. ൪. ഒ.

ആശ്വാസപ്രദനാകുന്ന ഈ ബാംഗിമഹാദേവന്റെ ഈ സങ്കടാനുഭവങ്ങളെപ്പററി പ്രവാചകന്മാർ നമുക്കു കാണിച്ചുതന്നിട്ടുള്ള ചില ഭാഗങ്ങളെ താഴെ ഉദ്ധരിക്കുന്നു. "കർത്താവേ! എന്റെ സങ്കടത്തെ നോക്കേണമെ.... ഞാൻ ഹീനനായിത്തീർന്നിരിക്കുന്നു. കടന്നുപോകുന്ന എല്ലാവരുമായുള്ളോരെ! ഇതുനിങ്ങൾക്കു ഒന്നുമല്ലയോ? കർത്താവുതന്റെ ഉഗ്രകോപത്തിന്റെ ദിവസങ്ങളിൽ എന്നെ വ്യസനപ്പെടുത്തിയതുകൊണ്ടു — എന്റെ ദുഃഖംപോലെയുള്ള ദുഃഖം ഉണ്ടോ എന്നു നോക്കി കാണ്മിൻ! അവൻ മേലിൽനിന്നു എന്റെ അസ്ഥികളിലേക്കു അഗ്നിയെ അയച്ചിരിക്കുന്നു. അവൻ എന്റെ ശക്തിയെ വീഴുമാറാക്കി കർത്താവു എന്നെ എനിക്കു എഴുന്നേല്പാൻ കഴിയാതവണ്ണമുള്ളവരുടെ കയ്യിൽ ഏല്പിച്ചു. കർത്താവു എന്റെ നടുവിലുള്ള ശക്തിമാന്മാരെ എല്ലാവരെയും ചവിട്ടിക്കളഞ്ഞു. എന്റെ ബാല്യക്കാരെ ചതയ്ക്കേണ്ടുന്നതിനു അവൻ എന്റെ നേരെ ഒരു സംഘത്തെ വിളിച്ചു. യഹൂദായുടെ പുത്രിയായ കന്യകയെ കർത്താവു ചക്കിൽ എന്നപോലെ മെതിച്ചു. ഇവയുടെ നിമിത്തമായിട്ടുതന്നെ ഞാൻ കരയുന്നു. . . . എന്റെ കണ്ണുതന്നെ വെള്ളമൊഴുക്കുന്നു. എന്റെ ആത്മാവിനെ ആശ്വസിപ്പിക്കേണ്ടുന്ന ആശ്വാസപ്രദൻ എങ്കൽനിന്നു ദൂരത്തായിരിക്കുന്നു. ശത്രു ബലപ്പെട്ടതുകൊണ്ടു എന്റെ പൈതങ്ങൾ ശൂന്യമായിരിക്കുന്നു. എന്റെ ജനത്തിന്റെ പുത്രിയുടെ നാശ

ങ്ങിൻെറ നിമിത്തം എൻെറ കണ്ണുകൾ കണ്ണുനീരുകൊണ്ടു മ ങ്ങിപ്പോകുന്നു. എൻെറ കുടലുകൾ സംഭ്രമപ്പെടുന്നു. എൻെറ കരളു നിലത്തു ചൊരിയപ്പെട്ടുന്നു. പൈതങ്ങളും മുലകുടിക്കു ന്നവരും പട്ടണത്തിൻെറ വീഥികളിൽ തളന്നിരിക്കുന്നു. കട ന്നുപോകുന്ന എല്ലാവരും . . . കൈകൊട്ടുന്നു. അവർ യറു ശലേമിൻെറ പുത്രിയുടെനേരെ ചീററി തങ്ങളുടെ തലകളെ കുലുക്കി പൂൎണ്ണസൗന്ദൎയ്യം എന്നും സകല ഭൂമിയുടേയും സ ന്തോഷം എന്നും മനുഷ്യർവിളിക്കുന്ന പട്ടണം ഇതാകുന്നുവോ? ശത്രുക്കൾ എല്ലാവരും . . . വിരോധമായി തങ്ങളുടെ വായെ തുറന്നു. അവർ ചീററി പല്ലുകളെ കടിക്കുന്നു. എല്ലാ തെരുവു കളുടെ അററത്തും വിശപ്പുകൊണ്ടു തളരുന്ന നിൻെറ ചെറു പൈതങ്ങളുടെ ജീവന്നായികൊണ്ടു എൻെറ കൈകളെ അ വങ്കലേക്കു ഉയർത്തുന്നു. കർത്താവെ ആരോട്ടു ഇതിനെ ചെ യ്തു എന്നു നോക്കിവിചാരിക്കേണമെ." യറ. വി. ൧-ം ൪—ം അം. നോക്കുക. "അവൻെറ കാലുകളെ അവർ വിലങ്ങുകൊ ണ്ടു വ്യസനപ്പെടുത്തി. ഇരിമ്പു അവൻെറ ആത്മാവിൽ പ്ര വേശിച്ചു." സങ്കി. ൧൦൫. ൧൮. എന്നും മററും തന്നെ. എ. ഉ. പ. ൨൮. നോക്കുക.

ഈ "യോസേഫിൻെറ സങ്കടത്തെക്കുറിച്ചു അവർ ദുഃഖിക്കുന്നില്ലം" ആമോ. ൬. ൬. നല്ലവിത്തിനെ ചുമന്നു കൊണ്ടു പുറത്തുന്ന് ദുഃഖിക്കുന്നവൻ തൻെറ കററകളെ ചുമന്നുകൊണ്ടു സന്തോഷത്തോട്ടു തിരികെവരും സംശയമി ല്ലം എന്നെഴുതിയിരിക്കുന്നതു നോക്കുക. സങ്കി. ൧൨൬. ൬. മററുള്ള മതകർത്താക്കളുടെ സങ്കടങ്ങൾ ഇതിനു ദൃഷ്ടാന്തങ്ങ ളാണ് "എൻെറ നാമത്തിൻനിമിത്തമായിട്ടു അവർ നിങ്ങ ളുടെമേൽ കൈകളെവച്ചു നിങ്ങളെ X പള്ളികളിലും കാരാ ഗൃഹങ്ങളിലും ഏല്പിച്ചു സങ്കടപ്പെടുത്തുകയും, രാജാക്കന്മാരു ടെയും നാട്ടുവാഴികളുടെയും മുൻപാകെ കൊണ്ടുപോകപ്പെ ടുകയും ചെയ്യും. നിങ്ങൾ അമ്മയപ്പന്മാരാലും സഹോദരന്മാ

X പള്ളിയെ സങ്കടപ്പെടുത്തുന്നതായ കാരാഗൃഹ ത്തിനുസമമായി എണ്ണിയിരിക്കുന്നു.

രാലും ഒററികൊടുക്കപ്പെടുകയും അവർ നിങ്ങളിൽ ചിലരെ കൊല്ലിക്കയും ചെയ്യും നിങ്ങൾ എന്റെ നാമത്തിൻനിമിത്തമായിട്ടു എല്ലാവരാലും പകയ്ക്കപ്പെട്ടവരാകും ലൂക്ക. ൨൧. ൧൬. ൧൭. "നീ സഹിപ്പാനുള്ളവ ഒന്നും ഭയപ്പെടേണ്ടാ. കണ്ടാലും നിങ്ങൾ പരീക്ഷിക്കപ്പെടുവാനായിട്ടു പിശാചു നിങ്ങളിൽചിലരെ കാരാഗ്രഹത്തിലാക്കുവാനിരിക്കുന്നു. നിങ്ങൾക്കു പത്തുദിവസം ഉപദ്രവമുണ്ടാകയും ചെയ്യും നീ മരണംവരെ വിശ്വസ്തനായിരിക്ക" വെളി. ൨. ൧൦. ലോകത്തിന്റെ ആദിമുതൽ ഇന്നേവരെ ഉണ്ടായിട്ടില്ലാത്തതും ഇനിമേൽ ഉണ്ടാകാത്തതുമായുള്ള മഹാകഷ്ടം അപ്പോൾ ഉണ്ടാകും" മത്ത. ൨൪. ൨൧. ഇത്യാദി പ്രവചനങ്ങൾ നോക്കുക. യഹൂദന്മാരെപ്പോലെ ക്രിസ്ത്യാനികൾക്കു സ്വാധീനശക്തിയുണ്ടായിരുന്നെങ്കിൽ ഈ യോസെഫിനെയും കൂട്ടരെയും നിശ്ചയമായി അവർ തൂക്കിക്കൊല്ലുമായിരുന്നു.

---

## അദ്ധ്യായം 34.

### അർമ്മഗദോൻ മഹായുദ്ധം

ഏതൊരു നവീന രാജ്യസ്ഥാപനകാലത്തും അതിന് എതിർപക്ഷക്കാരുള്ളതിനാൽ അതിന്റെ സ്ഥാപകന്മാർ ഒരു യുദ്ധരംഗത്തിൽകൂടിയാണ് മുൻപോട്ടു കടന്നുപോയിട്ടുള്ളത്. ഭഗവാനും ഈ രംഗത്തിൽ പ്രവേശിക്കേണ്ടിവന്നു. എന്നാൽ അദ്ദേഹം ശ്രീരാമൻ, ശ്രീകൃഷ്ണൻ, ശ്രീമോശ എന്നിവരെപ്പോലെ മൃഗീയശക്തികൂടി ഉപയോഗിക്കാതെ ഒരു പുതിയ സഹനസമരത്തിൽകൂടിയാണ് കടന്നുപോയത്. അതിനാൽ കൊഴുവുകളെ വാളുകളായിട്ടും അരിവാളുകളെ കുന്തങ്ങളായിട്ടും അടിച്ചുതീർക്കുന്നതും, വസ്ത്രം വിററു വാൾ കൊള്ളുന്നതുമായ പ്രവചനകാലം നീങ്ങിപ്പോയിയെന്നും വാളുകളെ കൊഴുവുകളായിട്ടും, കുന്തങ്ങളെ അരിവാളുകളായിട്ടും അടിച്ചുതീർക്കുന്നതും വാൾ ഉറയിലിടുന്നതുമായ നിവൃത്തികാലം വന്നു എന്നും കാണാമായിരുന്നു യോവെ. ൩. ൧൦. മീഖാ ൪. ൩. ലൂക്ക. ൨൨. ൩൬. മത്ത. ൨൬. ൫൨. ഏതുകാലത്തും ദൈവനിയമിതന്മാരെ ഉപദ്രവിക്കയും നശിപ്പി

ക്കയും ചെയ്തിട്ടുള്ളതു സഭാശുശ്രൂഷക്കാരും സഭാപ്രമാണികളു
മാണെന്നു പ്രവചനങ്ങളിൽനിന്നു കാണാം. നട. ൨. ൨൩.
൧. തെ. ൫. മത്താ: ൨൩. ൨൯. ൩൬. ഏതൽക്കാലപര്യ
ന്തം ദൈവമക്കളെ ലോകത്തിന്റെ കന്മഷം പോലെ സകല
വസ്തുക്കളുടെയും അഴുക്കായി ലോകം വിചാരിച്ചുവരുന്നു. ഏ
നുള്ളതും വിസ്മരിക്കാവുന്നതല്ല. ൧. കോരി. ൪. ൧൩. ഏ
പ്പ. ൨. ൨൩.

കാലഗണനംകൊണ്ടും പ്രവചനനിവർത്തികളാലും ഭ
ഗവാൻ യസ്തസ്യോസെഫ് ഖംഗിമഹാദേവനായ നിവൃ
ത്തിപുരുഷനെന്നു സ്ഥിരപ്പെട്ടുപോകയും മററാക്കും ആ സ്ഥാ
നത്തുവരുവാൻ കഴിയാതാകയും ചെയ്തുപോയി. അതിനാലാ
ണ് എതിരാളികൾ ഇതിനെ ഇല്ലാതെയാക്കുവാൻ ശ്രമിച്ച
ത്. "അവൻ അത്യുന്നതനായവനു വിരോധമായി വലിയ
വാക്കുകളെ പറകയും, അത്യുന്നതനായവന്റെ ശുദ്ധിമാന്മാ
രെ ക്ഷയിപ്പിക്കയും, കാലങ്ങളെയും സമയങ്ങളെയും മാററു
വാൻ നിരൂപിക്കയും ചെയ്യും" എന്നുണ്ടല്ലോ. ദാനി. ൭. ൨൫.
അതിന്റെ ഫലമായി ആറ, ആയിരം, നിത്യം എന്ന ത്രിതാ
ത്മാക്കൾക്കു എതിരായി കള്ളദീർഘദർശിയിൽനിന്നും അന്തി
ക്രിസ്തുവിൽനിന്നും പിശാചിൽനിന്നും വരുന്ന അശുദ്ധാംകല
ർന്നിട്ടുള്ള ഭക്ഷണങ്ങളെ മൂന്നുപ്രകാരത്തിൽകാണിച്ചു യേശു
വിനെ പരീക്ഷിച്ചതുപോലെ (വി. വെ. ൧൩. ൪.) മല്യമാം
സമായ "ലംഘനത്തിന്റെ ആഹാരം ക്രിസ്തുശക്തിയിന്നാഹാ
രത്തിനുനേരെ എതിർത്തുപോരാടി." നി. പ. ൨. ൪൬.
മഹാസർപ്പത്തിന്റെ വായിൽനിന്നും മൃഗത്തിന്റെ വായിൽ
നിന്നും കള്ള ദീർഘദർശിയുടെ വായിൽനിന്നും തവളക
ൾക്കു സമമായ മൂന്നു അശുദ്ധാത്മാക്കൾ പുറപ്പെടുന്നതിനെ
ഞാൻ കണ്ടു" എന്നുണ്ടല്ലോ. വെളി. ൧൬. ൧൩. തവളകൾ
സർപ്പത്തിന്റെ ഭക്ഷണവുമാണ്. അവ . . . ഭൂലോകത്തി
ലൊക്കെയുമുള്ള രാജാക്കന്മാരെ സർവവല്ലഭനായ ദൈവത്തി
ന്റെ . . . യുദ്ധത്തിനു കൂട്ടിച്ചേർപ്പാൻ . . . പുറപ്പെട്ടുപോ
കുന്നു. അവൻ അവരെ . . . അർമ്മഗദോനെന്നു പറയുന്ന സ്ഥ
ലത്തു കൂട്ടിച്ചേർത്തു. വെളി. ൧൬. ൧൪. ൧൬.

അവർ സമുദ്രത്തിലെ മണൽപോലെ ഭൂമിയുടെ നാലു കോണുകളിലുമുള്ള ജാതികളായ ഗോഗുമാഗോഗിൻ സൈന്യങ്ങളോടുകൂടെ ഭൂമിയുടെ പരപ്പിൽ കയറിവന്നു വിശുദ്ധന്മാരുടെ പാളയത്തെയും പ്രിയപ്പെട്ട നഗരത്തെയും വളഞ്ഞു." വെളി. ൨൦. ൮. ൯. എ. ൩൮. ൨. ൧൬. "മനുഷ്യന്റെ പുത്രാ നീ!... ഗോഗിനോടു ചൊല്ലുക. ...നീ ഒരു മേഘംപോലെ എന്റെ ജനമായ ഇസ്രയേലിനു വിരോധമായി കരേറിവരും. അതു അവസാനദിവസങ്ങളിൽ സംഭവിക്കും." എന്നുമറെറ്റമുള്ള പ്രവചനം നോക്കുക. ഗെസ. ൧൦. ൨. മാഗോഗു യാഫെത്തിൻ സന്തതിയാണല്ലോ. അപ്പ്യ. ൧൬. ൨ ഈ മഹായുദ്ധത്തിന്റെ മുന്നണിയിൽനിന്നു യൂറോപ്യൻപാദ്രി ആർച്ചുഡീക്കൻ ജെ കെയിലി സായ്പ് ആയിരുന്നു എന്നുള്ളതു സ്മരണീയമാണ്.

ഈ സമരത്തിനു ഭഗവാൻ ഉപയോഗിച്ച ആയുധങ്ങൾ ഫിനഹാസിൻകുന്തം, ജീവകാരപത്രം, യുദ്ധത്തിനുള്ള സർവായുധങ്ങളോടുകൂടിയ ത്രിയേകദൈവത്തിൽ വിശുദ്ധവെണ്മഴു, മുതലായ ഇരുമ്പിഞ്ചിക്കപാരനോവാ ആയിരുന്നു. ഇതിന്റെ പ്രയോഗരീതി നോക്കുക. സ്നേഹിതരെ ആരാരുമറിയാതെ ഒരു സംഗതിയെ സ്വീകരിക്കുന്നതും തള്ളുന്നതും ഒന്നുപോലെ അത്രെ." വി. ൪. ൫. ൩൨. "എന്റെ എഴുത്തുകളുടെ അന്തരം അറിയാതെ എന്നെ കുററക്കാരനാക്കി അതൊക്കെയും പോകട്ടെ. ആരെങ്കിലും ആ വിളംബരത്തിൽ പറയുന്നസംഗതി കള്ളമാകുന്നു എന്നു വേദവാക്യംമൂലം എന്നെ ബോധപ്പെടുത്തിയാൽ ക്ഷണം ഞാൻ നിവൃത്തിക്കയാം. നിശ്ചയം." എ. പൃ. പ. ൩൫-൩൭. "ഞാൻ വേദപുസ്തകത്തിനൊ പള്ളിക്രമത്തിനൊ, ചർച്ച്മിശ്യോന്റെ ആചാരത്തിനൊ വിപരീതമായി പ്രവർത്തിച്ചു എങ്കിൽ ഇവയുടെ ഉടയക്കാർ എന്നെ ബോധപ്പെടുത്തി വിധിക്കട്ടെ. ഞാൻ ഒപ്പു ബോധിപ്പാനുള്ളതിനെ മനഃപൂർവമായി ബോധിക്കാം. ഞാൻ നൂറുമാസമായി പ്രത്യേകം എഴുത്തുമൂലവും വാക്കുമൂലവുമായിട്ടു വ്യവഹരിച്ചുവരുന്നു. ആരും ഇന്നുവരെ തെററാണു തെളിയിക്കുകയൊ എന്നെ ബോധപ്പെടുത്തുകയൊ ചെയ്തിട്ടില്ല. ഒരുവരു മന

സ്ഥാനാൽ എന്റെ എഴുത്തുകുത്തുകളും ശോധനചെയ്തു ഇത
ത്തെറ്റെന്നു ഇനിയുമെങ്കിലും തെളിയിക്കട്ടെ. അതുകൂടാ
തെ എന്നെ കുറ്റക്കാരനെന്നു വിധിക്കുന്നതു ന്യായമല്ല.”
എ. പൃ. പ. ൪൩. ഇന്നകാൎയ്യത്തിൽ ഞാൻ തെറ്റുചെയ്തു
എന്നു എന്നെ ന്യായമായി ബോധപ്പെടുത്തുവാൻ കഴിയുമോ?
പു. ൪൦. “എന്റെ വിശ്വസ്തത, ഉപദേശം മുതലായവയെ
സംബന്ധിച്ചു . . . വൎച്ചുകൗൺസിൽ എന്നെ വിസ്തരിച്ചു
കുറ്റപ്പെടുത്തിയിട്ടുണ്ടോ?’ ഉണ്ടെങ്കിൽ പറയട്ടെ. പു. ൪൦.
“എനിക്കുവേണ്ടി തന്റെ ജീവനെവച്ചു എൻ പിതാവി
ന്റെ മഹത്വകാൎയ്യത്തിനുവേണ്ടി എന്റെ ജീവനെ വിലയു
ള്ളതെന്നു ഞാൻ വിചാരിക്കുന്നില്ല. എന്തെന്നാൽ എനിക്കു
ജീവിക്കുന്നതു ക്രിസ്തുവും മരിക്കുന്നതു ലാഭവുമാകുന്നു.” പു.
൪൧. “ശത്രുക്കൾ വ്യാജവൎത്തമാനം പരത്തും. അതിനെ
സംബന്ധിച്ചു എനിക്കു യാതൊരു ഭയവുമില്ല; അവരും ഉന്ന
വും ശരി.” പു. ൬൫. ആറുവൎഷക്കാരുടെ “ഉപദേശം തെ
റ്റെന്നു പറഞ്ഞുകൊണ്ടു നടക്കുന്നവരിൽ ആരെങ്കിലും തങ്ങ
ളുടെ യുക്തികളെ കാണിച്ചു . . . ഇനിക്കെഴുതട്ടെ. സത്യ
വേദോപദേശത്താൽ ഉപദേശിച്ചു എതിർവാദികളെ ഖണ്ഡി
ച്ചുകളവാൻ... തക്കപ്രമാണവചനത്തെ പിടിച്ചുകൊണ്ടിതാ
ഞാൻ നില്ക്കുന്നു.” പു. ൬൬. “വ്യാഖ്യാനിക്കാം വാദിക്കുന്ന
വൎക്കും ഇതാ ഞാൻ ഉത്തരം പറവാൻതക്കവണ്ണം . . . ഒരുങ്ങി
നില്ക്കുന്നു.” പു. ൩൦. “ന്യായത്തോടുമെതിൎപ്പാൻ നി
ങ്ങൾ വിചാരിക്കുന്നു എങ്കിൽ നിങ്ങളുടെ പക്ഷം കാണ
ട്ടെ. അരകെട്ടികൊണ്ടു നിങ്ങൾ നിങ്ങളുടെ തുവലുകളെ എടു
ത്തു എന്റെനേരെ പ്രയോഗിപ്പിൻ. ഇതാ ഞാനും എനിക്കു
നസറായനായ യേശുമഹാരാജാവു നല്കിയിരിക്കുന്ന തുവ
ലോട്ടികൂടെമാത്രം നിങ്ങളുടെനേരെ ഒരുങ്ങി നില്ക്കുന്നു. പു.
൬൭. “ഈ ദിവ്യ ഉപദേശത്തിനു വിപരീതമായി എതിൎത്തു
വരുന്ന സകല നാവുകളേയും ഖണ്ഡിച്ചുകളയുവാനു ഈ പാ
പിയ്ക്കു നസറായനായ യേശുമഹാരാജാവു നല്കിയിരി
ക്കുന്ന തങ്കത്തുവലിനെ എന്റെ രക്താശയമാകുന്ന എന്നും
വറ്റാത്ത മഷിപ്പാത്രത്തിൽ മുക്കിവെച്ചിരിക്കുന്നു.” പു.

൫൨൨. "യേശുക്രിസ്തുവിന്റെ വെളിപാടിനെ സംബന്ധിച്ച്
ഏതെല്ലാം കാൎയ്യങ്ങളുണ്ടോ അവയുടെ എല്ലാററിന്റെയും നി
വൃത്തിയെ നിത്യസുവിശേഷനിയമമായ ഉണർവുസഭയുടെ പ്ര
മാണത്തിൽനിന്ന കാണിക്കപ്പെടുന്നതാണ്. അവയുമുള്ള പു
തിയനിയമംവഴിയായി കാണിക്കപ്പെടുന്ന ദീർഘദർശനങ്ങ
ൾമൂലം ആ നിവൃത്തിയുടെ ഉണ്മയെ സ്ഥിരപ്പെടുത്തുന്നതുമാകു
ന്നു. ആ ദീർഘദർശനങ്ങളും ഈ നിവൃത്തികളുമുള്ള സം
യോജിപ്പിനെ പഴയനിയമത്തിന്റെയും പുതിയനിയമത്തി
ന്റെയും സംയോജിപ്പുവഴിയായി തെളിയിക്കുന്നതുമാകുന്നു.
ഈപ്രകാരമുള്ള തെളിവുകളെ താൻ വിപരീതം പറയുന്ന
പക്ഷം ഇതുപോലെയുള്ള തെളിവുകളാൽ തന്റെ അഭിപ്രാ
യത്തെ തെളിയിക്കേണ്ടിയിരിക്കുന്നു. അതു കഴികയില്ലെങ്കി
ൽ താൻ വിപരീതം സംസാരിക്കരുത്. വിപരീതം സംസാ
രിക്കയും തെളിയിപ്പാൻ കഴികയുമില്ല എന്നുവന്നാൽ അപ
വാദക്കാരൻ എന്നുള്ളതിൽ കുറവില്ലാതെ വന്നുപോകുന്നതാ
ണ്." എ. ഉ. പു. ൨൧൫. "താങ്കൾക്ക പൌരുഷമുണ്ടെങ്കിൽ
ഈ കാൎയ്യം തെളിയിക്കണം തെളിയിപ്പാൻ കഴികയില്ലെങ്കി
ൽ ഖണ്ഡൻ എന്ന് ഏററുപറയണം. ഈ രണ്ടിൽ ഒന്നു
ചെയ്തു മതിയാവു." എ. ഉ. പു. ൨൫൫. എന്നുംമററുംതന്നെ.

"ലോകം ഉണ്ടായനാൾമുതൽ ഇങ്ങനെത്തയുദ്ധം ഒരി
ക്കലും ഉണ്ടായിട്ടില്ല. ഈ യുദ്ധം സ്നേഹാത്മാവും, ദ്വേഷാത്മാ
വും അല്ലെങ്കിൽ ഐക്യതയിന്നാത്മാവും അനൈക്യതയിന്നാ
ത്മാവും തമ്മിലാകുന്നു. എന്നാലൊ ഐക്യതയിന്നാത്മാവു
ജയിച്ചു; അനൈക്യതയിന്നാത്മാവു തോല്ക്കയും ഇനി അവ
ന്റെ ഒരിക്കലും ഉണർവുസഭയെ വഞ്ചിപ്പാൻ കഴിയാതവണ്ണം
അവന്റെ വാൾ അശേഷം അടഞ്ഞുപോകയും ചെയ്തു" എ
ഉ. പു. ൨൦൬. അതിനാൽ മരണശക്തിയാകുന്ന കേഫാവു
കൃപാവല്ലിയാകുന്ന വെണ്മഴുവാൽ ഇപ്രകാരം ശിരച്ഛേദനമേ
ററിട്ടു അതിന്റെ കബന്ധം ഈ യുദ്ധഭൂമിയിൽ തുള്ളി ഇതാ
അവസാനിച്ചിരിക്കുന്നു." എ. ഉ. പു. ൨൭൮. ലങ്കയിലെ ക
ബന്ധത്തുള്ളൽ ഇതിനു ദൃഷ്ടാന്തമാണ്. ഇങ്ങനെ "ഒരു ക്ഷ
ണനേരംകൊണ്ടു ഇമപ്പുളവിൽ ലോകത്തിലുള്ള സർവമനുഷ്യ

തം പൂൎണ്ണമായി മരിക്കയും ആ ശവങ്ങളെ അനകലം സ്ലേ ഹാത്മാവു അക്ഷണംതന്നെ അടക്കിക്കൊള്ളുകയും" ചെയ്യും. ഏം. ഉ-പു. ഫവ്വന്ന "അവൻ ശവങ്ങൾകൊണ്ടു സ്ഥലങ്ങളെ നിറയ്ക്കും." എന്നുണ്ടല്ലൊ. സങ്കീ. ൧൧൦. ന്ന പ്രവചനഭോ കത്തെ ഇങ്ങനെ പരമൈകൃാത്മാവിന്റെ മഹാവജ്രായുധത്തിൻ എണ്ണമില്ലാത്ത മുനയിൽനിന്നു പുറപ്പെടുന്ന അസംഖ്യം മി ന്നലുകൾ ഏശി പെട്ടെന്നുപെട്ടെന്നു വീഴുന്നവരുടെ കോടി കോടി ശവങ്ങൾ മുതയുന്ന മരണനദിയാക്കിത്തീൎത്തു. നി. പ. പ. വ. ഫവൃ. അൎജ്ജുനന്റെ ഗാണ്ഡീവവും ശ്രീരാമന്റെ മൃ ത്യുശാസനചാപവും ഈ മഹാ വജ്രായുധത്തിനു നിഴലത്രെ.

> പോയിൻപുരി-യായി-സപ്താലയ-മിപ്പാരിലുള്ള
> പാ-വശേഷമായ്-പോയിതുമ-നഷതിയൊരി—
> ക്കലുമെകേറി-വരികയില്ലാമരിപ്പാവി
> സംഹാര-മേറേ-മൂതിഃക്കാ-പ്രളയ-
> മൊന്നക്കം-ജയമെ-നമ-ക്കിനി-യായെ നി. പ. പു. വ. ഫ

> അതിദുഷ്ടപകയാവി-ഉയരൻപിന്നാവിയോടു
> പൊരുതതുടകേൾപിൻനിങ്ങ—ളുലകമുണ്ടായതുമുതൽ
> ലിതുവരെയുമില്ലിപ്പോ-ഴിനിയുമുണ്ടാകയുമില്ല
> ഇതിൻഫലംനിത്യനന്മ-ഇതിൻഫലംനിത്യജീവൻ

ക്രി. ഗീ. ഫൎന്ന. എന്ന തിരുവെഴുത്തുകൾ നോക്കുക.

ത്രുലിക എന്നതിൽ കേവലം ഭരണതന്ത്രകൗശലമൊ ശാസ്ത്രപരിജ്ഞാനമൊ അല്ല അടങ്ങിയിരിക്കുന്നതു്. പി ന്നെയൊ ലോകഹൃദയാന്തൎഭാഗങ്ങളിൽ വികാരതരംഗങ്ങളെ ഉല്ലാസിപ്പിക്കുന്നതിന്നു തക്കതായ ആശയവിശേഷങ്ങളും സം ഭവചിത്രപ്രദൎശനങ്ങളും, ജ്വലിക്കുന്ന ആത്മവിശ്വാസവുമാ ണ്. അവകൊണ്ടു സൎവ്വലോകത്തെയും അടക്കിഭരിക്കുന്നതി ന്നു പട്ടംകെട്ടിയ വിദ്വാൻകുട്ടിയാം ഖൾഗിമഹാദേവന്റെ അ പ്രതിഹതമായ ത്രുലികാപ്രഹരം സകല പ്രവചനശക്തി കളുടെയും അടിസ്ഥാനങ്ങൾ മുഴുവൻതകൎത്തു നിലംപരിചാ ക്കി ഭ്രമുഖപ്രണാമം ചെയ്യിച്ചിരിക്കുന്നതായികാണാം. അതി നാൽ താൻ സമ്പാദിച്ച പരമസ്വസ്ഥതയാകുന്ന മോക്ഷവിഭ വങ്ങൾകൊണ്ടും, താൻ തെളിയിച്ച മോക്ഷമാൎഗ്ഗങ്ങളിൽക്കൂ

ടിയൊ, താൻ പ്രത്യക്ഷപ്പെട്ടതിനിട്ടുള്ള നൂതനരസ്ഥ്റങ്ങൾ വഴിയായൊ മാത്രമല്ലാതെ ജനസമുദായ നേതാക്കന്മാർക്കു മുന്നോട്ടു ഒരടിപോലും വയ്ക്കുവാൻ തീരെ നവത്തില്ലാതെ അദ്ദേഹത്തിൻെറ ശോതാത പത്രത്തിൻകീഴിൽ ഭക്തിവശരായി ഒതുങ്ങിക്കൊള്ളുന്നു. എന്നു പ്രസ്പഷ്ടമായി കാണാവുന്നതാണ്. അതിനാൽ ഖഡ്ഗത്തെക്കാൾ തൂലികയാണു സർവ്വവിധത്തിലും പ്രശസ്തമായിരിക്കുന്നത് എന്നുള്ളതിനു സംശയമില്ല. "ജ്ഞാനം യുദ്ധത്തിനുള്ള ആയുധങ്ങളെക്കാളും നല്ലതാകുന്നു." എന്നുണ്ടല്ലൊ പ്രസം. ൯. ൧൮.

"അവൻെറ മഹത്വം അവൻെറ കടിഞ്ഞൂൽകാളയും അവൻെറ കൊമ്പുകൾ കാണ്ടാമൃഗത്തിൻെറ കൊമ്പുകളും പോലെ ആകുന്നു. അവയെക്കൊണ്ടു അവൻ ജനങ്ങളെ ഒന്നായി ഭൂമിയുടെ അതിർത്തികൾവരെയും കുത്തിഓടിക്കും.' ആവ ൩൩. ൧൭. "നീ എൻെറ വെണ്മഴുവും യുദ്ധത്തിനുള്ള ആയുധങ്ങളും ആകുന്നു. . . , ഞാൻ നിന്നെക്കൊണ്ടു ജാതികളെ തകൎക്കും, നിന്നെക്കൊണ്ടുഞാൻ രാജ്യങ്ങളെ നശിപ്പിക്കും, നിന്നെക്കൊണ്ടു ഞാൻ കുതിരയേയും അതിൻെറ പുറത്തു കയറിയിരിക്കുന്നവനേയും തകൎക്കും നിന്നെക്കൊണ്ടുഞാൻ രഥത്തെയും അതിൻെറമേൽ കരേറിയിരിക്കുന്നവനേയും തകൎക്കും നിന്നെക്കൊണ്ടുഞാൻ പുരുഷനേയും സ്ത്രീയേയും തകൎക്കും നിന്നെക്കൊണ്ടുഞാൻ വൃദ്ധനേയും ബാലകനേയുംതകൎക്കുംനിന്നെക്കൊണ്ടുഞാൻ ബാല്യക്കാരനെയും കന്യകയേയുംതകൎക്കും നിന്നെക്കൊണ്ടുഞാൻ കൃഷിക്കാരനേയും അവൻെറ ഏർകാളയേയും തകൎക്കും നിന്നെക്കൊണ്ടുഞാൻ സേനാപതിമാരെയും അധികാരികളെയും തകൎക്കും. യറ. ൫൧. ൨൦. ൨൩. "അവനു— ജാതികളുടെമേൽ അധികാരത്തെ കൊടുക്കും അവൻ ഇരിമ്പുകോൽകൊണ്ടു അവരെ ഭരിക്കും അവർ കുശവൻെറ പാത്രങ്ങൾപോലെ നുറുങ്ങിപ്പോകും,, വെളി. ൨. ൨൭. "വായിലെ വാളുകൊണ്ടു അവരോടു യുദ്ധം . . . ചെയ്യും. വെളി. ൨. ൧൬. "അവൻെറ വായിൽനിന്നു മൂൎച്ചയുള്ള ഒരു വാൾ പുറപ്പെടുന്നു. അവൻ അതുകൊണ്ടു ജാതികളെ വെട്ടുവാനായിട്ടുതന്നെ.;, ൧൯. ൧൫. "അവൻെറവായിൽനിന്നു പുറപ്പെടുന്ന

വാളിനാൽ കൊല്ലപ്പെട്ടു.,, ൧൯. ൨൧. "അവൻ സൎവ്വശക്തിയുള്ള ദൈവത്തിന്റെ ക്രോധവും കോപവുമാകുന്ന ചക്കിനെ മെതിക്കയും ചെയ്യുന്നു.,, ൧൯. ൧൫ "തന്റെ വായിന്റെ ആത്മാവിനാൽ ഒടുക്കികളകയും വരവിന്റെ പ്രകാശത്താൽ നശിപ്പിക്കയും ചെയ്യും.,, ൨. തെസ്സ. ൨. ൮. അവന്റെ ക്രോധത്തിന്റെ ദിവസത്തിൽ രാജാക്കന്മാരെ കുത്തിക്കൊള്ളും.' സങ്കീ. ൧൧൦. ൫. ഇത്യാദി ദീൎഘദൎശനങ്ങളുടെ നിവൎത്തി ഭഗവാനിൽ ഏത്രകണ്ടു സഫലമായിരിക്കുന്നു. എന്നു നോക്കുക. "ഇവനെപ്പോലെ ബുദ്ധിയും ജ്ഞാനവുമുള്ളവൻ ഒരുത്തനുമില്ല.,, ആദ്യ. ൪൧. ൩൯ "ഇവനിൽ സ്വപ്നങ്ങളെ പൊരുൾതിരിക്കുന്നതും മറപൊരുളുകളെ അറിയിക്കുന്നതുമായ വിശേഷമുള്ള ആത്മാവും അറിവും ബുദ്ധിയുമുണ്ടെന്നു കണ്ടെത്തപ്പെട്ടിരിക്കുന്നു.,, ദാനി. ൫. ൧൨. "ദൈവത്തിന്റെ ആത്മാവുള്ള ഈ മനുഷ്യനെപ്പോലെ ഒരുത്തനെ കണ്ടുമോ? ആദ്യ. ൪൧ ൩൮.

---

## അദ്ധ്യായം 35.

## പ്രത്യേക നിക്ഷേപം.

ത്രിയേകദൈവമായ സ്നേഹാത്മാവാം മഹാദൈവത്തിന്റെ പ്രത്യേക സമ്പത്തായ പാവപ്പെട്ടവർ, അനാഥർ, അഗതികൾ, കടത്താൽ അടിമപ്പെട്ടുപോയവർ, ആരുമില്ലാത്ത വിധവമാർ, രോഗത്താലും കഷ്ടത്താലും ദാരിദ്ര്യത്താലും നന്നാ വലയുന്നവർ എന്നിങ്ങനെയുള്ളവരെ ഭഗവാൻ സ്വീകരിക്കയും സമാശ്വസിപ്പിക്കയും ചെയ്തു എ. പൂ. പു. ൨൩൩. "ഞാൻ എന്റെ പ്രത്യേകമുള്ള നിക്ഷേപത്തെ ശേഖരിക്കുന്ന ആ ദിവസത്തിൽ അവർ എനിക്കുള്ളവരാകും." എന്നുണ്ടല്ലൊ. മല. ൩. ൧൭. "അവൻ . . പ്രബലന്മാരെ സിംഹാസനങ്ങളിൽനിന്നു ഇറക്കി താണവരെ ഉയൎത്തി." ലൂക്ക. ൧. ൫൨. ദരിദ്രനെ പൊടിയിൽനിന്നു എഴുന്നേല്പിക്കയും, എളിയവനെ കുപ്പയിൽനിന്നു ഉയൎത്തുകയും ചെയ്യുന്നു." സങ്കീ. ൧൧൩.

വ്യ. എന്ന പ്രവചനങ്ങൾ നോക്കുക. ദരിദ്രനായിരുന്നാൽ മോക്ഷത്തിലേക്കും, ധനവാനായിരുന്നാൽ നരകത്തിലേക്കും പോകണമെന്നില്ല. ധനവാന്റെയും ലാസറിന്റെയും ഉപമ കൊണ്ടു ചിലർ അങ്ങനെ വിചാരിച്ചുപോയേക്കാം. ലൂക്ക. ൧൬. ൧൯. ൩൧. എന്നാൽ ധനവാനും ദരിദ്രനും ഓരോരു ത്തന്റെ അകത്തും പുറത്തുമുള്ളവരാണ്. ഏ. പു. പു. ൩൧. ൨൩. നി. ൨. അ. നോക്കുക.

ഭഗവാൻ ദൈവത്തിന്റെ ഈ പ്രത്യേക നിക്ഷേപത്തെ ഒന്നാമതായി ഈശ്വരഭക്തിയും രാജഭക്തിയുമുള്ളവരും രാജകല്പനയെ മാനിക്കുന്നവരുടെകൂട്ടത്തിൽ പ്രഥമസ്ഥാനികളായിരിക്കുന്നതിന കല്പിച്ചുകൂടാതെ ഇവരുടെ ഭക്ഷണകാര്യത്തിനും താമസസൗകര്യത്തിനും വേണ്ട ഏർപ്പാടുചെയ്തു. മങ്കുഴിയിലും കന്ത്രറിലുമായി അനവധി കുടിലുകൾ കെട്ടിച്ചു ഇവരെ താമസിപ്പിച്ചു. രോഗികൾ, വിധവമാർ ഇങ്ങനെ ഓരോവിധത്തിലുള്ളവരെ പരിപാലിക്കയും ക്ഷേമപ്പെടുത്തുകയും ചെയ്യുന്നതിന പ്രത്യേകം ശുശ്രൂഷക്കാരെ നിയമിച്ചു. ഏ. ഉ. പു ൧. ൩. ൪. ൫. ൧. അ. നോക്കുക. ഇവരെ സംരക്ഷിക്കുന്നതിന ഭഗവാൻ ഭിക്ഷാടനം ചെയ്തുകൂടാതെ ജീവകരുണയിൻപത്രം, ജീവനാന്ത്യം, ദശാംശമുതലായവരുമാനങ്ങൾ ഏർപ്പെടുത്തി. ഇവക്ക് ഒരിക്കലും മുട്ടുവരാതെ സൂക്ഷിപ്പാൻതക്കവണ്ണം ൧ മുതൽ ൧൨ വരെ കുടുംബങ്ങളെ ഓരോ യോഗമായി തിരിക്കയും, ഓരോ യോഗത്തിനും ഓരോ തലവനെ നിയമിക്കയും, ഓരോ തലവന്റെയും കീഴിലുള്ള കുടുംബങ്ങൾക്ക ആവശ്യമുള്ള അന്നവസ്ത്രാദികൾ നൽകുന്നതിന അവരെ ചുമതലപ്പെടുത്തുകയും ചെയ്തു. എന്നുമാത്രമല്ല ഓരോകുടുംബത്തിനും സഹായധനം ലഭിപ്പാൻതക്കവണ്ണം ഒരിക്കലും അവസാനിക്കാത്തതായ ഒരു പൊതുയോഗപന്തായമിട്ടു മുതലിക്കയും കാലക്ഷേപാർത്ഥം പദ്ധതികൾ രൂപവൽക്കരിക്കയും നിയന്ത്രിക്കയും ചെയ്യുന്ന യുയോമയ കമ്പനിച്ചട്ടങ്ങൾ നിർമ്മിക്കയും ചെയ്തു. നി. പ. പു. ൧൨. ൧൩. എല്ലാവരും ഉള്ളതുകൊണ്ടു സംതൃപ്തി അ

ണോടു നിത്യവിരുന്നായി കഴിച്ചുകൊള്ളണം എന്നു കല്പിച്ചി
ട്ടുമുണ്ട്.

൨-ാമത്തു ഇവൎക്കു ജ്ഞാനോദയമുണ്ടാകുവാൻ വേദപാ
രായണം ചെയ്യണമെന്നും ഒരു നിശ്ചിത തീയതികളിൽ വേ
ദം ഒരു പരിവൎത്തി വായിച്ചു തീൎക്കണമെന്നും
വായനശീലമില്ലാത്തവർ വായിച്ചുകേൾക്കണമെന്നും കല്പിക്ക
പ്പെട്ടു. അതിനാൽ കോട്ടയം പുസ്തകശാലയിൽ അനന്തമായി
തന്നെ ബൈബിൾ അശേഷമാകെണ്ടും മതിയായില്ല. നാലു
പ്രാവശ്യം മഹാദൈവാരാധനയും ഏഴുപ്രാവശ്യം രഹസ്യ
പ്രാൎത്ഥനയും കഴിക്കണമെന്നും ധ്യാനം, സംഗീതം മുതലായ
വ ഉണ്ടായിരിക്കണമെന്നും ചട്ടപ്പെടുത്തി. മഹാദൈവാരാധ
ന നടത്തുവാൻ സകലരും പ്രാപ്തരായിരിക്കണമെന്നും സ്വ
ൎഗ്ഗീയഭാഷ സംസാരഭാഷയാക്കിത്തീൎക്കണമെന്നും കല്പിച്ചു.
"മനുഷ്യൻ ജീവിക്കുന്നതു അപ്പംകൊണ്ടു മാത്രമല്ല ദൈവ
ത്തിൻെറ സകലവചനംകൊണ്ടും ആകുന്നു." എന്നുണ്ടല്ലൊ.
ലൂക്ക. ൪. ൪. ആവ. വ്യ. ൮. അക്കാലത്തെ വിദ്യാഭ്യാസനില
യനുസരിച്ചു ഇവരിൽ അധികമാളുകളും അവിദ്യാമൂൎത്തി
നമസ്കാരികളായിരുന്നു. അതിനാൽ ആൺകുട്ടികളും പെ
ൺകുട്ടികളും മലയാളം, തമിഴ്, ഇംഗ്ലീഷ്, സംസ്കൃതം എന്ന
ഭാഷകളും സംഗീതവും അഭ്യസിക്കണമെന്നു കല്പിക്കയും അ
തിലേക്കു ഭഗവാൻ ഒരു വിദ്യാലയം ഏൎപ്പെടുത്തുകയും ചെ
യ്തു. അതിൻെറ നിലനില്പിലേക്കു സഹായധനം അഭ്യൎത്ഥിച്ചു
കൊണ്ടു മഹാജനസംഘം ഒരു ലേഖനം അയക്കയും ചെയ്തു.
എ. ഉ. പ. ൨൪൯. ൨൫൦. നോക്കുക. എന്നാൽ അവർ
അക്കാലത്തു മാനംഭിക്ഷിച്ചു എങ്കിലും പിന്നീടുള്ള അവരു
ടെ പ്രയത്നഫലമായി ഭഗവാൻെറ ആശയമനുസരിച്ചുള്ള വി
ദ്യാലയങ്ങൾ സംസ്ഥാനത്തു സുലഭമായിത്തീരുകയും ധൎമ്മരാ
ജ്യം വിദ്യാഭ്യാസനിലയിൽ ഒരു നല്ലസ്ഥാനത്തു എത്തുകയും
മുൻപോട്ടു പരിവൎത്തനം ചെയ്തുകൊണ്ടിരിക്കയും ചെയ്യുന്ന
തായി കാണാം.

മൂന്നാമത്തു ദാരിദ്ര്യം ഇല്ലാതാകുന്നതിനുള്ള പദ്ധതിക
ളാണു ഭഗവാൻ ഇവൎക്കുപദേശിച്ചതു്. അക്കാലത്തുതൊഴിലു

കൾക്കു ഉച്ചനീചത്വം കല്പിച്ചിരുന്നതുമാത്രമല്ല സാധാര
ണ പുരുഷന്മാർ കൃഷിയും സ്ത്രീകൾ പാചകവും പഠിച്ചിരു
ന്നാൽ മതിയെന്നുമായിരുന്നു മതം. ഭഗവാൻ അതിനെ വിപാ
ടനം ചെയ്തു സ്ത്രീപുരുഷന്മാർ നെയ്ത്ത്, തയ്യ്, വരിപ്പ്, നൂല്പ്,
കൊയ്ത്ത്, പാട്ട്, പഠിപ്പ്, എഴുത്ത്, നടത്തിപ്പ് മുതലായ
വ അഭ്യസിച്ചു അവയിലും ന്യായമായ ക്രയവിക്രയങ്ങളിലും
ഉൾപ്പെട്ടിരിക്കുന്നതുകൂടാതെ മറേറാരോ തൊഴിലുകൾ അഭ്യ
സിച്ചു അവയും ചെയ്യണമെന്നു ആജ്ഞാപിച്ചു. ആരും മ
ടിയായിരുന്നു സമയത്തെ വ്യർത്ഥമായി ചെലവഴിക്കരുതെന്നും
ഏതെങ്കിലും ഒരുതൊഴിലിൽ ഉൾപ്പെടാത്തവരായി ആരെയും
കാണപ്പെടരുതെന്നും നിഷ്കർഷിച്ചിരിക്കുന്നു. എന്നുമാത്രമ
ല്ല വരവുചെലവുകൾക്കു കണക്കെഴുതി സൂക്ഷിക്കയും വരവി
ൽ കൂടുതൽ ചെലവുചെയ്യാതിരിക്കയും വേണമെന്നു കല്പിച്ചി
ട്ടുണ്ട്. അടുത്തതായി ദുർവ്യയ ചെലവുകളെ കുറയ്ക്കുന്നതി
നാണു ഭഗവാൻ ഉദ്യമിച്ചതു്. ശ്രാദ്ധാദി അടിയന്തിരങ്ങൾ, ശ
വകുടീരവില (കുഴിക്കാണം)കൊടുക്കൽ ആഭരണച്ചെലവുകൾ,
വെടി, കൊട്ട്, കുരൽവിളി, കരിമരുന്നുപ്രയോഗം മുതലായ
ആഘോഷങ്ങൾ മദ്യപാനങ്ങൾ ആദിയായവ വർജ്ജിക്ക
ണമെന്നു കല്പിച്ചു. സിവിൽ ക്രിമിനൽ വ്യവഹാരങ്ങളിൽ ഉ
ൾപ്പെടാതെ സംഘത്തിലെ സകല വ്യവഹാരങ്ങളും സഭായോഗ
മുൻപാകെ തീർക്കണമെന്നു ചട്ടപ്പെടുത്തി.

അടുത്തതായി ഭഗവാൻ ഇവരുടെ കടപരിഹാരത്തിനു യ
ത്നം തുടങ്ങി. മനുഷ്യർ ഒന്നുമില്ലാത്ത കടക്കാരും വല്ലതുമു
ള്ള കടക്കാരുമായിട്ടാണിരിക്കുന്നതു്.

നാല്വരെത്തൊട്ടുകൂടിമാനവർ ജനിക്കുന്നു
നാലുംവീട്ടിയേ ഗതിവന്നീടവിപ്രന്നാം. ഭാരതം.

"ഞങ്ങളുടെ കടക്കാരോടു ഞങ്ങൾ ക്ഷമിച്ചിരിക്കുന്നതുപോ
ലെ ഞങ്ങളുടെ കടങ്ങളെ ഞങ്ങളോടു ക്ഷമിക്കേണമേ." മത്താ.
൬- ൧൨. മനുഷ്യർ സ്വതേ കടം വീട്ടാൻ അപ്രാപ്തരായ
തുകൊണ്ടാണു് മഹാപുരുഷന്മാർ ഭൂലോകത്തിൽ അവതരിച്ചു

മാദ്ധ്യസ്ഥരായി കടം പരിഹരിക്കുന്നതു. അങ്ങനെ ശ്രീമോശ
ഈത്മാവിന്റെയും ശ്രീയേശു ജീവന്റെയും, കടങ്ങൾ പരി
ഹരിച്ചു. ബാക്കിയുള്ള ശരീരശക്തികളുടെ കടപരിഹാര
ത്തിനാണ് ഖംഗിമഹാദേവൻ അവതരിച്ചതു്. സ്വൎഗ്ഗരാ
ജ്യം തന്റെ ഭൃത്യന്മാരോടു കണക്കുകേൾപ്പാൻ മനസ്സുവെച്ച ഒ
രു രാജാവിനോടു സദൃശമായിരിക്കുന്നു എന്നാണല്ലോ. മത്താ.
ഫവ്യ. വന. ഭഗവാൻ ഒന്നുമല്ലാത്ത കടക്കാരുടെ കടം ഇള
ച്ചുവിടുന്നതും വല്ലതുമുള്ള കടക്കാരുടെ കടം പിരിച്ചെടുക്കുന്ന
തുമായ ജീവകരുണയിൻ പത്രം വിശ്വസ്തദൂതന്മാർവഴ
സകലർക്കും അയച്ചു. എ. പൃ. പ. വനന. ഇങ്ങനെ കടപ
രിഹാരം വരുത്തി ശരീര വീണ്ടെടുപ്പു പ്രദാനം ചെയ്തു. എ
ഉ. പ. ഒ.മ. ദാംവകപ്പു. ഉത്തമർണ്ണനും അധമർണ്ണനും ഒരു
വനിൽ സ്ഥിതി ചെയ്യുന്നവരാണെന്നു പറയേണ്ടതില്ലല്ലോ.
മത്താ. ഫവ്യ. വ ൨. ൧൦. നോക്കുക.

പിന്നീടു ഭഗവാൻ ഇവരെ ആരോഗ്യക്ഷേമങ്ങൾക്കനുകൂല
മായ വിധം ശുദ്ധീകരണ ജീവിതരീതി നടപ്പാക്കുന്നതിനാ
ണു ശ്രമിച്ചതു്. അതിനു അദ്ദേഹം പുസ്തക വാചകത്തിൽ
"ക്ഷത്രി ബ്രാഹ്മണരെപ്പോലെ ഇരിക്കണം" എന്നാണു് എ
ഴുതിയിരിക്കുന്നതു്. വസ്ത്രധാരണം സംബന്ധിച്ചു പുരുഷന്മാർ
നാട്ടുരീതിയിൽ ശുഭ്രവസ്ത്രങ്ങളും സ്ത്രീകൾ പരദേശബ്രാഹ്മ
ണരീതിയിൽ പട്ടുതുണിയും പഴക്കാത്തുണിയുംകൊണ്ടുള്ള ചേലയോ
ലകളും, റൗക്കയും പെൺകുട്ടികൾ പാവാടയും ശുചിയായും
മനോഹരമായും ധരിച്ചു നടക്കണമെന്നു ചട്ടപ്പെടുത്തിയിരിക്കു
ന്നു. ആഭരണങ്ങൾ അണികയോ, കണ്ഠസൂത്രങ്ങൾ ധരിക്കയോ മ
രേദനം, വേധം മുതലായ അടയാളങ്ങൾ ശരീരത്തിൽ ഉണ്ടാ
ക്കുകയോ മത്സ്യമാംസം ഭക്ഷിക്കയോ ചെയ്യരുതെന്നു കല്പിച്ചു.

അനന്തരം ഭഗവാൻ വിവാഹശുദ്ധീകരണപദ്ധതിയി
ലേക്കു പ്രവേശിച്ചു. ഒരു പുരുഷൻ ഒന്നിലധികം സ്ത്രീകളെയും
ഒരു സ്ത്രീ ഒന്നിലധികം പുരുഷന്മാരെയും സ്വീകരിക്ക. ഭാര്യാ
ത്യാഗം, ഭർത്തൃനിഷേധം, ശൈശവവിവാഹം, വിധവാവിവാ

ഹനിരോധം, വിജാതിവിവാഹം, ഭർത്തൃസ്വത്തിന്മേൽ അവകാശമില്ലാത്ത വിധവയും സന്താനങ്ങളും നിരാധാരരായിടുക ന്നപതിവ്യ എന്നിങ്ങനെയുള്ള പുരാതനാചാരങ്ങൾക്കു ഭഗവാൻ പരിഹാരമുണ്ടാക്കി ഒരു നിത്യവിവാഹനിയമം നിർമ്മിക്കുകയാണു ചെയ്തതു്. അതിൽ ശൈശവവിവാഹം, ജാതിവിവാഹം, എന്നിവ നിഷേധിച്ചും വിധവാ വിവാഹം അനുവദിച്ചുമിരിക്കുന്നു. വിവാഹത്തിൽ ഏർപ്പെടുന്ന പുരുഷൻ ൨൫-ം സ്ത്രീയും ൨൦-ം വയസ്സിൽ കുറഞ്ഞിരിക്കാൻ പാടില്ല. ഏകഭാര്യയെ അല്ലെങ്കിൽ ഏക ഭർത്താവിനെ സ്വീകരിക്ക, സ്വീകരിക്കുന്ന ഭാര്യയെ അല്ലെങ്കിൽ ഭർത്താവിനെ ഒന്നുകൊണ്ടും ഉപേക്ഷിക്കാതിരിക്കുക, മുതലായ വ്യവസ്ഥകളും അതിലുണ്ടു്. വിവാഹശുദ്ധീകരണത്തിനുവേണ്ടി മനുഷ്യസമുദായത്തെ ക്രിസ്തുവർണ്ണഗോത്രം, ക്രിസ്തുപക്ഷിഗോത്രം എന്ന രണ്ടു ഗോത്രങ്ങളായി തിരിച്ചു സഗോത്രത്തിൽ വിവാഹം പാടില്ലെന്നു വിരോധിച്ചിരിക്കുന്നു. ഇതു "ഞാൻ സ്വർഗ്ഗത്തിലും ഭൂമിയിലുമുള്ള കുടുംബമെല്ലാം നാമധേയപ്പെടുന്നതിനു കാരണഭൂതനായി" എന്ന തിരുവെഴുത്തിന്റെ നിവർത്തിയുമാണു്. എഫെ. ൩. ൧൫. അവിവാഹിതരായിരിക്കുന്നതിനു അനുവദിച്ചിട്ടില്ല.

ഭഗവാൻ ദായക്രമത്തെയും രൂപവൽക്കരിച്ചിട്ടുണ്ടു്. അതു ഇപ്രകാരമാണു്. വിവാഹത്താൽ ഭാര്യയുടെ സ്വത്തിനു ഭർത്താവിനും ഭർത്താവിന്റെ സ്വത്തിനു ഭാര്യയ്ക്കും അവിഭക്തമായ തുല്യ അവകാശമുണ്ടു്. പരസ്പര സമ്മതംകൂടാതെ വസ്തുക്കളെ കടത്തിലോ അന്യാധീനതയിലോ ഉൾപ്പെടുത്തുന്നതിനു ഒരാൾക്കു തനിച്ചു അവകാശമില്ല. മാതാപിതാക്കന്മാരുടെ സ്വത്തുക്കൾ അവരുടെ സ്വാതന്ത്ര്യത്തിലിരിക്കുന്നു. പിന്തുടർച്ചാവകാശികൾ മക്കളാണു്. പെൺകുട്ടികൾക്കു ആൺകുട്ടികളെപ്പോലെതന്നെ മാതാപിതാക്കന്മാരുടെ സ്വത്തുക്കളിന്മേൽ അവകാശമുണ്ടു്. വിവാഹസമയം പെൺകുട്ടികൾക്കു സ്ത്രീധനമല്ല അവകാശമാകുന്നു കൊടുക്കുന്നതു്.

ഭഗവാൻ ഇവരുടെ ഇടയിലുള്ള അയിത്തത്തെയും ഉച്ചാടനം ചെയ്തു. മനുഷ്യർ ബ്രഹ്മശരീരത്തിൽ നിന്നുണ്ടായിട്ടുള്ളവരാണെങ്കിലും അനീശ്വര പ്രേരണയാൽ ശ്രേഷ്ഠനികൃഷ്ടതാ ഭാവമുണ്ടാകയും അതിനാൽ അനേക ജാതിവിഭാഗങ്ങൾ ഉൽഭവിക്കയും ജാത്യാഭിമാനതയാൽ ലോകംമുഴുവൻ ദുഷിപ്പിക്കയും ചെയ്തുകൊണ്ടിരിക്കുന്നു. (അതു നിയമത്താൽ അനുവദിക്കപ്പെട്ടുമിരുന്നു) അതിന്റെ ഒരു അത്യുച്ചകാലഘട്ടമായിരുന്നു അന്നു. അക്കാലത്തു ഉൽകൃഷ്ടന്മാരെന്നു ഭാവിക്കുന്നവർക്കു അപകൃഷ്ടന്മാരെന്നു വിചാരിക്കുന്ന പുലയർ, പറയർ മുതലായവർ "ഹോഹോ" എന്നു ശബ്ദം ഇട്ടുകൊണ്ടു ൩൨ അടി ദൂരെ വഴി മാറിക്കൊടുക്കേണ്ടിയിരുന്നു. അതിൽ അടുത്തുപോയാൽ മേലാറും മൂന്നു പ്രാവശ്യം മുങ്ങിക്കുളിക്കുന്നു. തീണ്ടുകയോ തൊടുകയോ ചെയ്തുപോയാൽ കുളിക്കാതെവീട്ടിൽ കയറുന്നതു മഹാപാപമായി മേലാളുകൾകരുതിപ്പോന്നു. അറിയാതെ തീണ്ടുകയോ തൊടുകയോ ചെയ്തുപോയാൽ അതുമഹാപാതകമായി അടിയായും വിശ്വസിച്ചുപോന്നു. ഭഗവാൻ ഈ അനാചാരങ്ങളെ ഇല്ലാതാക്കി താണവരോടു സഹകരിക്കയും അവരെക്കൂടെ മനുഷ്യരെന്നുള്ള നിലയിൽ എണ്ണി അനുവർത്തിക്കയും ചെയ്‌വാൻതക്ക ഒരു പുതിയ പന്ഥാവു തുറക്കയും ചെയ്തു. അങ്ങനെ അദ്ദേഹം എഴുതിയിരിക്കുന്നതു നോക്കുക. 'യുസ്തുസുയോനഹിനു ഇവരോടുള്ള ആന്തര യോജിപ്പു ഭൂലോകത്തിലെ സകല ജീവാത്മാക്കളോടുമുള്ള പൂർണ്ണ സംയോജിപ്പുതന്നെ. അതിൽ യഹൂദനെന്നും, ഗ്രേക്കനെന്നും, ജാതിയെന്നും, ജന്മമെന്നും, ബ്രാഹ്മണനെന്നും, പറയനെന്നും, ആണെന്നും, പെണ്ണെന്നും ഇല്ല. എന്തെന്നാൽ സകലരും ആദാമിൽനിന്നുള്ള ജീവശ്വാസത്തോടുകൂടിയ ജീവാത്മാവിനു ഓഹരിക്കാരത്രെ.' എന്നുംമററും തന്നെ. എ. പ. ഫൻ. വ്യ. ഫം. ഇങ്ങനെ ഭഗവാൻ സകലരേയും ഉൽകൃഷ്ടസ്ഥാനത്തേക്കു കയററംചെയ്തു. "അവരെ ഞാൻ ബ്രാഹ്മണരാക്കിവരുന്നു" എന്നെഴുതിയിരിക്കുന്നതു നോക്കുക. ന്യാ. ഉ. പു. വ. ഫ. ഇതിനെ വെറും ബാഹ്യ ബ്രാഹ്മണരാക്കിവരുന്നു എന്നു തെററി വ്യാഖ്യാനിക്കുന്നവർ ഇപ്പോഴുമുണ്ടു്. ബ്രാഹ്മണകർമ്മാനുഷ്ഠാനങ്ങളായ ഉ

പനയനാദികൎമ്മങ്ങളെ ഉപേക്ഷിച്ചു പുതിയ അനുഷ്ഠാനങ്ങ
ളെ നിൎമ്മിച്ചിട്ടുള്ള ഭഗവാൻ ബ്രാഹ്മണരാക്കിവരുന്നു എന്നു
പറഞ്ഞാൽ താഴെപ്പറയുന്ന വേദവാക്യപ്രകാരമുള്ള ലക്ഷണ
ത്തോടുകൂടിയ സാക്ഷാൽ ബ്രാഹ്മണരാക്കിവരുന്നു എന്നാണ്
ധരിക്കേണ്ടതു്.

സത്യംബ്രഹ്മ തപോബ്രഹ്മ ബ്രഹ്മ ഇന്ദ്രിയനിഗ്രഹഃ
സൎവ്വഭൂതദയാബ്രഹ്മ ഏതൽ ബ്രാഹ്മണലക്ഷണം

അതിനാൽ "അശുദ്ധമാക്കുന്നതും വെറുപ്പിനെയും അസത്യ
ത്തെയും പ്രവൎത്തിക്കുന്നതുമായ യാതൊന്നും ഒരു പ്രകാര
ത്തിലും അതിന്നകത്തു കടക്കയുമില്ല." എന്നുണ്ടല്ലോ. വെളി.
൨൧. ൨൭. ഈ സ്വൎഗ്ഗസംസ്ഥാപനത്തിന്റെ ചുററിലും ൨൪
സിംഹാസനങ്ങളിൽ ഇരിക്കുന്ന ദേവപുത്രന്മാരായ ആയില്യം
തിരുനാൾ മഹാരാജാവു്, പാലക്കുന്നത്തു മാർ അത്താനാ
സ്യോസു മെത്രാപ്പോലീത്താ, കായംകുളം ഖാദിയാർ ആദിയാ
യ ഹിന്തുക്രിസ്തുമുസ്ലീമങ്ങളുടെ കൂട്ടത്തിൽ മേപ്രാ പുല
യൻ തോമ്മായെക്കൂടെ ഭഗവാൻ കയററം ചെയ്തിരിക്കുന്നു. നി
പ. പു. ൩൬. ഇതിന്റെ നിവൃത്തിയോ എന്നു തോന്നുമാറു്
ഏകദേശം കാൽശതാബ്ദം കഴിഞ്ഞപ്പോൾ രാജസഭയിൽ
പുലയൻകൂടി സീററലഭിച്ചതായി കാണാം. അതിനാൽ പു
രാതനകാലത്തു ചാതുൎവ്വൎണ്ണ്യം കല്പിച്ച ബ്രാഹ്മണൻ ആ
ധുനികകാലത്തു ഏകവൎണ്ണ്യം സ്ഥാപിച്ചു യുഗോദയം എന്ന
അഭിധാനം ചെയ്തിരിക്കുന്നതു നോക്കുക. വേദനിൎമ്മിതനായ
ബ്രാഹ്മണനല്ലാതെ അതിന്നെ തികവുവരുത്തി പുതിയനി
യമം സ്ഥാപിക്കുവാൻ മററാൎക്കും അധികാരമില്ല. നിത്യനിയ
മം നോക്കുക. അതിനാൽ അബ്രാഹ്മണർ വേദത്തോടുള്ള
വൈരത്തെ ഭഗവാൻ ഇല്ലാതാക്കി ജാത്യൈക്യതയ്ക്കുവേണ്ടി
യുള്ള ഭഗവാന്റെ ഒരു പ്രാൎത്ഥന താഴെ ഉദ്ധരിക്കുന്നു.

ഏം. ജാതികൾക്കെല്ലാമൈക്യം പ്രാൎത്ഥിക്കുന്നു ഞങ്ങ
ളാദിനാഥാ! നിന്നാൽ സൃഷ്ടരവർ
ഏകജനിമൂൎത്തിയുണ്ടവൎക്കായവ—
ക്കേകവെളിച്ചമിനി ത്രിയേശുരക്തം

൨. നിത്യവേദത്തെപഠിച്ചുള്ള ബ്രാഹ്മണർ
നിത്യവുംക്രിസ്തുപ്രസംഗികളാ—
യ് ജാതിനിഗളംവെടിഞ്ഞാത്മനിവിന—
യാദിച്ചമയമണിഞ്ഞീടണം

൩. വാനവകാശമന്വേഷിച്ചുതങ്ങടെ
മാനധനശക്തിനിന്റേതാക്കി
സാനന്ദംഭൂമ്മരിയാദവിട്ടുശൂദ്രർ
മാനസശുദ്ധിമാന്മാരാകണം

൪. മെയ്‌വെളിച്ചത്തെക്കണ്ടീഴവർചാന്നാന്മാർ
ദൈവത്തെവാഴ്ത്തണംവീട്ടുതോറും
നാശദുർവൃത്തങ്ങളെവെടിഞ്ഞുക്രിസ്തു
യേശുമഹിമയ്ക്കായിജീവിക്കണം

൫. ചിത്തസ്വാതന്ത്ര്യമന്വേഷിച്ചുനിശ്ശേഷ
ശക്തന്നടിമകളായ്പുലയർ
ദുഷ്കൃതംവിട്ടുപറയരുംക്രിസ്തുവി—
ലുൽകൃഷ്ടബുദ്ധികളാകവേണം

൬ ജാതികൾതമ്മിൽവൈരാഗ്യംവെടിഞ്ഞേക
ജാതിയുംതങ്ങളിലൈക്യവുമായ്
ദൈവംപിതാവെന്നുതമ്മിലോരോരുവർ
തന്മക്കളെന്നുംസ്നേഹിക്കവേണം

൭. കർത്താവുംസ്നാനവിശ്വാസമേകമാ—
യുൾത്താവിലെല്ലാരുമൊന്നാകണം
തർക്കംകലഹംപിണക്കംനിലയറ്റു
സ്വർഗ്ഗീഭൂവിലാരംഭിക്കണം—സ്വർഗ്ഗരാജ്യമീ

ക്രി. ഗീ. വൃ.

---

പ. നാഥാ! നീ വേഗം ചൊരിക—പാ
ജാതികളിൽകൃപ—മാരിനിറവായ

അ. പ. നാഥാ!വലകൈനീട്ടകൈയേതെന്നു
ഏതുമറിയാതെജാതികളിൽനി—

ഇത്യാദി കീർത്തനം നോക്കുക. ക്രി. ഗീ. വൃ.

അനന്തരം ഭഗവാൻ ഈശ്വരസന്താനങ്ങളായ അവൎണ്ണസമുദായങ്ങൾക്കും ഉൽകൃഷ്ടസമുദായങ്ങൾക്കു പരസ്പരവും പ്രവേശനവും പൂജാസ്വാതന്ത്ര്യവുമില്ലാത്തതായി മനുഷ്യർ സ്ഥാപിച്ചിട്ടുള്ള അനവധി ദേവാലയങ്ങളെക്കണ്ടു സങ്കടപ്പെട്ടുകയും അതിന് ഒരു പരിഹാരമുണ്ടാക്കുകയുംചെയ്തു. അതു പ്രവേശനവും പൂജാസ്വാതന്ത്ര്യവുമില്ലാത്ത പഴയ പള്ളിയിൽ കാലെടുത്തുവയ്ക്കരുതെന്നു ഉപദേശിച്ചുകൊണ്ടു എല്ലാവൎക്കും ഇഷ്ടംപോലെ അവരവരുടെ ദൈവത്തെ ആരാധിപ്പാൻ തക്കവണ്ണമുള്ള ഒരു മഹാദേവാലയം തുറന്നുകൊടുക്കയാണു ചെയ്തതു്. അതു ആകാശംമേൽകട്ടിയും ഭൂമി കീഴ്ത്തളവുമായ മഹാദേവാലയത്തിൽ മനുഷ്യർപാൎക്കുന്ന വീടുകൾതന്നെ. "നിങ്ങൾ മലയിൽ എങ്കിലും യെരുശലേമിൽ എങ്കിലും പിതാവിനെ വന്ദിക്കാത്തസമയം വരുന്നു. .....അവനെ വന്ദിക്കുന്നവർ ആത്മാവിലും സത്യത്തിലും വന്ദിക്കയും വേണം." യോഹ. ൪. ൨൧ ൨൪. "ആ ദിവസത്തിൽ നിങ്ങൾ ഓരോരുത്തൻ അവനവന്റെ അയല്ക്കാരനെ മുന്തിരിങ്ങാവള്ളിയുടെ കീഴിലേക്കും അത്തിവൃക്ഷത്തിന്റെ കീഴിലേക്കും വിളിക്കും" സഖ. ൩. ൧൦. ൧. തിമൊ. ൨: ൫. മിഖ. ൪. ൪.

> "തന്നുടെതന്നുടെഗൃഹ്യോക്തമാൎഗ്ഗേണ
> മന്നിടത്തിങ്കൽദ്വിജത്വമുണ്ടായ്‌വന്നാൽ
> ആചാര്യനോടുമന്ത്രംകേട്ടുസാദര-
> മാചാരപൂൎവ്വമാരാധിക്കാമെടോ"

രാമായണം ക്രിയാമാൎഗ്ഗോപദേശം. ഇത്യാദി നോക്കുക. അക്കാലത്തു ഭഗവാൻ ഇതിനെപ്പററി മലയാളമിത്രം പത്രത്തിൽ പ്രസിദ്ധപ്പെടുത്തുവാൻ അയച്ച ലേഖനത്തിന്റെ ഒരു ഭാഗം താഴെ ചേൎത്തിരിക്കുന്നു.

രാജശ്രീ. മലയാളമിത്രം പത്രാധിപർ അവർകൾക്കു

എന്റെ താഴ്മയുള്ള വന്ദനം

താങ്കളുടെ മാന്യമായ പത്രത്തിൽ ഈ സംഗതികൂടി ചേൎത്തുകൊൾവാൻ അപേക്ഷിക്കുന്നു

ഈ ലോകത്തിലുള്ള ഓരോ മാൎഗ്ഗക്കാൎക്കും ദൈവാരാധ
ന നടത്തുവാൻ അതാതു മാൎഗ്ഗപ്രകാരം വെവ്വേറെ ദേവാല
യങ്ങളുണ്ട്. ഹിന്ദുക്കൾക്കു ക്ഷേത്രം, മഹമ്മദീയൎക്കു മോസ്
കോ, ക്രിസ്ത്യാനികൾക്കു പള്ളി, യൂദൎക്കു സുന്നഗോഗു മുതലായ
വതന്നെ. ക്രിസ്ത്യാനിമാൎഗ്ഗം സകല മതത്തെക്കാളും ശ്രേ
ഷ്ഠമായിരിക്കുന്നപ്രകാരം ക്രിസ്ത്യാനികൾക്കു.....ള്ള പള്ളി
മറ്റു മാൎഗ്ഗക്കാൎക്കുള്ള ദേവാലയത്തെക്കാൾ ശ്രേഷ്ഠമായിരിക്ക
ണമല്ലോ. ദൈവാലയത്തിന്റെ ശ്രേഷ്ഠത മരവും കല്ലും കമ്മാ
യവും, പഞ്ചലോഹവുമല്ലെന്നു എവൎക്കും അറിയാവുന്നകാൎയ്യ
മത്രേ. പിന്നെ ആ ശ്രേഷ്ഠത എന്തെന്നു ചോദിക്കുന്നപക്ഷം
സകല ജാതിക്കാൎക്കും പ്രാൎത്ഥനാലയം ആക എന്നുള്ളത
ത്രെ ദേവാലയത്തിന്റെ ശ്രേഷ്ഠത എന്നാകുന്നു ഉത്തരം. ഓ
രോ മാൎഗ്ഗക്കാരും ദേവാലയം ഉണ്ടാക്കിയിരിക്കുന്നതു തങ്ങളു
ടെ മാൎഗ്ഗപ്രകാരം ദൈവാരാധന നടത്തേണ്ടുന്നതിനാകു
ന്നു, എന്നല്ലാതെ സൎവ്വമാൎഗ്ഗക്കാൎക്കും അതാതുമാൎഗ്ഗത്തിൻ
പടി ദൈവാരാധന നടത്തുവാൻതക്കവിധത്തിൽ ഒരു പൊതു
വായ ദേവാലയം ഏതുമാൎഗ്ഗക്കാരും പ്രതിഷ്ഠിച്ചിട്ടില്ലെന്നു
എത്രയോ സ്പഷ്ടം. .....എന്നാൽ ദൈവത്തിനു ഒരു മഹാദേവാ
ലയമുണ്ട്. അതു ആകാശവും ഭൂമിയുമത്രേ. ഇതിൽ എല്ലാവ
ൎക്കും അവരവരുടെ മാൎഗ്ഗപ്രകാരം ദൈവത്തെ നോക്കി വി
ളിക്കാം എന്നുള്ളതു എത്ര നിശ്ചയം. ആൎക്കും വിരോധിപ്പാൻ
കഴികയില്ല. എന്നുംമറ്റുംതന്നെ. ഏ. ഉ. പു. വ. ഫം.

ആദാമിനും അവന്റെ സന്തതികൾക്കും ഏകദേശം
൨൦൦൦ വൎഷത്തോളം ദേവാലയം ഇല്ലാതെയാണു കഴിച്ചുകൂട്ടി
യതെന്നും ആദ്യക്രിസ്തീയന്മാർ പള്ളിയില്ലാതെ വീടുകൾതോ
റുമാണ് ആരാധിച്ചതെന്നും നമുക്കറിയാവുന്നതാണ്. മററു
അനേക പരിഷ്ക്കാരങ്ങൾ ആത്മീകമായും സമുദായികവുമാ
യും അദ്ദേഹം വരുത്തിയിട്ടുണ്ട്.

പിന്നീടു ഭഗവാൻ നിത്യമായ സ്വാതന്ത്ര്യം പ്രഖ്യാ
പനം ചെയ്തു. ആദാം പാപത്തിൽവീണതിനാൽ മനുഷ്യർ പാ

ചൊതിന്നടിമകളായിത്തീർന്നുപോയി. റോമ ൧. ൨൩. ആ അ
ടിമയിൽനിന്നു വിടുതൽലഭിക്കുന്നതിനു, സർവസൃഷ്ടിയും ഞെര
ങ്ങി കാത്തിരിക്കയായിരുന്നു. എന്നു മേൽപ്രസ്താവിച്ചിട്ടുണ്ട
ല്ലൊ. അടിമാകാലം ൭൦ വർഷമായിരുന്നു എന്നും ആ കാലം
൧൯൧൪-ൽ അവസാനിച്ചു എന്നും അതിനാൽ അടിമയിൽ
നിന്നു വിടുതൽചെയ്തിരിക്കുന്നു എന്നും പ്രസ്താവിച്ചിരിക്കുന്നു.
ഏ. പു. പ. ൨൭൪. ൨൧൯.

പ. അടിമതീർത്തു-തിരുനാവാ-
ലടിമതീർത്തു-തിരുനാവാ-

അ. പ. ദൃഢവിടുതലങ്ങടിയാൾ-
ക്കരുളികനൊട്ടുമറിയാ—തടിമ

ച. ൧. ചിരിവായതിൽ വരവണ്ണനം
നിറവായ്തന്നാനടിയാൾക്ക്-വൻ
പരമാൽഭുതക്രിയയാൽചാവിൻ
നീരെതീരെവരട്ടിക്കളഞ്ഞ-ടിമ

൨. വിതമാലെകൊയ്ത്തുമോദം
അതിനാൽ ഞങ്ങൾ മോദിക്കുന്നു-
പതിയാകുന്നചതുർത്ഥ്യാവാക-
മാദിനാഥൻനിറവായ് സീയോ-നടിമ

യു. ഗീ. ൩൧.

ഈ എഴുപതുവർഷത്തെപ്പററി "ആ നാളുകളിൽ ഉണ്ടാ
കുവാനിരിക്കുന്നതു ഒരുരാജാവിന്റെ നാളുകളിൻപ്രകാരം എ
ഴുപതു സംവൽസരങ്ങൾ മറയ്ക്കപ്പെട്ടിരിക്കും" എന്നു പറ
ഞ്ഞിരിക്കുന്നതു നോക്കുക. എശാ. ൨൩. ൧൫. ൧൭. ബാബി
ലോൻ അടിമ എഴുപതുവർഷവും മിസ്രയീം അടിമയും മററും
ഇതിനു ദൃഷ്ടാന്തമാണു്.

ജീവനാണ്യം. ഇവരുടെ വത്തിന്റെ സ്വരൂപവും മേ
ലെഴുത്തുമുള്ള സ്വർഗ്ഗീയ നാണയമാണു്. നീതിമാന്മാരെന്നു
നടിക്കുന്ന ചാരന്മാർ യേശുവിന്റെ അടുക്കൽവന്നു കൈസ

റീന വരിപ്പണം കൊടുക്കുന്നതു ന്യായമൊ? എന്നു ചോദി
ച്ചതിനു കൈസറിന്റെസ്വരൂപവും മേലെഴുത്തുമുള്ളവ കൈ
സൎക്കും ദൈവത്തിനുള്ളവ ദൈവത്തിനും കൊടുപ്പിൻ എന്നു
പറഞ്ഞിരിക്കുന്നതു നോക്കുക. ലൂക്കാ. ൨൦. ൨൧. ൨൫.

ആ പ്രവചനവിവൃത്തിപ്രകാരം ദൈവസ്വരൂപവും മേ
ലെഴുത്തുമുള്ള (യോഹന്നാനാകുന്ന കുഞ്ഞിനെ) ദൈവത്തിനു
കൊടുത്തു. ൫ രൂപാ വിലയുള്ള ഈ ഓരോ ജീവനാണ്യം ഓ
രോ ഐക്യ കുടുംബക്കാരും ഭഗവാന്റെ കല്പനപ്രകാരം വാ
ങ്ങിയതു നോക്കുക. എ. പ്രൂ. പ. ൨൨൨. "പരമൈക്യതയി
ൽനിന്നു നിങ്ങൾക്കു എന്താ ജീവപ്രകാശം ലഭിക്കേണ്ടുന്നതി
നു നിങ്ങളുടെ തൽക്കാല ജീവനാകുന്ന സമ്പത്തുകൊണ്ടു ജീ
വനാണ്യത്തെ വാങ്ങിച്ചുകൊള്ളുന്നതിനാൽ നിങ്ങളുടെ മാതാ
പിതാക്കന്മാരെ ബഹുമാനിപ്പിൻ" എന്ന തിരുവെഴുത്തു നോ
ക്കുക. ഏ. നി. ൪. ൧൬. ൧൦൭൮ മിഥുനം ൨൯-ാംതീയതി
൪൯-ാംനമ്പരിൽ എഴുതിയിട്ടുള്ള ഒരു ജീവനാണ്യത്തിന്റെ
പകൎപ്പു താഴെ ചേൎത്തിരിക്കുന്നു.

നമ്പർ ൪൯. ൧൦൭൮ മിഥുനം ൨൯.
൧൯൦൩ ജൂലൈ.

പൊതു ഏക

ഐ ക്യത

ജീവ നാണ്യം

❀

പണം ഒന്നുക്കു [illegible]

രൂപാ മുപ്പതു

ആത്മ നാശം

യസ്സസ്സയോസെഫ്. ഒപ്പ്.

ദശാംശം. മനുഷ്യർ അനുഭവിക്കുന്ന സകലത്തിൽനി
ന്നും ദൈവഭോഗമായി ദശാംശം കൊടുക്കണമെന്നുള്ള ജീവ

പട്ടം ഭഗവാൻ ഏറ്റെടുത്തി. അതിനാൽ പൊൻവെള്ളി നാണയങ്ങൾ, ലോഹാദികൾ, വെൺകലപാത്രങ്ങൾ, ആഭരണങ്ങൾ, മൃഗജീവികൾ, ഫലമൂലാദികൾ എന്നിവയാൽ യോഗകലവറകൾ ഒക്കെയും നിറഞ്ഞുകവിഞ്ഞു. എ. പു. പ. ൨൮. ൨൦ "ഞാൻ നടക്കുന്നവഴിയിൽ എന്നെ കാക്കയും, ഭക്ഷിപ്പാൻ അപ്പത്തെയും, ധരിപ്പാൻ വസ്ത്രത്തെയും, ഇനിക്ക തരികയും എന്റെ പിതാവിന്റെ ഭവനത്തിലേക്ക സമാധാനത്തോടെ തിരികെ വരുത്തുകയും ചെയ്യുമെങ്കിൽ . . . ഇനിക്ക തരുന്ന എല്ലാററിലും ഞാൻ നിനക്ക നിശ്ചയമായിട്ട പത്തിലൊന്ന തരും, എന്ന ദൈവത്തോട മൂന്നാം ദൈവദൂതന മുൻനിഴലായ യാക്കോബ ചെയ്തിരിക്കുന്ന പ്രതിജ്ഞയുടെ നിവൃത്തികാണുക. ആവൃ. വ്യ. ൨൬. ൧൨. ഈ ക്രിയ ഒരു വിശ്വാസിയുടെ കർത്തവ്യകർമ്മങ്ങളിൽ ഒന്നാണ്. വിശ്വാസികളുടെ പിതാവായ അബ്രഹാമും ഒന്നാംനിയമവിശ്വാസികളും ദശാംശം കൊടുത്തിരിക്കുന്നതു നോക്കുക. ദശാംശം എടുക്കുന്നതിന ജീവപത്രികയും ജീവവ്യവരപത്രികയും എഴുതിയിട്ടുണ്ട് എ. പു. പ. ൨൮. ൨. ഒരു ഐക്യകുടുംബത്തിന്റെ ജീവ പത്രികയുടെയും ജീവവ്യവര പത്രികയുടെയും പകർപ്പ താഴെ ചേർത്തിരിക്കുന്നു.

ആത്മനിയോഗപ്രകാരം ദശാംശമെടുക്കുന്ന ഐക്യ
കുടുംബങ്ങളുടെ പേരെഴുതുന്ന ജീവ പത്രിക.

| ഫവ്യവ്യ. ഒ. വ ഫാഭർ കന്നി ഫവ്യ | കടമ്പനാട്ട് ഇടവക | കടമ്പനാട്ടു ദേശം | ഫ കല്ലുവെട്ടാംകുഴിയിൽ കുടുംബം ൫ | നയിനാ കോരുത് കുടുംബതലവൻ ഒപ്പ് | ഇടവക കാര്യസ്ഥൻ |
|---|---|---|---|---|---|
| ,, | ,, | ,, | ൨ കുഞ്ഞപ്പി തെക്കേതിൽ കുടുംബം ൫ | ചെറിയ ചെറിയകുടുംബതലവൻ ഒപ്പ് | ഇടവക ഉപദേശി |

## ജീവപത്രികയുടെ സന്ന്യസ്ഥ ഐക്യകുടുംബങ്ങളിൽ നിന്നു എടുക്കുന്ന ദശാംശങ്ങളുടെ വിവരം എഴുതുന്ന ജീവവിവര പത്രിക.

നമ്പർ. ൧. എ. കല്ലുവെട്ടാംകുഴിയിൽ കുടുംബം. ൧൮൭൬ ഒക്ടോബർ ൨ ക്കു ൧൦൫൨-ാമാണ്ടു കന്നി ൧൮-ാം തീയതി രൂപാ ൨. ച ൧൩. നെല്ലു അഞ്ചുപറ. ഇടങ്കഴി എട്ടു്. മുതിര ഇടങ്കഴി ൪- തേങ്ങാപത്തു്. ചേന. ൧.

ബി. കുഞ്ഞേപ്പിൽ മത്തായി. രൂപാ. ൪. ച. ൧൰. നെല്ലു് ൨൩. പറ. ഇ. ആറു. മുതിര ഇട. ൭. കാച്ചിൽ ൪. ചേന ൨. ഓട്ടുപലം മൂന്നേമുക്കാൽ.

സി. വല്യവീട്ടിൽഗീവറുഗീസ്. രൂപാ ൭. ച. ൩. കാ. ൮. നെല്ലു് ൮ പറ ഇടങ്കഴി ൨൪. മുതിര ഇടങ്കഴി ൩. തേങ്ങാ ൧൦ കിഴങ്ങു് ചുമടു് ൪. ചേനം ൨.

ഡി. വിളയിലയ്യത്തു നയിനാം. രൂപാ ൨. ച. ൫. ഓട്ടമൊന്ത ൧. പലം ൫ നെല്ലു് ൰. പറ. ഇടങ്കഴി. ൪. മുതിര ഇട. ൧. തേങ്ങാ ൩.

ഇ. കാഞ്ഞിരവിള വറീതു്. രൂപാ ൩. ച. ൨൩. കാ. ൮. നെല്ലു് ൩. പറ. ഇട. ആറേകാൽ. മുതിരപറ ൧. ഇട. മുക്കാൽ. ചേന ൭. കാച്ചിൽ ൨൪. കിഴങ്ങു ചുമടു്. ൩. ചോറുകൊട്ട ൧. തേങ്ങാ ൨. പശുക്കിടാവു് ൧.

ഭിക്ഷാടനം. ഇതു ഭഗവാനും അനുകാരികളുംകൂടെ ലോകത്തിൽ ചെയ്ത ഒരു പുതിയ ധർമ്മഭിക്ഷണമാണു്. ഇവർ ജാതിഭേദമെന്യെ കൊട്ടാരങ്ങളിലും കൊട്ടിലുകളിലും കയറി ഭിക്ഷവാങ്ങിയും അവർക്കുവേണ്ടി പ്രാർത്ഥിച്ചു അവരെ അനുഗ്രഹിച്ചും പോന്നു. ഇവരെ പാട്ടോടും ധ്യാനത്തോടുംകൂടി മൂന്നും നാലും പേരടങ്ങിയ ചെറിയചെറിയ കൂട്ടങ്ങളായിട്ടാണു കാണപ്പെട്ടിരുന്നതു്. ഭിക്ഷുകാന്തനായ ഭഗവാൻ യൗസേഫിന്റെ അനുകാരികളായി പുറപ്പെട്ടു് ഈ ശുഭ്രവസ്ത്രധാരികളായ നിർമ്മലഭിക്ഷുക്കളെപ്പോലുള്ളവരെ മുൻപു കണ്ടിട്ടി

ല്ല. ഇവൎക്ക അന്നദാനം, വസ്ത്രദാനം, ഗോദാനം മുതലായവ യുംകൂടി ലഭിച്ചു. ഈ ധൎമ്മയാചനയും പുറപ്പെട്ടപ്പോൾ ഭഗവാൻ പാടിയപാട്ടിന്റെ ചില ചരണങ്ങൾ താഴെ ഉദ്ധരിക്കുന്നു.

ആനന്ദക്കളി. ചെമ്പട.

പ. കൎത്തനൊടുക്കത്തെനാളിൽ-ന്യായം
വിസ്തരിക്കും ന്യനമെല്ലാവരെയും — എല്ലാ

ച. നിത്യസുവിശേഷമായ—യേശു
ക്രിസ്തുനാംദേവപുത്രൻവായിന്നാത്മാ-
പുത്രൻവായിന്നാത്മാ
എപ്പോഴുംതന്റെരജഡമാന-തിരു
അപ്പത്തിന്നാത്മാവോടൊന്നിച്ചീടുമോ-
ഒന്നിച്ചീടുമോ.

൨. അപ്പോൾസഭയിൻശരീര-മാകു—
മപ്പമാമാസനെവന്നമരുംതാൻ-വന്നമരുംതാൻ
വീണ്ടവിശുദ്ധരുമായി_തന്നെ
പൂണ്ടശരീരവിവശത്തീർപ്പാൻ-- വിവശത്തീർപ്പാൻ

൩. മെമഭവനത്തിൻള്ളിൽ-വാഴും
തന്മക്കളിന്നരികെചെന്നിടുമെ-ചെന്നിടുമെ
എന്നരയുണ്ടതുപോലെ-കൎത്തൻ
തന്നുടെവാഹനത്തിന്മേലിരുന്നു- അതിന്മേലിരുന്നു

൪. നിങ്ങളെകാണ്മാൻവരുന്നു_ഇതാ!
നിങ്ങളവൻടെവാഹനംകാണ്മിൻ!-
വാഹനംകാണ്മിൻ!
ഞാനവൻവാഹനംതന്നെ-എന്മേൽ
വാനവൻവാഹനമേറിയെന്നാവാൽ-
ഏറിയെന്നാവാൽ

൫. നിങ്ങളോടിന്നരുളുന്നു-നിത്യ
മംഗലാനുഗ്രഹമാംസുവിശേഷം. മാംസുവിശേഷം

നിങ്ങളെൻമാതാപിതാക്കൾ—എന്നും
നിങ്ങളെൻകൂടപ്പുറപ്പുകൾതന്നെ-പിറപ്പുകൾതന്നെ

൩. ഞാനൊനിങ്ങളിന്നടിയാൻ—എന്റെ
മേനിയെല്ലാംനിങ്ങൾക്കേല്പിച്ചുതന്നോൻ—
ഏല്പിച്ചുതന്നോൻ
ദാഹംവിശപ്പതിനാലെ—എന്റെ
ദേഹമാംപിള്ളകൾനന്നായ് മെലിഞ്ഞു-
നന്നായ് മെലിഞ്ഞു

൪. അസ്ഥിക്കൂടെന്നപോലായി—പലർ
ദുസ്തരായ് പോകയാൽയത്നിപ്പാൻവഹ്യാ—
യത്നിപ്പാൻവഹ്യ.
ഓരോരോരോഗത്തിനാലെ-പലർ
പാരംപരവശപ്പെട്ടിരിക്കുന്നു—പെട്ടിരിക്കുന്നു

൫. ഉണ്മാനുടുപ്പാനുമില്ല-തേപ്പാൻ
എണ്ണയുംപാർപ്പാൻഭവനവുമില്ല—ഭവനവുമില്ല
ആരുവോരുമവക്കില്ല—അവർ
നേരുരസ്ഥിൽപരദേശികളല്ലൊ— പരദേശികളല്ലൊ

൬. അല്ലൊകടത്താൽവലഞ്ഞു-ചിലർ
അല്ലൊഭാവമില്ലാതുള്ളോരിവരെ-ഉള്ളോരിവരെ
നന്നായടിമപ്പെടുത്തി-കഷ്ടം
ഒന്നുമില്ലായവർക്കുകടംതീർപ്പാൻ—കടമതു

൭. മുട്ടുള്ളവർപലരുണ്ടുപാരം
പട്ടിണിക്കാരാമഗതികളുണ്ടു-അഗതികളുണ്ടു
ദീനരനാഥക്കുഞ്ഞുങ്ങൾ-ഉണ്ടു
വേണ്ടോരില്ലാത്തവിധവകളുണ്ടു-വിധവകളുണ്ടു

൮. ഊനമുള്ളോർപലരുണ്ടു—ലോകം
ഹീനരെന്നെണ്ണുന്നതാണവരുണ്ടു-താണവരുണ്ടു
ഏററംചെറിയവരുണ്ടു—മഹാ
നാററംപിടിച്ചോരീലാസരുമുണ്ടു-ലാസരുമുണ്ടു

ഏവ. നാഥനേശുമഹാരാജൻ-എന്നെ
മാതാവാക്കികൊടുത്താനിവക്കെന്നും-
താനിവക്കെന്നും
താനവക്കെന്നുംപിതാവെ— ഞാനൊ,
നൂനമവക്കെന്നുംമാതാവാകുന്നു

ഏന. മക്കളിൻപീഡയൊഴിപ്പാൻ-എന്റെ
പക്കലൊന്നില്ലാഷ്ടയമാൽഞാനിപ്പോൾ-
ആകയാൽഞാനിരപ്പാൾ
x കാക്കോത്തിപോലിരപ്പാനായ് വന്നേൻ
ഭാഗ്യമുള്ളകയ്യാൽപിച്ചതരുവിൻ— ക്രി. ഗീ. [illegible]

---

## അദ്ധ്യായം 36.

## ഉയർപ്പും മറുരൂപവും.

ഇതു അവസാനനാളിൽ മരിച്ചവക്കും ജീവികൾക്കും മോക്ഷപദവിയായി ലഭിക്കുന്നതായ രണ്ടവസ്ഥാഭേദങ്ങളാണെന്നും ഉയർപ്പ് എന്നുവച്ചാൽ ശവശരീരം ശവക്കല്ലറകളിൽനിന്നും പൂർവസ്ഥിതിയിൽ എഴുന്നേററുവരുന്നതും മറുരൂപം എന്നുവച്ചാൽ മനുഷ്യശരീരം നാശമില്ലാതെ തേജോമയമായിത്തീരുന്നതുമാണെന്നും വേദത്തിന്റെ അക്ഷര ശുശ്രൂഷക്കാർ വിശ്വസിച്ചുപോരുന്നു. അതിനു താഴെ പറയുന്ന വേദഭാഗങ്ങൾ അവർക്കു സഹായമായിരിക്കുന്നു.

---

x കാക്കോത്തി കാക്കാലജാതിയിൽപെട്ട സ്ത്രീയാണു്. കാക്കാലന്മാർ ഭിക്ഷതൊഴിലായി സ്വീകരിച്ചിരുന്നു. അവർ വീടുകളിൽ ഭിക്ഷയ്ക്കുവരുമ്പോൾ ഉപയോഗിക്കുന്ന പാട്ടിലെ ഒരു പദമാണു "ഭാഗ്യമുള്ള കയ്യാൽ പിച്ചതരുവിൻ എന്നുള്ളതു്."

ഉയിർപ്പിനെപ്പററി. "കർത്താവിൻെറ വരവിങ്കൽ . . ക്രിസ്തുവിൽ മരിച്ചവർ മുൻപെ ഉയിർത്തെഴുന്നേല്ക്കയും ചെയ്യും" ൧ തെസ. ൪. ൧൬. ൧൫. "മരിച്ചവർ ദൈവപുത്രൻെറ ശബ്ദം കേൾപ്പാനുള്ള സമയം വരുന്നു." . . . "ഇതിങ്കൽ ആശ്ചര്യപ്പെടേണ്ട . . . ശവക്കല്ലറകളിലുള്ളവർ എല്ലാവരും അവൻെറ ശബ്ദം കേൾക്കേണ്ട സമയം വരുന്നു." യോഹ. ൫. ൨൫. ൨൮. "ഭൂമിയിലെ പൊടിമണ്ണിൽ ഉറങ്ങിയിരിക്കുന്നവരിൽ പലരും ചിലർ നിത്യജീവനിലേക്കും ചിലർ ലജ്ജയ്ക്കും നിത്യനിന്ദയ്ക്കും ഉണരും." ദാനി. ൧൨. ൨. ഇത്യാദി പ്രവചനങ്ങളുണ്ട്. കൂടാതെ ശ്രീയേശു, ഏലിയാ, ഏലിശാ, എന്നിവർ മരിച്ചവരെ ഉയിർപ്പിച്ചു. യോഹ. ൧൧. ൪൩. ൪൪. ൧ രാജാ. ൧൭. ൨൨. ൨ രാജാ. ൪. ൩൨. ൩൫. ഏലിശായുടെ കല്ലറയിൽ ഒരു ശവം ഇട്ടപ്പോൾ അവൻെറ അസ്ഥികളിൽ തട്ടി ആ ശവം ജീവിപ്പിച്ചു. ൨ രാജാ. ൧൩. ൨൧. അനേകനൂററാണ്ട് കല്ലായിത്തീർന്നിരുന്ന അഹല്യ ശ്രീരാമപാദസ്പർശത്താൽ ഉയിർത്തുവന്നു. വളരെക്കാലം വൃക്ഷങ്ങളായിത്തീർന്നുപോയ രണ്ടു മനുഷ്യർ ശ്രീകൃഷ്ണസ്പർശത്താൽ ജീവിച്ചു. ശ്രീമോശ, ശ്രീയേശു എന്നിവർ ഉയിർപ്പുവഴി പരമസ്ഥലത്തിൽ പ്രവേശിച്ചു. ഇത്യാദി പ്രയോഗികാവസ്ഥകളും പ്രവചനങ്ങളിൽ കാണ്മാനുണ്ടു. ശവശരീരം ഉയിർത്തെഴുന്നേല്ക്കുമെന്നു വിശ്വസിക്കുന്നവരുടെ സംശയ പരിഹാരത്തിനു താഴെ പറയുന്ന വേദവാക്യം മകുടോദാഹരണമാണ്. "അസ്ഥികൾകൊണ്ടു നിറഞ്ഞിട്ടുള്ള താഴ്വരയിൽ എന്നെ നിർത്തി . . . അവ വിസ്താരമുള്ള താഴ്വരയിൽ ഏത്രയും വളരെയുണ്ടായിരുന്നു. ഇതാ അവ ഏററവും ഉണങ്ങിയിരുന്നു . . ഉണങ്ങിയ അസ്ഥികളെ കർത്താവിൻെറ വചനത്തെ കേൾപ്പിൻ . . . ഞാൻ ദീർഘദർശനം പറഞ്ഞപ്പോൾ ഒരു ആരവമുണ്ടായി അസ്ഥികൾ അതാതിൻെറ അസ്ഥിയോടു ചേർന്നുവന്നു. ....അവയുടെ മേലെ തൊലിയും മൂടി ..... ശ്വാസമേ നാലു കാററുകളിൽനിന്നും വന്നുകൊല്ലപ്പെട്ട ഇവർ ജീവിക്കേണ്ടതിനു ഇവയുടെമേൽ ഊതുക ,... അപ്പോൾ ശ്വാസം അവ

തിൽ പ്രവേശിച്ചു അവർ ജീവിച്ചു ഏററവും വലിയ സൈന്യങ്ങൾ തങ്ങളുടെ പാദങ്ങളിന്മേൽ നിന്നു" എന്നുതന്നെ ഹെസ. ൩൭. ൧൦.

മരുരൂപത്തെസംബന്ധിച്ചു. "നാം എല്ലാവരും ഒടുക്കത്തെ കാഹളധ്വനിയിങ്കൽ ഒരു ക്ഷണനേരത്തിൽ ഇമെപ്പളയിൽ മരുരൂപമാക്കപ്പെടും." ൧ കോരി. ൧൫. ൫൨. "നമ്മുടെ ഹീനതയുള്ള ശരീരം തന്റെ മഹത്വമുള്ള ശരീരത്തോടു അനുരൂപമാകുവാൻ അതിനെ മരുരൂപപ്പെടുത്തും." ഫിലി ൩. ൨൧. ഇത്യാദി പ്രവചനങ്ങളുണ്ടു. കൂടാതെ ശ്രീമോശ, ശ്രീയേശു, ശ്രീകൃഷ്ണൻ, അർജ്ജുനൻ മുതലായവർ രൂപാന്തരപ്പെട്ടിട്ടുള്ളതായും ഹനോക്ക, ഏലിയാ, ശ്രീകൃഷ്ണൻ മുതലായവർ മരുരൂപവഴി പരമസ്വാസ്ഥതയിൽ പ്രവേശിച്ചതായും തിരുവെഴുത്തുകളിൽ കാണുന്നുണ്ടു. ഉയർക്കുകയും മരുരൂപപ്പെടുകയും ചെയ്തവരിൽ ആരെയും ഇന്നു ഭൂമുഖത്തു കാണ്മാനുമില്ല.

എന്നാൽ ഉയർപ്പും മരുരൂപവും നിയമമാററംമൂലം സഭാശരീരത്തിനുണ്ടാകുന്ന ഗതിഭേദമെന്നാണു നിത്യാക്ഷരവിശ്വാസം. "പലരായ നാം ഒരു അപ്പവും ഒരു ശരീരവും ആകുന്നു." എന്നുണ്ടല്ലൊ. ൧ കോരി. ൧൦. ൧൭. ൧൨. ൨൭. ദൈവം നിത്യകല്പനയായി ഇസ്രായേലിനു കൊടുത്ത പെസഹാനിയമശരീരമായ (മധ്യമാംപാദികർമ്മം) കുഞ്ഞാടിനു പുതിയ നിയമമൂലം ഉയർപ്പും മരുരൂപവും സിദ്ധിച്ചു ക്രിസ്തുവായി തീർന്നതു നോക്കുക. "നമ്മുടെ പെസഹായാകുന്ന ക്രിസ്തുവും നമുക്കുവേണ്ടി ബലി നൽകപ്പെട്ടിരിക്കുന്നു" എന്നുണ്ടല്ലൊ. ൧ കോരി. ൫. ൭. ആ ക്രിസ്തുശരീരം രണ്ടുപ്രകാരത്തിലാണു കാണപ്പെട്ടിരിക്കുന്നതു. ഒന്നു അപ്പദ്രാക്ഷാരസങ്ങളുടെ സ്വരൂപത്തിൽ അപ്പൊസ്തലഐക്യതയിൽ ഏല്പിച്ചതും, മററതു ശവശരീര സ്വരൂപത്തിൽ യോസേഫിനെ ഏല്പിച്ചതും തന്നെ. യോസേഫിനെ ഏല്പിച്ച ശരീരം ഉയർപ്പും മരുരൂപവും സിദ്ധിച്ചു. മൂന്നാം നാൾ കാണപ്പെട്ടു. അതേപ്രകാരം അപ്പൊസ്തലഐക്യതയിൽ ഏല്പിച്ച അപ്പദ്രാക്ഷാരസങ്ങളായ ശരീരവും ഉയർപ്പും മരുരൂപവും സിദ്ധിച്ചു അപ്പവെള്ളങ്ങളായി എബ്രായപ്പെന്തക്കൊസ്തി മുതൽ ഇതാ കാണപ്പെട്ടിരിക്കുന്നു. ഈ രണ്ടു വക പുനരുത്ഥാന രൂപാന്തരങ്ങളെപ്പററിയും വേദഭാഗങ്ങളിൽ

നിന്നു കാണാം. "യേശുവിനെ മരിച്ചവരിൽനിന്നു ഉയിർപ്പിച്ചവന്റെ ആത്മാവു നിങ്ങളിൽ വസിക്കുന്നു. എങ്കിൽ ക്രിസ്തുവിനെ മരിച്ചവരിൽനിന്നു ഉയിർപ്പിച്ചവൻ നിങ്ങളിൽ വസിക്കുന്ന താൻ ആത്മാവിനെക്കൊണ്ടു നിങ്ങളുടെ മരണശരീരങ്ങളെയും ജീവിപ്പിക്കും". റോമ. ൮. ൧൧. യേശു ഉത്തരമായിട്ടു അവരോടു ഈ ദേവാലയത്തെ നശിപ്പിപ്പിൻ ഞാൻ ൩ ദിവസത്തിനകം അതിനെ ഉയിർപ്പിക്കും". . . അവൻ പറഞ്ഞതു തന്റെ ശരീരമെന്ന ദൈവാലയത്തെക്കുറിച്ചായിരുന്നു". എന്നുംമറ്റും തന്നെ. യോഹ. ൨. ൧൯. ൨൧.

ഇങ്ങനെ യുസ്തുസുയോഹന്നാഫിലുള്ള ക്രിസ്തീയ ദേവാലയമാകുന്ന മരണശരീരം ജീവിക്കപ്പെട്ടതിനാൽ ദ്രാക്ഷാരസത്തിനാരാധന കോപവഹ്നിക്കായി തീർന്നുപോയി. ആ ആരാധനയ്ക്കു അദ്ദേഹത്തിന്റെമേൽ കർത്തവ്യം ഇല്ല. അദ്ദേഹം അതിനോടു ഹേ! മരണമെ നിന്റെ മൂർച്ച എവിടെ? ഹേ! പാതാളമേ നിന്റെ ജയം എവിടെ? എന്നു വെല്ലുവിളിക്കുന്നു. ൧. കോറി. ൧൫. ൫൫. ഒന്നാമത്തെ ഉയിർപ്പിൽ ഓഹരിയുള്ളവൻ ഭാഗ്യവാനും ബുദ്ധിമാനും ആകുന്നു. ഇവരുടെ മേൽ രണ്ടാംമരണത്തിനു അധികാരമില്ല. വെളി. ൨൦. ൬. "ജയിക്കുന്നവർ രണ്ടാംമരണത്താൽ ചേതപ്പെടുകയില്ല" വെളി. ൨. ൧൧. എന്ന തിരുവെഴുത്തുകൾ നോക്കുക.

മനുഷ്യർക്കു ഉയിർപ്പും മരുത്രൂപവും സിദ്ധിക്കുന്നതു യുസ്തുസുയോഹന്നാഫിലുള്ള വിശ്വാസത്താലാണ്. ആ വിശ്വാസം പരലോകവാസികളായ സർവ്വ ജീവാത്മാക്കളുടെയും, പുനരുത്ഥാനത്തിന്റെ പുണ്യഭൂമി താനെന്നും, ഇഹലോകവാസികളായ സർവ്വ ജീവാത്മാക്കളുടെയും രൂപാന്തരാത്മാവിന്റെ പുപുണ്യവാനവും താനെന്നും, (എന്നുവച്ചാൽ ഐക്യാത്മാവു വരനും താൻ കാന്തയുമെന്നു താല്പര്യം) അതിനാൽ ഇഹത്തിലും പരത്തിലുമുള്ള സർവ്വ ജീവാത്മാക്കളും തന്നിൽ ഐക്യം ഭവിച്ചിരിക്കുന്നു എന്നും തന്നെ" നി. പ. പു. ൧൦൨. എ. പുപു. ൧൪൮. ൧൪൭. ഇതു ക്രിസ്ത്വാത്മജനായ, ഏലിയായുടെ ശക്തിയിനാത്മാവിൽ നിന്നുണ്ടാകുന്ന ആത്മപ്രവൃത്തിയാൽ

സാധിക്കുന്നു ആ പ്രവർത്തി പിതാക്കന്മാരുടെ ഹൃദയങ്ങളെ പുത്രന്മാരിലെക്കും, പുത്രന്മാരുടെ ഹൃദയങ്ങളെ പിതാക്കന്മാരിലെക്കും തിരിക്കുന്നതത്രെ. അതിനാൽ പിതാക്കന്മാൎക്കു മക്കളിൽ ഉയൎപ്പും മക്കൾക്കു പിതാക്കന്മാർ മുഖാന്തിരം മറുരൂപവും സിദ്ധിക്കുന്നു. നിങ്ങളുടെ മനസ്സിന്റെ പുതുക്കത്താൽ രൂപാന്തരപ്പെടുവിൻ എന്നുണ്ടല്ലൊ റോമ. ൧൨. ൨. "ഞാനു ഭൂമിയെ ഒരു ശാപംകൊണ്ടു ശിക്ഷിക്കാതെയിരിക്കേണ്ടതിന്നു അവൻ പിതാക്കന്മാരുടെ ഹൃദയങ്ങളെ പൈതങ്ങളുടെ അടുക്കലും പൈതങ്ങളുടെ ഹൃദയത്തെ അവരുടെ പിതാക്കന്മാരുടെ അടുക്കലും തിരിക്കയുംചെയ്യും" എന്ന പ്രവചനം നോക്കുക. മല. ൪. ൫. ൬. ശ്രീയേശു ഉയൎപ്പിന്റെയും മറുരൂപത്തിന്റെയും ആത്മാവു പ്രാപിച്ചപ്പോൾ പിതാക്കന്മാരായ ശ്രീമോശ, ശ്രീഎലിയാ എന്നിവരുടെ വെളിപ്പാടുണ്ടായതു നോക്കുക. ലൂക്ക. ൯. ൩൰. ൩൧. യേശുവിന്റെ പിൻഗാമികൾക്കും ഈ ആത്മപ്രാപണം ഉണ്ടാകുന്നതിന്നു "പിതാവെ നീ എന്നിലും ഞാൻ നിന്നിലും എന്നപോലെ ഇവരും നമ്മിൽ ഒന്നായിരിക്കേണ്ടുന്നതിന്നു" എന്നു യേശു പ്രാൎത്ഥിച്ചിരിക്കുന്നു. യോഹ. ൧൭. ൨൧. പിന്നാലെയുള്ള അപ്പോസ്തല എഴുത്തുകളും ഈ സംഗതിയുടെ യഥാൎത്ഥത്തെ നമുക്കു തെളിയിക്കുന്നു. "നിങ്ങൾ മരിച്ചവരിൽനിന്നു അവനെ ഉയൎപ്പിച്ചിട്ടുള്ള ദൈവത്തിന്റെ പ്രയോഗത്തിലുള്ള വിശ്വാസത്താൽ അവനോടുകൂടെ ഉയൎത്തെഴുന്നേല്ക്കപ്പെടുകയുംചെയ്തിരിക്കുന്നു." കോലൊ. ൨. ൧൨. "നിങ്ങൾ ക്രിസ്തുവിനോടുകൂടെ ഉയൎത്തെഴുന്നേററിരിക്കുന്നു." കോലൊ. ൩. ൧. ക്രിസ്തുവിനോടുകൂടെ ജീവിപ്പിക്കയും. . കൂടെ എഴുന്നേല്പിക്കയും സ്വൎഗ്ഗസ്ഥലങ്ങളിൽ ക്രിസ്തുയേശുവിൽകൂടെ ഇരുത്തുകയും ചെയ്തിരിക്കുന്നു. എഫെ. ൨. ൫. ൬. ദൈവത്തിന്നു നിങ്ങളെത്തന്നെ മരിച്ചവരിൽനിന്നു ജീവിച്ചിരിക്കുന്നവരായും. . ഏല്പിപ്പിൻ" റോമ. ൬. ൧൩. കൂടാതെ പ്രകൃതശരീരവും ആത്മശരീരവുമുണ്ടെന്നും പ്രകൃതശരീരമല്ല ആത്മശരീരമാണ് ഉയൎക്കുന്നതെന്നും സുവ്യക്തമായി ഉദാഹരണസഹിതം തെളിയിച്ചു എഴുതീട്ടുള്ള ഒരു അദ്ധ്യായവുമുണ്ടു. ൧. കോറി. ൧൫. നോക്കുക.

ഉയൎപ്പില്ലെന്നു വാദിക്കുന്നവരായ സദോക്കായക്കാരുടെ കുടുക്കുചോദ്യത്തിനു യേശു കൊടുത്തമറുപടി ഈ സംഗതിയെ നമുക്കു ഒന്നുകൂടി വെളിവാക്കുന്നു. അതു "മരിച്ചവർ ഉയൎത്തെഴുന്നേല്പിക്കപ്പെടുന്നുണ്ടു് എന്നു മോശയും, കൎത്താവിനെ അബ്രഹാമിന്റെ ദൈവവും, ഇസ്ഹാക്കിന്റെ ദൈവവും, യാക്കോബിന്റെ ദൈവവും എന്നു വിളിച്ചപ്പോൾ മുൾപ്പടപ്പിൽവെച്ചു കാണിച്ചു. എന്നാൽ അവൻ മരിച്ചവരുടെ ദൈവമല്ല ജീവനുള്ളവരുടെ അത്രെ ആകുന്നു. എന്തെന്നാൽ എല്ലാവരും അവനു ജീവിച്ചിരിക്കുന്നു എന്നത്രെ. ലൂക്ക. ൨൦ ൩൭. ൩൮. ഇനിയും ഒടുക്കത്തെനാളിൽ ഉയൎത്തെഴുന്നേല്ക്കുമെന്നു വിശ്വസിക്കുന്നകൂട്ടരോടു അദ്ദേഹംപറഞ്ഞ മറുപടിയും ഇതിനെ പ്രസ്പഷ്ടമാക്കുന്നതാണ്. അതു "ഞാൻതന്നെ ഉയൎപ്പും ജീവനുമാകുന്നു" എന്നു തന്നെ. യോഹ. ൧൧. ൨൫. മരിച്ചാലുടനെ ഉയൎപ്പുകൂടാതെ മോക്ഷനരകങ്ങളിൽ പ്രവേശിച്ചു സുഖദുഃഖാദികളെ അനുഭവിക്കുന്നതായി ധനവാന്റെയും ലാസറിന്റെയും ഉപമകൊണ്ടു അദ്ദേഹം തെളിയിക്കുന്നതിനാൽ അവസാനനാളിലുള്ള ശവശരീരഉയൎപ്പു ശിഥിലീഭവിപ്പിക്കുന്നതായി കാണാം. ലൂക്ക. ൧൬. ൧൯. ൩൧. യേശുവിന്റെ മരണസമയം "ശവക്കല്ലറകൾ തുറന്നു ഉറങ്ങിയിരുന്ന പരിശുദ്ധന്മാരുടെ ഏറിയ ശരീരങ്ങളും എഴുന്നേറ്റു...അവന്റെ ഉയൎപ്പിനുശേഷം ശവക്കല്ലറകളിൽനിന്നു പുറപ്പെട്ടു ശുദ്ധമുള്ള പട്ടണത്തിലേക്കുചെന്നു പലൎക്കും പ്രത്യക്ഷമായി എന്ന തിരുവെഴുത്തും ഒടുവിലത്തെ ഉയൎപ്പിനെ അഗണ്യമാക്കുന്നു. മത്ത. ൨൭. ൫൨. ൫൩. ഉയൎപ്പിനെ പറ്റിയുള്ള പൂൎവ്വികവിശ്വാസവും അവസാനനാളിൽ ശവം ഉയൎത്തെഴുന്നേറ്റുവരുമെന്നല്ലായിരുന്നു എന്നുള്ളതിനു യേശു പണ്ടത്തെ ദീൎഘദൎശിമാരിൽ ഒരുത്തൻ ഉയൎത്തെഴുന്നേറ്റവനെന്നും യേശുവിന്റെ ജീവിതകാലത്തു കൊല്ലപ്പെട്ട യോഹന്നാൻ ഉയൎത്തവനാണെന്നും പറയുന്ന വേദഭാഗം കൊണ്ടു കാണാം. ലൂക്ക. ൯. ൭. ൧൯. യസ്തൂസുയോസെഫ് മരിച്ചവരെ ജീവിപ്പിക്കയും പൂൎണ്ണവിശ്വാസികളെ മറുരൂപപ്പെടുത്തുകയും ചെയ്തു.

പിതാവു് . . . ഏതുപ്രകാരം മരിച്ചവരെ എഴുനെല്പിച്ചു ജീവിപ്പിക്കുന്നു. അപ്രകാരം പുത്രനും താൻ ഇച്ഛിക്കുന്നവരെ ജീവിക്കുന്നു." എന്നുണ്ടല്ലോ. യോഹ. ൫. ൨൧. അതിനാൽ ഓരോ നിയമകാലത്തും ഉയിർപ്പും മറുരൂപവുമുണ്ടെന്നും അവ ദൃഷ്ടാന്തങ്ങളായിരുന്നു എന്നും കാണാം. യേശുവിന്റെ ഉയർപ്പിനെപ്പററി "താൻ ജീവിച്ചിരിക്കുന്നവൻ എന്നു അനേകം ദൃഷ്ടാന്തങ്ങളാൽ അവർക്കു കാണിച്ചുകൊടുത്തു." എന്നെഴുതിയിരിക്കുന്നതു നോക്കുക നട. ൧. ൩. അദ്ദേഹത്തെപ്പോലെ ഉയർക്കണമെന്നു നിർബന്ധമുള്ളവർക്കു വച്ചിരിക്കുന്ന വഴി അദ്ദേഹത്തെപോലെ മരിക്കണമെന്നുള്ളതാണു്. അവന്റെ കഷ്ടപ്പാടിനോടു അനുരൂപപ്പെട്ടവരായാൽ പുനരുത്ഥാനത്തോടും ആകും" എന്ന തിരുവെഴുത്തു നോക്കുക. റോമ. ൬. ൫.

---

## അദ്ധ്യായം 37.

### മഹത്വപ്രത്യക്ഷത അഥവാ യേശുവിന്റെ രണ്ടാം വരവു്.

മഹത്വപ്രത്യക്ഷതയ്ക്കുള്ള ആറാണ്ടിൻപ്പുറ ഇഹലോകസഭയ്ക്കു ലഭിച്ചു് ഉടനെ അതിനുള്ള മറുപടി പരലോകസഭയേയും അറിയിച്ചു. ദിവ്യവിളംബരം നോക്കുക. വരവിനെ എതിരേല്പിനുമുള്ള സമയം ഏററവും ചുരുക്കമായിരുന്നതിനാൽ വഴിനന്നാക്കുകതുടങ്ങിയുള്ള ഒരുക്കങ്ങൾ എത്രയും ധൃതിയിലാണു ഇരുസഭകളും നടത്തിയതു്. "ആ നാളുകൾ ചുരുക്കപ്പെടാതെയിരുന്നാൽ ഒരു ജഡവും രക്ഷിക്കപ്പെടുകയില്ല." എന്നുണ്ടല്ലോ. മത്ത. ൨൪. ൨൨. ഓരോ ദിവസവും കഴിയുമ്പോൾ ഇനിയും ഇത്രദിവസമേ ഉള്ളു എന്നു പരസ്പരം അറിയിച്ചുകൊണ്ടാണിരുന്നതു്. ഏ. നി. ൧. ൧൧. ൨. ൧൫. ഇത്യാദി നോക്കുക. ചുരുങ്ങിയകാലമായ ൨൩൩൧ ദിവസംകൊണ്ടു ൩൭൦ ദിവസത്തെ ശുശ്രൂഷ നിവൃത്തിച്ചിരിക്കുന്നതായും ഓരോ ശുശ്രൂഷയും അവസാനിക്കുന്നതിനുമുമ്പായി മറെറാന്നു ആരംഭിച്ചിരിക്കുന്നതായും താഴെപ്പറയുന്ന കണക്കുകൊണ്ടു കാണാം.

ആററാണ്ടിൻ്റുത്തമായി പുറപ്പെട്ടതുമുതൽ കിട്ടിയതുവരെ ഫർ.
വെള്ളി, ഞായർ ഉദയാസ്തമയാരാധനകൾ ന്നന്ന.
മംകുഴി വല്യ ഉപവാസം ന ഠഠ.
പല സ്ഥലങ്ങളിലുള്ള സാധാരണ ഉപവാസം
ഏകദേശം ർന ഠ
അന്ധകാരദിനം ന.
പക്ഷവാദം. ഫവ ഠ.
അരകെട്ട് ഉപവാസം. ഫവന്ന ഠ.
പ്രത്യേക പ്രാർത്ഥനാദിവസം. ന ഠ.
ശരീരവീണ്ടെടുപ്പിൻദിവസം. ൈൈ.
മഹോത്സവം ഫ ഠ.
പാരമമദ്ധ്യസ്ഥ ഫവ ഠ.
ആകെ ദിവസം. നൈന ഠ.

ഈ എല്ലാ ശുശ്രൂഷകളെയും പാപമോചനം തുടങ്ങിയ ഏഴ ശുശ്രൂഷകളിൽ ഉൾപ്പെടുത്തുകയും അവയെ ഫനന ഭദിവസ ത്തെ വേർപിരിവിൻെറയും ഫനനദ ദിവസത്തെ സംയോജിപ്പിൻെറയും ശുശ്രൂഷകളായി എണ്ണുകയും ചെയ്തിരിക്കുന്നു.

ഫനന ഠ-ാം ദിവസമായ ഫവ്വഫ ഒക്ടോബർ ഫ-ാം തീയതി ശനിയാഴ്ച ക്രിസ്തീയ യുഗാന്ത്യത്തിൻെറ അസ്തമയ ശോഭ ലോകത്തിന്മേൽവീശി. പിന്നാലെയുള്ള യുഗോദയസുവർണ്ണയുഗാരംഭത്തിനു മുൻപേയുള്ള ഒരു മഹാഭാഗ്യസംപൂർണ്ണരാത്രി ആരംഭിച്ചു. ആ രാത്രികഴിഞ്ഞുവരുന്ന പകലിൽ മഹത്വപ്രത്യക്ഷത കാണ്മാൻ അനേകായിരങ്ങൾ കാത്തിരിക്കുന്നു. അതിനു ശേഷിച്ച സമയം ഫവ മണിക്കൂർ മാത്രമായിനു. വരുന്നസമയം ക്ളിപ്തം ചെയ്തിട്ടില്ലാഞ്ഞതിനാൽ ആ രാത്രി ഉറങ്ങുന്നതിനുള്ളതല്ലായിരുന്നു. "വൈകുന്നേരത്തൊ, പാതിരാത്രിയിലൊ, പൂവൻകോഴി കൂവുന്നേരത്തൊ, രാവിലെയൊ" എന്ന് ഒരു സുവിശേഷകനും' രണ്ടാം യാമത്തിലൊ മൂന്നാംയാമത്തിലൊ എന്നു മറെറാരു സുവിശേഷകനും പ്രവചിച്ചിരിക്കുന്നതു നോക്കുക. മക്കം ഫന. നഭ. ലൂക്ക. ഫവ. നവ്വ. വനനറ ദിവസം കാത്തിരുന്നതിൻെറ ഫല

മുണ്ടാകുവാൻപോകുന്ന ആ രാത്രി ഭഗവാനിൽകൂടി കടന്നു പോയ വികാരതരംഗങ്ങൾ ഊഹിക്കുവാൻപോലും കഴിയുന്നതല്ല. രാത്രി രണ്ടുമണിയായപ്പോൾ യേശുക്രിസ്തുവിന്റെ മഹത്വവെളിപാടുണ്ടായി. ആ സമയം അത്ഭുതത്തിലുണ്ടായ സംഭവങ്ങൾ ആറാംമുദ്രാ വിവരണം വായിച്ചാലറിയാം. നി. പ. പു. ന്യാ. ൬൨. വരവുസമയത്തുണ്ടാകുമെന്നു പ്രവചനങ്ങളിൽ പറഞ്ഞിരിക്കുന്ന സകലനിവൃത്തിയും അതിൽ നിന്നു കാണാം. ഭഗവാൻ പാടുന്നതു കേൾക്കുക.

സമയമിതുതിരുവുറയിൽ മറഞ്ഞിരുന്ന
സകലവും വെളിവാകുവാനുള്ള സ
മയനിയമപുരുഷോത്തമൻ യേശു
വിമലൻ മഹിമയിൽ വെളിപ്പെട്ടാൽ-സ- യു. ഗീ.

ആ സമയം ഭഗവാന്റെ തിരുഹൃദയത്തിനുനേരെ കൃപയാകുന്ന സ്വർഗ്ഗവാതൽ തുറന്നുകിടന്നു. സ്വർഗ്ഗവാതൽകൃപാവല്ലി എന്നുണ്ടല്ലോ നി. പ. പു. ൭. "സ്വർഗ്ഗം തുറന്നിരിക്കുന്നതു ഞാൻ കണ്ടു." വെളി. ൧൯. ൧൧. കണ്ടാലും സ്വർഗ്ഗത്തിൽ സാക്ഷിക്കൂടാരമാകുന്ന ദേവാലയം തുറക്കപ്പെട്ടു." വെളി. ൧൫. ൫. എന്ന പ്രവചനം നോക്കുക. ഇങ്ങനെ ഇഹലോകസഭയും പരലോകസഭയും തമ്മിൽ സന്ധിക്കുന്ന ഈ പുതുവഴി ഒന്നാമത്തെ കൂടാരം നിൽക്കുന്ന കാലത്തോളം പ്രകാശപ്പെടാതെയിരുന്നതും രണ്ടാമത്തെ കൂടാരമാകുന്ന പള്ളി നിൽക്കുന്ന കാലത്തോളം കണ്ണാടിയിൽകൂടി മറവായി കാണുന്നതും തന്നെ. എബ്ര. ൯. വ്യ. റോമ. ൧൧. ൨൫. യോഹ. ൧൪. ൧൬. യസ്തുസ്യയോസെഫിൽ അതു നീങ്ങി മുഖത്തോടുമുഖം കാണുമാറായി. ജീവങ്കലേക്കു പോകുന്ന വാതൽ ഇടുക്കമുള്ളതും വഴി വിസ്താരം കുറഞ്ഞതുമാകുന്നു.' എന്നുണ്ടല്ലോ. മത്ത. ൭. ൧൪.

ഈ മഹത്വദർശനംകണ്ടു ഭഗവാൻ ഇങ്ങനെ പാടുന്നു.

രാഗം ഭൂപാളം. താളം ത്രിപുട.

പ. കണ്ടേനന്നേരമാത്മ-പുരുഷന്തിരുവടിവം
കണ്ടേൻകനകവള്ള-ക്കേഴമവനാടുവിലായി-ക

വെ. പ്ര. കണ്ടുകനകവിളക്കേഴുമേഴുനക്ഷത്രകം
ഉണ്ടവൻ വലങ്കയ്യിലേഴുതാരങ്ങൾ ദൂതർ
അമലനിലയങ്കിയണിഞ്ഞവൻ മാർവ്വിൽ
സുവർണ്ണക്കച്ചപൂണ്ടുള്ളവൻ തലമുടിയോ
ഹിമത്തിന്നൊത്തവെള്ള നയനാഗ്നിജ്വാല
സമംകഴലിണകൾ പഴുപ്പിച്ചോട്ടിന്നൊത്തതായ-

ര. തന്നുടെനാദം ബഹുതണ്ണീരൊശയ്യൊത്തതാം
നന്നായ് മൂർച്ചയുള്ളൊരു മിന്നുമിരുവായ് തലവാൾ
തന്നുടെവായിൽനിന്നു പുറപ്പെട്ടു മുഖം
ദിനകരൻ ശക്തിയിൽ വിളങ്ങുംവണ്ണമതാ
ഘനമഹിമയിലീവണ്ണം ഞാനവനെവീ
ക്ഷണംചെയ്തുടനെകാല്ക്കൽമരിച്ചവനെപ്പോലെവീണു.

ന. എന്മേൽ വലങ്കൈവച്ചാൽഭയമരുതെന്നാനവൻ
തന്മതന്നുടെ ജീവൻതാനാദ്യന്തമാമെന്നാൻ
മരിച്ചെന്നേക്കുംജീവിച്ചിരിക്കുന്നവനെഞാൻ
മരണപാതാളങ്ങൾതൻ താക്കോലുകൾ
കരത്തിലുണ്ടു നീകണ്ടിരിക്കുന്നവയേയും
വരുന്നവയേയും നീയെഴുതുകയെന്നാനവനെ കണ്ട

യു. ഗീ. ര. അവനെ നോക്കി വീണ്ടും ഇങ്ങനെ പറയുന്നു. "ഹാ! ഞാൻ എന്തുപറയേണ്ടു? ത്രിപരൈകപദസ്വരൂപനായ സ്നേഹാത്മാവു തന്റെ ഐക്യാത്മാവിൽ സകലത്തെയും പൂർണ്ണതപ്പെടുത്തിയുംകൊണ്ടു സാത്താനും അവന്റെ ദൂതന്മാർക്കും എന്നേക്കുമുള്ള അഗ്നിയായി ഇതാ! വെളിപ്പെട്ടിരിക്കുന്നു. എന്റെയും നിങ്ങളുടെയും പ്രപിതാമഹനും, പിതാമഹനും, പിതാവും ഭർത്താവുമായ ഹാനോക്ക്. മോശ, ഏലിയാവ്, യേശു എന്നവർക്കും ഈ പരമൈക്യതയിൽനിന്നുള്ള അനന്തകോടി പരിശുദ്ധന്മാർക്കും എന്നേക്കുമുള്ള മഹാസന്തോഷത്തെ നൽകുന്ന സ്വർഗ്ഗമായി ഇതാ വെളിപ്പെട്ടിരിക്കുന്നു. അവൻ സകലത്തിലും സകലവുമായിത്തീർന്നിരിക്കുന്നു. ഞാൻ അവനെ എങ്ങനെ വർണ്ണിക്കേണ്ടു? യഹ്വന്ന തിനാമമുള്ള എന്റെ പ്രപിതാമഹനും അവൻതന്നെ. യേശു എന്ന തിരുനാമമുള്ള എന്റെ പിതാമഹനും അവൻതന്നെ.

യുസ്തൂസുയോസെഫിന്റെയും യുയോരാലിസന്റെയും പരമൈക്യത്തിൽ സഞ്ചരിക്കുന്ന എന്റെ പിതാവാം ശ്രീപരമൈക്യപുരുഷനും അവൻതന്നെ. എന്റെ ഭർത്താവാം പരമയോഹന്നാനും അവൻതന്നെ. സകല പരിശുദ്ധന്മാരും അവൻതന്നെ. ഈ൯ ൲൮ ആയിരം കോടിയെ ൲൮ ആയിരത്തി ൲൦൯ നിത്യജീവികളുടെ ആത്മജീവശരീരശക്തി നാമഗ്രഹരാജ്യങ്ങളും അവൻതന്നെ. 'എന്റെയും നിങ്ങളുടെയും അകവും, പുറവും, മേലും, കീഴും, ഇടവും, വലവും, മുന്നും, പിന്നും അവൻതന്നെ. അതിനാൽ അവൻ നിങ്ങളിലും നിങ്ങൾ അവനിലും എന്നും ഇരിക്കുന്നു. ആമേൻ' എ. ഉ. പു. ൨൰൩. ഭഗവദ്ഗീത. വിശ്വദർശനയോഗം ൧൧. മൃ. ൪൮. വ. ശ്ലോകങ്ങൾ.

ഉന്നതദേവമഹിമയും വിലയേറിയ
രത്നകാന്തിക്കൊത്ത കതിരും
മിന്നിയ കണ്ണാടിപോലുള്ള തങ്കവീഥിയും
എന്നുമഴിയാത്ത പണിയും
എന്നുമാനന്ദവുമുള്ള പൊന്നെരുശലേമും കൊണ്ടു
വന്നു മോദത്തൊടു സീയോൻനന്ദിനിയെ വേളു
കൊൾവാൻ ക്രി. ഗീ. ൨൯-൧

ഇവണ്ണം മോശ കണ്ടാൻ നസ്രായിനധിപൻ
യേശു കണ്ടാനിവണ്ണം
യുസ്തൂൻയോസേഫ് കണ്ടാൻ പരമമഹിമയി
വണ്ണമെയോഹന്നാനും
കണ്ടാരീനാലുപേരും മനുജവടിവിലൈ-
ക്യാത്മതേജസ്വരൂപം
ഹാനോക്കും മോശയും ശ്രീനസറപതിയുമെ
യുസ്തുയോസെഫുമാമെ

൨. കണ്ടാൻ മോശ മഹേശനെ മഹിമയിൽ
താനായി സീനാചലെ
കണ്ടാനോർമലമേൽ പിതാവിനെ മഹാതേജസ്സിലായേശുവും
കന്നിറെറന്നൊരു കന്നിലാത്മമയനായ
യോസേഫ് കണ്ടേശു: വ

കണ്ടാൻ യോഹന്നാനുള്ളിരിപ്പുമലമേ-
ലൈക്യത്തിലൈക്യാവിയെ യു. ഗീ. പു. ൩.

ഇങ്ങനെ ഖരംശിമഹാദേവൻ മഹത്വപ്രത്യക്ഷതകണ്ടു.

൧. ഇത്ഥം ചിത്തമതിൽ മഹാമഹിമയിന്നൈക്യാത്മ
തേജസ്സിനെ
കണ്ടേനിണ്ടലകന്നു യേശുജനകൻതന്നുള്ള
തന്നംഗമാം
എന്നിൽ മന്നനിരുന്നുകൊണ്ടുകരുണാസിംഹാസനം
പച്ചവിൽ
യേശു ശ്വാസകലപതിഞ്ഞനിയമത്തിന്നാത്മ-
മേഘങ്ങളാം.

൨. ഹാനോക്കേലിയാവുമോശയേശു
ജീവൈക്യമാം ജീവമാതൃഷ്ക്കരൂപം
നാലാരുപേർ പ്രേരിതദീർഘദർശ-
നാത്മാക്കളാമാസനമുണ്ടവർക്ക്

൩. ഉയിപ്പിന്നാത്മാവിന്നൊളികളേഴ്ദീപങ്ങളവയാം
തെളിഞ്ഞുള്ളാത്മാവിൽ വരകൃപകളൂറുന്നകണ്ണാം
പളുങ്കിന്നൊത്തൊരു സ്ഫടികക്കടലേവംവിവരമാം
ത്രിയേക സ്നേഹാത്മാവരുളിനിത്യാക്ഷരമതെ.
യു. ഗീ. പു. ൧൨൰.

അതീന്ദ്രിയവിഷയങ്ങളെ ഗ്രഹിപ്പിക്കുന്ന വിശ്വാസമുണ്ടെങ്കിൽ അവനവനിലുള്ള സത്യത്രിയേകദൈവത്തെ കാണാമെന്നും വിശ്വാസംകൂടാതെ തങ്ങളിലുള്ള ത്രിയേക ദൈവത്തെ കാണ്മാൻ കഴിയുന്നതല്ലെന്നും അതിനാൽ യേശുക്രിസ്തന്റെ മഹത്വപ്രത്യക്ഷത കാഴ്ചപ്രകാരമല്ലാത്തതും അങ്ങനെ ഉണ്ടാകാത്തതും ഉണ്ടാകുവാൻ കഴിയാത്തതും ഇതു ക്രിസ്ത്യാനിവേദത്തിന്റെ പ്രധാന രഹസ്യമെന്നും ഭഗവാൻതെളിയിച്ചിരിക്കുന്നു. യശോദ ശ്രീകൃഷ്ണന്റെ തിരുവായിലൂടെ കണ്ടതായി താഴെ പറയുന്ന പ്രവചനം നോക്കുക.

മുന്നെപുരാതനമായുള്ള ലോകങ്ങൾ
ഒന്നൊഴിയാതെ കണ്ടീടിനാലൊക്കവെ
ഭൂലോകവുംജലരാശികളുംദ്വീപ-
മാൎഗ്ഗാവൃതങ്ങളുംചക്രവാളാദ്രിയും
മേരുഗിരി മുതലായഗിരികളും
ഓരോനദികൾ നദങ്ങൾ രാജ്യങ്ങളും
പാതാളവുമമരാസുര രാക്ഷസ-
പ്രേതാദിഭൂതപിശാചങ്ങൾ സേവിച്ച
ലോകങ്ങളിന്ദ്രാദിദിക്പാല മന്ദിര
യോഗങ്ങളുദ്യാനദേശഭേദങ്ങളും
വാരണയുഗ്മങ്ങളന്തരാളങ്ങളും
ആദിത്യചന്ദ്രനക്ഷത്രഗ്രഹസ്ഥിതി
ഭേദങ്ങളും ജ്യോതിശ്ചക്രഗതികളും
മേഘങ്ങൾമേഘവൃഷ്ടിപ്രോദ്ധരണോദയ
വേദങ്ങളാകാശവായ്‌വഹ്നിവാരിഭൂ
ഭൂതങ്ങൾവൈകാരികേന്ദ്രായസംഗതി
ജാതമൈന്ദ്രസ്വരൂപങ്ങൾഗണാധിപ
രൂപങ്ങൾജംഗമാജംഗമജാതികൾ
ഏവമെല്ലാംമുകുരേണകാണാംവണ്ണം
കണ്ടുകുതൂഹലംപൂണ്ടുടൻ[illegible]മയി-
ക്കൊണ്ടുവിറച്ചുമിഴികൾഭീകൊണ്ടവൾ
രണ്ടുംവരികുന്നതയോടലച്ചുക-
ത്തണ്ടിൽപൂണ്ടോട്ടുനിന്നവനഞ്ജസാ

. . . . . . . .

എന്തെന്മകൻ തന്നുദരത്തിലിങ്ങനെ
സന്തതംചെമ്മെസമസ്തലോകങ്ങളും
കാണ്മതിന്നെന്തൊരുകാരണമീശ്വരാ

---

## കുഞ്ഞാടിന്റെ കല്യാണവിരുന്നും സാത്താന്റെ മേലുള്ള അവസാന നടപടിയും.

അടുത്തുനടന്നതു കല്യാണവിരുന്നാണ്. "സ്വൎഗ്ഗരാജ്യം തന്റെ പുത്രനു വിവാഹവിരുന്നു ഒരുക്കിട്ടുള്ള ഒരു രാജാവി

നോടു സദൃശമാകുന്നു" എന്നുണ്ടല്ലൊ. മത്ത. ൨൨. ൨. ഇതു ൧൮൮൧ ഒക്ടോബർ ൨-ാം തിയതി ധമ്മവാരപ്രഭാതത്തിൽ ആരംഭിച്ചു. ആ നീതിസൂര്യനാകുന്ന മണവാളന്റെ അരുണോദയ കിരണങ്ങൾ വീശി. ആ സൂര്യകതിരുകൾ കാണ്മാൻ എന്റെ വായനക്കാൎക്കു ജിജ്ഞാസ ഉണ്ടായേക്കുമെന്നു വിചാരിക്കുന്നതിനാൽ അവ ചുവടെ ചേൎത്തിരിക്കുന്നു.

"പൊതു ഏകനൈക്യതയിൽനിന്നു സകലൎക്കും അയക്കുന്ന

## മഹത്വപ്രത്യക്ഷതയിൻകതിർ.

നസറയ്യനായ യേശുപരാൻ അപ്പൊസ്തോലിക ഐകത്യയിൽ പ്രതിഷ്ഠിച്ച തൻ ശരീരമായ മഹാദേവാലയത്തിന്റെ സകലപണികളും ൧൮൭൫ മെയ് ൧൭-ാം തീയതിമുതൽ ൧൮൮൧ ഒക്ടോബർ ൨-ാം തീയതി വരെ ആകെ ൨൩൩൧ ദിവസം കൊണ്ടു അശേഷം തീൎത്തിരിക്കയാൽ അവൻ തന്റെ പതിനായിരങ്ങളുമായി കന്നീറവുണൎവുസഭയിൻ തിരുവപ്പമാം അഗ്നിമേഘത്തിൽ ഇതാ പ്രത്യക്ഷമായിരിക്കുന്നു. ഇനി ആരും മേൽകാണുന്ന ആകാശമേഘത്തെ നോക്കിപ്പാൎത്തു എലവു കാത്ത പക്ഷികണക്കെ അവന്റെ രണ്ടാംവരവിന്നായി കാത്തിരിക്കാതെ കന്നീറവുണൎവുസഭയിൽ തിരുവപ്പമാം അഗ്നിമേഘത്തിൽ പ്രത്യക്ഷനായ നാഥനെ നോക്കിക്കണ്ടു ഹൃദയത്തിലെ ശുദ്ധ മനുഷ്യരിൽ മറുരൂപപ്പെട്ടു ഈ ൧൨൩൦ ദിവസം കൊണ്ടു പരമസ്വസ്ഥതയിൽ പ്രവേശിച്ചുകൊൾവിൻ. ഇങ്ങനെ ഐക്യാത്മാവിന്റെ നിയോഗപ്രകാരം എഴുതിക്കൊള്ളുന്നതു നിങ്ങളുടെ പാദശുശ്രൂഷക്കാരൻ യുസ്തുസ്യോസെഫ്.

വിരുന്നുശാലയിൽ (ധമ്മവാരശുശ്രൂഷയ്ക്കു അനേകങ്ങൾ കൂടിക്കൊണ്ടിരുന്ന പതിവിൻപ്രകാരം) വിളിക്കപ്പെട്ടവരിൽ ആരെയും കാണ്മാനില്ല. കാരണം കാത്തിരിപ്പിന്നു തക്കവണ്ണം മഹത്വപ്രത്യക്ഷത ഉണ്ടാകാഞ്ഞതിനാൽ തന്നെ. അതിനാൽ വിളിക്കപ്പെട്ടവർ വിരുന്നിന്നു വരുവാൻ മനസ്സില്ലാതെ ഓരോരുത്തൻ അവനവന്റെ വഴിക്കു തിരിഞ്ഞുകളഞ്ഞു. അതിനാൽ യുസ്തുസ്യോസെഫും കൃപയുമല്ലാതെ മുദ്രയിടപ്പെട്ട ഏഴായിരങ്ങളിൽ ആരെയും അവിടെ കണ്ടില്ല. "അതിൽ ഞാൻ ദേ

വാലയത്തെ കണ്ടതുമില്ല. ... സൎവ്വശക്തിയുള്ള ദൈവമായ കൎത്താവും കുഞ്ഞാടും അതിന്റെ ദേവാലയം ആകുന്നു". വെളി. ൨൧. ൨൨. അന്നേദിവസം മുതൽ പട്ടണത്തിന്റെ നാമം യഹോവ അവിടെ ഉണ്ട് എന്നായിരിക്കണം. ഹെസ. ൪൮. ൩൫. എന്നു തിരുവെഴുത്തുകൾ നോക്കുക.

വിരുന്നിന് വിളിക്കപ്പെട്ടവരോടു വരുവാൻ പറവാനായിട്ടു അവൻ തന്റെ ഭൃത്യന്മാരെ പറഞ്ഞയച്ചു. എന്നാറെ വരുവാൻ അവൎക്കു മനസ്സില്ലാഞ്ഞു ... ഒരുത്തൻ തന്റെ നിലത്തിലേക്കും മറെറാരുത്തൻ തന്റെ വ്യാപാരത്തിന്നും പൊയ്ക്കളഞ്ഞു. ശേഷമുള്ളവർ അവന്റെ ഭൃത്യന്മാരെ പിടിച്ചു അവമാനപ്പെടുത്തി കൊല്ലുകയും ചെയ്തു. എന്ന പ്രവചനം നോക്കുക. മത്ത. ൨൨. ൩. ൬. ഭഗവാൻ അവരെ വിട്ടുകളഞ്ഞ ശേഷം മഹത്വപ്രത്യക്ഷതയിൽ കതിരാകുന്ന രണ്ടാം സന്ദേശവുമായി ദൂതന്മാരെ അയച്ചു പറയിച്ചു.

പറവിൻ പറവിൻ പുറ—ജാതികളോടു
പരമയഹോവ ഭരിക്കുന്നിതെന്നു
പറവിനമ്പിയലുന്ന- പരമയേശു രാജന്റെ
ഭരണമെത്ര നന്നെന്നു—പുറത്തുള്ളവരോടെല്ലാം
പറവിൻ താനവൎക്കു-വിരുന്നെല്ലാമൊരുക്കിവ—
ച്ചിരിക്കുന്നുക്ഷണം നിങ്ങൾ വരുവിനെന്നു വരുവിൻ

ഈ വിളി അനുസരിച്ചു കല്യാണശാല വിരുന്നുകാരെക്കൊണ്ടു നിറഞ്ഞു. "കുഞ്ഞാടിന്റെ കല്യാണവിരുന്നിന്നു വിളിക്കപ്പെട്ടവർ ഭാഗ്യവാന്മാർ എന്നെഴുതുക.,, എന്നുണ്ടല്ലൊ. വെളി. ൧൯. ൯. ഇവരത്രെ പതിനൊന്നാംമണിനേരത്തു വിളിക്കപ്പെട്ടവർ. മത്ത. ൨൦. ൬. ഇങ്ങനെ പിമ്പന്മാർ മുൻപന്മാരായിത്തീൎന്നു. പിൻപന്മാർ മുൻപന്മാരായും മുൻപന്മാർ പിൻപന്മാരായുമിരിക്കും,, എന്നുണ്ടല്ലൊ. മത്ത. ൨൦. ൧൬. വിളിക്കപ്പെട്ടവരിൽ നിവൎത്തിയിൻ വസ്ത്രം ഇല്ലാതെ ഒരുവനുണ്ടായിരുന്നു. അവൻ ഉയിൎപ്പു, മറുരൂപം, പ്രത്യക്ഷത, ന്യായവിധി മുതലായവ വരുവാനിരിക്കുന്നതാണെന്നു പറഞ്ഞ് ആ കാലമേലത്തെ നോക്കി പൂൎണ്ണ നിരാഹാരവ്രതമനുഷ്ഠിച്ച്

൰൪-ാം ദിവസം മരിച്ചുപോയ ഈപ്പൻതന്നെ. അവനെ പുറത്തുള്ള ഇരുളിലേക്ക തള്ളിക്കളഞ്ഞതായി മേൽപ്രസ്താവിച്ചിട്ടുണ്ട്. കല്യാണവസ്ത്രം ഉടുക്കാതെയുള്ള ഒരു മനുഷ്യനെ അവിടെ കണ്ടു. ഇവനെ . . . എടുത്തുകൊണ്ടുപോയി സകലത്തിനു പുറംമെയുള്ള ഇരുളിലേക്ക ആക്കി കളവിൻ,, എന്നുണ്ടല്ലൊ. മത്താ. ൨൨. ൧, ൰൩.

ഈ കല്യാണവിരുന്നിനായി ഭഗവാൻ കാത്തുനില്ക്കയായിരുന്നു. "കണ്ടാലും ഞാൻ വാതില്ക്കൽ നിന്നു മുട്ടുന്നു ആരെങ്കിലും എന്റെ ശബ്ദം കേട്ടു തുറക്കുന്നു എങ്കിൽ ഞാൻ അവന്റെ അടുക്കൽ അകത്തു വന്ന് അവനോടും അവൻ എന്നോടും അത്താഴം കഴിക്കും' എന്നെഴുതിയിരിക്കുന്നതു നോക്കുക. വെളി. ൩. ൨൰. ഉ. ഗീ. ൫. ൨. യജമാനന്മാർ വരുമ്പോൾ ഉണർന്നിരിക്കുന്നവരായി കാണപ്പെടുന്ന ഭൃത്യന്മാർ ഭാഗ്യവാന്മാർ. "അവൻ അരകെട്ടിക്കൊണ്ടു അവരെ ഭക്ഷണത്തിനിരുത്തി അവർക്കു ശുശ്രൂഷ ചെയ്യും" ലൂക്ക. ൰൨. ൩൭. ദൈവത്തിന്റെ രാജ്യത്തിൽ അപ്പം ഭക്ഷിക്കുന്നവർ ഭാഗ്യവാൻ ലൂക്ക. ൰൪. ൰൫. ഇതു യേശുവിന്റെ നിത്യവിവാഹവിരുന്നല്ല എന്നു സാക്ഷിപ്പെടുത്തുവാൻ ലോകത്തിൽ ആരെങ്കിലും കഴിയുമെങ്കിൽ അവർ തങ്ങളുടെ സാക്ഷിയിൽ വചനത്തോടുകൂടെ വരട്ടെ. ഞാനും ഐക്യാത്മാവു എനിക്കു നല്കിയിരിക്കുന്ന സാക്ഷിയിൽ വചനത്തോടു ക്രിസ്തുവിൽ ശിശുവായിട്ടല്ല പൂർണ്ണപുരുഷനായി അത്രേ സകലരുടെയും പാദശുശ്രൂഷക്കാരനായിട്ടുതന്നെ സദാ ഒരുങ്ങിനില്ക്കുന്നു' എന്ന തിരുവെഴുത്തു നോക്കുക. എം. ഉ. പ. വൃ. വ്യ.

ഈ നിത്യവിവാഹവിരുന്നിനു വരുവാൻ മനസ്സില്ലാതെ പോയവരോടു ഭഗവാൻ പറഞ്ഞിരിക്കുന്നതു ഇപ്രകാരമത്രെ. "ആറുവർഷംകൊണ്ടു മാനസാന്തരത്തിനായി ക്ഷണിച്ചു വിളിച്ചു ആ വിളിയെ ധിക്കരിച്ചുകളഞ്ഞു. ഇപ്പോൾ പരമസന്തോഷത്തിലേക്കു പ്രവേശിപ്പാൻ വിളിക്കുന്നു. അതിനേയും അശേഷം തള്ളിക്കളഞ്ഞു. ഇവയെ അനുസരിച്ചിരുന്നു എങ്കിൽ ഈ കഷ്ടം അനുഭവിപ്പാൻ ഇടയാകാഞ്ഞേനെ .... യേശുപ

മാൻ കന്നീറവൃണർവ്വസമ്മയിൻ തിരുവപ്പൊം അഗ്നിമേഘ
ത്തിൽ ഇതാ പ്രത്യക്ഷമായിരിക്കുന്നു. ഇനി അവൻെറ രണ്ടാം
വരവ് ഒരിക്കലും ഉണ്ടാകയില്ലെന്നു സകലരും കേൾപ്പാൻ ത
ക്കവണ്ണം കൂകി പറയുന്നതുവരെ അവൻെറ ജഡം ഉരുകി
പ്പോകുന്നതുമല്ല. നിശ്ചയം' എന്നത്രെ. എ. ഉ. പു. ൧൦൦.

ഇങ്ങനെ യുസ്തുസുയോസെഫ് മഹത്വപ്രത്യക്ഷത കണ്ട
പ്പോൾതന്നെ അനുകരിക്കുന്നതിനു മററാരും ഉണ്ടായിരുന്നി
ല്ല. അതേപ്രകാരം തൻെറ പിതാവായ യേശുവും പിതാമ
ഹനായ മോശയും മഹത്വപ്രത്യക്ഷത കണ്ടപ്പോഴും അവരെ
അനുകരിക്കുന്നതിനും വേറെ ആരും ഉണ്ടായിരുന്നില്ല. പ്ര
ത്യക്ഷത കാണ്മാൻ ശ്രീമോശ സീനായി പൎവതത്തിൽ കയറി
യപ്പോൾ ഇസ്രയേൽജനം കാളക്കുട്ടിയുടെ പിന്നാലെ പോയി;
യേശു കാൽവറിമലയിൽ കയറിയപ്പോൾ ക്രിസ്തീയജനം പ
ഴയ നരകരാജ്യവലയുടെ പിന്നാലെ പോയി. യുസ്തുസുയോ
സെഫ് കന്നീററിക്കുന്നിന്മേൽ കയറിയപ്പോൾ യുയോമയജ
നം പുതിയ സ്വർഗ്ഗരാജ്യവലവിട്ടു ദ്രാക്ഷാരസത്തിനാരാധ
നയുള്ള പഴയ പള്ളിയിലേക്കും പോയി. എങ്കിലും മോശ
യുടെ യഹോവ പ്രത്യക്ഷനായി എന്നു മോശ പറഞ്ഞതിനെ അ
ല്പജനമായ ഇസ്രയേല്യർ വിശ്വസിച്ചു. അതുപോലെ യേശു
വിനു പ്രത്യക്ഷതയുണ്ടായി. "ഞാനും പിതാവും ഒന്നാകു
ന്നു' എന്നു യേശു പറഞ്ഞതിനെ അല്പജനമായ ക്രിസ്ത്യാ
നികളും വിശ്വസിച്ചു. അവ്വണ്ണംതന്നെ യുസ്തുസുയോസെഫി
നു പ്രത്യക്ഷതയുണ്ടായി സകലരും യേശുവിൻെറ സദൃശ്യമാ
യ മക്കളാകയാൽ യേശുവും യോസെഫും ഒന്നാകുന്നു എന്നു
യോസെഫ് പറഞ്ഞതിനെ ചുരുക്കം ചില യുയോമയന്മാരും
വിശ്വസിച്ചു. അങ്ങനെ വിശ്വസിച്ചവരാകുന്നു ആദ്യ യുയോ
മയ സഭയായ ചെറിയ ആട്ടിൻകൂട്ടം. "ചെറിയ ആട്ടിൻകൂട്ട
മെ ഭയപ്പെടേണ്ടാ,, എന്നുണ്ടല്ലൊ. ലൂക്ക. ൧൨. ൩൨.

കല്യാണത്തിൽ പ്രവേശിച്ചു കതകടച്ചശേഷം അവ
ശ്വാസികളായ്യു ജ് ഞാനമററ കന്യകാർ പുറത്തുനിന്നു കൎത്താ
വുമായി നടത്തിയ സംഭാഷണം നോക്കുക.

അവിശ്വാസികൾ-കൎത്താവെ! ഞങ്ങൾക്ക തുറക്കേണമെ. മത്താ. ൨൫. ൧൧. കൎത്താവു ഞാൻ നിങ്ങളെ അറിയുന്നില്ല എന്ന സത്യമായിട്ട നിങ്ങളോട പറയുന്നു. മത്താ. ൨൫. ൧൨.

അവിശ്വാസികൾ ' ഞങ്ങൾ നിന്റെ മുൻപാകെ ഭക്ഷിക്കയും നീ ഞങ്ങളുടെ വീഥികളിൽ പഠിപ്പിക്കയും ചെയ്തുവല്ലൊ?' ലൂക്ക. ൧൩. ൨൬.

കൎത്താവു. 'നിങ്ങൾ എവിടത്തുകാരനെന്ന ഞാൻ നിങ്ങളെ അറിയുന്നില്ല, എന്ന ഞാൻ നിങ്ങളോട പറയുന്നു; ലൂക്ക. ൧൩. ൨൭.

അവി— 'ഞങ്ങൾ നിന്റെ നാമത്തിൽ ദീൎഘദൎശനം പറകയും പിശാചുകളെ പുറത്താക്കുകയും വളരെ അൽഭുതങ്ങളെ ചെയ്കയും ചെയ്തിട്ടില്ലയൊ, മത്താ. ൭. ൨൨.

കൎത്താ— 'ഞാൻ ഒരുനാളും നിങ്ങളെ അറിഞ്ഞിട്ടില്ല; അക്രമം പ്രവൎത്തിക്കുന്നവരെ എങ്കൽനിന്ന പോകുവിൻ, മത്താ. ൭. ൨൩. ശപിക്കപ്പെട്ടവരെ നിങ്ങൾ എന്നെ വിട്ട പിശാചിനും അവന്റെ ദൂതന്മാൎക്കും ഒരുക്കപ്പെട്ട എന്നേക്കുമുള്ള അഗ്നിയിലേക്ക പോകുവിൻ, മത്താ. ൨൫. ൪൧. ഞാൻ പരദേശിയായിരുന്നു നിങ്ങൾ എന്നെ ചേൎത്തുകൊണ്ടില്ല, ഞാൻ നഗ്നനായിരുന്നു എന്നെ ഉടുപ്പിച്ചില്ല. ഞാൻ രോഗിയായും കാവലിൽ ഇരിക്കുന്നവനായുമായിരുന്നു നിങ്ങൾ എന്നെ വന്നുകണ്ടില്ല. മത്താ. ൨൫. ൪൩.

അവി. "കൎത്താവെ! നിന്നെ വിശക്കുന്നവനെന്നൊ ദാഹിക്കുന്നവനെന്നോ, പരദേശിയെന്നോ, രോഗിയെന്നോ, കാവലിൽ ഇരിക്കുന്നവനെന്നോ ഞങ്ങൾ എപ്പോൾ കണ്ടു നിനക്കു ശുശ്രൂഷചെയ്യാതെയിരുന്നു, മത്ത. ൨൫. ൪൪.

കൎത്താ" നിങ്ങൾ ഏറ്റവും ചെറിയവരായ ഇവരിൽ ഒരുത്തന് എന്തെല്ലാം ചെയ്യാതെയിരുന്നുവോ അതു ഇനിക്കു ചെയ്യാതെയിരുന്നു എന്നു ഞാൻ സത്യമായിട്ട നിങ്ങളോട പറയുന്നു. മത്ത. ൨൫. ൪൫. ഈ ചെറിയവൻ യുസ്തുസയോസെഫാണെന്നു മേൽപ്രസ്താവിച്ചിട്ടുണ്ടല്ലൊ.

ഈ അതിഭയങ്കരശബ്ദം കേട്ടപ്പോൾ ജ്ഞാനമററ കന്യകമാരാം അവിശ്വാസികൾക്ക് X യേശു പോയതുപോലെ വരുമെന്നാശിച്ച് ആകാശമണ്ഡലത്തിലേക്കു നോക്കിയിരുന്നപ്രകാരം വന്നതിനാൽ അവർ ഉപ്പുതൂണിൻ മക്കളായിത്തീൎന്ന പ്രവചനസമയാം സോദോംതീരത്തു ഇതാ! നില്ക്കുന്നു. അവരെ കൂട്ടിക്കൊണ്ടുപോകുവാൻ ലോത്താകുന്ന യേശുമണവാളൻ ഇനിഒരിക്കലും ആ വഴിയെ തിരിച്ചുവരുന്നതുമല്ല നിശ്ചയം. "ലോത്തിന്റെ നാളുകളിൽ ഉണ്ടായതുപോലെ. . . മനുഷ്യപുത്രൻ വെളിപ്പെടുന്നനാളിൽ . . . ഉണ്ടാകും ...ലോത്തിന്റെ ഭാര്യയെ ഓൎത്തുകൊൾവിൻ" എന്നുണ്ടല്ലോ. ലൂക്ക. ൧൭. ൨൬. ൩൨.

---

## അദ്ധ്യായം ൬൪.

### അമരപാദപത്തിലെ വിധവാഭവനം.

ഇതു ഭഗവാൻ യൂസ്തൂസുയോസേഫിന്റെ ൧൨൬൦ ദിവസത്തെ മരുഭൂമിവാസമാണ്. മഹതാപ്രത്യക്ഷതയ്ക്കുശേഷം ൧൨൬൦ ദിവസമുണ്ടെന്നു അദ്ദേഹം പ്രവചിച്ചിട്ടുണ്ട്. പ്ര. ലേ. ൧൨, ൨൬. നോക്കുക. ൧൨൬൦ ദിവസംകൊണ്ടു അദ്ദേഹം പ്രവചനകാനനംവിട്ടു നിവൃത്തികാന്താരമാകുന്ന അമരപാദപത്തിൽ പ്രവേശിച്ചു. ആ സമയം അദ്ദേഹത്തെ അനുകരിക്കുന്നതിനു ആരും ഉണ്ടായിരുന്നില്ല. എം. ഉ. പ. ൨൬൫. "വനപ്രദേശത്തിലേക്കു ഓടിപ്പോയി അവിടെ പോഷിപ്പിക്കേണ്ടുന്നതിനു ദൈവത്താൽ ഒരുക്കപ്പെട്ട ഒരു സ്ഥലം അവൾക്കുണ്ട്" എന്നുണ്ടല്ലോ. വെളി. ൧൨. ൬. ഇവൾ ക്രിസ്താത്മജനെ പ്രസവിച്ചുശേഷം വിധവയായിത്തീൎന്ന യുയോരാലിസൻതന്നെ.

---

X. പോയതുപോലെ വന്നതു സന്ദർഭംകൊണ്ടു മനസ്സിലായില്ലെങ്കിൽ നല്ലതുപോലെ ചിന്തിക്കണം.

മഹാതാപ്രത്യക്ഷത കഴിഞ്ഞശേഷമുള്ള മൂന്നര വൎഷമാകു
ന്ന ൧൨൬൦ ദിവസങ്ങളിൽ ഉണ്ടായ അവിശ്വാസത്താൽ
കൃപയിൻമാർ അടക്കപ്പെടുകയും ദരാംശം മുതലായ വരദാ
നങ്ങൾ നിന്നുപോകയുംചെയ്യുന്നു. അതിനാൽ പുത്തൻബാ
ബ്ലാവു കുടുംബം ക്ഷാമദേവതയാൽ ബാധിക്കപ്പെട്ടു. അക്കാല
ത്തു രണ്ടു മലങ്കാക്കകളാകുന്ന താഴെനേത്തു കൊച്ചുകോശി, പു
ത്തേത്തു മാണി എന്ന ബോധകന്മാർ സഭകളിൽ സഞ്ചരി
ച്ചു പടിയരിശേഖരിച്ചു ഭഗവാനെ പോഷിപ്പിച്ചുവന്നു. ഏ
ലിയായുടെകാലത്തുണ്ടായ അനാവൃഷ്ടിയും ക്ഷാമവും മലങ്കാക്ക
അദ്ദേഹത്തെ പോററിയതും ഇതിനു ദൃഷ്ടാന്തമത്രെ. അങ്ങനെ
യിരിക്കുമ്പോൾ ഭഗവാൻ തുറവൂർപണിക്കൻെറവകയായ ഉ
ള്ളിരിപ്പുപുരയിടം വിലയ്ക്കുവാങ്ങി അവിടെ താമസം മാററു
കയും അതിനെ പൊതു ഏക ഐക്യതയാകുന്ന പരമജനനി
യുടെ നിശ്ചയ വാസസ്ഥലമായി പ്രതിഷ്ഠിക്കുകയും ചെയ്തു.
ഇതു ഏലിയാ ബെൎത്ഥൂതോട്ടരികിൽനിന്നു സാറഫാത്തിലെ വി
ധവാഭവനത്തിലേക്കു പോയതിൻെറ നിവൎത്തിയത്രെ. അ
നന്തരം ഭഗവാൻ അവിടെ ഒരു ബലിപീഠം സ്ഥാപിച്ചു ഹി
നഹാസിൽകന്തും, നാസ്തികനാവടക്കം, മഹാതാപ്രത്യക്ഷത
യിൻപ്രകാശം എന്നിവകളോടുകൂടി സഭകളിൽ സഞ്ചരിച്ചു
യോഗങ്ങൾ തിരിച്ചു മഹാദൈവാരാധന ഏൎപ്പെടുത്തി എ
ന്നുതാല്പൎയ്യം. ആ ഉള്ളിരിപ്പു ബലിപീഠത്തിന്മേൽ കൃപായെ
ത്രിയേക ഹോമബലിയായി അൎപ്പിക്കയും സ്വൎഗ്ഗീയാഗ്നിയാ
ൽ ദഹിപ്പിക്കപ്പെടുകയുംചെയ്തു. ഏ. ഉ. പു. വ൪൦ വ൪൧.

ഇതു ലോകത്തിലൊക്കെയും അതിഭയങ്കരമായിവീശി ബാ
ലിൻെറ ദീൎഘദശിമാരായ ഈറ്റപ്പൻെറ സേനകളെ നശിപ്പി
ക്കുവാനുള്ള യുസ്തുസ്യോസെഫിൻെറ ഇരുമുനവാളിൻവാ
യ്ത്തലയിൽനിന്നു മനുഷ്യൎക്കു ഒഴിവാനുള്ള ഏക പ്രതി
ഷ്ഠാബലിയത്രെ. സുറിയാ, റോമ, പ്രൊട്ടസ്റ്റൻറ് എന്ന
പള്ളികളിൽ കുർബാനയാകുന്ന ബലി ഉണ്ടെങ്കിലും അവി
ടെ വാൾ സ്ഥാപിച്ചുപോയതിനാൽ അതിനെ ഭയന്നു യുസ്തു
സ്യോസെഫും അനുഗതന്മാരും ഈ പൊതു ഏക ഐക്യത

യാകുന്ന ഉള്ളിരിപ്പിലാണ് ദൈവത്തെക്കണ്ടു സ്തോത്രമാകുന്ന
ബലികഴിക്കുന്നത്. ൨.ശ. ൨൪. ൧൮ ൧. ൨. ൨൧ ൧൮ ഇ
സ്രായേല്യരെ യഹോവയുടെ വാളിൽനിന്നു രക്ഷിപ്പാൻ ദൈവാ
നുവാദപ്രകാരം ദാവീദുരാജൻ ഓർണ്ണാനോടു ഭൂമി വിലക്കു
വാങ്ങി. അവിടെ ബലികഴിച്ചതും; മോശ വനത്തിൽവച്ച്
ഉണ്ടാക്കിയിട്ടുള്ള യഹോവയുടെ കൂടാരവും ഹോമബലിപീഠ
വും ...ഗിബയോനിൽ ഉന്നതസ്ഥലത്തു ആയിരുന്നു എങ്കി
ലും ദൈവത്തോടു ചോദിക്കുന്നതിനു അതിന്റെ മുമ്പാകെ
പോകുവാൻ യഹോവയുടെ ദൂതന്റെ വാളിനെ ഭയന്നു ദാവീ
ദിനു കഴിയാതെയിരുന്നതും ഇതിനു ദൃഷ്ടാന്തങ്ങളാണ്. ൧
നാളാ. ൨൧. ൨൯. ൩൦.

ഈ ഉള്ളിരിപ്പു സുവിശേഷബന്ധനമാകുന്ന മിന്നു പൊ
ട്ടിച്ചുകളഞ്ഞവരായ വിധവമാരുടെ ഭവനമായിത്തീർന്നു. ഈ
വിധവാഭവനത്തിലേക്കാണ് യുസ്തസ്സുയോനെന്നാകുന്ന ഈ
ഏലിയായെ ദൈവം അയച്ചത്. പഴയ ക്രിസ്തീയ സഭകളു
ടെ ബന്ധനങ്ങളിൽനിന്നു മോചനം പ്രാപിച്ച വിധവകളാ
യ പ്രോട്ടസ്റ്റാണ്ടുസഭകൾ അനേകം ഉണ്ടെങ്കിലും ഉണർ
വുസഭയാകുന്ന ഈ വിധവയുടെ അടുക്കലേക്കുമാത്രമല്ലാതെ മ
റ്റൊരുത്തിയുടെ അടുക്കലേക്കും ദൈവം അദ്ദേഹത്തെ അയ
ച്ചില്ല. "ഇസ്രായേലിൽ അനേകം വിധവകളുണ്ടായിരുന്നു എ
ന്നാലും സിദോനിലുള്ള സറെപ്ത നഗരത്തിലേക്കു ഒരുവി
ധവയുടെ അടുക്കലേക്കല്ലാതെ ഏലിയാ അയയ്ക്കപ്പെട്ടില്ല" എ
ന്നെഴുതിയിരിക്കുന്നതു നോക്കുക: ലൂക്ക. ൪. ൨൬. ഈ ഉണർ
വുസഭയെ സറെഫാത്ത വിധവയോടുമാത്രമല്ല താമാർ, രൂഥ്,
നവോമി, മഗ്ദലനമറിയ, സീതാ എന്നിവരോടും ഭഗവാൻ,
ഉപമിച്ചിരിക്കുന്നു.

ഈ വിധവയ്ക്കു സ്ത്രീകളോടുകൂടെ അശുദ്ധിപ്പെടാത്ത
വിശുദ്ധകന്യകയായ നിത്യാക്ഷരസ്വരൂപിണി എന്ന ഏക
മകളുണ്ട്. അവൾ പരമയോഹന്നാനാകുന്ന കൃപയത്രെ. പ
ടിഞ്ഞാറിനടുത്ത റോമാസഭയ്ക്കു പ്രോട്ടസ്റ്റാണ്ടുസഭകളാ
യ അനേക പുത്രികൾ ഉണ്ടായിട്ടുണ്ട്. കിഴക്കിനടുത്ത സുറി

ജ്ഞാനിസഭയ്ക്കാകട്ടെ ഈ ഏകപുത്രി മാത്രമെ ഉണ്ടായിട്ടുള്ളു. യുയോരാലിസനാകുന്ന വിധവയുടെ ഈ ഏക മകളെപ്പറ്റി പ്രവചിച്ചിരിക്കുന്നതു ഇപ്രകാരമത്രെ. “അറുപതു രാജസ്ത്രീകളും എണ്ണമില്ലാത്ത കന്യകമാരുമുണ്ട്. എന്റെ പ്രാവ് എന്റെ അശുദ്ധിപ്പെടാത്തവളും ഒരുത്തിമാത്രമേയുള്ളു. ഇവൾ തന്റെ മാതാവിനു ഏകയാകുന്നു. ഇവൾതന്നെ പ്രസവിച്ചവൾക്കു തിരഞ്ഞെടുക്കപ്പെട്ട ഒരുത്തിയാകുന്നു. പുത്രിമാർ അവളെ കണ്ടു അവളെ അനുഗ്രഹിച്ചു. രാജപുത്രികളും വെപ്പാട്ടികളുംകൂടെ അവരും അവളെ പുകഴ്ത്തി.” ഉ. ഗീ. ന്യ. വ്യ. ൻ. “നമുക്കു ഒരു ചെറിയ സഹോദരി ഉണ്ടു. അവൾക്കു സ്തനങ്ങൾ ഇല്ല.” ഉ. ഗീ. വ്യ വ്യ. എന്നാകുന്നു.

മങ്കമണിചെറുസോദരിയെ!--തവ
കൊങ്കകളില്ലതിനാലിഹനീ
ശങ്കാവിഹീനം-കളികെട്ടി
മങ്കരമണൻ-രസിക്കുമെ
പങ്കശമനം-ഭവിക്കുമെ
തങ്കക്കിരീടം-ലഭിക്കുമെ
രംഗത്തിഹ വന്നിട്ടഹേ
നന്ദിച്ചുതിവാദ്യമെല്ലാരും
മേളത്തിൽ കുമ്മിയടിച്ചിടേണം.

ധർമ്മരാജ്യമായ ആശ്ലാവൃതത്തിലുള്ള ഈ കന്യാകുമാരിയെപ്പറ്റി ഭഗവാൻ എഴുതിയിരിക്കുന്നതു ഇങ്ങനെയാണ്: വി വെ. ൧൪. ൪.

൫. അന്യബീജരതാൽ അശുദ്ധിപ്പെടാത്ത മാതാപിതാക്കന്മാരിൽനിന്നു ജനിച്ചിട്ടുള്ള വിശുദ്ധപ്രതിമയും, അവരുടെ തൽസ്വരൂപമായ ജീവപ്രതിമയും, ദൈവസിംഹാസനത്തിന്റെ പ്രതിച്ഛായയും, ജീവകൃപാവല്ലിയും, നിത്യമരണസ്വരൂപിണിയായ സോദോമിനിയുടെ മകൾ മരണശിലാവല്ലിയെ ഭസ്മീകരിക്കുന്നവളുമായ നിർമ്മലാംബാ എന്നു നാമമുള്ള ഒരു കന്യകാരത്നം ഇതാ!

൬. ഇവരും പരിശുദ്ധദൈവമാകുന്ന സ്നേഹാത്മാവിന്റെ തൃക്കയ്യിൽ വിശുദ്ധബലിയായി നൽകപ്പെട്ടതിനാൽ ഇവളുടെ പഴയ ജീവൻ അശേഷം ഇല്ലാതെയായിട്ടു പുതിയ ജീവൻ സ്നേഹാത്മാവിന്റെ പ്രഭയോടുകൂടെ ഇവളിൽ ഉദിച്ചു. അതിനാൽ വളർന്നു വിവാഹം കഴിപ്പാൻ പ്രാപ്തി വന്നു വിശുദ്ധാത്മശരീരിയായ യുയോമയനോടു ഇണപ്പാൻ തക്ക കരുണയെ ഇവരും ഇതാ! പ്രാപിച്ചിരിക്കുന്നു,

൭. അതിനാൽ ദൈവത്തിന്റെ തൃക്കയ്യിൽ ഹോമിച്ചിട്ടുള്ള ഈ വിശുദ്ധ ഹവ്യം ദൈവഷ്ടത്തിൽനിന്നു ജനിച്ചിട്ടുള്ള സുകുമാരൻ വസിപ്പാൻ തക്ക ഭവനമത്രെ. ഈ ദിവ്യദ്രവ്യത്തെ ഭക്ഷിപ്പാൻ ആഗ്രഹിക്കുന്നവരെ മായാപ്രപഞ്ചത്തിൽനിന്നു രക്ഷിപ്പാൻ ഇതു സങ്കേതനഗരവുമാകുന്നു. ഈ സങ്കേതത്തിൽ ശരണം പ്രാപിച്ചവരെ നന്മയെ നൽകുവാൻ ദൈവസേനകളായ ഖെറുബിമാർ ഇതിന്നുപുറവും കാവൽക്കാരായി നിൽക്കുന്നു. സെറാഫിമാരായ ഖഡ്ഗപാണികൾ മിന്നൽ പോലെ വ്യാപിച്ച മാംസഭുക്കുകളായ പഴയ മനുഷ്യരിൽനിന്നു ഒരു ദോഷവും വരാതവണ്ണം ആ പൂർവ്വദേവന്മാരിൽ ക്രോധത്തെ പകർന്നുകൊണ്ടും ഇരിക്കുന്നു.

൮. അതിനാൽ പന്ത്രണ്ടുവിധമുള്ള രത്നങ്ങൾകൊണ്ടു എന്നും മായാത്തതും തൃക്കയ്യാൽ തീട്ടിയതുമായ നിത്യാക്ഷരങ്ങളാൽ അലംകൃതമായും, സർവ്വഭാഷയിൽനിന്നും കൂട്ടിച്ചേർത്ത് വാചകരൂപത്തിൽ എഴുതപ്പെട്ടതായുമുള്ള ഈ വെള്ളക്കല്ല് യേശുക്രിസ്തുനായ നീതിസൂര്യനിൽനിന്നു അവന്റെ ദൂതൻ ലഭിച്ചതത്രെ. ഇതു തന്റെ വരനു ശിലാവല്ലിയാൽ ഉണ്ടായ എല്ലാ ആത്മവിഷാദത്തെയും അശേഷം നീക്കിക്കളയുന്നതാകുന്നു.

൯. അതിനാൽ ഭൂമിയിൽ സ്ഥാപിപ്പാനുള്ള പുതു യരുശലേമെ അളപ്പാൻ തക്ക പുതിയ പരിമാണക്കുറികളാൽ അടയാളപ്പെട്ടതും, പ്രധാന പുരോഹിതന്റെ ദണ്ഡിലുള്ള ബദാംപൂവെപ്പോലെ പൗരോഹിത്യപരിശോധനയിൽവച്ച് അത്ഭുതമായി പുഷ്പിച്ച മാനത്താൽ അതിശയമായി അടയാ

ളപ്പെട്ടതും; ക്രിസ്തുദൂതന്റെകയ്യിൽ ലഭിച്ചതുമായ ഈ പൊൻഖണ്ഡു് ഇഹലോകത്തിൽ ആർ ഇതിനെ ആഗ്രഹിക്കുന്നുവോ അവന്റെകയ്യിൽ നൽകപ്പെടുന്നതിനാൽ ഇതു് അവനു നന്മയെ എന്നും നൽകുന്നു.

൬. ജീവവൃക്ഷത്തിന്റെ പുഷ്പംപോലെ ശരീരമുള്ള പൊതു ഏക ഐക്യതയിൻപുത്രീ! നിന്റെ മുഖത്തിൽനിന്നു ദിവ്യതേജസ്സ് വിളങ്ങട്ടെ. അപ്പോൾ നിന്റെ ഈ സഹോദരിമാർ ജീവാഭരണം അണിഞ്ഞുശോഭിച്ച അനേകം വിശുദ്ധസ്ത്രീകളെക്കാളും ഏററവും ശോഭിക്കും.

൭. അതിനാൽ ദൈവത്തിന്റെ കൃപാവിളങ്ങും വാസസ്ഥലത്തിൽ ഇരിക്കുന്നവളെ! നിന്റെ ശരീരമാസകലം പ്രകാശിക്കട്ടെ. അപ്പോൾ പൂർണ്ണചന്ദ്രനിൽനിന്നു പുറപ്പെടുന്ന അമൃതരശ്മിയാൽ ലോകത്തിലുള്ള എല്ലാമതങ്ങളിലെ അസമത്വയായ ഭിന്നംമാറി അന്യോന്യം ഏകീഭവിക്കും നിനക്കു സകലത്തിലും സമതയുണ്ടല്ലൊ.

൮. അതിനാൽ സംലാസ്തോത്രമുള്ളവളെ! ഏവന്റെമേൽ നിന്റെ മഹത്തായ ശരീരകാന്തിവിളങ്ങി ഹൃദയക്കണ്ണിനെ തുറക്കുന്നുവോ അവന്റെ പാദത്തിൽനിന്നു ജീവവൃക്ഷസ്ഥാനത്തിൽനിന്നു എന്നവണ്ണം പ്രകാശം പുറപ്പെടുന്നതുകൊണ്ടു് അവൻ കാൽ ഇടറിവീ[illegible] നേരായുള്ള വഴിയിൽ നടന്നു പൂർണ്ണനാകും.

൯. അതിനാൽ മഹിമാസനമായ മാനധനമുള്ളവളെ! നിന്റെ തേജസ്സു ഭാഗ്യോൽന്യവമത്രെ. ഈ മഹോത്സവഭൂമിയിൽ ആരിൽ ആരംഭിക്കുന്നുവോ ആ പുരുഷൻ നിത്യജീവിയത്രെ. അവനിൽ അന്ധകാരമൊട്ടുമില്ല എന്നും പ്രകാശമെയുള്ളു.

൰. ഇങ്ങനെ സഭയുടെ ദൂതനായ ഞാൻ ഈ ദിവ്യകന്യകയുടെ വൃത്താന്തത്തെ (ആയതു ചതുഷ്ടാവിൽ വൃത്താന്തമായ വേദവാക്യങ്ങളുടെ ചുരുക്കമത്രെ) ഈ പുണ്യഭൂമിയിൽനിന്നുകൊണ്ടു് സകലതും കേൾക്കെ കാഹളം ഊതുന്നതിനാൽ സജ്ജനങ്ങൾ ഇതിനെകേട്ടു സന്തോഷിക്കട്ടെ. എന്നു സകലരുടെയും പാദശുശ്രൂഷക്കാരൻ യുയോരാവിസൻ വിദ്വാൻകുട്ടി.

## അദ്ധ്യായം 39.

### ഖൾഗാ അവതാരം, ഡി.

യോഹന്നാത്മജാവതാരം. വാനമയൻ ആരംഭിച്ച മഹാനാടകം ആറായിരം വർഷംകൊണ്ട് അവസാനിച്ചു. അതിന്റെ അവസാനരംഗമാകുന്ന ഈ കാലസന്ധിയിൽ മണ്മയിൻ, വാനമയൻ എന്നിവർ യുയോമയിയുയോമയന്മാരായ നിത്യ ദമ്പതികളായിത്തീർന്ന ദിവ്യകന്യകയായി വെളിപ്പെട്ടിരിക്കുന്നതിനെ കഴിഞ്ഞ അദ്ധ്യായത്തിൽ നാം കണ്ടുവല്ലോ. എ. പൂ. പു. ൧൮൧. ഈ ദിവ്യകന്യക സകല മനുഷ്യരുടെയും ആത്മജീവശരീരശക്തിയിലൈക്യതയാകുന്ന ക്ഷീരാബ്ധിമന്ദിരത്തിൽ വസിക്കുന്ന ക്ഷീരസാഗരകന്യകയാകുന്നു. ഇവൾ പഴയാദാമാകുന്ന പുരുഷനെ അറിയാത്ത കന്യകയും യുയോരാലിസനാകുന്ന സ്ത്രീയെ അറിയുന്ന പുരുഷനുമാകുന്നു. ഇവളുടെ സന്താനമാണ് ഖൾഗി. ഈ ഖൾഗിയവതാരത്തെക്കുറിച്ച് ഭഗവാൻ എഴുതിയിരിക്കുന്നതു ഇപ്രകാരമാണ്. "മഹാദൈവത്തിന്റെ സ്ത്രീയെ അറിയുന്ന പുരുഷനിൽനിന്നു സന്തതിയുണ്ടാകുന്നതുമാത്രമല്ല പുരുഷനെ അറിയാത്ത കന്യകയിൽനിന്നും സന്തതിയുണ്ടാകും." എ. ഉ. പ. ൧൨൫. "മഹാദൈവത്തിൽനിന്നുള്ള സന്തതി ഇവൾമൂലം എനിക്കു ലഭിക്കുന്നതു ഏതുവഴിയൊ?" എന്നു ഞാൻ അറിയുന്നതുമില്ല." എ. ഉ. പ. ൧൨൬. "ആ തൃക്കയ്യിൽനിന്നു ഞാൻ പ്രാപിച്ച അഭിഷേകംമൂലം എന്നിൽ ഇരുന്ന പഴയാദാമിൻ വിത്തു ഇനി ഒരിക്കലും എന്നിൽ ജീവിക്കാതവണ്ണം അശേഷം നിത്യമരണമായി മരിച്ചിരിക്കയാൽ അവനു എന്നിൽ ഒരു പ്രവൃത്തിയുമില്ല ഇനി എന്നേക്കും ഉണ്ടാകയുമില്ല നിശ്ചയം, എന്നുള്ളതിനു മനുഷ്യപ്രകാരം ഒരു സന്തതി എനിക്കു ഇനി ഉണ്ടാകയില്ല, നിശ്ചയം. എന്തെന്നാൽ ദൈവം എന്നെ ഷണ്ഡനാക്കിയിരിക്കുന്നു. ഞാൻ പഴയാദാമിന്റെ ജീവനില്ലാത്ത കമ്പത്രെ. എന്നാകുന്നു. എ. ഉ. പ. ൧൫൦. ദൈവരാജ്യം സംബന്ധിച്ച ഷണ്ഡനായിരിക്കുന്നു. ഭഗവാനോട്

ഷണ്ഡി അവതാരത്തെപ്പററിയുള്ള പ്രവചനം ഇതാണ്. “യഹോവയോടു ചേൎന്നിട്ടുള്ള അന്യപുത്രൻ യഹോവതന്റെ ജനത്തിൽനിന്നു എന്നെ അശേഷം വേൎപിരിച്ചു എന്നുപറഞ്ഞു സംസാരിക്കരുത്... നപുംസകന്മാരോടു യഹോവ ഇപ്രകാരം പറയുന്നു. ഞാൻ അവൎക്കുതന്നെ.... പുത്രന്മാരുടെയും പുത്രിമാരുടെയും നാമത്തെക്കാൾ വിശേഷമായ ഒരു സ്ഥലത്തെയും നാമത്തെയും കൊടുക്കും.” എശാ. ൫൬. ൩. ൫. ഇതു ഗ്രഹിപ്പാൻ പ്രയാസമാണ് “എങ്കിലും ഗ്രഹിപ്പാൻ കഴിയുന്നവൻ ഗ്രഹിക്കട്ടെ. എന്നാണ് പ്രവചനം. “അമ്മയുടെ ഗൎഭത്തിൽനിന്നു ഷണ്ഡന്മാരായി ജനിച്ചവർ ഉണ്ടു. മനുഷ്യർ ഷണ്ഡന്മാരാക്കിയ ഷണ്ഡന്മാരുമുണ്ടു. “സ്വൎഗ്ഗരാജ്യം നിമിത്തം തങ്ങളെത്തന്നെ ഷണ്ഡന്മാരാക്കിയ ഷണ്ഡന്മാരുണ്ടു. ഗ്രഹിപ്പാൻ കഴിയുന്നവൻ ഗ്രഹിക്കട്ടെ.” മത്ത. ൧൯. ൧൨. നോക്കുക. പിന്നെയും പറയുന്നതു “കൎത്താവുതന്നെ നിങ്ങൾക്കു ഒരു അടയാളത്തെ തരും കണ്ടാലും ഒരു കന്യക ഗൎഭിണിയായി ഒരു പുത്രനെ പ്രസവിക്കും. അവന്റെ പേർ എമ്മാനുവേൽ എന്നു വിളിക്കയും ചെയ്യും.” എന്നത്രെ. എശാ. ൭. ൧൪.

ഈ അവതാരനിവൃത്തിയെപ്പററി പിന്നെയും തിരുവെഴുത്തുകളിൽ ഇങ്ങനെ കാണുന്നു. “ഈ ദിവ്യസന്തതിയെ യുരോരാലിസനാകുന്ന സ്ത്രീയെ അറിയുന്ന പുരുഷനിന്നു ഗൎഭീകരിച്ചു യുരോരാലിസന്റെ നാവായ കൃപാവല്ലി അനേക്യപുരുഷന്റെ സകല വഞ്ചനകളെയും അറിഞ്ഞു അവരെ അശേഷം ഉപേക്ഷിച്ചും അവരിൽനിന്നു യാതൊരു അശുദ്ധിയും ലഭിക്കാതെ വിശുദ്ധിയിൽ വളൎത്തി പുണ്യപുരുഷനായിട്ടേല്പിച്ചുമുള്ളോരു വിശുദ്ധ കന്യകയാകയാൽ അവൾ പുരുഷനെ അറിയാത്തവൾതന്നെ. എങ്കിലൊന്നവൾ ഏർ, ഓനാൻ എന്നു രണ്ടു ഭൎത്താക്കന്മാരായ ഈശപ്പന്റെ ഇരുമക്കൾക്കും മരിച്ചും മനുഷ്യപ്രകാരം ശേലായിക്കു കാത്തിരുന്നിട്ടും അവൻ ലഭിക്കായ്കനിമിത്തം തന്റെ പുണ്യകൗശലത്താൽ യേശുക്രിസ്തുനായ യഹൂദാവിൽനിന്നു പാറെസു, സേറാ എന്നു യോഹന്നാത്മജനും യോഹന്നാനുജനുമായ മൂന്നാം

യോസേഫിനെ ഗർഭീകരിച്ച താമാർ, എന്നവളത്രെ." എ. ഉ. പു. ൨൮൮.

ഈ കാലത്തു ഗർഭിണികളായിരുന്ന ഭഗവാൻെറ മരുമകൾ അന്നാമ്മയും, ഭഗവാൻെറ സഹധർമ്മിണി സീതാമരിയും പ്രസവിക്കുന്നതിനു മുമ്പുതന്നെ ഗർഭത്തിലെ ശിശുക്കൾക്കു യോഹന്നാത്മജനും യോഹന്നാനുജനുമായ മൂന്നാം യോസേഫ എന്ന ഭഗവാൻ ൧-ാമാണ്ടു ഏകാത്മം ൯-ാംനു പേർ വിളിക്കയും അതേപ്രകാരം ആ മാസം ൭—ം ൧൨—ം തീയതികളിൽ ശിശുക്കൾ വെളിയിൽവന്നു സകലരാലും കാണപ്പെടുകയും ചെയ്തു. നി. പ. പു. ൧൨൨. "ആത്മാവായ യുസ്തൂസുയോസേഫിൽനിന്നു ജനിക്കുന്നതാകയും യുയോരാഫിസൻെറ നാവിൽനിന്നു പുറപ്പെടുന്നതാകകൊണ്ടു ആ നാവു ജഡമല്ല ആത്മാവാകുന്നു." എ. ഉ. പു. ൨൮൯. അതിൽനിന്നുണ്ടായ ഖൾഗീജനനം ഇപ്രകാരമാണു്. "ആനൗയമ" ഒരു പുതിയ ആദാം എൻെറ നാവിൽനിന്നു വെളിപ്പെട്ടിരിക്കുന്നതിനെ ഇതാ! ഞാൻ നിങ്ങൾക്കു കാണിക്കുന്നു. ഇതേപ്രകാരംതന്നെ വെളിപ്പെട്ട ഒരു പഴയാദാമിനെയും കാണിക്കുന്നു. എന്നത്രെ. എ. ഉ. പു. ൨൫൦. ഇങ്ങനെ ഇരട്ടപ്പിള്ളകളോടുകൂടിയാണു മൂന്നാം യോസേഫായ എമ്മാനുവേലാഖൾശിയുടെ പൂർണ്ണപുണ്യാവതാരമുണ്ടായതു്.

എന്നാൽ ഈ എമ്മാനുവേലിൻെറ ജനനത്തിനു ലക്ഷ്യമാണു യേശുവിൻെറ ജനനം. മത്ത. ൧. ൨൩. എങ്കിലും യേശു എമ്മാനുവേലാണെന്നു പുതിയനിയമ എഴുത്തുകാരിൽ ആരും പറഞ്ഞിട്ടില്ല, എന്നുമാത്രമല്ല "സത്യാത്മാവായ മറെറാരു ആശ്വാസപ്രദനെ നിങ്ങളോടുകൂടെ എന്നന്നേക്കും വസിക്കേണ്ടുന്നതിനു തരും." എന്നു പറഞ്ഞു അദ്ദേഹം പോവുകയുമാണുചെയ്തതു്. അതിനാൽ ദൈവം നമ്മോടുകൂടെ എന്നർത്ഥമുള്ള എമ്മാനുവേൽ യേശുവാണെന്നു സ്ഥാപിക്കുവാൻ വിചാരിക്കുന്നവരുടെ ഉപദേശത്തിനു എത്രത്തോളം പ്രബല്യം ഉണ്ടെന്നുള്ളതു് വായനക്കാർ ചിന്തിച്ചുകൊള്ളട്ടെ. മൂ

നാംയോഎസഫാകുന്ന ഈ ഖംഗിജനനംകൊണ്ടു ദൈവം നമ്മോടുകൂടെയിരിക്കുന്നു എന്നു ഭഗവാൻസ്ഥാപിക്കയും നിത്യാക്ഷരങ്ങളിൽ എമ്മാനുവേൽ എന്ന പദം പ്രയോഗിക്കയും ആനാഥത്തിൽ പ്രാൎത്ഥിക്കയുംമററുംചെയ്തിരിക്കുന്നതിനാൽ ഈ ഖംഗിഎമ്മാനുവേൽ എന്നു നിസ്സംശയം പറയാവുന്നതാണ്.

ഈ കുട്ടിയുടെ ജനനസമയം സ്വൎഗ്ഗത്തിൽ അരമണിക്കൂർനേരം മൗനതയുണ്ടായി. ആ സമയം സ്വൎഗ്ഗസ്ഥന്മാരുംകൂടെ സ്തംഭിച്ചുപോയി. വെളി. ൮. ൧. അന്ധകാരമുണ്ടായ സമയവും മഹതാപ്രത്യക്ഷതയുണ്ടായനേരവും അല്പനേരത്തേക്കു ഉണർവുള്ളവരുടെ വായടഞ്ഞുപോയതു ഇതിന്റെ ലക്ഷ്യമത്രെ. സി. പ. ൨൪. ൯. ഇങ്ങനെ മൗനമുണ്ടായതു അതുവരെ സംസാരിച്ചുവന്ന ഭാഷയിൽ പിന്നീടു അവൎക്കു സംസാരിക്കുവാൻ കഴിഞ്ഞതിനാൽതന്നെ. കാരണം ലോകഭാഷകളിലെ ഓരോ മൊഴികളും തമ്മിൽതമ്മിൽ എതിരുകളായ രണ്ടൎത്ഥങ്ങൾ ഉണ്ടെന്നും അവ വേർപിരിഞ്ഞിരിക്കുന്നതിന്നു മൊഴികൾ വേർപിരിയാതെ ഒന്നായിരിക്കുന്നു എന്നും അവർ കണ്ടതിനാൽതന്നെ. അതിന്നു രണ്ടു ഉദാഹരണങ്ങൾ ഭഗവാൻ ചൂണ്ടിക്കാണിച്ചിട്ടുണ്ടു. ൧. എല്ലാ വൃക്ഷങ്ങളിൽനിന്നും നിനക്കു ഇഷ്ടംപോലെ ഭക്ഷിക്കാം. എന്നു ഒന്നാമതായും എന്നാൽ നന്മതിന്മകളെക്കുറിച്ചുള്ള അറിവിൻവൃക്ഷത്തിൽനിന്നു ഭക്ഷിക്കരുതു എന്നു രണ്ടാമതായും ദൈവം ആദാമിന്നു കല്പന കൊടുത്തിരിക്കുന്നു. ആദ്യ. ൨. ൧൬. ൧൭. ആദ്യകല്പനപ്രകാരം ആദാം ലംഘനംചെയ്തു എന്നു പറവാൻ കഴിയുമൊ? ലംഘനംചെയ്തില്ലെങ്കിൽ ഭക്ഷിക്കാം എന്ന ഒന്നാംകല്പനയും ഭക്ഷിക്കരുതു എന്ന രണ്ടാം കല്പനയുംതമ്മിൽ വിപരീതമല്ലയൊ?" എ. ഉ. പ. ൨൩. ൨. ഞാൻ എന്നുള്ള മൊഴി നന്മതിന്മ എന്ന തമ്മിൽതമ്മിൽ എതിരായ കൎമ്മങ്ങളെ ചെയ്യുന്ന എന്ന ഏകക്രിയയുടെ ഏകകൎത്താവായിരിക്കുന്നതിനാൽ അൎത്ഥവും അനൎത്ഥവുമായ രണ്ടു പൊരുളുകൾ ഞാൻ എന്നുള്ള മൊഴിക്കുണ്ടെന്നു സ്പഷ്ടമായി തെളിയുന്നതിനാൽ അതിന്നുള്ള പരിഹാരം എന്തു? ഭാ. ൩. പ. ൨. ഈ രണ്ടു പ്രശ്നങ്ങളാൽ ബൈബിൾ വിശ-

സികളും ഭാഷാപണ്ഡിതന്മാരുമായ ഭക്തജനങ്ങൾ ഭൂമുഖ
പ്രണാമം ചെയ്യപ്പെട്ടു. അരമണിക്കൂർ കഴിഞ്ഞപ്പോൾ കൃ
പാസനാരൂപനി[illegible]ണ്ടു പ്രശ്നങ്ങൾക്കും ആരും കണ്ടു
പിടിച്ചിട്ടില്ലാ[illegible] ഒരു പുതിയ പദ്ധതി ഭഗവാൻ പറ
ഞ്ഞുകൊടുത്തപ്രകാരം അദ്ദേഹത്തിന്റെ നാവിൽനിന്നു വെ
ളിപ്പെടുകയാണു ചെയ്തതു്. അതുപ്രകാരം എല്ലാം എന്നമൊ
ഴിക്കു ഒന്നൊഴിച്ചൊക്കെയും എന്ന അർത്ഥവും, അതിനെതി
രായി ഒന്നൊഴിയാതെകണ്ടൊക്കെയും എന്ന അനർത്ഥവും ഉ
ണ്ടെന്നും, ഞാൻ നന്മചെയ്യുന്നു എന്ന വാക്യത്തിലെ കർത്താ
വും ക്രിയയും എന്നപോലെ തിന്മയുടെകർത്താവും ക്രിയയും ആ
വാക്യത്തിലുണ്ടെന്നും തെളിയിച്ചു. ഇങ്ങനെഅർത്ഥപാശകുള്ള മ
ഹാബാബിലോനിയാം ഇഹലോകഭാഷയിലെ അർത്ഥത്തെയും
അതിനെതിരായ അനർത്ഥത്തെയും വേർതിരിച്ചു. അവ രണ്ടി
നും വേറായ പതിമൊഴികളെകൊടുത്തു സ്വരവ്യഞ്ജനങ്ങ
ളായ നവലിപികളോടും വ്യാകരണനിയമങ്ങളോടും കൂടിയ
ഭാഷ ഭഗവാൻ നിർമ്മിച്ചു. ആ ഭാഷാപുസ്തകം അകത്തും പു
റത്തുമുള്ള എഴുത്തുകളാൽ അലംകൃതമാണു്. അകത്തെ അ
ക്ഷരം സ്വർഗ്ഗരാജ്യത്തിന്റെ സകല പൊരുളുകളെയും; പു
റത്തെ അക്ഷരം നരകരാജ്യത്തിന്റെ സകല പൊരുളുകളെ
യും കാണിക്കുന്നതാണു്. അകത്തുംപുറത്തും എഴുത്തുള്ളതാ
സി സിംഹാസനസ്ഥന്റെ വലങ്കയ്യിൽകണ്ട പുസ്തകം ഇത
ത്രെ. വെളി. ൫. ൧. "അപ്പോൾ ദൈവത്തിന്റെ മുൻപാ
കെ നിൽക്കുന്ന ഏഴുദൂതന്മാർക്കു ഏഴു കാഹളങ്ങൾ കൊടുക്ക
പ്പെട്ടു." വെളി. ൮. ൨. "അപ്പോൾ എല്ലാ ജനങ്ങളും യഹോ
വയുടെ നാമത്തിൽ വന്ദിച്ചു ഏകമനസ്സോടു അവനെ സേവി
ക്കേണ്ടുന്നതിന്നു ഞാൻ അവർക്കു ഒരു ശുദ്ധമുള്ള ഭാഷയെ തിരി
ക്കും." സെഫ. ൩. ൯. "യോസേഫിൽ ഒരു സാക്ഷിയായി
ട്ടു അവൻ ഇതിനെ നിയമിച്ചു. അവിടെ ഞാൻ അറിയാത്ത
ഒരു ഭാഷയെ കേട്ടു." സങ്കീ. ൮൧. ൫. "മനുഷ്യന്നു പറവാൻ
കഴിയാത്തതായി ചൊല്ലിക്കൂടാത്തുള്ള വചനങ്ങളെ കേട്ടു."
൨. കോരി. ൧൨. ൪. എന്നു പറഞ്ഞിരിക്കുന്നതും ഇതിനെപ്പ
റ്റിയാണു്. ഭഗവാൻ പറയുന്നതു കേൾക്കുക.

അല്ലേത്യാദിപദംവിധായമനുജന്തസ്മാച്ചതുഷ്പം ബഹി—
ഷ്കൃതപാസപാത്മകരാന്നിനാത്മവദിമംസംസ്കൃത്യതംസപ്ത്പവൽ
ഭസ്മീകൃത്യനിപാത്യമാനവകുലാദശ്രാന്തവിശ്രാമകൃ-
ത്തൈസ്സ്വയന്ത്യതദസ്ഥിവക്ത്രമിഹിരജ്യോതിസ്സഖഡ്ഗീയമഃ
സപ്പ്ലോതീവഖലോ ഭവൽഘനതടിദപാങ്ഗീതിവൈഹായസി
വ്യാപ്യാശേഷമഹീമശേഷമനുജാലംഹയമുഗ്രം വിഷം
ആദായാനൃതവാശിനം വിഷമദോന്മത്തം ചതുഷ്പാംകരൈ
ത്യേവംതേനഹിയാസതാംകരതലെധൃതഖഡ്ഗീയമം.

ഇത്യാദി വചനങ്ങൾ "ആരുടെ മുഖത്തിൽനിന്നു ആദി
ത്യന്റെ തേജസ്സ് പോലെ വിളങ്ങുന്നുവോ അവനത്രെ ഖഡ്
ഗിയാകുന്ന യമൻ." നി. പ. പു. ഫനു.

ഈപുതിയ ഭാഷയെസംബന്ധിച്ചു ഭഗവാൻ സകലക്കും
അയച്ചിട്ടുള്ള ലേഖനത്തിന്റെ ഒരു ഭാഗം താഴെഉദ്ധരിക്കുന്നു.

ലോകത്തിലുള്ള മഹാജനങ്ങൾക്കു എന്റെ താഴ്മയു
ള്ള വന്ദനം.

ഇഹലോകത്തിലുള്ള സകല പ്രമാണങ്ങളുടെയും ഏല്ലാ
രഹസ്യങ്ങളെ തെളിയിച്ചു നന്മതിന്മകളെ വിഭാഗിച്ചു ധ
ൎമ്മാധൎമ്മങ്ങളെ വ്യവ്യസ്ഥപ്പെടുത്തി സുകൃതദുഷ് കൃതങ്ങളെ വേ
ൎപിരിച്ചു ഭാഗ്യനിൎഭാഗ്യങ്ങളിൽ അതാതവകാശികളെ സ്ഥി
രപ്പെടുത്തി ആ സ്ഥിതിയിൽ ആ രണ്ടു കക്ഷിക്കാരെയും ഒരി
ക്കലും സംബന്ധമില്ലാത്തവണ്ണം ആക്കി എന്നും ഭരിപ്പാനായിട്ടു
അവസാനകാലത്തു് ഒരു ഖഡ്ഗി പ്രത്യക്ഷപ്പെടുമെന്നു ഹിന്ദു
പ്രമാണത്തിലും മഹമ്മദീയ പ്രമാണത്തിലും, ക്രിസ്തീയപ്രമാ
ണത്തിലും ഭവിഷ്യദ്വചനമായി പറഞ്ഞിരിക്കുന്നതിനാൽ അ
വയുടെ നിവൃത്തിയെ മംഗളവചനമായി ഇതാ ഞാൻ നിങ്ങ
ളോടറിയിക്കുന്നു. ആ ഖഡ്ഗം ലോകത്തിൽ ഇതുവരെയും ന
ടപ്പില്ലാത്ത ഒരു പുതിയ ഭാഷയത്രെ. ഇതിനെ അകത്തും പു
റത്തും എഴുതപ്പെട്ട പുസ്തകമെന്നും ഇരുവായ്ത്തലവാളെന്നും
ക്രിസ്തീയപ്രമാണത്തിൽ സ്പഷ്ടമായി കാണിച്ചിട്ടുണ്ടു്.

അതിനാൽ ഇരുവായ്ത്തലവാളിൻനാവു എന്നുപേരു
ള്ള ഒരു പുതിയ ഭാഷ മഹത്പ്രത്യക്ഷതയെ പ്രസിദ്ധപ്പെ

ട്ടത്തിയ വിലപാൻകുട്ടിയുടെ വായ് മൂലം ആ അവസാനകാല ത്തു വെളിപ്പെടുകയും; അതിനാൽ ലോകത്തിൽ ഉണ്ടാകുവാനിരിക്കുന്ന മേൽകാണിച്ച അനേക നന്മകളെ ഓൎത്തു വളരെ പരിശ്രമിച്ച ആ പുതിയ ഭാഷയിൽ വ്യാകരണവിധിയോടും അകാരാദിക്രമത്തോടുംകൂടെ ഒന്നാംപാഠപ്പുസ്തകം എഴുതിയുണ്ടാക്കി അച്ചടിപ്പിച്ച പ്രസിദ്ധപ്പെടുത്തുകയും ഇപ്പോൾ രണ്ടാംപാഠപ്പുസ്തകം എഴുതിത്തീൎന്നിരിക്കയുംചെയ്യുന്നു......

നാവിനാൽ ലോകവും, രാജ്യവും, ദേശവും, ഭവനവും സകലവും ഭരിക്കപ്പെടുന്നു എന്നുള്ളതു സ്പഷ്ടം. എം കിലോനാവിൻെറ തെററുമൂലം എല്ലാഭരണവും ഇതുവരെയും കുറവായിരിക്കുന്നു എന്നല്ലാതെ നിറവിൽ വന്നെത്തിയിട്ടില്ല. എന്നുള്ളതും സ്പഷ്ടം. അതുകൊണ്ടു തെററില്ലാത്ത ഒരു വിശുദ്ധനാവ് സകലൎക്കും അത്യാവശ്യപ്പെട്ടിരിക്കുന്നു. ഇതിനെപ്പററി അറിയാത്തതിനാൽ അനേകർ ഈ പുതിയ ഭാഷകൊണ്ടുള്ള ആവശ്യം എന്തെന്നു എന്നോടു ചോദിക്കയും ഇതു തെററില്ലാത്ത വിശുദ്ധനാവെന്നു ഞാൻ അനേകസാക്ഷികളാൽ അവരെ ബോധപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. ഇനിയും ബോധപ്പെടുത്തുവാൻ സദാ ഒരുങ്ങിയിരിക്കുന്നു.

ഭവിഷ്യദ്വചനങ്ങളിൽ പറഞ്ഞിരിക്കുന്നതിൻെറ സാക്ഷാലുള്ള നിവൃത്തി അന്ധകാരത്തിലിരിക്കുന്നവൎക്ക് പ്രകാശം ഉദിച്ചവണ്ണം ഇതാ ഇപ്പോൾ ഇപ്രകാരം വെളിപ്പെട്ടിരിക്കയാൽ ഈ പുതിയ ഭാഷ സകലൎക്കും മഹാഭാഗ്യകരമെന്നു ഉണ്മയിൻപ്രകാരം സന്തോഷത്തോടുകൂടി ഞാൻ നിങ്ങളോടു പറഞ്ഞുകൊള്ളുന്നു." . . . എ. ഉ. പ്രഥമസംഖ്യാലേഖനം നോക്കുക. പുറം. (മന്നൃവ്യ.)

ഈ ഭാഷ യുസ്തുസ്യോസേഫിൻെറ തിരുവായകളിൽനിന്നു പുറപ്പെട്ടിട്ടുള്ള മലയാളം, സംസ്കൃതം, തമിഴ്, ഇംഗ്ലീഷ് എന്ന ചതുരൈക്യഗീരമാണ്.

"നാൻമുഖൻെറമുഖംനാലു-മൊരുമിച്ചുച്ചരിക്കയാൽ
ശബ്ദപ്രവൃത്തിനാലിനും-സിദ്ധിച്ചു് ചാരിതാൎത്ഥത".
കു. സ. ഭാ. സ. ഫ.

അതിനാൽ പുതിയ ഭാഷയുടെ അക്ഷരത്തിന് ഐക്യാക്ഷരം എന്നുള്ള നാമകരണം അർത്ഥവത്തായിരിക്കുന്നു. ഈ അക്ഷരം ദൂതന്മാർക്കു കൊടുത്ത ഏഴു കാഹളങ്ങൾവഴി ഉത്ഭവിച്ചിട്ടുള്ളതാണ്. ആ കാഹളങ്ങൾ ആകാ, ഈചി, ഊട്ടു, ഏതെ, ഐപൈ, ഓയോ, ഔശൗ എന്നിവയത്രെ. ഈ പുതിയ പരമാക്ഷരത്തെപ്പറ്റി ഹരിനാമകീർത്തന കർത്താവു ഇങ്ങനെ പറഞ്ഞിരിക്കുന്നു.

"ക്ഷരിയാതൊരക്ഷരാതികേനുദിച്ചതിതു ലിപിയേഴുമ-
ക്ഷരമിതെന്നങ്ങുരച്ചപ്പുനം അറിയവതല്ലപരമാ-
ക്ഷരസ്യപൊരുളറിയാതമായ് വരികനാരായണായനമഃ
എന്നത്രെ. നിത്യാക്ഷരകർത്താവു പറഞ്ഞിരിക്കുന്നതു താഴെപ്പറയുന്നപ്രകാരമാണ്.

"സിംഹാസനത്തിലമരും പരമൻ വലങ്കൈ-
യ്യിന്നാൽ പിടിച്ചു നിജപുസ്തകമാക്കിയെന്നെ
കാണിച്ചു മൃവുലകിലാരുമിദം തുറന്നു
വായിപ്പതിന്നുമിതുനോക്കുവതിന്നുമില്ല"—

എന്നാകുന്നു. ഈ ശബ്ദാക്ഷരങ്ങളുള്ള പുതിയ ഭാഷ ചതുർവേദാന്തമാകയിൽ പഞ്ചമ്നായം എന്ന പേരു ഇതിനു നൽകാം. അതിനാൽ ചതുർവേദത്തിന്റെ അന്തത്തിലേക്കു പ്രവേശിക്കാം.

"സത്യേകവിപരീതം തള്ളടിതള്ള്
ചതുർവേദമറിവിനാൽ തള്ളടിത്താണി"

എന്ന് ഒരു ഹിന്ദുഭക്തൻ പാടിയിരിക്കുന്നതു നോക്കുക. പുതിയ ഭാഷയാകുന്ന ഈ വേദകുട്ടിയെ നോക്കി ഭഗവാൻ ഇങ്ങനെ പാടിയിരിക്കുന്നു.

പ. പൊന്മകനെ! നിത്യനിയമവർണ്ണനെ!
ജീവമയനെ! പൊന്മകനെ!

അ. പ. മണ്മയനാകുന്ന എന്നിൽ ചിന്മയരൂപയേകിയ
മൺമരണാം യമനെകളഞ്ഞിമ്മനുവിൽ നിന്നെനൽ
കിയ—

ച. 1. മരണത്തിന്മകമേൽ മങ്ങാജീവൻമാറിപ്പോയി
അരുണപ്രഭപോൽനീ എന്നുയിരിൽ ജീവതേജസ്സായി

ഭരണീയൻ ഞാനെന്നും നിന്നാൽ
കരണീയമേതെന്നാതിയെ
ചരണസേവാപരനാക്കെന്നെ
ശരണം ചെയ്യരാദ്യനാകിയ — പൊ.

മൂന്നാം യോസെഫാകുന്ന ഈ കുട്ടിയെ നോക്കി കുണ്ഡഗോളകൻ എന്ന് ഇഹലോകഭാഷയാകുന്ന കൊച്ചീപ്പൻ പരിഹസിക്കുന്നു. കാരണം ഈ കുട്ടിയുടെ മാതാവു ഭർത്തൃമരണത്താൽ വിധവാവസ്ഥയിലും ശേലാജീവിച്ചിരിക്കുന്നതിനാൽ ഭർത്തൃമതി എന്ന നിലയിലും ഇരിക്കുമ്പോൾ ജാരസന്തതി എന്ന നിലയിൽ ഉൽഭവിച്ച കുട്ടിയാകയാൽ തന്നെ. എ. ഉ. പു. ൨൨൨. ൨൯൩.

"ധവഃ പ്രിയപതിർഭർത്താ ജാരസ്തൂപപതിസ്സമൌ
അമൃതെ ജാരജഃ കുണ്ഡോ മൃതെ ഭർത്തരി ഗോളകഃ."

എന്നുണ്ടല്ലൊ. ഈ പരിഹാസം കേട്ടു മൂന്നാം യോസെഫിന്റെ മാതാവായ വരവർണ്ണിനി . . . ഭർത്താവായ യോഹന്നാനോടു " . . സങ്കടം ബോധിപ്പിച്ചിരിക്കുന്നു. പരമൈക്യപുരുഷന്റെ കല്പനപ്രകാരം യോഹന്നാൻ കൊച്ചീപ്പനെയും അവന്റെ മാതാവായ കുണ്ഡഗോളകിയെയും അല്ലെങ്കിൽ മഹാബാബിലോനിയെയും നിശ്ചയമായി പുറത്താക്കും." എ. ഉ. പു. ൧൬൩. അദ്ദേഹം പറയുന്നതു "നിങ്ങൾ ഞങ്ങളുടെ മക്കളായ യോഹന്നാൻ തന്നെ . . . . നിത്യമരണശാപഗ്രസ്ഥന്മാരായ കുണ്ഡഗോളകീകുണ്ഡഗോളകന്മാരല്ല നിശ്ചയം". എന്നു തന്നെ ഈ മഹാബാബിലോനി മത്സ്യമാംസങ്ങളുടെ ശരീരത്തോടും ഭിന്നഭാഷയുള്ള നാവോടും കൂടിയവളത്രെ. വെളി. ൧൭-ാം അദ്ധ്യായത്തിൽ കാണുന്ന മഹതിയാം ബാബിലോൻ ഇവളാകുന്നു.

ഖൾഗി അവതാരകാലത്തു കൃതയുഗം ആരംഭിക്കുമെന്നുള്ള പ്രകാരം പുതിയ യുഗം ആരംഭിച്ചിരിക്കുന്നു. അശ്വസഞ്ചാരം മനസ്സശ്ച സാരഥികർമ്മം" എന്ന പ്രകാരം നിവൃത്തിച്ചിരിക്കുന്നു. നന്മതിന്മകളെ വേർതിരിച്ചു മനുഷ്യത്വത്തെ രണ്ടായി വിഭാഗിച്ചു പരസ്പരം പ്രവേശനമില്ലാതാക്കിയിരിക്കുന്നു. മൽസ്യമാംസവും മദ്യവർഗവും നീക്കികളഞ്ഞതിനാൽ വെണ്ണയേയും തേനിനേയും ഭക്ഷണമാക്കിയിരിക്കുന്നു. എന്നു വേണമ

ശത്രുനാശാസംവരെ നിത്യധർമ്മനിവർത്തിയായിരിക്കുന്നു. ഇത്യാദി സംഭവങ്ങൾ ഖൾഗിഅവതാരത്തിനു മകുടോദാഹരണമാണ്

"കഷ്ടം കലിയുഗത്തെ യുദ്ധംചെയ്തുജയിപ്പാൻ
ഖൾഗിയായാത്മബോധമവതരിച്ചതും സ്ഫുടം"

എന്നു ഒരു ഹിന്ദുഭക്തൻ പാടുന്നു. ഖഗിഅവതാരം ഭൂതകാലസംഭവമെന്നു ഈയിടെ പ്രസിദ്ധപ്പെടുത്തിയ വിജ്ഞാനരഞ്ജിനി എന്ന ഗ്രന്ഥത്തിലും വർത്തമാനകാലസംഭവം (മഹാത്മഗാന്ധി ഖൾഗി അവതാരമല്ലയൊ) എന്നു വൃത്താന്തപത്രങ്ങളിലും പറഞ്ഞിരിക്കുന്നു. അവ ഈ നിവർത്തിക്കു അനുകൂലങ്ങളാണല്ലൊ. അതിനാൽ കലിയുഗത്തിന്റെ ദീർഘതയും പ്രവചനാക്ഷരിക നടപടികളെയും ഗണിച്ചിട്ടാവശ്യമില്ല. എന്നുള്ളതിനു നമുക്കു ധാരാളം വേദോക്തികളുമുണ്ട്. അവയിൽ കാലത്തെപ്പറ്റിയുള്ള ഒരു ഭാഗം താഴെ ഉദ്ധരിക്കുന്നു. കർത്താവിൽ ഒരു ദിവസം ആയിരം സംവൽസരങ്ങളെപോലെയും ആയിരം സംവൽസരങ്ങൾ ഒരു ദിവസംപോലെയും ഇരിക്കുന്നു. ൨. പത്രൊ. ൩. വ്യ. ആയിരം തലമുറവരെയ്ക്കും . . . അബ്രഹാമിനോടുചെയ്ത നിയമവും ഇസഹാക്കിനോടുള്ള അവന്റെ ആണയും . . . യാക്കോബിനു ഒരു പ്രമാണമായിട്ടും ഇസ്രായേലിനു എന്നേക്കുമുള്ള നിയമമായിട്ടും സ്ഥിരപ്പെടുത്തിയിരുന്നു. (സങ്കീ. ൧൦൫. വ്യ. ൧൦.) എന്നാറെ ൪൨ തലമുറ കഴിയുന്നതിനുമുൻപു ഇതിനെ റദ്ദാക്കി പുതിയനിയമം സ്ഥാപിച്ചു. അതിനാൽ മുൻപ്രമാണങ്ങളിൽ എന്തുതന്നെ പറഞ്ഞിരുന്നാലും അതിന്റെ അർത്ഥവ്യാഖ്യാനം മനുഷ്യാതീതവും ദൈവവിചാരണയ്ക്കു കീഴുമാണെന്നു കാണാം.

ഖൾഗിയുടെ കാഹളനാദം കേൾപ്പാനും സ്വരൂപംകാണ്മാനും എന്റെ വായനക്കാർക്കു ജിജ്ഞാസയുണ്ടായിരിക്കാമല്ലൊ. ഇതിലേക്കു പുതിയഭാഷയിലെ ഒരു വാചകം താഴെ പകർത്തുന്നു.

[illegible]

ഓമെഗോൻ അജൗഡൊൻ ഔപണിമ എവാമ്യെ ആഗാനിമൈഅല്ലാംഉഔ ജീബൊആന്നാപൂലി എബാനാത് ആഗീവാഭിം അമ്നാവാം ഔഗാജോയിനാം. മലയാളത്തിൽകിട്ടുന്ന അൎത്ഥം.— സൃഷ്ടിപ്പിന്റെയും, വീണ്ടെടുപ്പിന്റെയും പൂൎണ്ണതവന്ന പൊരുളു ഏകഐക്യതയിൽനിന്നു ആരംഭിക്കുന്ന പരമസ്വാസ്ഥതയുടെ നിത്യകാലത്തെപ്പറ്റി സകലരോടും അറിയിക്കുന്ന മഹാസന്തോഷം എന്നാകുന്നു.

---

## അദ്ധ്യായം 40.

## അറിവും വിശ്വാസവും.

“ഈ പുതിയ ഭാഷയെ അറിഞ്ഞുവിശ്വസിക്കുകയല്ല വിശ്വസിച്ചു അറിയേണ്ടിയിരിക്കുന്നു. അതിനാൽ വിശ്വാസംമൂലം നിങ്ങൾ അതിനെ വായിച്ചു അറിയണം. വിശ്വാസം അറിവിനെ നൽകും നിശ്ചയം. ആ അറിവൊ നിത്യജീവനാകുന്നു. ഇതല്ലാതെ കേട്ടിരിക്കുന്ന ഈ പുതിയ വചനത്തെ വിശ്വാസംകൂടാതെ അറിവാൻവിചാരിച്ചാൽ ആ അറിവു് സാക്ഷാലുള്ള വിശ്വാസത്തെ ജനിപ്പിക്കയില്ല നിശ്ചയം. ആ അറിവത്രെ മരണം.” എ. ഉ. പ. ൨൩൨. “അറിവിനെ വിശ്വാസമായിട്ടു സകലരും ഇതുവരെ കൈക്കൊണ്ടിരിക്കയാൽ ഇനി വിശ്വാസത്തെ സകലരും അറിവായി കൈക്കൊണ്ടു ആ അറിവിൽ ജീവിക്കേണ്ടിയിരിക്കുന്നു.” എ. ഉ. പ. ൨൩൪. “വിശ്വാസംമൂലം മറഞ്ഞിരിക്കുന്ന സകല പൊരുളുകളെയും കണ്ടറിവാൻ കണ്ണു തുറക്കപ്പെടും. അപ്പോൾ ഇഹലോക

ത്തിൽനിന്നുണ്ടായിരിക്കുന്ന അറിവുമൂലം വന്നിരിക്കുന്ന വി-
ശ്വാസം അംശേഷം നശിക്കും. ഇതത്രെ നിത്യജീവൻ. . . .
ഐക്യാത്മാവിലുള്ള വിശ്വാസം സകല ജ്ഞാനത്തിന്റെ-
യും ഉറവയാകുന്നു. ഇഹലോകജ്ഞാനത്തിന്മേലുള്ള വി-
ശ്വാസമൊ നിത്യാന്ധകാരത്തിന്റെ ഉറവയുമാകുന്നു.” എം.
ഉ. പ. ൧൩൧. ൧൩൨. ഇഹലോകജ്ഞാനം കേട്ടതിനെ
വിശ്വസിക്കാതെ കേട്ടുവിച്ചു ബുദ്ധികൊണ്ടു ആലോചിക്കു-
ന്നതിനാലുണ്ടാകുന്നതും പരലോകജ്ഞാനംകേട്ടതിനെ വി-
ശ്വസിച്ചു ആത്മാവിൽ തെളിഞ്ഞ ബുദ്ധികൊണ്ടു ആലോ-
ചിക്കുന്നതിനാലുത്ഭവിക്കുന്നതുമാകുന്നു.

ഐക്യാത്മാവിലുള്ള വിശ്വാസമാകുന്ന ജ്ഞാനംമൂലം
യേശു ആരെന്നറിവാനുള്ള ജ്ഞാനം യസ്സുസ്യേയാസെഫി-
നുണ്ടായി. അതിനാൽ അദ്ദേഹം പിതാവിനെയും അവനുള്ള
സകലത്തെയും അറിഞ്ഞു. “ദൈവം ആരെന്നും, അവന്റെ
പുത്രൻ ആരെന്നും, അവന്റെ ആത്മാവാരെന്നും, തന്റെത-
ത്വത്തിൽ അവൻ എങ്ങനെയുള്ളവനെന്നു. . . . ഐക്യാത്മാ-
വു എന്നെ ഗ്രഹിപ്പിച്ചിരിക്കയാൽ ആ ഉണ്മയിൻപ്രകാരം
ഞാൻ എന്നിലുള്ള പുണ്യപുരുഷന്റെയും പാപപുരുഷന്റെ-
യും സകലത്തെയും നാമതൊട്ടുകൂടി വെളിപ്പെടുത്തിയിരിക്കു-
ന്നു” എന്നു അദ്ദേഹം എഴുതിയിരിക്കുന്നതു നോക്കുക. നി.
പ. പു. ൧൨൮. “പിതാവല്ലാതെ ഒരുത്തനും പുത്രൻ ആരെ-
ന്നറിയുന്നില്ല. പുത്രൻ ആർക്കു അവനെ വെളിപ്പെ-
ടുത്തുവാൻ ഇഷ്ടപ്പെടുന്നുവോ അവനുമല്ലാതെ ഒരുത്തനും പി-
താവു ആരെന്നറിയുന്നില്ല.” എന്നുണ്ടല്ലൊ. ലൂക്കൊ. ൧൦. ൨൨.

ഭഗവാനുസിദ്ധിച്ച ഈ അറിവുമൂലം അദ്ദേഹം യേശു-
ക്രിസ്തുവിനെപ്പറ്റി ഇപ്രകാരം പറയുന്നു. “യേശുക്രിസ്തുവിനെ
ഞാൻ ക്രിസ്ത്യാനിയായനാൾമുതൽ ൧൮ വർഷംകൊണ്ടു അ-
റിഞ്ഞു എങ്കിലും ഇനിമേൽ അവനെ ആത്മാവിലല്ലാതെ
ജഡത്തിൽ ഞാൻ എന്നേക്കും അറിയുന്നില്ല. സത്യം ആമേ-
ൻ” എന്നത്രെ. എ. ഉ. പ. ൧൩൭. “ഞങ്ങളും . . . ക്രിസ്തുവി-
നെ ജഡപ്രകാരം അറിഞ്ഞു എങ്കിലും ഇനിയും ഞങ്ങൾ അ-
വനെ അറിയുന്നില്ല”. എന്നുണ്ടല്ലൊ ൨. കൊരി ൫. ൧൬.
അതിനാൽ ക്രിസ്തുവിനെ ജഡപ്രകാരവും ആത്മപ്രകാരവും

അറിയാമെന്നും ആത്മപ്രകാരമുള്ള അറിവാണ് വേണ്ടുന്നതെന്നും സാധിക്കുന്നു. ജഡപ്രകാരമുള്ള അറിവു അഥവാ അറിവിൽനിന്നുള്ള വിശ്വാസമാകുന്ന ഇഹലോകജ്ഞാനം വിശ്വാസലോകത്തിൽ പല കുഴപ്പങ്ങൾ ഉണ്ടാക്കുന്നതും ആത്മപ്രകാരമുള്ള അറിവ് അഥവാ കേൾവിയിൽ നിന്നുള്ള വിശ്വാസമാകുന്ന പരലോകജ്ഞാനം ആ ലോകത്തിലെ സകല കുഴപ്പങ്ങളെയും പരിഹരിച്ചു സമാധാനത്തെയും സന്തുഷ്ടിയേയും നൽകുന്നതുമാണ്. ഇനിയും നമുക്കു ജഡപ്രകാരവും ആത്മപ്രകാരവും ഉള്ള അറിവിനെപ്പററി അല്പം ചിന്തിക്കാം.

ജഡപ്രകാരമുള്ള അറിവ്. ദൈവപുത്രൻ കന്യകമറിയയുടെ മകനായി അവതരിച്ചതുമുതൽ തിരുവയസ്സുവരെ ജീവിച്ചു, മരിച്ചു, അടക്കപ്പെട്ടു, ഉയിർത്തെഴുന്നേററു, സ്വർഗ്ഗാരോഹണമായി, പിതാവിന്റെ വലത്തുഭാഗത്തു ഇരുന്നു മദ്ധ്യസ്ഥത പറയുന്നു. നമുക്കു പരമസ്വസ്ഥത നൽകുവാൻ വീണ്ടും അംഗരൂപത്തിൽ വരുമെന്ന് അക്ഷരത്തിൽ അറിയുന്നതത്രെ. അറിവിൻവിശ്വാസം. ഈ അറിവു യേശുവിനെ ക്രിസ്തു എന്നു സമ്മതിക്കാതെ യേശു; ക്രിസ്തു എന്നു വിശ്വസിപ്പാൻ ഇടവരുത്തുന്ന വഞ്ചനയിൻ ആത്മാവുമൂലമുണ്ടാകുന്ന അറിവത്രെ. "പലരും എന്റെ നാമത്തിൽ ഞാൻ ക്രിസ്തുവാകുന്നു എന്നു പറഞ്ഞുകൊണ്ടു പലരെയും വഞ്ചിക്കയും ചെയ്യും." എന്നു യേശു പറഞ്ഞിരിക്കുന്നതു നോക്കുക. മത്ത. ൨൪. ൫. ഈ അറിവാകുന്നു നിത്യമരണം. എം. ഉ. പു. ൨൭൨. സ്നാപകയോഹന്നാൻ തന്റെ ശ്രോതാക്കൾക്കു യേശുവിനെ പരിചയപ്പെടുത്തിയതു കോതമ്പും പതിരും വേർതിരിച്ചു കോതമ്പു കളപ്പുരയിൽ കൂട്ടിവയ്ക്കുന്നതിനും പതിരു കെട്ടുപോകാത്ത അഗ്നിയിൽ ചുട്ടുകളയുന്നതിനുമായി വീശുമുറം തൊട്ടുകൂടിയുള്ള ഒരു കർഷകന്റെ നിലയിലാണ്. അവൻ പരിശുദ്ധാത്മാവുകൊണ്ടും അഗ്നികൊണ്ടും നിങ്ങളെ സ്നാനപ്പെടുത്തും എന്നു ഒരു അടയാളവും പറഞ്ഞുകൊടുത്തു. ലൂക്ക. ൩. ൧൬-൧൭. ആ വചനപ്രകാരം കാത്തിരുന്നവർ അങ്ങനെയുള്ള ഒരു ആളിനെ കാണുകയോ സ്നാനപ്പെടുകയോ ചെയ്തില്ല. പിന്നെ

യോ ഒരു നസറായനേച്ചക്കാരന്റെ രൂപത്തിലുള്ള ഒരു യേശുവിനെമാത്രമാണ് അവർ കണ്ടത്. അതിനാൽ ആ രൂപത്തിലുള്ള ഒരു ചിത്രമാണു ക്രൈസ്തവഹൃദയങ്ങളിൽ പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നത് എന്നുള്ളതിനു പാലസ്റ്റൈൻനാട്ടിലുള്ള ഒരു നസറായയുവാവിന്റെ ചിത്രം ദൈവപുത്രന്റെ രൂപമായി ക്രൈസ്തവർ അംഗീകരിച്ചിരിക്കുന്നതു മതിയായതെളിവാണു്. എന്നാൽ ക്രിസ്ത്വാബ്ദം ഏകദേശം ൯൦ വർഷം കഴിഞ്ഞപ്പോഴേയ്ക്കു യേശുവിന്റെ രൂപം ചിത്രത്തിൽനിന്നു വളരെ അന്തരിച്ചുപോയതായി കാണാം. അതു ഇപ്രകാരമാണു്. സൂര്യനെപ്പോലെ മുഖവും, തീജ്വാലപോലെ കണ്ണുകളും, ഹിമത്തോളം വെള്ളയായ തലയും, ധവളപ്പഞ്ഞിപോലെയുള്ള തലമുടിയും, ഉലയിൽകായുന്ന പിച്ചളയ്ക്കുസമമായ കാലുകളുമുള്ളവനും, മാറത്തു പൊൻകച്ചകെട്ടിയവനും, വലങ്കയ്യിൽ ഏഴു നക്ഷത്രങ്ങൾ പിടിച്ചിരിക്കുന്നവനുമായിട്ടായിരുന്നു. ഒരു ശതാബ്ദംകൊണ്ടു ഇത്രയുംഭേദഗതി വന്നിരിക്കുന്ന സ്ഥിതിക്കു ൧൯ ശതാബ്ദംകൊണ്ടു എത്രയോ ഭേദഗതി വന്നിരിക്കണം! ഇപ്പോൾ ഏതെല്ലാം രൂപത്തിലായിത്തീർന്നിട്ടുണ്ടെന്നു പറവാൻ ആർക്കുകഴിയും? വിശ്വാസപിതാക്കന്മാർ അദ്ദേഹത്തെ കണ്ടതു ഓരോരൂപത്തിലായിരുന്നു. ഇസ്രയേലിന്റെ പ്രതാപകാലത്തു ശലോമോൻകണ്ടതു തങ്കംപോലെ തലയും മലങ്കാക്കപോലെ കറുത്തചുരുണ്ട തലമുടിയുമുള്ളവനായിട്ടാണു്. ഉ. ഗീ. ൫. ൧൧. ബാബേൽപ്രവാസകാലത്തു ദാനിയേൽപ്രവാചകൻ കണ്ടതു ഉറച്ചമഞ്ഞുപോലെ വസ്ത്രവും സ്വച്ഛതയുള്ള ആട്ടുരോമംപോലെ തലമുടിയുംമാറുമുള്ളവനായിട്ടാണു്. ദാനി. ൭. ൯. ഇങ്ങനെ ദിനംദിനം രൂപമാറ്റം ഉണ്ടായിക്കൊണ്ടിരിക്കുന്നതായിട്ടോ അല്ലെങ്കിൽ തന്റെ എണ്ണമില്ലാത്ത രൂപങ്ങൾ ഓരോന്നിൽ പ്രത്യക്ഷപ്പെടുന്നതായിട്ടോ വിചാരിക്കുന്നപക്ഷം ഏതുരൂപത്തിലാണു ഇനിയും വെളിപ്പെടുന്നതെന്നു് എങ്ങനെ നിർണ്ണയിക്കാം. ഇങ്ങനെയിരിക്കെ പാലസ്റ്റീൻനാട്ടിലെ ഒരു നസറായയുവാവിന്റെ പടം മനസ്സിൽ പതിച്ചുകൊണ്ടു അതേരൂപത്തിൽ ദൈവപുത്രനെ കാണാൻ നോക്കിക്കൊണ്ടിരിക്കുന്നവർക്കു സർവ്വജ്ഞത, സർവ്വശക്തിത്വം, സർവ്വേശ്വരത്വം, സർവ്വവ്യാപകത്വം, സ

ർവ്വനിയന്ത്രിതത്വം, സർവ്വകാരണത്വം, എന്നിവയോടുകൂടിയ മഹാദൈവത്തിന്റെ ശക്തിസ്വരൂപനായ യേശുവിനെ എങ്ങനെ കാണ്മാൻ സാധിക്കും? ഒരിക്കലും സാധിക്കയില്ല നിശ്ചയം.

<u>ആത്മപ്രകാരമുള്ള അറിവ്</u> അഥവാ കേട്ടുവിശ്വസിക്കുന്ന അറിവ്. അപ്പോസ്തോല യോഹന്നാൻ യേശുവിനെ നമുക്കു പരിചയപ്പെടുത്തിയിരിക്കുന്നതു സ്നാപക യോഹന്നാൻ പരിചയപ്പെടുത്തിയതിൽനിന്നു വളരെ വ്യത്യാസപ്പെട്ട ഒരു നിലയിലാണ്. അതു ഇപ്രകാരം തന്നെ. ആദിയിൽ വചനമുണ്ടായിരുന്നു ആ വചനം ദൈവത്തോടുകൂടെയായിരുന്നു ആ വചനം ദൈവവും ആയിരുന്നു. . ., അവനിൽ ജീവൻ ഉണ്ടായിരുന്നു. ആ ജീവൻ മനുഷ്യരുടെ വെളിച്ചമായിരുന്നു. . . . അവൻ ലോകത്തിൽ ആയിരുന്നു . . . ആ വചനം ജഡമായി തീരുകയും കൃപകൊണ്ടും സത്യംകൊണ്ടും നിറഞ്ഞവനായി നമ്മുടെ ഇടയിൽ വസിക്കയും ചെയ്തു. പിതാവിന്റെ ഏകജാതനായവന്റെ മഹത്വത്തെപ്പോലെ അവന്റെ മഹത്വങ്ങളെ കാണുകയും ചെയ്തു എന്നായിരുന്നു യോഹ. ൧. ൧. ൧൪. ഈ തിരുവെഴുത്തുകളിൻപ്രകാരം യേശുവിനെ യുസ്തൂസ്യോസെഫ് കാത്തിരുന്നാറെ അവനോടു സദൃശനായി അവൻ ഇരിക്കുന്നപ്രകാരം കാണുകയും ചെയ്തു. ൧. യോഹ. ൩. ൨. അതിനാൽ യുസ്തൂസ്യോസെഫ് ഇങ്ങനെ പറയുന്നു അനാദിയായി ജനിപ്പിച്ചതു ആത്മപദവും അനാദിയെ തത്തുല്യമായി ജനിച്ചതു ജീവപദവും അതുവഴിയായി അതുകണക്കെ സ്വരൂപപ്പെട്ട അനാദിയെ പറപ്പെട്ടതു 'ശരീരപദം അല്ലെങ്കിൽ അക്ഷരപദവുമാകയാൽ ഈ പരിശുദ്ധ ത്രിപദൈകപദം ഏകസ്നേഹാത്മാവിന്റെ നിത്യവാസസ്ഥലമാകുന്നു." എന്നത്രെ. നി. സു. ൧. ൪. ൭. ഈ അനാദി നിത്യജീവകലയാണു മനുഷ്യനായി കാണപ്പെട്ടു യേശുവിൽ പ്രതിബിംബിച്ചിരുന്നതു്. ഈ ജീവകല സകല മനുഷ്യരുടെയും ജീവൈക്യസ്വരൂപമത്രെ. അതിനാൽ അവൻ അമൃത്യതയുള്ളവനും, അടുത്തുകൂടാത്ത വെളിച്ചത്തിൽ വസിക്കുന്നവനും, മനുഷ്യർ ആരും കണ്ടിട്ടില്ലാത്തവനും, കാണ്മാൻകഴിയാത്തവനു

ശ്ശയവൻതന്നെ. ൧. തിമൊ. ൩. ൧൬. വിശ്വാസത്താൽ
അവന്റെ രൂപത്തോടു അനുരൂപപ്പെട്ട മഹത്വത്തിന്നാത്മാ
വിലായി അവൻ ഇരിക്കുന്നപ്രകാരം (പിതാവും പുത്രനു)
പരിശുദ്ധാത്മാവും ഒന്നായി അവനവനിലിരിക്കുന്നു എന്നും
അവനെ കണ്ടു പരമസായൂജ്യപദത്തിലിരുന്നു ഈ ലോകത്തെ
പരലോകമാക്കി അനുഭവിക്കാമെന്നുള്ളതത്രെ ആത്മപ്രകാര
മുള്ള അറിവു്. ആ അറിവു സ്വാസ്ഥബുദ്ധിയുടെയും യഹോവ
യെക്കുറിച്ചുള്ള ഭയത്തിന്റെയും ആത്മാവുമൂലമുണ്ടാകുന്നത
ത്രെ. ആ അറിവാണു നിത്യജീവൻ. ക്രിസ്തു ദൈവത്തിന്റെ ശ
ക്തിയും ജ്ഞാനവുമാകുന്നു എന്നെഴുതിയിരിക്കുന്നതു നോ
ക്കുക. ൧. കോരി. ൧. ൨൪. സുഭാ. ൨. ൧൧. ൩൦. ഏകസത്യ
ദൈവമാകുന്ന നിന്നെയും നീ അയച്ച യേശുക്രിസ്തുവിനെയും
അവൻ അയച്ച യുസ്തുസുയോസേഫിനെയും അറിഞ്ഞുകൊള്ളു
ന്നതുതന്നെ നിത്യജീവൻ. യോഹ. ൧൭. ൩. വെളി. ൨൨.
൧൭. നോക്കുക.

ദൈവപുത്രൻ പ്രധാനമായി യേശു, ക്രിസ്തു, യേശുക്രി
സ്തു, ക്രിസ്തുയേശു എന്ന നാലു നാമങ്ങൾ വിളിക്കപ്പെട്ടിരിക്കു
ന്നതായി സുവിശേഷത്തിൽ കാണുന്നു. ഇതു കേവലം പ
ര്യായപദങ്ങളായിട്ടാണു സാധാരണ ജനങ്ങൾ എണ്ണിപ്പോരു
ന്നതു്. നാമങ്ങൾ ഉണ്ടാകുന്നതിനു ചില കാരണങ്ങളും അവ
സ്ഥാഭേദങ്ങളുമുള്ളതായി പ്രവചനങ്ങളിൽ കാണുന്നതുപോ
ലെ യേശുവിനുള്ള ഈ നാമലബ്ധിക്കും കാരണങ്ങളുണ്ടാ
യിരിക്കുമൊ എന്നു അധികമാരും ചിന്തിച്ചിട്ടില്ല. എന്നാൽ
ഇതിനും ചിലകാരണങ്ങളുണ്ടു്. ജനത്തെ അവരുടെ പാപ
ങ്ങളിൽനിന്നു രക്ഷിപ്പതാകകൊണ്ടു യേശു എന്നനാമം മറിയ
യാൽവിളിക്കപ്പെട്ടു. സ്നാനസമയമുണ്ടായ പിതായജനനത്തിങ്ക
ൽ "ഇവൻ എന്റെ പ്രിയപുത്രൻ ആകുന്നു." (മത്ത. ൧. ൧.
൨൧. ൩. ൧൭.) എന്നുള്ള ദൈവസാക്ഷ്യംലഭിച്ചതിനാൽ
ക്രിസ്തു എന്ന നാമം പത്രോസ് വിളിച്ചതാണ്. മരിച്ചവരിൽനി
ന്നു ഉയിർത്തെഴുന്നേല്പിനാൽ വിശുദ്ധിയുടെ ആത്മാവിൻപ്രകാ
രം ദൈവപുത്രൻ എന്ന ശക്തിയോടു നിർണ്ണയിക്കപ്പെട്ടതി
നാൽ യേശുക്രിസ്തു എന്നനാമം പിൻവന്നവിശ്വാസികൾ വി
ളിച്ചു. യേശു മനുഷ്യത്വത്തെയും, ക്രിസ്തു ദൈവത്വത്തെയും,

യേശുക്രിസ്തു മനുഷ്യത്വവും ദൈവത്വവുംകൂടിയ ദൈവപുത്ര
ത്വത്തെയും, ക്രിസ്തുയേശു ദൈവത്വവും മനുഷ്യത്വവും കൂടിയ
മനുഷ്യപുത്രത്വത്തെയും ആകുന്നു കാണിക്കുന്നതു്. ഇങ്ങനെയിരി
ക്കയാൽ നമുക്കു അറിഞ്ഞു വിശ്വസിക്കുന്ന സാത്താൻകൂട്ട
ത്തിൽനിന്നു മാറി, കേട്ടുവിശ്വസിക്കുന്ന ദൈവജനങ്ങളോടു
ചേർന്നിരിക്കാം.

---

## അദ്ധ്യായം 41.

### പലവക.

<u>അന്ത്യന്യായവിധി.</u> ഇതു ഓരോരുത്തരിലുമുള്ള ദൈവ
സന്തതിയായ ജീവാത്മാവിൽ ത്രിയേകദൈവം തന്റെ സമ
സ്തുതികളോടും സമസ്തത്തോടുംകൂടെ വസിക്കുന്നു എന്നു അറി
ഞ്ഞു അവരെ ആരാധിച്ചു മഹത്വപ്പെടുത്തുകയും, ഓരോരുത്ത
രിലുമുള്ള പിശാചിന്റെ സന്തതിയായ മരണാത്മാവിൽ തന്റെ
സർവ്വ സൈന്യങ്ങളോടുംകൂടെ പിശാചു തന്റെ നിത്യനാശത്തി
നായി അതിവേദനയോടുകൂടെയിരിക്കുന്നു എന്നറിഞ്ഞു, അ
വരുടെമേൽ ക്രോധാഗ്നിയെ വർഷിച്ചു പുറത്തു തള്ളി കത
വടക്കുകയും ചെയ്യുന്ന ക്രിയയാണു്. "ദൈവം ഈ അവസാ
നകാലത്തു ഈ ഭൂമിയിൽ തന്റെ ന്യായവിസ്താരത്തിനായിട്ടു
ഒരു ആസനവും തനിക്കു ഭക്ഷിച്ചു പാനംചെയ്‌വാനായിട്ടു
ഒരു മേശയും സ്ഥാപിച്ചിട്ടുണ്ടു്. ഇതു എന്നേക്കുമായിട്ടാകുന്നു
താനും.... ഓരോ ഭവനവും ദൈവത്തിന്റെ മേശയാണു്"
എന്ന തിരുവെഴുത്തും ൧൦ ൨൦വിധികളും നോക്കുക. ഏ. ഉ.
പു: ൧൫. ഏ. നി. ൨൦ ൩൦ അ. ആശ്വാസപ്രദൻ വരു
മ്പോൾ ന്യായവിധിയെക്കുറിച്ചു ബോധം വരുത്തും എന്നുണ്ട
ല്ലോ. യോഹ ൧൬. ൮.

ന്യായവിധിയെപ്പറ്റി വേദത്തിന്റെ അക്ഷരശുശ്രൂഷക്കാ
ർ പറയുന്നതു ഈപ്രകാരമാണു്. മരിച്ചുപോയിട്ടുള്ള സകല
രും ജീവിച്ചിരിക്കുന്നവരോടുകൂടെ അവസാനനാളിൽ ഉയ
ർത്തെഴുന്നേല്ക്കുകയും, ഒരു വെള്ളസിംഹാസനം സ്ഥാപി

ച്ച നന്മചെയ്യവരെ വലത്തുഭാഗത്തും തിന്മചെയ്യവരെ ഇട ത്തുഭാഗത്തും നിത്തി വലത്തു ഭാഗത്തുള്ളവരോട്ട അനു ഗ്രഹിക്കപ്പെട്ടവരെ മോക്ഷത്തിലേക്കു വരുവിൻ എന്നും ഇട ത്തുഭാഗത്തുള്ളവരോട്ട ശപിക്കപ്പെട്ടവരെ പോകുവിൻ എ ന്നും ഒരു വിധി പ്രസ്താവിക്കയും ചെയ്യും എന്നാണ്.

എന്നാൽ ശ്രീയേശു ധനവാൻെറയും ലാസറിൻെറയും ഉപമകൊണ്ടു മേല്പറഞ്ഞ അഭിപ്രായത്തെ ശിഥിലമാക്കുന്നു. ക്രൂടാതെ ലോകാരംഭംമുതൽ ഹാബേലിൻെറ രക്തംതുടങ്ങി .... സകല ദീർഘദർശിമാരുടെയും ചിന്നപ്പെട്ട രക്തം ഈ സന്തതിയോടു ചോദിക്കപ്പെടുമെന്നു ഞാൻ സത്യമായി ട്ടു നിങ്ങളോട്ട പറയുന്നു. എന്നു തൻെറ സമകാലീനന്മാരായ ഇസ്രയേൽസന്തതികളോടുയേശുപറഞ്ഞിരിക്കുന്നതും നോക്കു ക. ലൂക്ക. ൧൧. ൫൦ ൫൧. എന്നുമാത്രമല്ല "ഇപ്പോഠം ഈ ലോ കത്തിൻെറ ന്യായവിധി ആകുന്നു ഇപ്പോഠം ഈ ലോകത്തി ൻെറ പ്രഭു പുറത്തു തള്ളപ്പെടും." എന്നും അദ്ദേഹം പറ ഞ്ഞിരിക്കുന്നു യോഹ. ൧൨. ൩൧. യോഹ. ൧൬. ൨. ൧൧. യോരയിക കാലത്തും ശിക്ഷാരക്ഷകഠം നടത്തിക്കൊണ്ടാണി രുന്നതു്. " അനുഗ്രഹിക്കുന്നതിന്നു ഗറിസീം മലയും ശപിക്കു ന്നതിന്നു ഏബാൽപർവ്വതവും തിരിച്ചിരുന്നു. അതിനാൽ ഓ രോ നിയമകാലത്തും ന്യായവിധി ഉണ്ടായിരുന്നു എന്നു കാണാം.

നിത്യാക്ഷരങ്ങഠം അഥവാ നിത്യസുവിശേഷം. ഇതു ഭ ഗവാൻെറ പ്രകൃതിവവരണമായ വേദാന്തവേദമാണ്. ഇ തു ദയിതാമൃതകിരണങ്ങളാൽ പ്രശോഭിക്കുന്നു. ഇതിന്നു നി ത്യ + അക്ഷരൻ + കഠം = "നിത്യാക്ഷരങ്ങഠം" എന്നനാമമാണു ഭഗവാൻ കല്പിച്ചിരിക്കുന്നതു്. ഇതിൻെറ മഹാത്മ്യം ചിന്താ തീതമാണ്. ഏ. പ. ൧൪: ൭൪. ൧൭: ൧൪. ൧൫.

"ദ്വാവിമൗപുരുഷൗലോകേക്ഷരശ്ചാക്ഷരഏവച
ക്ഷരഃസർവ്വാണിഭൂതാനികൂടസ്ഥോക്ഷരഉച്യതേ"

അ. "അല്ലയൊ ഫൽഗുനാ! ലോകത്തിൽ ക്ഷരൻ എന്നും അ ക്ഷരൻ എന്നും രണ്ടുവകപുരുഷന്മർ ഉണ്ടു്. അതിൽ ക്ഷരൻ

ഷന്ന പുരുഷൻ എല്ലാ ഭൂതങ്ങളും, അക്ഷരൻ ക്ഷരപുരുഷന്റെ ഉല്പത്തിക്കു വിത്തായും പ്രപഞ്ചത്തിലുള്ള ജീവികളുടെ കാമകർമ്മാദി സംസ്കാരങ്ങൾക്കുള്ള ഇരിപ്പിടമായും അകത്തും പുറത്തും എല്ലാ ദിക്കിലും ഒന്നുപോലെ വ്യാപിച്ചുകൊണ്ടു സ്ഥിതിചെയ്യുന്നതായും ഇരിക്കുന്ന ഭഗവാന്റെ പ്രകൃതിയുമാകുന്നു." എന്നു പറഞ്ഞിരിക്കുന്നതു നോക്കുക ഭ. ഗീ. പുരുഷോത്തമയോഗം ശ്ലോകം ൧൬.

നിത്യാക്ഷരം എഴുതിയിരിക്കുന്നതു മലയാളം, സംസ്കൃതം, യുദയാമയം. ഇംഗ്ലീഷ് എന്ന ഭാഷകളിൽ ൧൦ ഗദ്യവാല്യങ്ങളും ൨ പദ്യവാല്യങ്ങളുമായിട്ടാണ്. ഗദ്യകൃതികൾ മലയാളഭാഷയുടെ ശരിയായ സ്വരൂപത്തെയും, ഒരു പുതിയ വിമർശനവിധിയേയും, ഒരു നൂതന വേദവ്യാഖ്യാനത്തെയും, ഒരു നവീന പവിത്രഭാഷയേയും പ്രദാനംചെയ്യുന്നു. പദ്യകൃതികൾ ജാജ്വല്യമാനങ്ങളായ കാവ്യാലങ്കാരങ്ങൾ ചേർത്തു പ്രണീതങ്ങളായ സ്വരജതികൾ, ഗീതങ്ങൾ, കീർത്തനങ്ങൾ, വർണ്ണങ്ങൾ, വരവർണ്ണങ്ങൾ, ചിത്രവരവർണ്ണങ്ങൾ, രാഗമാലകൾ, ശ്ലോകങ്ങൾ എന്നിവയാൽ പരിലസിക്കുന്നു. ദക്ഷിണയിൻഡ്യയിൽ ഉള്ള യാതൊരു സംഗീതവിദ്വാനും ചെയ്തിട്ടില്ലാത്ത ടപ്പാ, ക്യാൽ എന്ന മട്ടുകളിലുള്ള കീർത്തനങ്ങളും ഭഗവാന്റെ കൃതികളിൽ കാണ്മാനുണ്ട്. പ്രസ്തുത കൃതികൾ ആധുനിക ഉത്തമഗദ്യപദ്യനിർമ്മാണങ്ങളെ അതിശയിപ്പിക്കുന്നവയും, ഡാക്ടർ കമ്മിംങ്ങ, സ്കോട്ട മുതലായ മഹാത്മാക്കളുടെ വേദവ്യാഖ്യാനങ്ങളെ ശിഥിലീഭവിപ്പിക്കുന്നവയുമെന്നു കാണാം.

൧. നിത്യാക്ഷരോദയമത്യന്തവേദാന്തം
ഇധാരെ മറെറാരുവേദമില്ല
തന്നിലുദിച്ചുപ്രകാശിച്ചസമ്പൂർണ്ണ
സന്തുഷ്ടിയേകുന്നവേദമിതു.

൨. അന്ത്യയുഗത്തിന്റെ നാമസങ്കീർത്തനം
അന്തത്തിൽ കാണുന്നവേദമിതു
അപ്പുറമില്ലൊരുവേദമിനിപര-
മാനന്ദമാർന്നവേദമിതു

൩. മർത്ത്യജന്മമെടുത്താത്മബോധമുൾ-
ച്ചാർന്നപോടിയവേദമിതു
മർത്ത്യരിൽകാണുന്നമാലിന്യംനീക്കീട്ടു—
മാറാതെശോഭിക്കും വേദമിതു

൪. പൂർണ്ണത്യാഗികളിലുള്ള വേദംപരി-
പൂർണ്ണരാക്കിടുവാൻനല്ലവേദം
തന്നെത്താൻകാണുന്നകണ്ണായ ജ്ഞാന—
കണ്ണിനാൽകാണുന്നവേദമിതു.

വിശുദ്ധചുംബനം. ഇതു ഹയോമയസഭയിലെ ആചാരന്യായങ്ങളിൽ പ്രധാനമായ ഒന്നാണ്. ഇത് ഒരു പുരാതന നടപടിയും ശ്രീമോശ, ശ്രീയേശു ശ്രീരാമൻ, ശ്രീകൃഷ്ണൻ മുതലായ അവതാര പുരുഷന്മാർകൂടി അനുഷ്ഠിച്ചുവന്നതുമാണെന്നു പുരാണങ്ങളിൽനിന്നു കാണാം എന്നാൽ ഭഗവാൻ അതിനു ഒരു നിയമം ഏർപ്പെടുത്തി. അതു ഭാര്യാഭർത്താക്കന്മാർ ഒഴികെയുള്ള സ്ത്രീപുരുഷന്മാർതമ്മിൽ ചുംബനം അരുതെന്നും സ്ത്രീകൾതമ്മിലും പുരുഷന്മാർതമ്മിലുമെ ആകാവൂ എന്നും കുട്ടികളെ എല്ലാവർക്കും ചുംബിക്കാമെന്നുംതന്നെ. ഏ. പ. ൩൨. അ. നോക്കുക.

ദൈവതലമുറ. യേശു ദൈവത്തിന്റെ പുത്രനായിരിക്കുന്നസ്ഥിതിക്കു ദൈവത്തിൽ പിതൃമാതൃപുത്രത്വം ഉണ്ടെന്നു സമ്മതിച്ചേ തീരൂ. അതിനാൽ ദൈവത്തിന് ഒരു തലമുറയുണ്ടെന്നു തെളിവാണ്. "ഒരു സന്തതി അവനെ സേവിക്കും. അതു യഹോവയ്ക്കു തലമുറയായി എണ്ണപ്പെടും." എന്നുണ്ടല്ലോ. സങ്കീ. ൨൨. ൩൦.

"ഗൗതമശ്ചാർക്കബന്ധുശ്ചമായാദേവീസുതശ്ചസഃ
ബ്രഹ്മാത്മഭൂഃസുരജ്യേഷ്ഠഃപരമേഷ്ഠീപിതാമഹഃ"

അമരംസ്വർഗ്ഗവർഗ്ഗം. എന്നെഴുതിയിരിക്കുന്നതു നോക്കുക. "അവന്റെ തലമുറയെ ആർ അറിയിക്കും." ഏശാ. ൫൩. ൮. [illegible]ത്തിലും നാലാഗമങ്ങളിലും ദേവാദികളുടെ വംശാവലി വിവരിച്ചിട്ടുണ്ടെങ്കിലും ദൈവതലമുറ ക്ലിപ്തപ്പെടുത്തിയിട്ടില്ല.

"നിന്റെ സന്തതി തങ്ങളുടേതല്ലാത്ത ദേശത്തു ൪൦൦ സംവൽസരം പരദേശിയായിരുന്നു ആയവരെ സേവിക്കുമെന്നും ... പിന്നെ നാലാം തലമുറയിലുള്ളവർ ഇവിടേക്കു തിരിച്ചു വരുമെന്നുമാണു അബ്രഹാമിനോടുള്ള ദൈവവാഗ്ദത്തം. ആദ്യ. ൧൫. ൧൩. ൧൬. അതുപ്രകാരം അബ്രഹാമിന്റെ പ്രപൗത്രന്മാർ അടിമയിലേക്കു പോയി. അക്കാലത്തു പ്രപൗത്രനായ യോസെഫിന്റെ മടിയിൽ മൂന്നാം തലമുറയിലുള്ള പൈതങ്ങൾ വളർന്നു എന്നു പ്രവചനം കാണിക്കുന്നു. ആദ്യ. ൫൦. ൨൩. അതിനാൽ തലമുറവിവരം പറവാൻ യോസെഫിനു കഴിയും. പുറ. ൬. ൧൬. ൨൦. എന്നാൽ അബ്രഹാമിനോടു ചെയ്ത വാഗ്ദത്തപ്രകാരമുള്ള തലമുറയും അടിമയും തിരിച്ചുവരവും രാജ്യാനുഭവവുംമററുമെല്ലാം സാക്ഷാലുള്ളതിന്റെ പടമാണു്. എബ്ര. ൧൧. ൧൨. ൩൯. ൧൨. ൧൪. വാഗ്ദത്തപ്പൊരുളിനെ പ്രാപിച്ച സാക്ഷാലുള്ള നാലാം തലക്കാർ ആദാം തുടങ്ങി യേശുവരെയുള്ള ൭൭-ം യേശുമുതൽ യോസെഫുവരെയുള്ള (യേശുവിന്റെ പിൻഗാമികളായി ൧൮൭൩ വരെ ഭരിച്ച റോമാപാപ്പാമാരുടെ കണക്കുപടി) ൨൬൨-ം തലമുറകൾക്കുശേഷമുണ്ടായ യോഹന്നാന്മാരത്രെ. ഈ യോഹന്നാനാകുന്ന വിശുദ്ധമനുഷ്യൻതുടങ്ങി പ്രപിതാമഹൻവരെ മേല്പോട്ടും പ്രപൗത്രൻവരെ കീഴ്പോട്ടും എണ്ണിയാൽ തലമുറ ഏഴ് എന്നും ദൈവവംശാവലിയിൽപെട്ടവരാണ് മനുഷ്യരെന്നും കാണാം. ഇതാണു ദൈവതലമുറ. യേശുവിന്റെ വംശാവലി യേശുമുതൽ മേല്പോട്ടു എണ്ണിയപ്പോൾ ആദാം ദൈവത്തിന്റെ പുത്രൻ എന്നു ചെന്നവസാനിക്കുന്നതായിട്ടും അബ്രഹാംതുടങ്ങി കീഴ്പ്പോട്ടെണ്ണിയപ്പോൾ യേശുവിൽവന്നു അവസാനിക്കുന്നതായിട്ടും കാണുന്നതു നോക്കുക. ലൂക്ക. ൩. ൨൩. ൩൮. മത്ത. ൧. ൧. ൧൬. അവസാന സാർഗ്ഗീയസെൻസസിന്റെ ഒടുവിൽ ചേർത്തിട്ടുള്ള പട്ടിക നോക്കുക.

അവസാനസാർഗ്ഗീയസെൻസസ്. ലോകാരംഭംമുതൽ ദൈവജനങ്ങളുടെ സെൻസസ് എടുത്തുവരുന്നതായി പ്ര

വചനങ്ങളിൽനിന്നു കാണാം. ലോകാരംഭത്തിൽ ഏകമനുഷ്യനായിട്ടാണ് കാണപ്പെട്ടതു്. എങ്കിലും "ദൈവം അവരെ അനുഗ്രഹിച്ചു നിങ്ങൾ വർദ്ധിച്ചുപെരുകി ഭൂമിയിൽ നിറഞ്ഞു അതിനെ അടക്കി സർവ്വജീവജന്തുക്കളിന്മേലും ആധികാരമുണ്ടാകുവിൻ" എന്നാണു പറഞ്ഞതു്. ആദ്യ. ൧. ൨൮. അതുപ്രകാരം ൧൬൦൦-ൽപരംവർഷംകൊണ്ടു ക്രമാതീതമായി വർദ്ധിക്കയും ഭൂമി അതിക്രമംകൊണ്ടു നിറകയുംചെയ്തു. ആദ്യ. ൬. ൧. ൧൧. എങ്കിലും പുതിയ ലോകത്തിൽ എട്ടുപേർമാത്രമേ പ്രവേശിച്ചുള്ളു. ആദ്യ. ൭. ൧൩. വീണ്ടും ൪൦൦-ൽ പരം വർഷംകൊണ്ടു വർദ്ധിച്ചു പല ദേശങ്ങളിലേക്കും മനുഷ്യർ ചിതറിപ്പാർത്തു. എങ്കിലും വിശ്വാസലോകത്തിലേക്കു കടന്നതു അബ്രഹാം എന്ന ഏകനാണ്. അദ്ദേഹം നക്ഷത്രങ്ങൾപോലെയും കടൽക്കരയിലെ മണൽപോലെയുമുള്ള സന്തതികളുടെ പിതാവായി തീരുമെന്നുള്ള അനുഗ്രഹം പ്രാപിച്ചു. ആദ്യ. ൧൫. ൫.

അനന്തരം അദ്ദേഹത്തിന്റെ സന്തതിയായി എണ്ണപ്പെട്ട ൭൦ ആത്മാക്കൾ മിസ്രയീമിലേക്കു പോയി അടിമകളായിത്തീർന്നു. പിന്നീടു അവർ സ്വാതന്ത്ര്യനാട്ടിലേക്കു പുറപ്പെട്ടപ്പോൾ ൬ ലക്ഷവും യാത്രാമദ്ധ്യേ സീനായ് താഴ്‌വരയിൽവെച്ചു ൬൦൩൫൫൦-ം മോവാബു സമഭൂമിയിൽവെച്ചു ൬൦൧൭൩൦-ം നാട്ടിൽപ്രവേശിച്ചപ്പോൾ രണ്ടുംആയി എണ്ണപ്പെട്ടു. ദാവീദുരാജാവിന്റെകാലത്തു ൧൩ ലക്ഷവും ആഹാബുരാജാവിന്റെകാലത്തു ബാഹ്യസംഖ്യ (ഏലിയാ) ഒന്നും ആന്തരസംഖ്യ ഏഴായിരവും ആയിരുന്നു. അനന്തരം ബാബിലോൻ അടിമയിലേക്കുപോയശേഷം നിനവയിൽ കാണപ്പെട്ടവർ ൧൨൦൦൦൦-ം തന്നെ.

ആയിരംകോടിമഹാകോടികളോടു-
മായിരമർബ്ബുദമായിരം ശംഖങ്ങൾ
ആയിരംവൃഷ്ണങ്ങളായിരം കല്പങ്ങ-
ളായിരംലക്ഷങ്ങളായിരംഖണ്ഡങ്ങൾ
ആയിരംധൂളികളായിരമായിരം
തോയാകരപ്രളയങ്ങളെന്നിങ്ങനെ
സംഖ്യകളോടുകലർന്നകപിബലം
ലങ്കാപുരത്തെ വളഞ്ഞാരതിദ്രുതം. രാമായണം

ഇങ്ങനെ സംഖ്യ കാണുന്നു എങ്കിലും ആകാശനക്ഷത്രങ്ങൾ പോലെയും കടല്ക്കരയിലെ മണൽപോലെയും വൎദ്ധിക്കുമെന്നുള്ള വാഗ്ദത്തം ഇനിയും നിവൃത്തിച്ചിട്ടില്ല.

ഈ നിത്യരാജ്യത്തിൽ ആ വാഗ്ദത്തം നിവൃത്തിച്ചിരിക്കുന്നതായി കാണാം. മുദ്രയിടപ്പെട്ട ൧൪൪ ആയിരങ്ങൾക്കപ്പുറമെ ആൎക്കും എണ്ണിക്കൂടാത്ത മഹാപുരുഷാരം നില്ക്കുന്നതു നോക്കുക. വെളി ൭. ൯. ദൈവജനങ്ങളുടെ പൂൎണ്ണസംഖ്യ ഇത്രയെന്നു യാതൊരേടത്തും സ്പഷ്ടമായി പറഞ്ഞിട്ടില്ല. കാണിച്ചിരിക്കുന്ന കണക്കുകൾ അപൂൎണ്ണവും ആണ് എന്നുള്ളതിൻ മിസ്രയിമിലേക്കു പോയ ആത്മാക്കൾ ൭൦ എന്നു ഉല്പ. ൪൬. ൨൭-ൽ പറയുന്നു എങ്കിലും ൭൫ എന്നു നട. ൭. ൧൪-ൽ പറയുന്നതിനാലും മുദ്രയിടപ്പെട്ട ൧൨ ഗോത്രങ്ങളിൽ ദാൻഗോത്രത്തെ ഉൾപ്പെടുത്താതെയിരിക്കുന്നതുകൊണ്ടും കാണാവുന്നതാണ്. എന്നാൽ ദൈവത്തിനു ഒരു ശരിയായ കാനേഷുമാരിക്കണക്കു ഉണ്ടായിരിക്കുമെന്നുള്ളതു നിൎവ്വിവാദമാണ്. അവൻ നക്ഷത്രങ്ങളുടെ സംഖ്യയെ എണ്ണുന്നു. സങ്കീ ൧൪൭-൪. യൂദാ ൧൩. "യഹോവ ജനങ്ങളെ എഴുതുകയിൽ ഇവൻ അവിടെ ജനിച്ചു എന്നു അവൻ എണ്ണും." സങ്കീ. ൮൭. ൬. അതിനാൽ അബ്രഹാമിനോടു ചെയ്ത വാഗ്ദത്തപ്രകാരം ആകാശത്തിലെ നക്ഷത്രങ്ങൾപോലെയും കടല്ക്കരയിലെ മണൽപോലെയുമുള്ള ഇരുവക സന്തതികളുടെയും പൂൎണ്ണസംഖ്യ ഈ അവസാന സെൻസസ്സ് കൊണ്ടു കാണാം. "ആ തുകയിൽ അക്ഷരത്തെയാകുന്ന നിത്യാക്ഷരങ്ങളുടെ മഹാപ്രഭുവായ യേശുവിന്റെ നിത്യനിയമത്തിന്റെ സൂത്രം നമുക്കു തന്നിരിക്കുന്നതു്. വിവരം തലവനായ ആദാമാകുന്ന അബ്രഹാം അവന്റെ മകനാകുന്ന യേശുവായ ഇസ്ഹാക്ക് അവന്റെ മകൻ യോസേഫായ യാക്കോബ്. അവന്റെ മക്കൾ അപ്പോസ്തലന്മാരായ ൧൨ വംശപിതാക്കൾ അവരുടെ മക്കൾ ൧൨ ആയിരവും അവരുടെ മക്കൾ ൧൨ ആയിരംകോടിയുമത്രെ. കോടി എന്നുള്ളതു സംഖ്യയില്ലാത്ത ആകാശനക്ഷത്രങ്ങളുടെ കണക്കിനൊത്തതു് എന്നു താല്പൎയ്യം." എന്നെഴുതിയിരിക്കുന്നു

ത്തു നോക്കുക. എ. ഉ. പു. ന൦൦. ഇങ്ങനെ ഫർർ ആയിരം കോടിയെ ഫർർ ആയിരത്തി ഒരുന്നൂററിയൻപത്തൊൻപതു നിത്യജീവാത്മാക്കളും അപ്പുകയിൻപ്രകാരം മരണാത്മാക്കളുമത്രെ.

താഴെ ചേർത്തിരിക്കുന്ന പട്ടിക നോക്കുക.

| | | | | |
|---|---|---|---|---|
| അനാദിനിത്യ വാസസ്ഥലം. | 1. പ്രപിതാമഹൻ | 1. യഹോവ | ആദാമാകുന്ന അബ്രഹാം. | 1. |
| | 2. പിതാമഹൻ | 2. യേശു | യേശുവായ ഇസഹാക്ക്. | 1. |
| | 3. പിതാവ് | 3. യോസെഫ് | യോസെഫായ യാക്കോബ് | 1. |
| | 4. വിശുദ്ധ മനുഷ്യൻ | യോഹന്നാൻ | അപ്പോസ്തലന്മാരായ ഫാവംശപിതാക്കൾ | 12 |
| | 5. പുത്രൻ | 1. 3-ാം യോസെഫ് | അവരുടെ മക്കൾ പ്രമാണികൾ | 144 |
| ആദിനിത്യ വാസസ്ഥലം. | 6. പൌത്രൻ | 2. 2-ാം യോഹന്നാൻ | അവരുടെ മക്കൾ | 144000 |
| | 7. പ്രപൌത്രൻ | 3. 4-ാം യോസെഫ് | കടിപ്രദേശ ഫലം | 1440,0000000 |
| | ആകെ. | | | 144000000159<br>144,000,01,44,159 |

ഇവരെ ജീവനോടിരിക്കുന്നവരും മരിച്ചുപോയവരും ജനിപ്പാനിരിക്കുന്നവരുമായ ന വകപ്പ്രകാരായി ഉൾപ്പെട്ടത്തിയിരിക്കുന്നു. പ്രസ. ർ. വ. ന. ഇവരുടെ പ്രതിനിധികളാണു ലോകത്തിലുള്ള സർവരും.

<u>പുതിയ നിത്യയുഗം.</u> ഇതു ൧൮൯൯-ൽ ആരംഭിച്ചിരിക്കുന്നു. കൊല്ലവർഷം ൧൦൭൫ കന്നി ൧൭-ാംനുക്കു ക്രിസ്താബ്ദം ൧൮൯൯ "ഒക്ടോബർ ൨-ാംനു ധർമ്മവാരം നിങ്ങൾക്കു ആണ്ടുകളുടെയും, മാസങ്ങളുടെയും, ആഴ്ചകളുടെയും ആരംഭമായിരിക്കണം. അന്നു ൨൩൩൧ ദിവസങ്ങളാകുന്ന നിവൃത്തിയിൽ വാരവൃത്തദിനം അവസാനിച്ചു ൨-ാം വാരവൃത്തദിനമാകുന്നു. ഇതാ! ആരംഭിച്ചിരിക്കുന്നതു്. ഇതിനെ സംബന്ധിച്ചു പഞ്ചാംഗം ഉണ്ടാക്കപ്പെട്ടിട്ടുണ്ടു്" എന്നെഴുതിയിരിക്കുന്നതു് നോക്കുക. നി. പ. പു. ൧൨൩. ൧൨൬. ഈ പുതിയ അബ്ദം വെളിപ്പെട്ടതു ൧൮൯൯ ഒക്ടോബർ ൨-ാംനു രാത്രി രണ്ടുമണിക്കാണു്. അതിനു ഭഗവാൻ യുഗോമയാബ്ദം എന്നും അതിന്റെ മാസങ്ങൾക്കു ആവിർഭാവം, ഏകാത്മം, കാര്യദം, ശുചി, പടലം, തേജോമയം, പൈയൂഷം, യോഗ്യം, ശൌര്യം, മംഗളം, മധുരം, ഇതം എന്നും ആഴ്ചകൾക്കു ശബ്ദം, യത്നം, ഐക്യം, നിത്യം, സമം, പ്രഭാ, ധർമ്മം എന്നും നാമകരണങ്ങൾ ചെയ്തിരിക്കുന്നു. നടപ്പിലിരിക്കുന്നതും ആ തീയതിക്കു മുൻപും പിൻപും ആ വർഷത്തിൽ ആരംഭിച്ചിട്ടുള്ളതുമായ എല്ലാ അബ്ദങ്ങൾക്കും അദ്ദേഹം പുതുപ്പേരുകൊടുത്തു അവയെ ഒന്നാമാണ്ടായി സ്വീകരിച്ചു. ഉദാഹരണമായി ൧൦൭൫ ചിങ്ങം ൧-ാംനു ആരംഭിച്ചു കൊല്ലവർഷത്തിനു കന്യാബ്ദം ഒന്നാമാണ്ടു് എന്നും ൧൮൯൯ ജനുവരി ഒന്നാംതീയതി ഉൽഭവിച്ച ക്രിസ്ത്വബ്ദത്തിനു ജനകാബ്ദം ഒന്നാമാണ്ടു് എന്നും അദ്ദേഹം എണ്ണിയിരിക്കുന്നതു നോക്കുക. എ. ഉ. പു. ൨൭ കൂടാതെ ആറുവർഷം വെളിപ്പെട്ടതുമുതൽ പ്രത്യക്ഷതവരെയുള്ള ൨൩൩൧ ദിവസങ്ങളെ നിവർത്തിയാൽ വാരവൃത്തദിനങ്ങളായി എണ്ണിപ്പോരുന്നു. ഇപ്പോൾ ൧൦-ാം വാരവൃത്തദിനമാണു്.

---

## അദ്ധ്യായം 42.

## ഉപസംഹാരം.

പ്രിയ വായനക്കാരെ! ഇതേവരെയുള്ള വിവരണംകൊണ്ടു ഈ സന്ദേശത്തിന്റെ പ്രാരംഭത്തിലുള്ള പ്രശ്നങ്ങളുടെ

സമാധാനം നിങ്ങൾക്കു ലഭിച്ചിരിക്കുമെന്നു വിശ്വസിക്കുന്നു. എങ്കിലും സംക്ഷേപമായ ഒരുവാക്യംകൊണ്ടു അതു ഒന്നുകൂടി തെളിയിച്ചു ഈ സന്ദർഭം അവസാനിപ്പിക്കാമെന്നാണു വിചാരിക്കുന്നതു്.

“ആത്മജീവശരീരാർത്ഥസ്വരാക്ഷരസമന്വിതം
യദസ്തി മാനുഷം വസ്തു തദസ്തി വാങ്മയം പദം”

മാനുഷം എന്ന വസ്തു ആത്മാവാകുന്ന സർവ്വാർത്ഥങ്ങളോടും ജീവനാകുന്ന എല്ലാ സ്വരങ്ങളോടും ശരീരമാകുന്ന സമസ്താക്ഷരങ്ങളോടും സംയോജിച്ചിരിക്കയാൽ അതു വചനസ്വരൂപമായ പദമത്രെ.” നി. പ. പു. ൯൪. ഇങ്ങനെ വചനസ്വരൂപമായ ആത്മാവു ഈശ്വരനിൽനിന്നു പുറപ്പെട്ടു നന്മതിന്മകളോടു സമ്മിശ്രമായ പഞ്ചഭൂതത്തെ സ്വീകരിച്ചു് ബാഹ്യമനുഷ്യരായിവരുന്നു. അതിനാൽ അവർ നന്മതിന്മകൾ ചെയ്തും ശത്രുമിത്രങ്ങളായി വർത്തിച്ചും ധർമ്മാത്മപൂജകൾക്കും അധർമ്മാത്മപൂജകൾക്കും മാതാപിതാക്കന്മാരായും തീർന്നു് ഈശ്വരാനീശ്വരമന്ദിരങ്ങളായി പ്രത്യക്ഷപ്പെടുന്നു. അനന്തരം തങ്ങൾ സ്വീകരിച്ച വേഷത്തെ ഉപേക്ഷിച്ചു പൂർവ്വസ്ഥിതിയെ പ്രാപിക്കയും ചെയ്യുന്നു.

എന്നാൽ മനുഷ്യൻ നന്മതിന്മകളെ തിരിച്ചറിഞ്ഞു നന്മയെ അനുഭവിക്കയും തിന്മയെ ഉപേക്ഷിക്കയും ചെയ്തുകൊണ്ടു ഈശ്വരനെപ്പോലെ ആകുവാൻതക്കവണ്ണം കാലാനുസരണമുള്ള ജ്ഞാനോപദേശങ്ങളടങ്ങിയ മതഗ്രന്ഥങ്ങൾ ഈശ്വരൻ അവനു നൽകി. എങ്കിലും അങ്ങിനെയുള്ള തിരിച്ചറിവാകുന്ന നിത്യജീവൻ ഇതുവരെ മനുഷ്യനു ലഭിച്ചില്ല. കാരണം. നന്മയിൽനിന്നു അശേഷം വേർപിരിഞ്ഞ സാക്ഷാൽ തിന്മയൊ തിന്മയിൽനിന്നു അശേഷം വേർപിരിഞ്ഞ സാക്ഷാൽ നന്മയൊ ലോകത്തിൽ പുറമെ കാണാഞ്ഞതിനാൽ തന്നെ. നി. പ. പു. ൮. നന്മതിന്മകളെ വേർപിരിച്ചു നന്മ ചെയ്യുന്നവർക്കു നിത്യജീവനെയും, തിന്മചെയ്യുന്നവർക്കു നിത്യമരണത്തെയും കൊടുക്കുവാനാണല്ലോ ഖഡ്ഗിമഹാദേവ

ല്ലാ എന്ന ദൈവത്തിൻ ശരീരപദവും ഓലൊവെയാ എന്ന
ആത്മശക്തിയിൽ ആമോമേഗാ എന്ന ദൈവത്തിൻ ത്രിപ
ദൈകപദവും സന്നിധീകരിച്ചിരിക്കയാൽ ഓരോരുത്തൻ ഇ
വ്വണ്ണമുള്ള തന്റെ ഔയമനെ അഞ്ചെലോനം എന്ന ഐക്യകണ്ണി
നാൽകണ്ടു ഔയമിനം എന്ന ആ ദൈവമന്ദിരത്തിൽ ഓമേഗാ
ആമോമേഗാ എന്ന മഹാദൈവത്തെ സകലരും വന്ദിക്കണം.

ഓരോരുത്തന്റെ പൂയമനിലുള്ള പായ് എന്ന മരണാ
ത്മാവിൽ പാമ്പല്ലാ എന്ന മരിപ്പിപ്പിന്റ ആത്മപദവും പാ
വേശം എന്ന മരണജീവനിൽ പോമ്പില്ല എന്ന മരിപ്പിപ്പി
ൻ ജീവപദവും പാക്കാജം എന്ന മരണശരീരത്തിൽ പാ
മ്പോം പല്ലപില്ല എന്നമരിപ്പിപ്പിൻ ശരീരപദവും പോലൊ
വെയ എന്ന മരണശക്തിയിൽ പാമ്പോമ്പേഗാ എന്ന ദ്വേ
ഷാത്മപദവും വിരൂപമായി വ്യാപിച്ചിരിക്കയാൽ ഓരോരു
ത്തൻ ഇവ്വണ്ണമുള്ള തന്റെ പൂയമനെ പഞ്ചെപോഞം എന്ന
നിത്യക്രോധകണ്ണുകൊണ്ടു കണ്ടു, പൂയമിനം എന്ന ആ പി
ശാചിൻമന്ദിരത്തിൽ പൌഗാപാമ്പോമ്പേഗാ എന്ന മഹാ
സർപ്പത്തെ സകലരും ചവുട്ടണം" എ. ഉ. പു. വ ൭൨.

"അതുകൊണ്ടു ഞാൻ മനുഷ്യരിൽ ഒരുത്തനെയും നാസ്തി
കൻ എന്നു പറകയൊ അവരുടെ പ്രമാണങ്ങളെ ധിക്കരിക്ക
യൊ അവരുടെ വാക്കുകളെ തള്ളിക്കളകയൊ ചെയ്യാതെ അ
വരെ എന്റെ പ്രമാണമാക്കി എന്റെ മുൻപിൽവച്ചുകൊണ്ടു
എന്നിലുള്ള നാസ്തികന്റെ നാവിനെ അശേഷം അടക്കിക
ളഞ്ഞിരിക്കുന്നു. അതിനാൽ മനുഷ്യർ ആസ്തികനായ എ
ന്റെ നാവിനെ സ്ഥിരപ്പെടുത്തുവാനല്ലാതെ അതിന്മേൽ നാ
സ്തികതാപത്തെ ആരോപിച്ചു ജീവനെ ഇല്ലായ്മയാക്കുവാൻ
ഒരിക്കലും കഴികയില്ല എന്നു ധൈര്യത്തോടുകൂടി പറഞ്ഞു
നിറുത്തുന്നു." എന്നത്രെ. നി. പ. പു. ഫർൻ. ജീവകാരപ
ത്രം, ജീവ്യാജ്ഞാനപത്രം മുതലായ്തുനോക്കുക. നി. പ. പു.
ഫർ. ഏ. പ. ൨൨. ആ.

ഇങ്ങനെയുള്ള തിരിച്ചറിവാകുന്ന നിത്യജീവനിൽ ഖാം
ഗിമഹാദേവനും അനുകാരികളും പ്രവേശിച്ചു പരസായൂ

ജ്യപദം അനുഭവിക്കുന്നു. അതിനാൽ അവർ സാ
തൊന്നിനായും കാത്തിരിക്കുന്നില്ല. എല്ലാവരുടെയും കാത്തി
രിപ്പു സാധിച്ചു എന്നു വിശ്വസിക്കയും ചെയ്യുന്നു. എങ്കിലും
പ്രവചനലോകത്തിൽ കഠിനമായ ക്ഷാമം ആരംഭിച്ചിരിക്കു
ന്നു. നിരീശ്വരത്വവും സാമ്പത്തികാധഃപതനവും ക്രമാതീ
തമായി വർദ്ധിച്ചുവരുന്നതു അതിന്റെ ബാഹ്യലക്ഷണങ്ങളാ
ണ്. ക്രിസ്തുസ്യോസേഫിന്റെ അധികാരസീമയിൽ ഉള്ള
ജ്ഞാനാത്മമായ മിസ്രയിമിനു വെളിയിൽ വിശിഷ്യാ പാ
ലും തേനും ഒഴുകുന്ന ക്രിസ്തീയകനാനിൽക്കൂടി മഹാക്ഷാമമാ
ണ് വർദ്ധിച്ചിരിക്കുന്നതു്. "അവൻ ദേശത്തിന്മേൽ ക്ഷാമം വ
രുത്തി അപ്പമെന്ന കോലിനെ അശേഷം മുറിച്ചു"കളഞ്ഞി
രിക്കുന്നു. സങ്കീ. ൧൦൫. ൧൬. അതിനാൽ "അവർ അപ്പത്തെ
തൂക്കത്തിൻപ്രകാരം വിചാരത്തോടു ഭക്ഷിക്കയും വെള്ളത്തെ
അളവിൻപ്രകാരം അതിശയത്തോടു കുടിക്കയും ചെയ്യുന്നു."
ഹെസ. ൪, ൧൬ ഇതിനെപ്പററി "അപ്പത്തെക്കുറിച്ചുള്ള ക്ഷാ
മത്തെ അല്ല വെള്ളത്തെക്കുറിച്ചുള്ള ദാഹത്തെയുമല്ല യഹോ
വയുടെ വചനത്തെ കേൾക്കുന്നതിനുള്ള ഒരു ക്ഷാമത്തെ ഞാ
ൻ ദേശത്തിലേക്കു അയക്കുന്ന ദിവസങ്ങൾ വരുന്നു" എന്നു
പറഞ്ഞിരിക്കുന്നു. ആമൊ. ൮. ൧൧.

"അപ്പത്തിൻ ക്ഷാമമല്ല സലിലമതിനുടെ ദാഹ
മല്ലെൻ മഹേശാ!
ഇബ് ഭൂവിൽക്ഷാമമേററം തവതിരുവചനത്തിനു
വന്നീടുമപ്പോൾ
കുപ്പപ്പാട്ടുകൾന[illegible]മവരുവതെക്കണ്ടു
[illegible]പ്പം
ക്ഷിപ്രംമേഹൂത്തിലിങ്ങിട്ടരുളുമരുമ യോസേഫി
നെവിറവുവിട്ടെൻ"

ക്ഷാമംതീവ്രാമുഴുത്തു നിശിതതരമതായ് ക്ഷുത്തുദാഹംമുഴുത്തു
കാമംകോപംകിളുത്തു ദിശിദിശിയതിവായ് ദുഃഖശബ്ദംകൊഴു
ത്തു
കേമന്മാർവന്നാട്ടുത്തുകരുണ പൊഴിവതിനാർത്തനാദംമെതിർത്തു
ഓമൽയോസേഫതോത്തു നിയമ വചനമൊ വാങ്ങ്മധുവാസ്റ്റു
ട്ടാളു

ധർമ്മരാജ്യത്തിലുള്ള ക്രൈസ്തവവയൽ ഹവ്വാദി മതങ്ങ
ളെവ്വിധ വിരെ ഏഴുവർഷം പരിപൂർണ്ണമായി വിളഞ്ഞുകൊണ്ടു
യസ്സൂസുയോസേഫ് സമ്പാദിച്ചതായ പരമ സംപന്നതയാം
മോക്ഷത്തിന്റെ എണ്ണവും തൂക്കവും അളവുമില്ല. അതിനാൽ രാ
ജ്യങ്ങൾ മുഴുവനും അദ്ദേഹത്തിന്റെ ആധീനതയിലാകത്തക്കവ
ണ്ണം അക്ഷയപാത്രങ്ങളായ നിക്ഷേപപാത്രങ്ങൾ ജ്ഞാനാ
ത്മമിസ്രയമാകുന്ന കന്നീറവിങ്കന്നിന്മേൽ ഇതാ! സ്ഥാപിച്ചി
രിക്കുന്നു. പാഞ്ചാലിക്കു ലഭിച്ച അക്ഷയപാത്രവും യോസേ
ഫിനു കിട്ടിയ പാനപാത്രവും നോക്കുക.

"ഈശൻ തന്നെഴുന്നതോരു ശുഭ്രാംസങ്ങളേററമല—
വിചിത്രരംഗനിരയായ്
പാശങ്ങളേററടിരശാപാഷാണമാക്കെന്നവ—
മാക്കിട്ടശുദ്ധിയതിനായ്
ഭൂശാപമേശിവശമാകുന്ന ധാവുകനി
ജീവന്റെ നല്ലകനിയാ
മീശാതപ്പടീയകനിവായിട്ടടിച്ചുമണി
യോസേഫുമാററിയവിടെ."

"ഭൂമിയിൽ പർവതത്തിന്റെ മുകളിൽ ഒരുപിടി ധാന്യമുണ്ടാ
കം" എന്നതല്ലോ. സങ്കീ. ൭൨. ൧൬. ഈ ജീവധാന്യവിതര
ണത്തിനായി യസ്സൂസുയോസേഫ് ദൈവനിക്ഷേപശാലകൾ
തുറന്നു ഇതാ! സിംഹാസനസ്ഥനായിരിക്കുന്നു.

"ഭൂവാനന്ദരമന്ദ [illegible] മേൽ
ജീവന്റെയാ [illegible] നോക്കേഹാം നിൻ
ഭൂവാനസാരമൻവിൻപദതാര[illegible]വീഴ-
ന്നേവംവിധത്തെയറിയിപ്പതിന്നായിനീയും".

അദ്ദേഹം ചൊത്തു ഏക ഐക്യതയുടെ ആത്മാവിൽ സ്ഥാ
പിക്കപ്പെട്ട ബലിപീഠത്തിൽ ൬ മാസക്കാലംകൊണ്ടു പുത്തൻ
ബംഗ്ലാവിലെ ഇടങ്കഴിക്കു ൪൦൦ പറ നെല്ല് ജീവനും ശുദ്ധ
വും ദൈവത്തിന് ഇഷ്ടവുമുള്ള ആഹൂതിയായി ഹോമിച്ചതി
നാൽ ദൈവബീജം അവയുടെ മുളയായിത്തീർന്നു. അ
വിശുദ്ധ ഹവ്യദ്രവ്യം അനേകം ആളുകൾക്കു ഭക്ഷണമാ

തീൎന്നിട്ടു ദൈവസന്തതി അവരിൽ ഉല്പാദിക്കയും ചെയ്തിരിക്കുന്നു. സത്യം ആമേൻ." ൻ. ഉ. പു. ൨൯൭. നോക്കുക. യൌസേഫിന്റെ മിസ്രയിം ധാന്യവിതരണം ഇതിന്നു ദൃഷ്ടാന്തമാണു.

സംവീൎന്നുവീഴുമൊരു വാഗ്ധാടികൊണ്ടുമനു-
വൃന്ദത്തെയാകെയുമഹോ
ചാവീന്നു നീക്കിമുഴുഭാഗ്യത്തെയേകിയവ-
നാനന്ദമോക്ഷമതുടൻ
മേവീടുവാനഖില ധാന്യാദിഫലമൂല-
ശക്തിക്കു ശുദ്ധിവരുവാൻ
ഭുവിന്റെനല്ലകളമാക്കു മിസ്രയിലു-
യോസെഫു തന്നുവിലസി.

അതിനാൽ അവന്റെ അടുക്കലേക്കു നമുക്കു പോകാം. "ഇതാ! ഞാൻ അവനെ ജനങ്ങൾക്കു സാക്ഷിയായിട്ടും . . . നടത്തിക്കുന്നവനായിട്ടും അധികാരിയായിട്ടും കൊടുത്തിരിക്കുന്നു" ഏശാ. ൫൫. ൪. ദേശത്തിന്മേൽ വന്നിട്ടുള്ള ക്ഷാമം ഒരുത്തരാലും കെടുത്തുവാൻ കഴിയാതവണ്ണമുള്ള അഗ്നിപോലെ യൌസേഫിന്റെ ഭവനത്തിൽ പുറപ്പെട്ടവൻ അതിനെ ഭക്ഷിച്ചുകളയാതെയിരിപ്പാനായിട്ടു നിങ്ങൾ അവനെ അന്വേഷിപ്പിൻ! അപ്പോൾ നിങ്ങൾ ജീവിച്ചിരിക്കും. പക്ഷെ യഹോവ യൌസേഫിന്റെ ശേഷിപ്പിനോടു ദയചെയ്യും." എന്നുണ്ടല്ലൊ. ആമൊ. ൫. ൬. പാലും തേനും ഒഴുകുന്ന ക്രിസ്തുരാജ്യം എന്നുപറഞ്ഞു തമ്മിൽതമ്മിൽ നോക്കിക്കൊണ്ടിരുന്നാൽ ഒന്നും ശേഷിക്കാതെ നശിച്ചുപോകും.

യൌസേഫിനെ അന്യനാട്ടിലേക്കു വിററുകളഞ്ഞു എന്നു സഹോദരന്മാൎക്കു അറിയാമെങ്കിലും പിതാവിനോടാകട്ടെ ഭാൎയ്യപുത്രാദികളോടാകട്ടെ അവർ ആ ശബ്ദം മിണ്ടുകയില്ല. അതുപോലെ ൧൮൮൧-ൽ കൎത്താവു വരുമെന്നു ധൈൎയ്യസമേതം പ്രസംഗിക്കുകയും ദീൎഘദൎശനിവൃത്തികൾ കാണുകയും ചെയ്തു സഹോദരങ്ങൾ യുസ്തുസ്യയോസെഫിനെ ക്രിസ്തുരാജ്യത്തുനിന്നു നിഷ്കാസനംചെയ്തു എങ്കിലും ആ കാൎയ്യം അവർ

ങ്ങളുടെ സഹോദരസഹോദരിമാരോടാകട്ടെ, പിതാക്കന്മാ
രോടാകട്ടെ ശബ്ദിക്കയില്ല. ഈ സംഭവം ഒന്നും അറിയാത്ത
വിധത്തിൽ കൎത്താവായ യേശുവെ വേഗം വരേണമെ. ഞ
ങ്ങളുടെ വിശപ്പും ദാഹവും തീൎക്കണമെ എന്നു പ്രാൎത്ഥിക്കുന്നു.
കലവറസ്ഥാനം യോസെഫിനെ ഏല്പിച്ച് യേശു എന്തു
ചെയ്യട്ടെ. അദ്ദേഹം ഇങ്ങനെ പറയുന്നു. ഞാൻ അയച്ച ഏ
വനെ കൈക്കൊള്ളുന്നുവൊ അതു എന്നെ കൈക്കൊള്ളുന്നു
എന്ന തിരുവെഴുത്തിൻപ്രകാരം ഞാൻ അയച്ച യോസെഫി
ന്റെ അടുക്കൽ ചെല്ലുവിൻ എന്നത്രെ.

"ഇന്നിങ്ങു നിങ്ങൾമടിവിട്ടുതിരിച്ചുവേഗം
മന്നിട്ടുചെന്നുവലമിസ്രയിലെത്തിപിന്നെ
ഒന്നിച്ചുകൂടിപ്പുതുമന്ത്രിപദംനമിച്ചു
ചൊന്നിട്ടുധാന്യമതുവാങ്ങിമടങ്ങിയെത്തിൻ".

ഭഗവാൻ ഇങ്ങനെ പറയുന്നു. വാതലുകളുടെ അരികെ പ
ഴയതും പുതിയതുമായ സകലവിധ ഇഷ്ടഫലങ്ങളുമുണ്ട്. സ്നേ
ഹിതന്മാരായുള്ളോരെ! ഭക്ഷിപ്പിൻ പ്രിയമുള്ളവരെ കുടിപ്പി
ൻ. അതെ പൂൎണ്ണമായി കുടിപ്പിൻ" ഉ. ഗീ. ൫. ൧൩. ൧. ൧.
വരിക എന്നു ആത്മാവും മണവാട്ടിയും പറയുന്നു. വരിക എ
ന്നു കേൾക്കുന്നവനും പറയട്ടെ. ദാഹിച്ചിരിക്കുന്നവനും വര
ട്ടെ. ഇഛിക്കുന്നവൻ ജീവവെള്ളത്തെ സൗജന്യമായി വാങ്ങു
കയും ചെയ്യട്ടെ." വെളി. ൨൨. ൧൭. ഹൊ! ദാഹിക്കുന്ന ഓരോ
രുത്തനെ വെള്ളങ്ങളുടെ അടുക്കൽ വരുവിൻ ദ്രവ്യമില്ലാത്തവ
നും കൂടെ . . . വന്നു വാങ്ങി ഭക്ഷിപ്പിൻ, അത്രയുമല്ല വന്നു ദ്ര
വ്യം കൂടാതെയും വിലകൂടാതെയും വീഞ്ഞിനെയും പാലിനെ
യും വാങ്ങുവിൻ. നിങ്ങൾ അപ്പമല്ലാത്തതിനുവേണ്ടി ദ്രവ്യ
ത്തെയും തൃപ്തിയാകാത്തതിനുവേണ്ടി നിങ്ങളുടെ പ്രയത്ന
ത്തെയും ചെലവിടുന്നതെന്തിന്? താല്പൎയ്യത്തോടെ എന്നെ
ചെവിക്കൊണ്ടു നല്ലതിനെ ഭക്ഷിപ്പിൻ നിങ്ങളുടെ ആത്മാ
വു പുഷ്ടിയിൽ സന്തോഷിക്കയുംചെയ്യട്ടെ. നിങ്ങളുടെ ചെ
വിയെ ചായ്ച്ചു എന്റെ അടുക്കൽ വരുവിൻ കേട്ടുകൊൾ
വിൻ അപ്പോൾ നിങ്ങളുടെ ആത്മാവു ജീവിക്കും ഞാനും
ദാവീദിന്റെ നിശ്ചയമുള്ള കൃപകളായ നിത്യ ഉഭയസമ്മത

ളെ നിങ്ങളോട്ടചെയ്യും.” ഇത്യാദി വചനങ്ങൾ നോക്കുക. ഫശാ. ൧൧. ൧. ൩. ഭഗവാൻ ൩൬൫ ദിവസംകൊണ്ടു ഉണർവുനദയിൽ നടത്തിയ ശുശ്രൂഷകളാൽ പ്രവചനങ്ങൾ മുഴുവൻ നിവർത്തിക്കപ്പെട്ടു. എല്ലാം വിവരിക്കുന്നതിന് സമയം പോരായ്കയാൽ ചുരുക്കംമാത്രമേ ഇവിടെ പറഞ്ഞിട്ടുള്ളു.

ഗോത്രപിതാക്കന്മാർ തങ്ങളുടെ രക്ഷാനായകനായ യോസേഫിനെ (സ്വന്ത സഹോദരന്മാർ) വിററുകളഞ്ഞതു ഓർക്കുമ്പോൾ നമ്മുടെ രക്ഷകനായ യസ്സുസ്സയോസേഫിനെ നാം വിററുകളഞ്ഞതിൽ അതിശയിപ്പാനില്ല. ആറുവർഷകാലത്തു മേശയിൽനിന്നുവീണ ഉച്ഛിഷ്ടങ്ങളെക്കൊണ്ടാണു ഇന്നു ജീവിക്കുന്നതെന്നു സ്പഷ്ടം. യസ്സുസ്സയോസേഫിന്റെ കീർത്തനങ്ങളെ വെട്ടിക്കുറച്ചും കൂട്ടിച്ചേർത്തുംമാറും എല്ലാ പ്രവചനസഭകളും സ്വീകരിച്ചിരിക്കുന്നതും അദ്ദേഹത്തിന്റെ പഞ്ചശാസനങ്ങളാദിയായ ആചാരമര്യാദകളെ ലോകം സ്വീകരിച്ചുവരുന്നതും കാണുക.

ഖംഗിമഹാദേവൻ മനുഷ്യരുടെ ഇഹപരങ്ങൾക്കാവശ്യമുള്ള സകലവും യത്നമാക്കിയശേഷം ൧൯൨൭ ഡിസംബർ ൯-ാം നു- ക്കു ൧൧൦൩ വൃശ്ചികം ൨൪-ാം നു- കാലത്തു രണ്ടു നാഴിക പുലർന്നപ്പോൾ സ്വർഗ്ഗാരോഹണംചെയ്തു ലോകകല്യാണത്തിനു പ്രവൃത്തിച്ചുകൊണ്ടിരിക്കുന്നു. സകലമതങ്ങളുടെയും സാരം ഒന്നാകയാൽ എല്ലാ വാഴ്വുകളുമുണ്ടായി സർവ്വജനങ്ങളും സുഖമായി വസിക്കട്ടെ. എന്നുള്ള ഖംഗിമഹാദേവസന്ദേശത്തിൽക്കൂടി ജനങ്ങളും അറിഞ്ഞും അറിയാതെയും മുന്നോട്ടുപോയ്ക്കൊണ്ടിരിക്കുന്നു. സകല രാജ്യങ്ങളും ഇന്നു പൊതു ഏക ഐക്യപ്രതിഷ്ഠ കാണുന്നതും “ത്രിപദൈകസ്വരൂപിണിയും ലോ ഏറ്റ ത്രിയേക സ്നേഹാത്മാവിന്റെ ശ്രീസദനവുമാകുന്ന വചവർണ്ണിനിയാം. സ്വർഗ്ഗജനനിയുടെ തിരുമുൻപാകെനിന്നു ത്രിയേകദൈവത്തെ എന്നും സേവിപ്പാനായി സകലമനുഷ്യജാതിയും ഇനി ഒന്നായി കൂടിവരും നിശ്ചയം.” എന്ന ഖംഗിമഹാദേവസന്ദേശപ്രകാരം ആഹ്ളാദപൂർവ്വം കൂടിവരുന്നതുമായ ആ ദിനം ദൂരത്തല്ല. അന്നു ഖം

ശ്രീമഹാദേവന്റെ മഹത്വപ്രത്യക്ഷതയിൻപ്രകാരം സകലദേ
ദേശങ്ങളെയും ഉദ്ദീപിപ്പിക്കയും ആ പുതിയ ഭാഷ സകലജ
നങ്ങളും സംസാരിക്കയും അവർ ഈ നവയുഗത്തിന്റെ പ
താകയുടെ കീഴിൽ പൊതു ഏക ഐക്യതയിന്നാത്മാവിനെ
പ്രാപിച്ചുകൊണ്ടു അന്യോന്യം നിൽക്കയും ചെയ്യും. സകല
മനുഷ്യരും ഖംഗിമഹാദേവന്റെ അവതാരോദ്ദേശം മന
സ്സിലാക്കി അനുഗ്രഹീതരാകട്ടെ. എന്നുള്ള എന്റെ ഹൃദയം
ഗമമായ പ്രാർത്ഥനയോടുകൂടി ഈ ഖംഗിമഹാദേവസന്ദേ
ശം സർവ്വലോകസമക്ഷം സമർപ്പിച്ചുകൊള്ളുന്നു.

"എല്ലാ വാഴ്വുകളുമുണ്ടായി സർവ്വജനങ്ങളും സുഖമായി
വസിക്കട്ടെ. ആമേൻ" എന്നു യഹോമയ സമുദായസെക്രട്ടറി
ശ്രീ. പാദശുശ്രൂഷകൻ. തോമ്മാ ചാക്കോബോധകർ.
ഉപാട്ടുമല.

ഒർളുതാം ന്നും.

൧൧൧൧ ചിങ്ങം ൨൨.

൧൯൩൫ സെപ്തംബർ ൭.

൧൦, വാ. ൭. ൧൦൪൦.

---

